# ഋഗ്വേദം

## "ദേവീപ്രസാദം" ഭാഷാഭാഷ്യം

വാല്യം 6

രചയിതാവ്

ഒ. എം. സി. നാരായണൻ നമ്പൂതിരിപ്പാട്

പ്രസാധകർ :

വടക്കെമഠം ബ്രഹ്മസ്വം

തൃശ്ശൂർ—1

വിതരണം :

കൈരളിപ്രസ് & ബുക്സ്

എം. ജി. റോഡ്, തൃശ്ശൂർ—1

RIGVEDAM

Bhasha Bhashyam

Vol VI.

By

O M C Narayanan Namboodiripad

Vellinali (Palghat Dist)

Publishers

Vadakke Madham Brahmaswom

M G Road, Trichur-1

Distributors

Kairali Press & Books

M G Road, Trichur-1

First Published June 1985

Printed at

Kairali Press

M G Road, Trichur-1



Price Rs 80

Printed with financial assistance from the Ministry of Education and Social Welfare, Govt of India



''ഓത്തന്മാരുടെ ഓത്തൻ'' എന്ന് പ്രസിദ്ധനും വേദാത്മാവുമായിരുന്ന ഒളപ്പമണ്ണ മനയ്ക്കൽ നാരായണൻ (കാവു) നമ്പൂതിരിപ്പാട് (1014–1078) തൃശ്ശൂർ–തിരുന്നാവായ യോഗക്കാർക്ക് ഒരുപോലെ സമ്മതനും അഭിവന്ദ്യനുമായിരുന്ന ചിരകാലം തൃശ്ശൂർ യോഗത്തിന്റെ അനിഷേധ്യനേതാവായിരുന്നു ഗ്രന്ഥകാരന്റെ മുത്തമുത്തപ്ഫനാണ്

# അവതാരിക

ഇതൊരു ആശ്ചര്യം തന്നെ. എന്റെ വന്ദ്യരായ ആദർശ പുരുഷന്മാരിൽ ഒരാളായി എന്നും പ്രശോഭിച്ചിട്ടുള്ള ഒ. എം. സി. ശക്തിപൂർവ്വം നിർദ്ദേശിക്കുന്നു: ഋഗ്വേദത്തിന്നദ്ദേഹം രചിച്ച 'ദേവീപ്രസാദം' ഭാഷ്യത്തിന്റെ ആറാമത്തു സമ്പുടത്തിന്ന് ഞാൻ അവതാരികയെഴുതണം! എന്റെ പരിമിതികളെപ്പററി ഏററവും കൂടുതൽ ബോധമുള്ളത് എനിക്കുതന്നെ ആകയാൽ, ഈ ഉത്തരവാദിത്വത്തിൽനിന്ന് വിടുതി കിട്ടുവാൻ ആത്മാർത്ഥതയോടെ പരിശ്രമിച്ചു. പക്ഷേ, ഒ. എം. സി. എന്നെ വിടുന്നില്ല. ആ നിർബ്ബന്ധത്തിലാകട്ടെ, അദ്ദേഹത്തിന്റെ വടക്കിനിയിലിരിക്കുന്ന ഭഗവതിയുടെകൂടി ഇച്ഛ ഞാൻ കണ്ടെത്തുകയും ചെയ്തു. എന്റെ ഇല്ലത്തെ ശ്രീലകത്തിരിക്കുന്നതും ആ ഭഗവതി തന്നെയാണല്ലോ. അച്ഛനടക്കമുള്ള പൂർവ്വികന്മാർ ഉപയോഗിച്ചിരുന്ന സീലിലെ 'ഭഗവതീസഹായം' എന്ന അക്ഷരങ്ങളും മനസ്സിൽ തെളിഞ്ഞു.

ഒ. എം. സി. യെ നന്നെ ചെറുപ്പം മുതൽ കേട്ടുപരിചയമുണ്ടെങ്കിലും നേരിട്ട് ആദ്യം കാണുന്നത് ഒററപ്പാലത്തെ ഒ. എം. ഹൗസിൽവെച്ചാണെന്നു തോന്നുന്നു. 1944 അവസാനത്തിൽ ഓങ്ങല്ലൂർവെച്ച് നമ്പൂതിരി യോഗക്ഷേമ സഭ നടന്നതിന്ന് അഞ്ചാറുമാസം മുമ്പാണത്. വാസ്തവത്തിൽ യോഗക്ഷേമസഭയുടെ പുനർജനനം നടന്നത് ഒ. എം. ഹൗസിന്റെ ഓലപ്പുമുഖത്ത് ഒരു ദിവസം മുഴുവൻ നടന്ന സമ്മേളനത്തിൽ നിന്നായിരുന്നു. ഒ. എം. സി. യെ മാത്രമല്ല. വി. ടി., ഇ. എം. എസ്., എം. ആർ ബി., കെ. എൻ. കുട്ടൻ നമ്പൂതിരിപ്പാട്, പാലുള്ളി, പാണ്ടം, നരിക്കാട്ടിരി മുതലായ സമുദായ നേതാക്കളെയെല്ലാം ആദ്യമായി നല്ലവണ്ണം പരിചയപ്പെട്ടതും ആ ദിവസം തന്നെയാണ്. അന്നുവരെ എനിക്കു സുപരിചിതനായിരുന്ന സമുദായ നേതാവ് ഐ. സി. പി. നമ്പൂതിരിമാത്രം: ആ ദിവസത്തിന്നെത്രയോ മുമ്പുതന്നെ കേരളത്തിലെ എല്ലാ ഇടവഴികളിലേയും കല്ലിനും മുള്ളിനും കാഞ്ഞിരക്കുററിക്കും സുപരിചിതമായിരുന്നു ഐ. സി. പി. യുടെ പാദങ്ങൾ. എല്ലാ നമ്പൂതിരി ഗൃഹങ്ങൾക്കും അടുക്കളപ്പച്ചയേക്കാൾ സുപരിചിതനായിരുന്ന ഐ. സി. പി. യുടെ വിയർപ്പുതുള്ളികളിൽ നിന്നാണ് ഒ. എം. ഹൗസിലെ ആ സമ്മേളനം രൂപംകൊണ്ടത് എന്നുതന്നെ എനിക്കു തോന്നിയിരുന്നു.

പിന്നീട് ഓങ്ങല്ലൂർ സമ്മേളനത്തിൽ അധ്യക്ഷതവഹിച്ചു കൊണ്ട് ഇ. എം. എസ്., 'നമ്പൂതിരിയെ മനുഷ്യനാക്കാൻ' എന്ന അധ്യക്ഷപ്രസംഗം അവതരിപ്പിച്ചപ്പോൾ സദസ്സിലിരുന്ന കോൾമയിർക്കൊണ്ടവരിൽ ഒരാൾ ഞാനായിരുന്നു. അധ്യക്ഷന്റെ തൊട്ടടുത്ത് സ്റ്റേജിൽ വി. ടി. യും, ഒ. എം. സി. യും ഇരിക്കുന്നുണ്ടായിരുന്നു. അവർ രണ്ടുപേരും ഇ. എം. എസ്സിന്റെ അഭിപ്രായത്തെ ആവേശപൂർവ്വം പിന്താങ്ങിയതും ഞാനോർക്കുന്നു. വാരവും ഓത്തൂട്ടുമായി അലഞ്ഞുതിരിയുന്ന നമ്പൂതിരിയെ കാലം പിൻതള്ളുകതന്നെ ചെയ്യും. തോട്ടി പ്പണിവരെയുള്ള ഏതു ശാരീരികാധ്വാനവും നികൃഷ്ടമല്ലെന്ന ബോധത്തോടെ നമ്പൂതിരി സാധാരണ മനുഷ്യരുടെ ഇടയിലേയ്ക്ക് ഇറങ്ങിവരണം. അങ്ങനെ ചെയ്യാൻ മാത്രമേ മനുഷ്യൻ എന്ന നിലയിൽ പ്രകൃതിയോടുള്ള കടമ നിർവ്വഹിച്ചു എന്നു സമാധാനിക്കാൻ അയാൾക്ക് അവകാശമുള്ളു. ധനികരായ നമ്പൂതിരിമാർ വ്യവസായ രംഗത്തേയ്ക്ക് കടന്നുചെല്ലണം; ദരിദ്രരായ നമ്പൂതിരിമാർ തൊഴിലാളികളായി മാറണം. ഇതായിരുന്നു ആ സമ്മേളനത്തിന്റെ ഏകകണ്ഠമായ ആഹ്വാനം. ഇതിലെ എല്ലാ വസ്തുതകളോടും അന്നും ഇന്നും എനിക്കു യോജിപ്പാണുള്ളത്. എങ്കിലും, ഇ. എം. എസ്സിന്റെ പ്രസംഗത്തിന്റെ ശ്രുതിയായി നിലനിന്നിരുന്നതു വർഗ്ഗസമരവാദമാണ് എന്ന വസ്തുത മറക്കാവതല്ല.

പിന്നത്തെ വാർഷികയോഗം ശുകപുരത്താണ് നടന്നത്. അന്നേയ്ക്കു ഞാൻ പരിപൂർണ്ണ സാമുദായിക പ്രവർത്തകനായി മാറിയിരുന്നു. വി. ടി. യുടെ 'കരിഞ്ചന്ത' എന്ന നാടകത്തിന്റെ രചനയിൽ, എഴുത്തുകാരൻ എന്ന നിലയിൽ, അദ്ദേഹത്തെ സഹായിക്കുക, ആ നാടകത്തിൽ അഭിനയിക്കുക, ആ നാടകത്തിന്റെ സംവിധാനത്തിന് ആവശ്യമുള്ളതെല്ലാം ചെയ്യുക ഇത്രയുമായിരുന്നു പ്രധാന തൊഴിലുകൾ. ആ സമ്മേളനത്തിൽവെച്ചു രൂപംകൊണ്ട നമ്പൂതിരിസാഹിത്യസമാജത്തിന്റെ അണിയറയിലും ഞാൻ പ്രവർത്തിച്ചിരുന്നു. യശഃശരീരനായ കുട്ടികൃഷ്ണമാരാരാണ് ആ സമ്മേളനം ഉൽഘാടനം ചെയ്തത്. ശുകപുരം സമ്മേളനത്തിലെ പ്രധാനാതിഥി, അധ്യക്ഷൻ ഒ. എം. സി. എന്റെ ഇല്ലത്തിന്നടുത്തുള്ള വെള്ളമംഗലത്ത് എന്ന വീട്ടിലെ പത്തായപ്പുരയിലാണ് സമ്മേളനകാലത്തു പാർത്തത്. അവിടെനിന്ന് സമ്മേളനസ്ഥലത്തേയ്ക്ക് അധ്യക്ഷനെ സ്വീകരിച്ചുകൊണ്ടുപോയത് 35 കാളകളെ കെട്ടിയ വണ്ടിയിലായിരുന്നു. 35–ാം വാർഷികയോഗമാണല്ലോ ശുകപുരത്തു നടന്നത്.

ശുകപുരം സമ്മേളനത്തിൽ ഒ. എം. സി. ചെയ്ത അധ്യക്ഷപ്രസംഗം അച്ചടിച്ച് വിതരണം ചെയ്തിരുന്നുവെങ്കിലും ഇപ്പോളതു് എൻെറ കയ്യിലില്ല. എങ്കിലും ഒരു കാര്യം ഇപ്പോഴും ഓർക്കുന്നു. ഭാരതത്തിൻെറ ദേശീയ സ്വാതന്ത്ര്യ സമരത്തിൻെറ ഭാഗമായിട്ടാണു് നമ്പൂതിരി യോഗക്ഷേമസഭാ പ്രവർത്തനങ്ങളെ ഒ. എം. സി. നോക്കിക്കണ്ടതു്. ഭാരത സംസ്കാരത്തോടുള്ള ആദരമാണു് ആ പ്രസംഗത്തിന്നു ശ്രുതി മീട്ടിയിരുന്നതു്. പിററത്തെക്കൊല്ലം പാഴൂരിൽവെച്ചു നടന്ന 36–ാമതു നമ്പൂതിരിയോഗക്ഷേമസഭാവാർഷികത്തിൽ അധ്യക്ഷത വഹിച്ച വി. ടി. യുടെ പ്രസംഗം ഒ. എം. സി. യുടേതിനേക്കാൾ പൊട്ടിത്തെറി സ്വഭാവമുള്ളതായിരുന്നുവെങ്കിലും, അതിൻേറയും അന്തസ്സാരം ഭാരതീയ സംസ്കാരത്തിൻെറ മഹിമയും അതിലൂന്നിക്കൊണ്ടുള്ള ഒരു നവസാമൂഹ്യനീതിയുടെ അത്യാവശ്യകതയുമായിരുന്നു. ധർമ്മം എന്ന വാക്കു് വി. ടി. പലകുറി ഉപയോഗിച്ചതായി ഓർക്കുന്നു. മാത്രമല്ല, പില്ക്കാലത്തു് മേഴത്തൂരിൽവെച്ചു് വി. ടി. യുടെ ഷഷ്ടിപൂർത്തിയും സപ്തതിയും ശതാഭിഷേകവും ജനകീയാർഭാടത്തോടെ ആഘോഷിക്കപ്പെട്ടിരുന്നതും ഞാനോർക്കുന്നു ഈ മൂന്നു സന്ദർഭങ്ങളിൽ രണ്ടു പ്രാവശ്യമെങ്കിലും, ഒ. എം. സി., വി. ടി. യുടെ വിനീതസന്നിധിയിൽ വരികയും സ്നേഹാദരങ്ങൾ അർപ്പിക്കുകയുമുണ്ടായി. എന്നാൽ ഇ. എം. എസ്സിനെ, മൂന്നു പ്രാവശ്യവും അവിടെ കണ്ടിരുന്നില്ല, കൃത്യാന്തരബാഹുല്യംകൊണ്ടായിരിക്കാനേ തരമുള്ളു.

ഞാനിവിടെ ചൂണ്ടിക്കാണിക്കാനുദ്ദേശിക്കുന്നതെന്തെന്നാൽ ഋഗ്വേദത്തിൽ നിന്നു് ഒരു വരിയെങ്കിലും ഉദ്ധരിക്കാതെ പ്രസംഗിക്കാൻ കഴിയാത്ത വി. ടി. യും ഇപ്പോൾ ഋഗ്വേദഭാഷ്യം രചിച്ച ഒ. എം. സി. യും അടിസ്ഥാനപരമായി ഒരേ ജീവിത വീക്ഷണമുള്ളവരാണു്. രണ്ടുപേരും അന്തർജ്ജനങ്ങളുടെ മറക്കുട തല്ലിപ്പൊളിക്കാനാഹ്വാനം ചെയ്തപ്പോൾ ഉദ്ദേശിച്ചതു് നമ്പൂതിരിസ്ത്രീകളിൽനിന്നു് മൈത്രേയിമാരും, ഗാർഗ്ഗിമാരും ഉയർന്നുവരണമെന്നായിരുന്നു. നമ്പൂതിരിയോഗക്ഷേമസഭയുടെ സംഗ്രഹം 'വി. ടി.' എന്ന ശബ്ദമാണെങ്കിൽ ആ ശബ്ദത്തിൻെറ വികസിത രൂപം വേദസംസ്കാരപുനരുദ്ധാരണം എന്നു തന്നെയായിരുന്നു. അർത്ഥമറിയാതെ വേദം ചൊല്ലുന്നതിനെ ഒരാൾ എതിർത്താൽ അതിന്നർത്ഥം വേദം ചൊല്ലലിൻെറ പരമലക്ഷ്യം അതിൻെറ അർത്ഥഗ്രഹണംകൂടിയാണെന്നത്രേ. വി. ടി. 'ആഢ്യൻകുലികളുടെ കഴുതകളി' എന്നു ശകാരിച്ചതിൻെറ സാന്ദർഭിക പ്രതീതി എന്തുതന്നെ ആയിരുന്നാലും അതിൻെറ മൗലികബീജം വേദത്തിലെ ''ദേവാഭാഗം യഥാപൂർവ്വേ സഞ്ജാനാനാ ഉപാസതേ'' എന്ന

വരികളാണ്. ഇതു് അറിയുന്ന ആളായതുകൊണ്ടാണ് ഒ എം. സി എക്കാലത്തും വി. ടി. യുടെ മുമ്പിൽ തലകുനിച്ചതെന്ന ഞാൻ വിചാരിക്കുന്നു. മാത്രമല്ല, ഒ എം. സി വേദത്തിന്ന ഭാഷ്യം രചിച്ചതുകൊണ്ടു് യോഗക്ഷേമസഭാനേതാവായിരുന്ന കാലത്തെ വ്യക്തിത്വസ്വഭാവത്തിൽ നിന്ന് വ്യതിരിക്തനായി എന്ന ഞാൻ വിചാരിക്കുന്നില്ല. എന്നാൽ ഋഗ്വേദം മുഴുവൻ വീണ്ടും ചടഞ്ഞിരുന്ന വിവർത്തനം ചെയ്യാനുള്ള ക്ഷമയും സംസ്കൃതപാണ്ഡിത്യവും അദ്ദേഹത്തിനുണ്ടെന്ന് യോഗക്ഷേമകാലഘട്ടത്തിൽ ആരും വിചാരിച്ചിരിക്കയില്ല. ഞാനും വിചാരിച്ചിട്ടില്ല. വിചാരിക്കാത്തതു സംഭവിച്ചതു കാണുമ്പോഴുള്ള ആഹ്ലാദം എന്നെ വീണ്ടും ചിന്താലോകത്തിലേയ്ക്കു് നയിക്കുകയുണ്ടായി. എനിക്കു തോന്നിയിട്ടുള്ളതു് രണ്ടു കാര്യങ്ങളാണ്.

ഒന്ന് ഒ എം. സി നിവസിക്കുന്ന ഒളപ്പമണ്ണത്തറവാട്ടിലെ വടക്കിനിയിൽ ഇന്നും ഇരുന്നരുളുന്ന സുവർണ്ണരൂപിണി, തിരുമാന്ധാംകുന്നത്തു ഭഗവതി! ആ ദേവിയെ വളരെ വർഷങ്ങളായി ഉപാസിച്ചതിന്റെ ഫലമാണ് ഈ മഹാവിജയം. മറ്റൊന്ന് വേദരത്നം ഏക്കര രാമൻ നമ്പൂതിരി തന്നെ—മേഴത്തോളഗ്നിഹോത്രിയ്ക്കുശേഷം കേരളം കണ്ട ഏറ്റവും ശക്തമായ യജ്ഞൈശ്വര്യമായിരുന്നുവല്ലോ ഏക്കര. മുക്കുതല ഭഗവതിയുടെ നിതാന്തോപാസകനായിരുന്ന ആ പുണ്യസ്വരൂപന്റെ സന്നിധിയിൽ ഇക്കഴിഞ്ഞ കാൽനൂറ്റാണ്ടിൽ ഒ എം. സി. യുടെ ഉള്ളിലിരിക്കുന്ന ഭക്തനെ ഞാൻ കണ്ടിട്ടുള്ളതു് എത്ര പ്രാവശ്യമാണെന്ന പറയാനാവില്ല. ഏക്കരയുടെ അവസാനത്തെ പിറന്നാൾദിവസംകൂടി ഒ. എം. സി മുക്കുതലയിലുള്ള ഏക്കരത്തറവാട്ടിലെത്തിയിരുന്നു.

ഇങ്ങനെ ആത്മീയവും ഭൗതികവും ആയ രണ്ടു പ്രചോദനങ്ങളെയും കൂട്ടിച്ചേർത്തുകൊണ്ടാണ് ഒ എം. സി. യിലെ മഹർഷി ഭാരതത്തിന്റെ ആത്മഗംഗയായ ഋഗ്വേദത്തിന്ന ഭാഷ്യം രചിയ്ക്കാനുള്ള ധീരതയിലേയ്ക്കുയർന്നതു് 'ഇദം ന മമ' എന്ന യാജ്ഞിക ബുദ്ധിയാണ് ആ ധീരതയുടെ അടിത്തറ.

അതെ, കർമ്മത്തിൽ മാത്രമാണ് നിനക്കധികാരം; ഫലത്തിലല്ല! ശരിതന്നെ. പക്ഷേ, ഫലത്തെപ്പറ്റി ഒരു സങ്കല്പവുമില്ലാതെ കർമ്മം ചെയ്യുക എത്രത്തോളം ശക്യമാണ്? വാസ്തവത്തിൽ മാനസികകർമ്മമായ സങ്കല്പമല്ലേ, വാചിക കായിക കർമ്മങ്ങളെക്കാൾ മുമ്പു സംഭവിക്കുന്നതു്? എങ്കിൽ, ഫലത്തെപ്പറ്റി യാതൊരു സങ്കല്പവുമില്ലാതെ കർമ്മം ചെയ്യണമെന്നല്ല ഭഗവാൻ ഗീതയിലുപദേശിച്ചതു് ഫലസങ്കല്പമില്ലാതെ കർമ്മം

ചെയ്യുന്നതു്, ഒരത്ഥത്തിൽ, മൗഢ്യമാണെന്നോ മാന്ദ്യമാണെന്നോ തന്നെ പറഞ്ഞാലും തെററില്ല. ഫലസങ്കല്പമുണ്ടായിട്ടും അതിന്മേൽ അധികാരബുദ്ധി വ്യാപരിയ്ക്കാതിരിയ്ക്കുക എന്നതിലാണു് മാനസികമായ വളച്ച്, മഹഷീത്വം. അതാണു് ഭഗവാൻ പറയുന്ന 'മാ ഫലേഷു' വിൻെറ മമ്മം. എങ്കിൽ, ആ ഉപദേശത്തിൻെറ മൂലകന്ദം കമ്മകാണ്ഡത്തിലെ 'ഇദം ന മമ' തന്നെ. എങ്കിൽ ഭഗവതിയുടെയും ഏക്കരയുടെയും അനുഗ്രഹങ്ങളുടെ ഏകീഭാവമായി ഒ. എം. സി. ക്കു കൈവന്ന ഈ മഹഷിത്വമാണു് അദ്ദേഹത്തെ കുഞ്ഞിക്കുട്ടൻ തമ്പുരാൻെറയും വള്ളത്തോളിൻെറയും സുബ്രഹ്മണ്യൻ തിരുമുമ്പിൻെറയുംകൂടെ, ഒരുപക്ഷേ മുമ്പിൽത്തന്നെ, സിംഹാസനസ്ഥനാക്കിയതു്. ഇവിടെ സായണഭാഷ്യാശ്രിതമായ ഋഗ്വേദ ഭാഷ്യനിമ്മാണത്തിൻെറ പ്രാരംഭമെന്ന നിലയിൽ ഒ. എം. സി. പ്രസിദ്ധീകരിച്ചിരുന്ന 'വേദരശ്മികഠ' എന്ന, ഋങ്മന്ത്രസമാഹാരത്തിൻെറ അവതാരികയിൽ ഡോ. ഇ. ആർ. ശ്രീകൃഷ്ണശമ്മ എഴുതിയിരുന്ന ഒരു വാക്യം ഓമ്മയിലേയ്ക്കു കടന്നുവരുന്നു. 'ഋഗ്വേദമന്ത്രങ്ങഠക്കു മുഴുവൻ ഇത്തരത്തിൽ ഒ. എം. സി. ലഘുവ്യാഖ്യാനമെഴുതി കേരളീയക്കു് ഉപകാരം നൽകുമെന്നാശിക്കുന്നതോടൊപ്പം ആ മഹാകൃത്യം ചെയ്‌വാനുള്ള ആരോഗ്യവും മനശ്ശേഷിയും അദ്ദേഹത്തിന്നുണ്ടാവട്ടെ എന്നു പ്രാത്ഥിയ്ക്കുക'കൂടി ചെയ്തുകൊണ്ടാണു് അദ്ദേഹം അവതരണം പൂർത്തിയാക്കിയതു്.

അതിനെപ്പററി 'ഋഗ്വേദസംഹിത'യുടെ ഒന്നാം വാല്യത്തിൻെറ അവതാരികയിൽ ഡോ: കെ. കുഞ്ചുണ്ണിരാജാ ഇങ്ങനെ എഴുതുകയും ചെയ്തു: 'വലിയ മഹഷികഠ ചൊന്നാൽ ഫലമാവാക്കിൻെറ പിന്നിലോടിവരും'. ശ്രീകൃഷ്ണശമ്മയുടെ ആശംസ ഫലിച്ചു. ഒ. എം. സി. ഋഗ്വേദം മുഴുവൻ വ്യാഖ്യാനിച്ചു കഴിഞ്ഞു. ഒ. എം. സി.യെ ഇതിനു പ്രേരിപ്പിച്ച ഉദ്ദേശ്യശുദ്ധിയെപ്പററിയും കുഞ്ചുണ്ണിരാജാ പറയുകയുണ്ടായി: ''ഭാരതസംസ്കാരത്തിൻെറ അടിത്തറ കെട്ടിയുറപ്പിച്ചിട്ടുള്ളതു് വേദത്തിലാണെന്നു മനസ്സിലാക്കിയ അദ്ദേഹം ഓത്തു് ചൊല്ലിപ്പഠിച്ചിട്ടും അത്ഥമറിയാത്ത സ്വസമുദായാംഗങ്ങഠക്കും ജിജ്ഞാസുക്കളായ മററുള്ളവക്കും വേദത്തിൻെറ സാമാന്യമായൊരത്ഥം മനസ്സിലാക്കുവാൻവേണ്ടി രചിച്ച ഈ വേദഭാഷ്യം സവ്വഥാ സ്വാഗതാഹമാണു്.''

എന്നാൽ അതേ വസ്തുതയെപ്പററി രണ്ടാം മംഗത്തിൻെറ അവതാരികയിൽ ശ്രീ. എൻ. വി. കൃഷ്ണവാരിയർ പറയുന്നതിങ്ങനെയാണു്, 'അല്പം സംസ്കൃതപരിജ്ഞാനമോ, സംസ്കൃതത്തിൽ ആഭിമുഖ്യമെങ്കിലുമോ, ഉള്ള കേരളീയർക്കു്

ഋഗ്വേദവുമായി ഫലപ്രദമാംവിധം സമ്പർക്കം നേടുന്നതിന്ന് അത്യന്തം അനർഘമായ ഒരവസരം ആണ് ഒ എം. സി നൽകിയിട്ടുള്ളത്. മലയാളത്തിൽ ഇതിനുമുമ്പ് ഇങ്ങനെയൊരു സമഗ്ര സമീപനം ഉണ്ടായിട്ടില്ല. മഹാകവി വള്ളത്തോളിന്റെ ഋഗ്വേദതർജ്ജമയെ അവഗണിച്ചല്ല ഇങ്ങനെ പറയുന്നത്. തർജ്ജമ ഒരിക്കലും മൂലത്തിന്ന് പകരമല്ല; പ്രത്യേകിച്ചും, പ്രട്ട സമ്മിതവും ശബ്ദപ്രധാനവുമായ വേദത്തിന്ന്, തർജ്ജമ ഒരിക്കലും പ്രാതിനിധ്യം വഹിക്കുന്നില്ല''

ഇവിടെ ഒരു സ്മരണ കടന്നുവരുന്നു. മഹാകവി വള്ളത്തോളിന്റെ ഋഗ്വേദവിവർത്തനം പുറത്തുവന്നത് എന്റെ വേദാഭ്യാസം അവസാനിച്ച കാലത്തായിരുന്നു. അന്നാ പുസ്തകത്തിലെ പല ഖണ്ഡികകളും, എന്റെ നാവിന്മേൽനിന്നു മാഞ്ഞുപോയിട്ടില്ലായിരുന്ന ഋക്കുകളുമായി ഇടതട്ടിച്ചുനോക്കി, മനസ്സിലാക്കാൻ ശ്രമം നടത്തുകയുണ്ടായി-എല്ലാം ശരിക്ക് ഓർമ്മവരായ്ക, പദം മുറിക്കേണ്ടതെവിടെയൊക്കെ എന്നറിവില്ലായ്ക, എന്നിങ്ങനെ പല ബുദ്ധിമുട്ടുകളും അനുഭവിക്കുകയും ചെയ്തു. അന്നു തോന്നുകയുണ്ടായി, ഇടത്തുഭാഗത്തു മൂലവും വലത്തു ഭാഗത്തു വള്ളത്തോൾക്കവിതയും സംജ്ജീകരിച്ചുകൊണ്ട് ഒരു എഡിഷൻ ഉണ്ടായാൽ നന്നായിരുന്നു. ഈ ചിന്ത ആയിടെത്തന്നെ ഞാൻ ഇന്നു നമ്മുടെ കൂടെയില്ലാത്ത സി. ബാലകൃഷ്ണക്കുറുപ്പിനോടു പറകയും പുനർമുദ്രണസന്ദർഭത്തിൽ ആ പരിഷ്കാരം വരുത്താമെന്നദ്ദേഹം സമ്മതിക്കുകയും ചെയ്തിരുന്നു. പക്ഷേ ഇന്നുവരെയും അതു സംഭവിച്ചില്ല.

ഈ സന്ദർഭത്തിലാണ്, എന്റെ ആഗ്രഹത്തെ തികച്ചും സന്തർപ്പണംചെയ്യുന്ന തരത്തിൽ ശ്രീ: ഒ എം. സി യുടെ 'ദേവീപ്രസാദം' ഭാഷ്യം പുറത്തുവരാൻ തുടങ്ങിയതു്. ഇതെന്നെ എത്രയേറെ സന്തുഷ്ടനാക്കി എന്നു പറഞ്ഞറിയിക്കാനാവില്ല. കൃഷ്ണവാരിയർ പറഞ്ഞതുപോലെ, 'അല്പം സംസ്കൃത പരിജ്ഞാനമോ, സംസ്കൃതത്തിൽ ആഭിമുഖ്യമെങ്കിലുമോ ഉള്ള' ഒരാൾ എന്ന നിലയിൽ എനിക്കു പറയാനുള്ളതു് ഇതാണ്. ഒരു സ്റ്റുഡന്റിക്കിൽ അപാരമായിപ്പെട്ടുഴലാൻ സന്ദർഭം ലഭിച്ചാലത്തെ ആശ്വാസമാണ് ഒ എം. സി യുടെ കൃതി എനിക്കു സംഭാവന ചെയ്തിരിക്കുന്നതു്.

ഒ എം. സി. ഈ മഹാ സംരംഭത്തിന്നൊരുങ്ങിയതു് പൂർണ്ണമായ ആത്മവിശ്വാസത്തോടെ ആയിക്കൊള്ളണമെന്നില്ല. ഇതിന്നുപോൽബലകമാണ് മൂന്നാം വാല്യത്തിന്റെ അവതാരികയിൽ ഡോ സി ആർ സ്വാമിനാഥൻ കുറിച്ച ഈ വാക്യം 'വളരെയധികം സംശയങ്ങളോടും ധൈര്യക്കുറ

വോട്ടം കൂടിയാണ് പ്രസ്തുത ഭാഷാ വിവർത്തനം തുടങ്ങിയതു്. എങ്കിലും കുറച്ചു കഴിയുമ്പോഴേക്കും നല്ല ധൈര്യവും ആത്മ വിശ്വാസവും അദ്ദേഹത്തിൽ ഞാൻ കണ്ടുതുടങ്ങി. 'ധർമ്മോ രക്ഷതി രക്ഷിതഃ' എന്ന വചനം സാർത്ഥകമായി എന്നേ പറയേണ്ടൂ '

ഇവിടെ ചൂണ്ടിക്കാണിയ്ക്കപ്പെട്ടിരിക്കുന്നതു് ശ്രീ ഒ എം. സി യിലുള്ള ദൃഢമായ ഭാരതീയതയാണ്. അതെ, അദ്ദേഹത്തിൻെറ ഉപാസനയും ദേവീപ്രസാദവും തന്നെ 'വിശ്വാസമല്ലോ വിളക്കു മനുഷ്യനു്' സന്ദർഭത്തിനൊത്തുയരുന്നവൻെറ മനസ്സിലെവിടെയോ വിശ്വാസത്തിൻെറ ഒരു തരി ഉണ്ടാവും. ആ ഒരു തരിയുടെ വലിപ്പം എത്രത്തോളമെന്നു ചൂണ്ടിക്കാണിക്കുകയാണ് നാലാം വാല്യത്തിലുള്ള ശ്രീ പരമേശ്വര ഭാരതിയുടെ അഭിനന്ദന ശ്ലോകം:

'പ്രാജ്ഞൈരൃദ്ഗുരുഭിസ്സുതാം ശ്രുതിവിദാം
ചാഗ്രേസരൈരക്ഷിതാ
വിഖ്യാതൈർ ധനിനാം വരൈശ്ശിവപുരേ
ഖ്യാതാ സഭാ വൈദികീ
ഓയംസീതി ഗിരാ ജനൈസ്സുവിദിതോ
നാരായണാഖ്യോ ഭവാൻ
ശ്രുത്യർത്ഥ പ്രതിപാദനേ കൃതമതിർ–
ജീയാൽ കൃതാർത്ഥശ്ചിരം.'

ഇങ്ങനെ നാനാമുഖ പുണ്യപുഷ്ടമായ ഒ എം സി. യുടെ വിശ്വാസദാർഢ്യത്തിൻെറ പ്രകടീഭാവമായ ഈ ഭാഷ്യം ഉദ്ദിഷ്ടഫലം നേടിയിരിക്കുന്നു എന്നതിന്നു സംശയമില്ല ആ ബോധമാണല്ലോ നാലാം വാല്യത്തിൻെറ അവതാരികാകാരനായ ശ്രീ. വൈശ്രവണത്തു രാമൻ നമ്പൂതിരിയെക്കൊണ്ടു് ഇങ്ങിനെ എഴുതിച്ചതു് 'സായണഭാഷ്യത്തിൽ വേദത്തിൻെറ യഥാശ്രുതാർത്ഥമേ പറഞ്ഞിട്ടുള്ളൂ ചില ചില ദിക്കുകളിൽ മാത്രം ആധ്യാത്മികാർത്ഥമുണ്ടെന്നു സൂചിപ്പിച്ചിട്ടുണ്ടെന്നു മാത്രം മഹാചിന്തകനായ അരവിന്ദഘോഷ് വേദസംഹിതയെപ്പററി വളരെയധികം എഴുതീട്ടുണ്ടു് അതിൽ ആധ്യാത്മികാർത്ഥവും കുറെ കാണിച്ചിട്ടുണ്ടു് അതുകൂടി മലയാളത്തിലേക്കു് വിവർത്തനം ചെയ്തു് പ്രസിദ്ധപ്പെടുത്തിയാൽ വേദത്തിൻെറ നേരെയുള്ള ഭക്തി വർധിക്കുവാൻ അതു വളരെ അധികം സഹായിക്കുമെന്നു തോന്നുന്നു '

ഒ എം. സി.യുടെ പരിശ്രമം തികച്ചും സാഫല്യമടഞ്ഞിട്ടുണ്ടെന്നതിന്ന കൂടുതൽ സ്പഷ്ടമായ തെളിവാണ് അഞ്ചാം വാല്യത്തിൻെറ അവതാരകൻ ശ്രീ. സുകമാർ അഴീക്കോടിൻെറ വാക്കുകൾ: 'ഭാരതീയ സംസ്കാരത്തിൻെറ പേരിൽ ഈ സൽകൎമ്മത്തെ എത്ര പ്രശംസിച്ചാലും അധികമാവുകയില്ല'. മാത്രമല്ല, അദ്ദേഹം തുടരുന്നു, 'വൈദികജ്ഞാനത്തിൻെറ പാരമ്പര്യത്തിൽ ഭാരതത്തിലെ മറേറതു ദേശത്താലും അധരീതമാക്കപ്പെടാത്ത കേരളം ഋഷികളോടുള്ള ആത്മീയമായ കടപ്പാട് ഈ ഭാഷ്യപ്രകാശനത്തിലൂടെ നിറവേററുകയാണെന്ന ഞാൻ വിശ്വസിക്കുന്നു.'

ഇതിന്നൎത്ഥം 'വാല്മകേ മുനിവൃത്തീനാം' എന്ന നിദേശം പ്രത്യക്ഷരം നടപ്പിൽ വരുത്തുകയാണ് ഒ എം. സി. ഈ വിവൎത്തനമഹാപ്രസ്ഥാനം മുഖേന നിൎവ്വഹിച്ചിട്ടുള്ളത്; അതിലദ്ദേഹം പൂൎണ്ണമായി സാഫല്യമടയുകയും ചെയ്തിരിക്കുന്നു. ആ ഋഷിയുടെ 'ഋഷിഗണാംസ്തൎപ്പയാമി'യാണ് ഈ ഗ്രന്ഥപരമ്പര എന്നൎത്ഥം. എൻെറ ഈ അത്യന്ത വിനീതമായ വാക്കുകളാകട്ടെ, ഒ. എം. സി യുള്ള ഒരു 'ഋഷിംസ്തൎപ്പയാമി' മാത്രം !

അക്കിത്തം

# നന്ദി

ഋഗ്വേദം ഭാഷാഭാഷ്യത്തിൻെറ ആറാം വാല്യത്തിന്ന സസ്നേഹമായ അവതാരിക എഴുതി എന്നെ കൃതാൎത്ഥനാക്കിയ പ്രേഷ്ഠസുഹൃത്ത് അക്കിത്തത്തിന്ന് ഹൃദയപൂൎവ്വമായ നന്ദി.

ഒ എം. സി.

# ശുദ്ധിപത്രം

| പേജ് | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| 22 | 24 | മഫ്സൂജിൽ | മഫ്സൂജിൽ |
| 31 | 15 | അവ്വ–വതി | അവ്വാ–വതി |
| 35 | 25 | ӗജനിയേന്ദ്ര | ӗജനിയേന്ദ്ര |
| 55 | 21 | ത്തവ | ത്തവ |
| 59 | 11 | നോമഹേ | നോമഹേ |
| 84 | 15 | ദൃഷ്ടമ്മി | ദൃഷ്ടമ്മി |
| 89 | 3 | വിരാ, ളഷ്ടിക് | വിരാളഷ്ടിക് |
| ,, | 18 | അത്ഥ | അത്ഥം |
| 94 | 5 | ഗിരഥോ | ഗിരഥോ |
| 95 | 13 | ശ്ലാഘനീയവന | ശ്ലാഘനീയന |
| 96 | 28 | വിദ്വേഷാ | വിദ്വേഷാ |
| 101 | 4 | ദേദീം | ദേദീം |
| 106 | 12 | വി വാസതേ | വിവാസതേ |
| 112 | 9 | ശ്ശോഭി | ശോഭി |
| 115 | 20 | പൌത്രകസ്യഃ | പൌത്രകസ്യഃ |
| 116 | 4 | സൊഭരി | സോഭരി |
| 120 | 3 | ന്തരീക്ഷ | ന്തരീക്ഷ |
| ടി | 32 | ശ്രീയം | ശ്രീയം |
| 124 | 7 | ഉൽഗ്ലണ്ണാഃ | ഉൽഗ്ലണ്ണാഃ |
| 132 | 18 | സ്ലവ്വഥ | സ്ലവ്വഥ |
| ടി | 21 | ശ്ശിവം | ശ്ശിവാ |
| 139 | 9 | വദാമസി | വദാമസി |
| 144 | 18 | അപ്രശാരം | അപ്രകാരം |
| 159 | 9 | ആഹാനം | ആഹാനാം |
| ടി | 20 | വത്തനി | വത്തനി |

# ശുദ്ധിപത്രം

| | | | |
|---|---|---|---|
| 341 | 11 | ദേവാ | ദേവാഃ |
| 343 | 18 | വിഥ | വിഥ |
| 348 | 2 | മവ്സി | മവ്സി |
| 364 | 1 | വർഗ്ഗം 4–25 | വർഗ്ഗം 24-25 |
| 370 | 26 | മന്യകേ | മന്യകേ |
| 375 | 10 | മത | മത |
| 376 | 7 | സ്സിന്ധുനാ | സ്സിന്ധുനാ |
| 379 | 14 | ഗ്രഹായം | ഗ്രഹായാം |
| 381 | 22 | പോകെ | പോലെ |
| 383 | 13 | മധിക്ഷി | ഥധിസ്ഥി |
| 387 | 16 | വശിനൗ | വശ്വിനൌ |
| 391 | 2 | ഏതേ | ഏതേ |
| 392 | 16 | ജിഹ്വാ | ജിഹ്വാ |
| 393 | 4 | ഗർഭേസ | ഗർഭേസ |
| 394 | 20 | ഗോസമി | ഗോസമി |
| 395 | 8 | തശ്ശുദ്ധ | തശ്ശുദ്ധ |
| 403 | 19 | ഋഗ്ഗ്രഹാഃ | ഋഗ്ഗ്രഹാ |
| 405 | 27 | രാജ്ഞ്യ . | രാജ്ഞ്യഃ |
| 407 | 22 | ജൂഹ്വം | ജൂഹ്വഃ |
| ടി | 24 | ജൂഷസ്വ | ജൂഷസ്വ |
| 442 | 19 | പശ്ാനേ | പശ്ാനേ |
| 461 | 18 | ഭാവനേ | ദാവനേ |
| 474 | 4 | അനേവാസഃ | അനേഹസഃ |
| 510 | 28 | അപ്രേഷി | അപ്രോഷി |
| 514 | 11 | കളെന്ന | കളെന്ന |
| 532 | 27 | ഭ്യോ | ഭ്യോ |

| | | | |
|---|---|---|---|
| 546 | 15 | ഗ്രീവോ | ഗ്രീവോ |
| ടി | 28 | കസ്യസ്വിൽ | കസ്യസ്വിൽ |
| 547 | 3 | സ്വിദിത | സ്വിദിതി |
| 553 | 23 | സോമ്യഃ | സോമ്യം |
| 555 | 23 | മമസംന്ധി | മമസംബന്ധി |
| 557 | 7 | മദ്ദേസ്യ | മദ്ദേസ്യ |
| 558 | 23 | ഇൽകര | ഇൽകര |
| 561 | 2 | വയ | വയ |
| ടി | 4 | തംരോ | തം രോ |
| 568 | 8 | അത്ഥം | അർത്ഥം |
| 580 | 11 | ഗായത്ര്യച്ഛന്ദസീ | ഗായത്ര്യൗച്ഛന്ദസീ |
| ടി | ടി | ഇന്ദ്ര, ഋഭ | ഇന്ദ്രഋഭ |
| 593 | 13 | യേജമാന | യജമാന |
| 601 | 2 | ഹാവിർദ്ദാ | ഹവിർദ്ദാ |
| 604 | 20 | പ്രകശ | പ്രകാശ |
| 613 | 27 | ന്നിവാസം | ന്നിവാസം |
| 616 | 16 | അജാം | അജാം |
| 617 | 1 | അ. 4 വ. | അ. 5 വ |
| 620 | 10 | ധാമ്രാരം | ധാരാമ്രം |
| 623 | 3 | അഗ്നീം | അഗ്നിം |
| 627 | 9 | തീഷ്ണ | തീക്ഷ്ണ |
| 638 | 7 | നിങ്ങളുടെ | നിങ്ങളുടെ |
| 645 | 17 | സമൂഹൈ | സമൂഹൈ |
| 649 | 14 | സ്തുതികന്മവേ | സ്തുതികന്മവോ |
| 652 | 30 | സുഖ | സുഖ |
| 657 | 5 | മത്യഃ | മർത്യഃ |
| ടി | 15 | മത്യഃ | മർത്യഃ |
| 659 | 6 | സഹന | സഹസ |
| 663 | 1 | വ. 20 | വ. 26 |
| 665 | 13 | തോവ്വ | തോവ |

# ശുദ്ധിപത്രം

| | | | |
|---|---|---|---|
| 669 | 4 | പീതയേ | പീതയേ |
| 671 | 9 | സുതം | സുതം |
| 672 | 8 | അനായം | അനായം |
| 674 | 20 | ഏകയാ | ഏകയാ |
| ടി | 31 | ഇന്ദ്രോ | ഇന്ദ്രോ |
| 675 | 14 | പക്യ | പകാ |
| 683 | 7 | സങ്ഗ | സങ്ഗ |
| ടി | 20 | അത്ഥം | അത്ഥം |
| 686 | 19 | തന്തൃ കൃൽ–ഭ്യഃ | തന്തൃകൃൽ–ഭ്യഃ |
| 694 | 7 | സ്ഥിധമ | സ്ഥിധനമ |
| 699 | 23 | വിപ്രേഭിഃ | വിപ്രേഭിഃ |
| 711 | 30 | അഗ്നിം | അഗ്നിം |
| 718 | 9 | അഹ്വാന | ആഹ്വാന |
| 739 | 27 | വൃത്രംഹ | വൃത്രംഹ |
| 740 | 9 | ഖ്യാകധാ | ഖ്യാകധാ |
| 741 | 8 | സ്തോട്ടള്ള | സ്തോഭക്ള |
| 743 | 2 | മൈരയ | മൈരയ |
| 747 | 7 | കമ്മാവയ | കമ്മാവായ |
| 749 | 15 | അസ്ലം സം ഭ | അസ്ലം ഭ |
| 753 | 10 | കവിൽ | കവിൽ |
| 754 | 4 | ശിര | ശിര |
| 758 | 12 | മഹാ | മഹാ |
| 767 | 23 | ജാനിമ | ജാനീമ |
| 772 | 2 | അരം | അരം |
| 777 | 23 | പുരിഃ | പുരീഃ |
| 782 | 13 | ഭവണ്ടി | വേണ്ടി |
| 784 | 16 | ഗോഷു | ഗോഷു |
| 787 | 7 | യദാപനാ | യദാപാനാ |
| 792 | 21 | സ്ലതിഭി | സ്ലതിഭി |
| 798 | 30 | സ്വരാ | സ്വരാ |

| | | | |
|---|---|---|---|
| 803 | 27 | നൃഷ | നൃഷ |
| ടി | 28 | വഥ°സന്നമാ | വഥ°സന്നമാ |
| 817 | 4 | മത | മത |
| 818 | 27 | ഓരാന്നി | ഓരോന്നി |
| 830 | 44 | ആരേ | ആരേ |
| 844 | 16 | കൌഷിതക | കൌഷീതക |
| 854 | 3 | ബലത്തോട | ബലത്തോടു |
| 882 | 22 | ദ്രാവസസം | ദ്രവാസസം |
| 890 | 28 | തൈത്തിരി സംഹിത | തൈത്തിരീയസംഹിത |
| 912 | 21 | മേധാ | മേധാ |
| 925 | 11 | ബൃഹ | ബൃഹ |
| 926 | 30 | ന്നിസ്രോ | ന്നിസ്രോ |
| 929 | 10 | മന്ദ്രായാ | മന്ദ്രയാ |
| 930 | 25 | പുനാനാ | പുനാനാ |
| 959 | 10 | ണോവേ്യാ | ണോവേ്യാ |
| 963 | 22 | ണന്ദേവ | ണന്ദേവ |
| 970 | 7 | നിർണ്ണിജം | നിർണ്ണിജം |
| 972 | 17 | നിഷ്കൃതം | നിഷ്കൃതം |
| ടി | 22 | കണ്ഠാണാ | കണ്ഠണാ |
| 974 | 21 | സ്ധൂനാം | സ്ധൂനാം |
| 975 | 18 | ഷ്ടുത | ഷ്ടുത |
| 989 | 26 | തമേസ്യ | തമസ്യ |
| 993 | 3 | ന്നിഗൂഢ | ന്നിഗൂഢ |

# അദ്ധ്യായപീഠിക

## അഷ്ടകം–6 അദ്ധ്യായം–1

1 മുതൽ 24 കൂടി ഇന്ദ്രൻ. 25 മുതൽ 28 കൂടി അദിതിയും അദിതിപുത്രന്മാരും, അശ്വികാം, അഗ്നി, സൂര്യൻ, വായു, എന്നിവരും ദേവതകാം. ഈ സൂക്തത്തിൽ മനുഷ്യൻെറ ലൌകികാവശ്യങ്ങാം പലതും അർത്ഥിക്കപ്പെടുന്നു. 29 മുതൽ 35 കൂടി ആദിത്യന്മാരും പുരുകുത്സപുത്രനായ ത്രസദസ്യുവും ദേവത. 26–ാം ഋക്ക് അത്യന്തം ശ്രേഷ്ഠമായ ആശയമുാംക്കൊള്ളുന്നു. 36 മുതൽ 40 കൂടി മരുത്തുക്കാം.

അഷ്ടകം—6—അധ്യായം—1 വർഗ്ഗം 1 മുതൽ 6 കൂടി. കാണ്വഃ പവ്വതഃ ഋഷിഃ ഉഷ്ണിക് ഛന്ദഃ ഇന്ദ്രോ ദേവതാ.

1 യഇന്ദ്രസോമപാതമോ

മദശ്ശവിഷ്ഠചേതതി

യേനാഹംസിന്യ്ത്രിണംതമീമഹേ

അന്വയം:—

| | |
|---|---|
| ഹേ ശവിഷ്ഠ, ഇന്ദ്ര, | — ബലവത്തമേന്ദ്ര, |
| യഃ സോമ–പാതമഃ | — യസ്ത്വമതിശയേന സോമസ്യ പാതാ |
| മദഃ ചേതതി | — സോമൈര്മ്മാദയിതവ്യഃ ചേതസി, ജ്ഞാനാസി (പുരുഷ വ്യത്യയഃ) |
| യേന അത്രിണം നി ഹംസി | — സോമപാനജനിതേന മദേന അത്താരം, രാക്ഷസം നി ഹിനസ്സി |
| തം ഈമഹേ | — യാചാമഹേ, സ്തുതിഭിസ്സംഭജാമഹേ |

*1

അത്ഥം—അല്ലയോ അതിബലവാനായ ഇന്ദ്ര, യാതൊ൩ വിട്ടന്ന് ഏററവും സോമപാതാവായി, സോമത്താൽ ഹർഷി പ്പിക്കപ്പെടുന്നവനായി, അറിയുന്നവോ, സോമപാനം കൊ ണ്ടുണ്ടായ യാതൊരു ഹർഷത്താൽ ഏറ്റും ഭക്ഷിക്കുന്ന രാക്ഷ സനെ നിഹനിക്കുന്നവോ ആ അവിടുത്തെ സ്തുതികളാൽ ഞങ്ങൾ ഭജിക്കുന്നു.

2 യേനാദശഗ്വമധ്രിഗും

വേപയന്തംസ്വർണ്ണരം

യേനാസമുദ്രമാവിഥാതമീമഹേ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) യേന | — സോമപാനജനിതേന മദേന |
| ദശ—ഗ്വം | — ദശഭിർമ്മാസൈഃ പരിസമാപ്യം സത്രമനതിഷ്ഠന്തമങ്ഗിരസം |
| അധ്രി—ഗും | — ഏതൽ സംജ്ഞമൃഷിഞ്ച |
| വേപയന്തം സ്വഃ—നരം | — തമാംസി വർജ്ജയന്തം, സർവ്വസ്യ നേതാരം സൂര്യം ച |
| ആവിഥ | — വൃത്രാദേരപനയനേന രരക്ഷിഥ |
| യേന സമുദ്രം | — യേനമദേനാന്തരിക്ഷമാവിഥ |
| തം ഈമഹേ | — തന്മദവന്തം ത്വാം സ്തുതിഭിസ്സം ഭജാമഹേ |

അത്ഥം—അല്ലയോ ഇന്ദ്ര, യാതൊരു സോമപാനഹർ ത്താൽ പത്തുമാസംകൊണ്ടവസാനിക്കുന്ന സത്രമനുഷ്ഠിക്കുന്ന അംഗിരസ്സിനെയും അധ്രിഗു എന്ന ഋഷിയെയും, ഇരുട്ടകററുന്ന സർവ്വനേതാവായ സൂര്യനെയും വൃത്രാദികളെ അകററി രക്ഷി ച്ചവോ, യാതൊരു ഹർഷത്താൽ അന്തരിക്ഷത്തെ രക്ഷിച്ചവോ ആ ഹർഷംപൂണ്ട ഇന്ദ്രനെ സ്തുതികളാൽ ഞങ്ങൾ ഭജിക്കുന്നു.

3 യേനസിന്ധുംമഹീരപോ

രഥാംഇവപ്രചോദയഃ

പന്ഥാമൃതസ്യയാതവേതമീമഹേ

അന്വയം:—

(ഹേ ഇന്ദ്ര,) മഹീഃ അപഃ — മഹാന്തി വൃഷ്ട്യുദകാനി
സിന്ധും യേന — സ്യന്ദനശീലാം നദീഞ്ചപ്രതി, യേന സോമജനിതേന മദേന
രഥാൻ-ഇവ — യഥാ രഥിനോ രഥാൻ സ്വാഭിലഷിതദേശം പ്രതി പ്രേരയതി തഥാ
പ്ര-ചോദയഃ — പ്രേരയസി
ഋതസ്യ പന്ഥാം
യാതവേ — യജ്ഞസ്യ പന്ഥാനം, മാൎഗ്ഗം യാതും, പ്രാപ്തും
തം ഈമഹേ — തം ത്വാം യാചാമഹേ

അൎത്ഥം—അല്ലയോ ഇന്ദ്ര, പെരിമയുററ മഴവെള്ളങ്ങളെയും ഒഴുകുന്ന നദികളെയും യാതൊരു സോമപാനഹർഷത്താൽ, തേരുകളെ തേരാളികൾ ഉദ്ദിഷ്ടസ്ഥലത്തേയ്ക്കോട്ടുന്നപോലെ, എത്തിച്ചുവോ, ആ അവിടത്തോട് സത്യത്തിൻെറ (യജ്ഞത്തിൻെറ) മാൎഗ്ഗം പ്രാപിക്കാനായി ഞാൻ യാചിക്കുന്നു, പ്രാൎത്ഥിക്കുന്നു.

4 ഇമംസ്തോമമഭിഷ്ടയേ
ഘൃതംനപൂതമദ്രിവഃ
യേനാനുസദ്യഓജസാവവക്ഷിഥ

അന്വയം:—

ഹേ അദ്രി-വഃ, — വജ്രവന്നിന്ദ്ര,
യേന — സ്തോത്രേണ സ്തൂയമാനസ്സൻ
ഓജസാ സദ്യഃ — ആത്മീയേന ബലേന തദാനീമേവ
നു വവക്ഷിഥ — ക്ഷിപ്രമസ്മാൻ വഹസി, അഭിലാഷം പ്രാപയസി
ഘൃതം ന പൂതം — മന്ത്രപൂതമാജ്യമിവ ശുദ്ധം
ഇമം സ്തോമം അഭിഷ്ടയേ — അസ്മദീയം സ്തോത്രം ഇഷ്ടസ്യ, ധനാദേരഭിപ്രാപ്തയേ ബുദ്ധ്യസ്വ

അത്ഥം—അല്ലയോ വജ്രവാനായ ഇന്ദ്ര, ഏതൊരു സ്തോത്രത്താൽ സ്തുതിക്കപ്പെട്ടവനായി, അപ്പോഴത്തന്നെ സ്വന്തം ബലത്താൽ ഞങ്ങളെ വഹിക്കുന്നുവോ, ആഗ്രഹം പൂരിപ്പിക്കുന്നുവോ, മന്ത്രം ജപിച്ച സംസ്കൃതമായ, *ശുദ്ധമായ നെയ്പോലെയുള്ള ഈ സ്തോത്രം* ധനാദിയായ ഇഷ്ടത്തിന്റെ പ്രാപ്തിക്കായി അവിടന്നംകൊണ്ടാലും.

5 ഇമഞ്ജുഷസ്വഗിർവ്വണ

സമുദ്രഇവപിന്വതേ

ഇന്ദ്രവിശ്വാഭിരൂതിഭിർവ്വവക്ഷിഥ — വ. 1

അന്വയം:—

| | |
|---|---|
| ഹേ ഗിർവ്വണഃ, ഇന്ദ്ര, (യേന) വിശ്വാഭിഃ | — ഗീർഭിസ്സംഭജനീയേന്ദ്ര, |
| ഊതി—ഭിഃ | — യേന സ്തോത്രേണ സർവ്വാഭി രക്ഷാഭിസ്സഹ |
| വവക്ഷിഥ | — വഹസി, ശ്രേയാംസി പ്രാപയസി |
| (തം) ഇമം (സ്തോമം) ജുഷസ്വ | — സേവസ്വ |
| (സസ്തോമഃ) സമുദ്രഃ-ഇവ പിന്വതേ | — സമുദ്രോ യഥാ ചന്ദ്രോദയേ, പ്രാപ്യവർദ്ധതേ തദ്വദ്വർദ്ധതേ, ഇന്ദ്രഗുണാധിക്യേന തൽ പ്രതിപാദികാസ്തുതിരപി വിസ്തൃതാ ഭവതി |

അത്ഥം—സ്തുതികളാൽ പ്രാപ്യനായ ഇന്ദ്ര, യാതൊരു സ്തോത്രത്താൽ എല്ലാ രക്ഷകളോടും കൂടി അവിടന്ന് ശ്രേയസ്സുകളണയ്ക്കുമോ, ആ സ്തോത്രം (ഞാൻ ചൊല്ലുന്നതു്) കൈക്കൊണ്ടാലും. ആ സ്തോത്രം ചന്ദ്രോദയത്തിൽ സമുദ്രം പോലെ വർദ്ധിക്കുന്നു. (ഇന്ദ്രന്റെ ഗുണാധിക്യത്താൽ അതു പ്രതിപാദിക്കുന്ന സ്തോത്രവും കൂടി മഹത്തായിത്തീരുന്നു.)

6 യോനോദേവഃപരാവത

സ്സഖിത്വനായമാമഹേ

ദിവോനവൃഷ്ടിംപ്രഥയൻവവക്ഷിഥ

അന്വയം:—

യഃ ദേവഃ പരാ—വതഃ — ദൂരാൽ, ദ്യുലോകാദാഗത്യ
നഃ സഖി—ത്വനായ
മമഹേ — സഖിത്വായാസ്മാഭിഃ പൂജ്യതേ
(ഹേ ഇന്ദ്ര, സഃ ത്വം)
ദിവഃ ന വൃഷ്ടിം — ദിവസ്സകാശാദ്വൃഷ്ടിമിവ
പ്രഥയൻ വവക്ഷിഥ — അസ്മദീയാനി ശ്രേയാംസി വിസ്താരയൻ അസ്മാൻ വോഢുമിച്ഛസി തം ത്വാം സ്തൌമി

*അത്ഥം*—യാതൊരു ദേവൻ ദൂരത്തുള്ള സ്വഗ്ഗത്തിൽ നിന്ന വന്ന്, സഖ്യത്തിന്നായി ഞങ്ങളാൽ പൂജിയ്ക്കപ്പെടുന്നുവോ, അല്ലയോ ഇന്ദ്ര, ആ അവിടുന്ന് ആകാശത്തിൽ നിന്ന് മഴ പോലെ ഞങ്ങൾക്ക് ശ്രേയസ്സുകം വദ്ധിപ്പിച്ച് (വഷിച്ച്) ഞങ്ങളെ താങ്ങുവാൻ കനിയുന്നു. ആ അവിടുത്തെ സ്തുതിക്കുന്നു.

7 വവക്ഷുരസ്യകേതവ

ഉതവജ്രോഗഭസ്ത്യോഃ

യൽസൂര്യോനരോദസീഅവദ്ധയൽ

അന്വയം:—

അസ്യ കേതവഃ — ഇന്ദ്രസ്യരഥേ ഉൽക്ഷിപ്താഃ പതാകാഃ
വവക്ഷുഃ — അവഹൻ, അസ്മാൻ ശ്രേയാംസി പ്രാപയൻ
ഉത യൽ സൂര്യഃ ന — യദായമിന്ദ്രഃ, സവ്വസ്യ പ്രേരക ആദിത്യ ഇവ

| | |
|---|---|
| രോദസീ അവർധയൽ | — ദ്യാവാപൃഥിവ്യൌ വൃഷ്ട്യാദിനാ പ്രവൃദ്ധേ അകരോൽ |
| (തദാ) ഗഭസ്ത്യോഃ | — ഇന്ദ്രസ്യ ഹസ്തയോരവസ്ഥിതഃ |
| വജ്രഃ | — ച അവഹൽ, ശ്രേയാംസി പ്രാപയൽ |

അത്ഥം—ഇന്ദ്രന്റെ തേരിലുയന്ന കൊടികൾ നമുക്ക ശ്രേയസ്സുകളണച്ചു മാത്രമല്ല, എപ്പോളിന്ദ്രൻ സർവ്വപ്രേരകനായ ആദിത്യനെന്ന പോലെ ദ്യാവാപൃഥിവികളെ മഴ മുതലായവ യാൽ വളത്തിയോ, അപ്പോൾ അവിടത്തെ കൈകളിലി രുന്ന വജ്രവും നമുക്ക് ശ്രേയസ്സുകളിയററി.

8 യദിപ്രവൃദ്ധസൽപതേ

സഹസ്രംമഹിഷാഅഘഃ

ആദിത്തഇന്ദ്രിയംമഹിപ്രവാവൃധേ

അന്വയം —

| | |
|---|---|
| ഹേ പ്ര-വൃദ്ധ, സൽ-പതേ, | — മഹൻ, സതാംപതേ, ഇന്ദ്ര, |
| സഹസ്രം മഹിഷാൻ യദി അഘഃ | — സഹസ്രസംഖ്യാകാൻ മഹതോസുരാൻ യദാവധീഃ |
| ആൽ ഇൽ തേ ഇന്ദ്രിയം | — വീര്യം |
| മഹി, പ്ര വവൃധേ | — മഹൽ, ബഹുലംസൽ പ്രകഷേണ വധയതേ |

അത്ഥം—മഹാനും സജ്ജനങ്ങളുടെ നായകനുമായ ഇന്ദ്ര, ആ യിരം പെരിയ അസുരന്മാരെ അവിടന്ന് കൊന്നപ്പോൾത്ത ന്നെ അവിടത്തെ വീര്യം മഹത്തായി വളരെ വദ്ധിക്കുകയാണ് ചെയ്തതു്.

9 ഇന്ദ്രസ്സൂര്യസ്യരശ്മിഭി

ന്യശ്സാനമോഷതി

അഗ്നിവ്വനേവസാസഹിഃപ്രവാവൃധേ

അന്വയം:—

| | |
|---|---|
| (അയം) ഇന്ദ്രഃ സൂര്യസ്യ | |
| രശ്മി–ഭിഃ | — കിരണൈഃ |
| അശ്സാനം | — ബാധമാനം, മന്ദേഹനാമക മസുരം |
| അഗ്നിഃ വനാ–ഇവ | — യഥാദാവാനലഃ വനാനി ദഹതിതദ്വൽ |
| നി ഓഷതി | — നിതരാം ദഹതി |
| (ഏവം) സസഹിഃ | |
| പ്ര വവൃധേ | — ശത്രൂണാമഭിഭവനശീലസ്സഃ പ്രകർഷേണവർദ്ധതേ |

അർത്ഥം—ഈ ഇന്ദ്രൻ സൂര്യന്റെ രശ്മികളാൽ ദ്രോഹകാരിയായ മന്ദേഹനെന്ന അസുരനെ, കാട്ടുതീ വനങ്ങളെയെന്നപോലെ, നിശ്ശേഷം ദഹിപ്പിക്കുന്നു. ഇപ്രകാരം ശത്രുജയശീലനായ അവിടുന്നു് നന്നായി വർദ്ധിക്കുന്നു.

10 ഇയന്തഋത്വിയാവതീ
ധീതിരേതിനവീയസീ
സപര്യന്തീപുരുപ്രിയാമിമീതഇൽ — വ 2

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര) | |
| ഋത്വിയ-വതീ | — ഋതൌ, വസന്താദികാലേ അനുഷ്ഠേയം യജ്ഞകർമ്മ ഋത്വിയം. തദ്വതീ |
| നവീയസീ ഇയം ധീതിഃ | — അതിശയേനാഭിനവാ, മയാക്രിയമാണാസ്തുതിഃ |
| തേ ഏതി | — ത്വാം ഗച്ഛതി |
| (സാ) സപര്യന്തീ, | |
| പുരു–പ്രിയാ | — പൂജയന്തീ, ബഹുലം പ്രീണയിത്രീസതീ |
| മിമീതേ ഇൽ | — ഇന്ദ്രഗതാൻ ഗുണാൻ പരിച്ഛിനത്യേവ |

അത്ഥം—അല്ലയോ ഇന്ദ്ര, വസന്താദ്യൃതുകാളിൽ അനുഷ്ഠിയ്ക്കേണ്ടും യജ്ഞത്തോടുകൂടിയതും ഏററവും പുതുതമായ, എന്നാൽ ചൊല്ലപ്പെടുന്ന സ്തോത്രം അവിടത്തെ പ്രാപിക്കുന്ന അത വിടത്തെ പൂജിച്ചുകൊണ്ട്, ഇന്ദ്രൻെറ ഗുണങ്ങളെ അളന്നെണ്ണി പറയുക തന്നെ ചെയ്യുന്ന

11 ഗർഭോയജ്ഞസ്യദേവയുഃ

ക്രതുംപുനീതആനുഷക്

സ്തോമൈരിന്ദ്രസ്യവാവൃധേമിമീതഇൽ

അന്വയം —

| | |
|---|---|
| യജ്ഞസ്യ ഗർഭഃ | — യാഗസ്യഗ്രഹീതാ, അനുഷ്ഠാതാ |
| ദേവയുഃ | — ദേവമിന്ദ്രമാത്മനഇച്ഛൻ, യജമാനഃ |
| ആനുഷക് ക്രതും പുനീതേ | ആനുപൂവ്യേണ പ്രജ്ഞാപകം സോമം ദശാപവിത്രേണ ശോധയതി |
| (സഃ) ഇന്ദ്രസ്യ | — ഇന്ദ്രം (കമ്മണി ഷഷ്ഠീ) |
| സ്തോമൈഃ വവൃധേ | — സ്തോമൈവ്വ്ദ്ധ്യതേ (പ്രയോജകാത്ഥം) |
| (സച സ്തോമൈഃ) മിമീതേ ഇൽ | — ഇന്ദ്രസ്യ ഗുണജാതം, പരിച്ഛിനത്ത്യേവ |

അത്ഥം—യാഗം ഗ്രഹിക്കുന്ന, അനുഷ്ഠിക്കുന്നവനും ദേവനായ ഇന്ദ്രനെ കാമിക്കുന്നവനുമായ യജമാനൻ വേണ്ടപോലെ മുമ്പുപിമ്പോടുകൂടി, യജ്ഞത്തെ വിളിച്ചറിയിക്കുന്ന സോമത്തെ ദശാപവിത്രംകൊണ്ടരിച്ച് ശുദ്ധീകരിക്കുന്നു ആ കമ്മി ഇന്ദ്രനെ സ്തോത്രങ്ങളാൽ വളത്തുന്നു അവൻ ഇന്ദ്രൻെറ ഗുണസമൂഹത്തെ അളന്നുകാണിക്കുന്നു

12 സനിമ്മിത്രസ്യപപ്രഥ

ഇന്ദ്രസ്സോമസ്യപീതയേ

പ്രാചീവാശീവസുന്വതേമിമീതഇൽ

അന്വയം:—

മിത്രസ്യ — മിത്രവ്രതസ്യ സ്തോതുഃ

പ്രാചീ — പ്രാഞ്ചന്തീ, സ്തുത്യഗുണഗണം പ്രാപ്നുവതീ

വാശീ–ഇവ — സ്തുതിരൂപാവാഗിവ

സനിഃ ഇന്ദ്രഃ സുന്വതേ — ധനദാതേന്ദ്രഃ സുന്വതഃ, സോമാഭിഷവം കുർവ്വതോ യജമാനസ്യ (ഷഷ്ഠ്യർത്ഥേ ചതുർത്ഥീ)

സോമസ്യ പീതയേ പപ്രഥേ — പാനായപ്രഥിതഃ, വിസ്തീർണ്ണോ ബഭൂവ

(സാസ്തുതിഃ) മിമീതേ ഇൽ — ഇന്ദ്രമാഹാത്മ്യം യഥാവൽ പരിച്ഛിനത്ത്യേവ

അർത്ഥം—ചങ്ങാതിയായ സ്തോതാവിന്റെ, ഉപാസ്യദേവന്റെ ഗുണഗണത്തിലെത്തുന്ന, സ്തുതിരൂപമായ വാക്കുപോലെ ഇന്ദ്രൻ, സോമസംസ്കർത്താവായ യജമാനന്റെ സോമം കുടിയ്ക്കാനായി വലുതായി. ആ സ്തുതി ഇന്ദ്രന്റെ മാഹാത്മ്യത്തെ ഉള്ളതുപോലെ അളന്നുകാണിക്കുന്നു.

13 യംവിപ്രാഉക്ഥവാഹസോ

ഭിപ്രമന്ദരായവഃ

ഘൃതംനപിപ്യആസന്യൃതസ്യയൽ

അന്വയം:—

വിപ്രാഃ, ഉക്ഥ-വാഹസഃ — മേധാവിനഃ, ഉക്ഥാനാം, ശസ്ത്രാണാം വോഢാരഃ, പ്രാപയിതാരഃ

ആയവഃ യം അഭി–പ്രമന്ദുഃ — മനുഷ്യാ യമിന്ദ്രം അഭിമുഖം പ്രകർഷേണ മാദയന്തി

(തസ്യേന്ദ്രസ്യ) ആസനി

| | |
|---|---|
| ഘൃതം ന | — ആസ്യേ ഘൃതമിവ ശുദ്ധം |
| ഋതസ്യ യൽ | — സോമലക്ഷണം യദ്ധവിരസ്തി. തൽ |
| പിപ്യേ | — സേചനേന വദ്ധയേ |

അത്ഥം—മേധാവികളും ശസ്ത്രങ്ങളേന്തുന്നവരും (ഇന്ദ്രനെ ത്തിക്കുന്നവരും) ആയ മനുഷ്യർ, യാതൊരിന്ദ്രനെ നേരെ നന്നായി ഹഷിപ്പിക്കുന്നുവോ, ആ ഇന്ദ്രൻെറ വായിൽ നെയ്പോലെ വിശുദ്ധമായ സോമഹവിസ്സിനെ ഞാൻ വീഷ്ഠി വദ്ധിപ്പിക്കുന്നു.

14 ഉതസ്വരാജേഅദിതി

സ്തോമമിന്ദ്രായജീജനൽ

പുരുപ്രശസ്തമൂതയഋതസ്യയൽ

അന്വയം,—

| | |
|---|---|
| ഉത അദിതിഃ | — അപിചാദിനാദേവമാതാ |
| സ്വ—രാജേ ഇന്ദ്രായ | — സ്വയമേവ രാജമാനായ തസ്മൈ |
| യൽ ഋതസ്യ ഊതയേ | — സത്യസംബന്ധിനേ രക്ഷണായ |
| പുരു—പ്രശസ്തം സ്തോമം | |
| ജീജനൽ | — ബഹുലമുൽകൃഷ്ടം സ്തോത്രമജീജനൽ, അജനയൽ |

അത്ഥം—കൂടാതെ, കേടററ ദേവമാതാവായ അദിതി സ്വയം പ്രകാശമാനനായ ഇന്ദ്രന്നായി, സത്യത്തിൻെറ രക്ഷക്കായി വളരെ ഉൽകൃഷ്ടമായ യാതൊരു സ്തോത്രമുണ്ടാക്കിയോ,

15 അഭിവഹ്നയഊതയേ

നൃഷതപ്രശസ്തയേ

നദേവവിവ്രതാഹരീഋതസ്യയൽ

അന്വയം:—

| | |
|---|---|
| വഹ്നയഃ ഋതയേ പ്ര–ശസ്തയേ | — വോഢാരഃ ഋത്വിജഃ രക്ഷാർത്ഥം പ്രശസ്ത്യർത്ഥഞ്ച |
| (തേന സ്തോത്രേണ) അഭി അനൂഷത | — ഇന്ദ്രമഭ്യഷ്ടുവൻ |
| ഹേ ദേവ, നു | — സംപ്രതി |
| വി–വ്രതാ ഹരീ | — വിവിധകർമ്മാണൌ ത്വദീയാവശ്വൌ |
| ഋതസ്യ യൽ | — സത്യസ്യ യൽ സ്തോത്രം വിദ്യതേ, തദഭിലക്ഷ്യ ത്വാം വഹതഃ |

അർത്ഥം—ഋത്വിക്കുകൾ രക്ഷയ്ക്കുവേണ്ടിയും യശസ്സിന്നു വേണ്ടിയും ആ സ്തോത്രം കൊണ്ടാണിന്ദ്രനെ സ്തുതിച്ചതു്. അല്ലയോ ദേവ, ഇപ്പോൾ വിവിധകർമ്മങ്ങളോടുകൂടിയ അവിടുത്തെ കുതിരകൾ സത്യത്തിൻേറതായ യാതൊരു സ്തോത്രമുണ്ടോ, അതിനെ മുന്നിൽ കണ്ടു്, അവിടുത്തെ (ഇങ്ങോട്ടു്) നയിക്കുന്നു. (യുഗ്മകം.)

16 യൽസോമമിന്ദ്രവിഷ്ണവി

യദ്വാഘത്രിത ആപ്ത്യേ

യദ്വാമരുൽസുമന്ദസേസമിന്ദുഭിഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, വിഷ്ണവി | — വിഷ്ണൌപാനാർത്ഥമാഗതേ സത്യന്യദീയേ യാഗേ |
| സോമം യൽ ഘ | — യദി തേന വിഷ്ണുനാ സാദ്ധമേവ പിബസി |
| യൽ വാ ആപ്ത്യേ ത്രിതേ | - അപാംപുത്രേ, ഏതൽ സംജ്ഞേ രാജർഷൌ പിബസി |
| യൽ വാ മരുൽ–സു മന്ദസേ | — സോമപാനായാഗതേഷ്വന്യദീയേ യജ്ഞേ മാദ്യസി |
| (തഥാസ്മദീയൈരേവ) ഇന്ദു–ഭിഃ സം | — സോമൈസ്സമ്യക്മാദ്യ |

അർത്ഥം—അല്ലയോ ഇന്ദ്ര, വിഷ്ണു സോമപാനാർത്ഥം ഒരു യാഗത്തിൽ വരവേ, വിഷ്ണുവിനോടൊപ്പമവിടുന്ന് സോമം കുടിക്കുന്ന ജലങ്ങളുടെ പുത്രനായ ത്രിതനെന്ന രാജർഷിയുടെ യാഗത്തിൽ സോമം കുടിക്കുന്ന മറെറാരു യാഗത്തിൽ സോമപാനത്തിന്നായി വന്ന മരുത്തുക്കളിൽ ചേർന്ന് സോമം കുടിക്കുന്ന അപ്രകാരം ഞങ്ങളുടെ സോമങ്ങളാലും നന്നായി ഹർഷിച്ചാലും.

17 യദ്വാശക്രപരാവതി

സമുദ്രേഅധിമന്ദസേ

അസ്മാകമിൽസുതേരണാസമിന്ദുഭിഃ

അന്വയം —

| | |
|---|---|
| ഹേ ശക്ര, പരാ—വതി | — ശക്രേന്ദ്ര, ദൂരദേശേ |
| സമുദ്രേ അധി | — സമുന്ദനശീലേ സോമേ |
| യൽ വാ മന്ദസേ | — യദിവാ മാദ്യസേ, തഥാപി |
| അസ്മാകം ഇൽ സുതേ | — അസ്മാകമേവസോമേ അഭിഷുതേ സതി |
| ഇന്ദു—ഭിഃ സം രണ | — സോമരസൈസ്സമ്യഗ്രമസ്വ |

അർത്ഥം—അല്ലയോ ശക്തനായ ഇന്ദ്ര, ദൂരദേശത്തിൽ തിളച്ചുമറിയുന്ന, സമൃദ്ധമായ സോമത്തിൽ അവിടുന്ന് ഹർഷിക്കുകയാണെങ്കിൽ കൂടി, ഞങ്ങളുടെ തന്നെ സോമം സംസ്കരിക്കവേ ആ സോമരസങ്ങളാൽ നന്നായി രമിച്ചാലും

18 യദ്വാസിസുന്വതോവൃധോ

യജമാനസ്യസൽപതേ

ഉക്ഥേവായസ്യരണ്യസിസമിന്ദുഭിഃ

അന്വയം —

| | |
|---|---|
| ഹേ സൽ—പതേ, | — സതാം പാലയിതരിന്ദ്ര |
| യസ്യ ഉക്ഥേ വാ | |
| രണ്യസി | — യജമാനസ്യ ശംസിതേ സതി രമസേ |

(തസ്യ) സുന്വതഃ
യജമാനസ്യ — സോമാഭിഷവം കൃത്വതസ്തസ്യ
യൽ വാ വൃധഃ അസി — യദിവാ വൾദ്ധയിതാ ഭവസി
(ഏവമപി) ഇന്ദ്ര ഭിഃ സം— അസ്മദീയൈരേവസോമൈ
സ്സമ്യഗ്രമസ്വ

അൎത്ഥം—ശത്രുക്കളുടെ രക്ഷകനായ ഇന്ദ്ര, ഏതു യജമാനന്റെ ശസ്ത്രം ചൊല്ലലിൽ അവിടുന്ന് രമിക്കുന്നുവോ, ആ സോമസംസ്കൎത്താവായ യജമാനന്ന് അവിടുന്ന് വൾദ്ധയിതാവായി (പോഷകനായി) ഭവിക്കുന്നു എങ്കിൽകൂടി, ഞങ്ങളുടെ സോമങ്ങളാൽ നന്നായി സന്തോഷിച്ചാലും.

19 ദേവന്ദേവംവോവസ
ഇന്ദ്രമിന്ദ്രംഗൃണീഷണി
അധായജ്ഞായതുൎവ്വണേവ്യാനശുഃ

അന്വയം:—

(ഹേ ഋത്വിഗ്യജമാനാഃ)
വഃ അവസേ — യുഷ്മാകം രക്ഷണായ
ദേവം–ദേവം ഇന്ദ്രം–ഇന്ദ്രം — ബഹുദേശേഷു യാഗേഷു
യുഗപൽ ബഹുശരീരാണ്യാ
ദദാനം സൎവ്വം തം ദേവമിന്ദ്രം
ഗൃണീഷണി — അഹം സ്തൌമി
അധ തുൎവ്വണേ യജ്ഞായ — ശത്രൂണാം സംഭജനായ യാഗാൎത്ഥം
(താസ്തുതയഃ) വി ആനശുഃ — വ്യാപ്നുവന്തി

അൎത്ഥം—അല്ലയോ ഋത്വിഗ്യജമാനന്മാരേ, നിങ്ങളുടെ രക്ഷയ്ക്കായി, വളരെ ദേശങ്ങളിൽ വളരെ യാഗങ്ങളിൽ വളരെ ശരീരങ്ങളെടുത്ത് എപ്പോഴുമെത്തുന്ന ദേവനായ ഇന്ദ്രനെ ഞാൻ സ്തുതിക്കുന്നു. പിന്നെ, തികച്ചും പ്രാപിക്കേണ്ടും യജ്ഞത്തിന്നായി ആ സ്തുതികൾ ഇന്ദ്രനെ വ്യാപിക്കുന്നു.

20 യജ്ഞേഭിര്യജ്ഞവാഹസം

സോമേഭിസ്സോമപാതമം

ഹോത്രാഭിരിന്ദ്രംവാവൃധുർവ്യാനശുഃ വ 4

അന്വയം:-

| | |
|---|---|
| യജ്ഞേഭിഃ | — യജ്ഞസാധനൈർഹവിർഭിഃ |
| യജ്ഞ-വാഹസം | — യജ്ഞാനാം, യജമാനാനാം ഫലസ്യപ്രാപയിതാരം |
| സോമേഭിഃ | |
| സോമ-പാതമം | — സർവ്വേഷാം സോമാനാം പാതൃതമം |
| ഇന്ദ്രം ഹോത്രാഭിഃ വവൃധുഃ | - സ്തോത്രൈർവ്വർദ്ധയന്തി |
| (താസ്തുതയഃ) വി | |
| ആനശുഃ | — തമിന്ദ്രം വ്യാപ്നുവന്തി |

അർത്ഥം--യജ്ഞസാധനങ്ങളായ ഹവിസ്സുകളാൽ യജമാനന്മാർക്ക് ഫലമെത്തിക്കുന്നവനും എല്ലാ സോമങ്ങളും ഏററവും പാനംചെയ്യുന്നവനുമായ ഇന്ദ്രനെ സ്തോത്രങ്ങളാൽ (ഋത്വിഗാദികൾ) വർദ്ധിപ്പിക്കുന്നു ആ സ്തുതികൾ ഇന്ദ്രനെ വ്യാപിക്കുന്നു

21 മഹീരസ്യപ്രണീതയഃ

പൂർവ്വീരുതപ്രശസ്തയഃ

വിശ്വാവസൂനിദാശുഷേവ്യാനശുഃ

അന്വയം —

| | |
|---|---|
| അസ്യ പ്ര-നീതയഃ | — ഇന്ദ്രസ്യധനാനാം പ്രണയനാനി, പ്രകൃഷ്ടപ്രാപണാനി |
| മഹീഃ | — മഹത്യഃ, മഹാന്തിഭവന്തി |
| ഉത പ്ര-ശസ്തയഃ പൂർവ്വീഃ | — അപിചകീർത്തയഃ ബഹ്വ്യഃ, വിസ്തൃതതമാഭവന്തി |

(ഉഭയേവിധാസ്ഥാഃ)

| | |
|---|---|
| ദാശുഷേ | — ഹവിർത്തവതേ യജമാനായ ദാതും |
| വിശ്വാ വസുനി വി ആനശുഃ | — സർവ്വാണിധനാനിവ്യാപ്നുവന്തി |

അർത്ഥം—ഇന്ദ്രന്റെ ധനമെത്തിക്കലുകരം മഹത്തുക്കളാകുന്നു. അവിടുന്നരുളുന്ന യശസ്സുകരം അസംഖ്യങ്ങളും വിസ്തൃതങ്ങളുമാകുന്നു. ഹവിസ്സേകുന്ന യജമാനന്നു ഈ രണ്ടും തരാനായിട്ടാണു എല്ലാ ധനങ്ങളും അവിടുത്തെ പ്രാപിക്കുന്നതു്.

22 ഇന്ദ്രംവൃത്രായഹന്തവേ

ദേവാസോദധിരേപുരഃ

ഇന്ദ്രംവാണീരനൂഷതാസമോജസേ

അന്വയം:—

| | |
|---|---|
| ദേവാസഃ വൃത്രായ ഹന്തവേ | — ദേവാ വൃത്രം ഹന്തും |
| ഇന്ദ്രം പുരഃ ദധിരേ | — പുരസ്താൽ സ്വാമിത്വേനാ ധാരയൻ |
| സം ഓജസേ | — സമീചീനായ ബലായ |
| ഇന്ദ്രം വാണീഃ അനൂഷത | — സ്തുതിരൂപാവാചഃ സ്തുവന്തി (വൃത്രവധാനുഗുണം ബലം യഥാ ജായതേ തഥാ) |

അർത്ഥം—ദേവന്മാർ വൃത്രനെ കൊല്ലാനായി ഇന്ദ്രനെ നേതാവായി മുന്നിർത്തി. വൃത്രവധത്തിന്നു തക്കതായ ബലമുണ്ടാവാനായി സ്തുതിരൂപമായ *വചനത്താൽ സ്തുതിക്കുന്നു.* (സ്തുതിച്ചു.)

23 മഹാന്തംമഹിനാവയം

സ്തോമേഭിർഹവനശ്രുതം

അർക്കൈരഭിപ്രണോനുമസ്സമോജസേ

അന്വയം:—

| | |
|---|---|
| മഹിനാ മഹാന്തം | — മഹിമ്നാസർവ്വേഭ്യോധികം |
| ഹവന-ശ്രുതം | — ഹവനസ്യ, ആഹ്വാനസ്യ ശ്രോതാരമിന്ദ്രം |
| വയം സ്തോമേഭിഃ | |
| അർക്കൈഃ | — സ്തോത്രൈശ്ശസ്ത്രൈശ്ച |
| സം ഓജസേ | — സമീചീനബലായ |
| അഭി പ്ര നോനുമഃ | — ആഭിമുഖ്യേന പ്രകർഷേണ പുനഃ പുനസ്തുമഃ |

അർത്ഥം—മഹിമകൊണ്ട് എല്ലാവരെയും കടന്നുനില്ക്കുന്നവനും ഉപാസകന്മാരുടെ വിളി കേൾക്കുന്നവനുമായ ഇന്ദ്രനെ നമ്മൾ സ്തോത്രങ്ങളാലും ശസ്ത്രങ്ങളാലും വീണ്ടും വീണ്ടും പുകഴ്ത്തുന്നു.

24 നയംവിവിക്തോരോദസീ

നാന്തരിക്ഷാണിവജ്രിണം

അമാദിദസ്യതിത്വിഷേസമോജസഃ

അന്വയം:—

| | |
|---|---|
| യം വജ്രിണം | — യം വജ്രവന്തമിന്ദ്രം |
| രോദസീ ന വിവിക്തഃ | — ന പൃഥക് കുരുതഃ, സ്വസമീപാത് പൃഥക് കർത്തും ന ശക്നുതഃ |
| അന്തരിക്ഷാണി ന | — ദ്യാവാപൃഥിവ്യോർമദ്ധ്യേ വർത്തമാനാനി ഗന്ധർവ്വാദീനാം സ്ഥാനാനി ന പൃഥക് കുർവ്വന്തി |
| അസ്യ അമാത് ഇത് | — ബലാദേവ |
| ഓജസഃ സം തിത്വിഷേ | — ബലസ്യ സങ്ഗമായ സർവ്വജഗത് സമ്യക് ദീപ്യതേ |

അർത്ഥം—ഏതു വജ്രവാനായ ഇന്ദ്രനെ തങ്ങളുടെ സമീപത്തിൽനിന്നകററാൻ ദ്യാവാപൃഥിവികൾ ശക്തകളല്ലയോ, അവരുടെ ഇടയിലുള്ളവയും ഗന്ധർവ്വാദികളുടെ വാസസ്ഥാനങ്ങളുമായ അന്തരിക്ഷങ്ങൾക്കകററാൻ കരുത്തില്ലയോ, ആ

ന്ദ്രൻെറ ബലംകൊണ്ടുതന്നെയാണ്, ബലത്തോടുചേരാനാ ൻ, ജഗത്തു മുഴുവൻ നന്നായി പ്രകാശിക്കുന്നതു്.

25 യദിന്ദ്രപൃതനാജ്യേ

ദേവാസ്ത്വാദധിരേപുരഃ വ. 5

ആദിത്തേഹര്യതാഹരീവവക്ഷതുഃ

അന്വയം:—

ഹേ ഇന്ദ്ര, പൃതനാജ്യേ — സങ്ഗ്രാമേ
ത്വാ യൽ ദേവാഃ പുരഃ
ദധിരേ — ത്വാം യദാ ദേവാഃ പുരസ്താ ദധാരയൻ
ആൽ ഇൽ ഹര്യതാ ഹരീ - തദൈവ കാന്താവശ്വൌ
തേ വവക്ഷതുഃ — ത്വാം അവഹതാം

അത്ഥം-അല്ലയോ ഇന്ദ്ര, യുദ്ധത്തിലവിടുത്തെ ദേവന്മാർ മുമ്പിൽ നിത്തുമ്പോഴാം മാത്രമാണ് മെച്ചപ്പെട്ട ഹരികളെന്ന കുതിരകളാം അവിടുത്തെ വഹിച്ചതു്.

26 യദാവൃത്രന്നദീവൃതം

ശവസാവജ്രിന്നവധീഃ

ആദിത്തേഹര്യതാഹരീവവക്ഷതുഃ

അന്വയം:—

ഹേ വജ്രിൻ, നദീ-വൃതം — വജ്രവന്നിന്ദ്ര, നദീരാവൃണ്വന്തം
വൃത്രം യദാ ശവസാ
അവധീഃ — ബലേന ഹതവാൻ
ആൽ ഇൽ ഹര്യതാ ഹരീ - തദൈവ കാന്താവശ്വൌ
തേ വവക്ഷതുഃ — ത്വാം അവഹതാം

അത്ഥം-അല്ലയോ വജ്രവാനായ ഇന്ദ്ര, നദികളെ തടഞ്ഞ വൃത്രനെ ബലത്താലവിടുന്ന് കൊന്നപ്പോഴാണ് മെച്ചപ്പെട്ട ഹരികളെന്ന കുതിരകളവിടുത്തെ വഹിച്ചതു്.

27 യദാതേവിഷ്ണുരോജസാ
ത്രീണിപദാവിചക്രമേ
ആദിത്തേഹര്യതാഹരീവവക്ഷതുഃ

അന്വയം:—

(ഹേ ഇന്ദ്ര,) തേ വിഷ്ണുഃ — തവാനുജഃ വ്യാപനശീലോ ദേവഃ
ഓജസാ യദാ — ബലേന യസ്മിൻ കാലേ
ത്രീണി പദാ വി-ചക്രമേ — പദത്രയരൂപേണ ത്രീൻ ലോകാൻ വിക്രാന്തവാൻ, പരിച്ഛിന്നവാൻ
ആത് ഇത് ഹര്യതാ ഹരീ — തദൈവ കാന്താവശ്വൌ
തേ വവക്ഷതുഃ — ത്വാം അവഹതാം

അർത്ഥം_അല്ലയോ ഇന്ദ്ര, അവിടത്തെ അനുജൻ, സർവ്വത്ര വ്യാപിച്ച ദേവനായ വിഷ്ണു, മൂന്നടിവെപ്പുകൾകൊണ്ട് മൂന്നു ലോകങ്ങളെയും വിക്രമിച്ച് അളന്നപ്പോഴാണ് മെച്ചപ്പെട്ട ഹരികളെന്ന കുതിരകൾ അവിടത്തെ വഹിച്ചത്.

28 യദാതേഹര്യതാഹരീ
വാവൃധാതേദിവേദിവേ
ആദിത്തേവിശ്വാഭുവനാനിയേമിരേ

അന്വയം:—

(ഹേ ഇന്ദ്ര, ത്വദീയൌ)
തേ ഹര്യതാ ഹരീ — തവ കാന്താവശ്വൌ
ദിവേ-ദിവേ യദാ വവൃധാതേ — പ്രതിദിവസം യസ്മിൻ കാലേ പ്രവൃദ്ധൌ ബഭൂവതുഃ
ആത് ഇത് തേ വിശ്വാ ഭുവനാനി — സർവ്വാണി ഭൂതജാതാനി ത്വയാ
യേമിരേ — നിയമ്യന്തേസ്മ

അർത്ഥം -അല്ലയോ ഇന്ദ്ര, അവിടത്തെ മെച്ചപ്പെട്ട ഹരികളെന്ന കതിരകൾ ദിവസംതോറുമണവ്വ് പ്രാപിക്കുമ്പോൾ മാത്രമാണ് എല്ലാ ഭൂതജാതങ്ങളും അവിടന്നാൽ അടക്കപ്പെട്ടതു്, നിയന്ത്രിക്കപ്പെട്ടതു്.

29 യദാതേമാരുതീർവ്വിശ

സ്തുഭ്യമിന്ദ്രനിയേമിരേ

ആദിത്തേവിശ്വാഭുവനാനിയേമിരേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തുഭ്യം | — ത്വദർത്ഥം |
| തേ മാരുതീഃ വിശഃ | — ത്വദർത്ഥം മരുദ്രൂപാഃ പ്രജാഃ |
| യദാ നി—യേമിരേ | — ഭൂതജാതാനി നിയച്ഛന്തി |
| ആൽ ഇൽ തേ വിശ്വാ | |
| ഭുവനാനി | — സർവ്വാണിഭൂതജാതാനി ത്വയാ |
| യേമിരേ | — നിയമ്യന്തേസ്മ |

അർത്ഥം—അല്ലയോ ഇന്ദ്ര. അവിടേയ്ക്കുവേണ്ടി മരുത്തുക്കളായ പ്രജകൾ ചരാചരങ്ങളെ നിയന്ത്രിക്കുമ്പോൾ മാത്രമാണ് എല്ലാ ഭൂതജാതങ്ങളും അവിടന്നാൽ നിയന്ത്രിക്കപ്പെട്ടതു്.

30 യദാസൂര്യമമുംദിവി

ശുക്രംജ്യോതിരധാരയഃ

ആദിത്തേവിശ്വാഭുവനാനിയേമിരേ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര) അമും ശുക്രം, | |
| ജ്യോതിഃ | — വിപ്രകൃഷ്ടം നിർമ്മലം, ദ്യോതമാനം |
| സൂര്യം ദിവി യദാ | |
| അധാരയഃ | — ആദിത്യം ദ്യുലോകേയസ്മിൻ കാലേധാരിതവാനസി |

ആൽ ഇൽ തേ വിശ്വാ
ഭുവനാനി — സർവ്വാണി ഭൂതജാതാനി ത്വയാ
യേമിരേ — നിയമ്യന്തേസ്മ

അർത്ഥം—അല്ലയോ ഇന്ദ്ര, അകലെ ദ്യോവിൽ നിർമ്മലനം പ്രകാശമാനനമായ സൂര്യനെ ധരിച്ചപ്പോഴാണ് (നിർത്തിയപ്പോഴാണ്) എല്ലാ ഭൂതജാതങ്ങളും അവിടുന്നാൽ നിയന്ത്രിക്കപ്പെട്ടതു്.

31 ഇമാംത ഇന്ദ്രസുഷ്ടുതിം
വിപ്രഇയർത്തിധീതിഭിഃ
ജാമിംപദേവപിപ്രതീംപ്രാധ്വരേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, വിപ്രഃ | — മേധാവീസ്തോതാ |
| അധ്വരേ ഇമാം | |
| പിപ്രതീം | — പ്രീണയിത്രീം |
| സു–സ്തുതിം ധീതി–ഭിഃ | — കർമ്മഭിഃ, പരിചരണൈസ്സാകം |
| ജാമിം പദാ–ഇവ | — ബന്ധുഭൂതം പുരുഷം ഉൽകൃഷ്ടാ–നിപദാനി, സ്ഥാനാനി പ്രാപയതി, തദ്വൽ |
| തേ പ്ര ഇയർത്തി | — ത്വാം പ്രേരയതി, പ്രഗമയതി |

അർത്ഥം—അല്ലയോ ഇന്ദ്ര, മേധാവിയായ സ്തോതാവു് യാഗത്തിൽ പ്രീതിവളർത്തുന്ന നല്ല സ്തോത്രത്തെ, പരിചരണപരങ്ങളായ കർമ്മങ്ങളോടുകൂടി സ്വബന്ധുവിനെ ഉൽകൃഷ്ടസ്ഥാനത്തേയ്ക്കു് ഉയർത്തിയെത്തിക്കുന്നപോലെ, അവിടുത്തെ അടുക്കലെത്തിക്കുന്നു.

32 യദസ്യധാമനിപ്രിയേ
സമീചീനാസോഅസ്വരൻ
നാഭായജ്ഞസ്യദോഹനാപ്രാധ്വരേ

അന്വയം:—

| | | |
|---|---|---|
| നാഭാ | — | നാഭൌ, പൃഥിവ്യാനാഭി സ്ഥാനീയേ, മദ്ധ്യേ |
| യജ്ഞസ്യ ദോഹനാ | — | യജനസാധനസ്യ സോമസ്യ ദോഹനേ, ദോഹനാധികരണേ ഭിഷവസ്ഥാനേ, വേദ്യാം |
| അധ്വരേ അസ്യ പ്രിയേ ധാമനി | — | യജ്ഞേ ഇന്ദ്രസ്യ പ്രീണയിതവ്യേ സ്ഥാനേ |
| സം-ഈചീനാസഃ | — | സങ്ഗതാസ്തോതാരഃ |
| യൽ പ്ര അസ്വരൻ | — | യദാപ്രകർഷേണാസ്തുവൻ |

അർത്ഥം—ഭൂമിയുടെ നാഭിസ്ഥാനത്ത്, മദ്ധ്യത്തിൽ യാഗസാധനമായ സോമമൊഴുകുന്നിടത്ത്, അതു സംസ്കരിക്കുന്ന വേദിയിൽ, യജ്ഞത്തിൽ ഇന്ദ്രന്ന് പ്രിയപ്പെട്ട സ്ഥാനത്ത്, സ്തോതാക്കൾ കൂടിച്ചേർന്ന് എപ്പോൾ നന്നായി സ്തുതിക്കുന്നുവോ,

33 സുവീര്യംസ്വശ്വ്യം

സുഗവ്യമിന്ദ്രദദ്ധിനഃ

ഹോതേവപൂർവ്വചിത്തയേപ്രാധ്വരേ വ. 6

അന്വയം:—

| | | |
|---|---|---|
| (തദാ) ഹേ ഇന്ദ്ര, സു-വീര്യം, സു-അശ്വ്യം, സു-ഗവ്യം | — | ശോഭനവീര്യോപേതം, ശോഭനാശ്വസങ്ഘോപേതം, ശോഭനഗോസമൂഹോപേതം ധനം |
| നഃ ദദ്ധി | — | അസ്മഭ്യം ദദസ്വ |
| (അഹഞ്ച) അധ്വരേ | | |
| ഹോതാ-ഇവ | — | ഹോതർത്വിഗിവ |
| പൂർവ്വ-ചിത്തയേ പ്ര | — | അന്യേഭ്യഃസ്തോതൃഭ്യഃ പൂർവ്വജ്ഞാനായ പ്രാശംസിഷം |

അൎത്ഥം—അല്ലയോ ഇന്ദ്ര, നല്ല വീൎയ്യമൊത്തതും നല്ല കതിരക്കൂട്ടങ്ങളോടുകൂടിയതും, നല്ല പശുക്കൂട്ടങ്ങളും ചേൎന്നതുമായ ധനം ഞങ്ങൾക്ക തന്നാലും ഞാനാകട്ടെ യാഗത്തിൽ ഹോതാവെന്ന ഋത്വിക്കപോലെ, മററു സ്തോതാക്കൾക്ക് മുൻകൂട്ടി അറിയാനായി (ഇപ്പോഴും തന്നെ) സ്തുതിക്കുകയാണ്.

വൎഗ്ഗം—7 മുതൽ 13 കൂടി—കാണ്വോ നാരദഃ ഋഷിഃ

1 ഇന്ദ്രസ്സുതേഷുസോമേഷു
ക്രതുംപുനീതഉക്ഥ്യം
വിദേവൃധസ്യദക്ഷസോമഹാൻഹിഷഃ

അന്വയം —

| | |
|---|---|
| സോമേഷു സുതേഷു | — അഭിഷുതേഷു സൽസു |
| ഇന്ദ്രഃ (താൻ പീത്വാ) | |
| ക്രതും | — കൎമ്മണാം കൎത്താരം |
| ഉക്ഥ്യം | — സ്തോതാരഞ്ച |
| വൃധസ്യ ദക്ഷസഃ വിദേ | — വൎദ്ധകസ്യ ബലസ്യ ലാഭായ |
| പുനീതേ | — ശോധയതി |
| സഃ മഹാൻ ഹി | — താദൃശേന്ദ്രോമഹാൻ ഖലു |

അൎത്ഥം—സോമങ്ങൾ സംസ്കരിയ്ക്കപ്പെട്ടവേ ഇന്ദ്രൻ അതു കുടിച്ച് സന്തോഷിച്ച്, കൎമ്മകൎത്താവിനെയും സ്തോതാവിനെയും, വൎദ്ധിക്കുന്ന ആത്മബലത്തിൻെറ സിദ്ധിയ്ക്കായി ശുദ്ധീകരിക്കുന്നു. അപ്രകാരമുള്ള ഇന്ദ്രൻ മഹാൻ തന്നെയാണ്

2 സപ്രഥമേവ്യോമനി
ദേവാനാംസദനേവൃധഃ
സുപാരസ്സുശ്രവസ്തമസ്സമപ്സുജിത്

അന്വയം:—

സഃ പ്രഥമേ വി—ഓമനി — ഇന്ദ്രഃ പ്രഥിതേ, വിസ്തീർണ്ണേ, വിശേഷേണ രക്ഷകേ

ദേവാനാം സദനേ — സ്ഥാനേ, സ്വർഗ്ഗേ സ്ഥിതസ്സൻ

വൃധഃ — യജമാനാനാം വർദ്ധയിതാ ഭവതി

(തഥാ) സു—പാരഃ — സുഷ്ഠുപ്രാരബ്ധസ്യ സമ്യക് പാരയിതാ

സുശ്രവഃ—തമഃ — അതിശയേന ശ്രവഃ യശഃ യസ്യ, തഥോക്തഃ

സം അഫ്സു—ജിൽ — ഉദകസ്രവണവിഘാതിനാം വൃത്രാദീനാം ജേതാ

അർത്ഥം—ആ ഇന്ദ്രൻ വിസ്തീർണ്ണവും രക്ഷകവുമായ ദേവന്മാരുടെ സദനത്തിൽ, സ്വർഗ്ഗത്തിൽ, വർത്തിച്ച് യജമാനന്മാൎക്ക് വൃദ്ധികരനായി ഭവിക്കുന്നു. അതുപോലെ അവിടുന്ന് തുടങ്ങിവെച്ച കർമ്മം അററത്തെത്തിക്കുന്നവനും, പരിസമാപിക്കുന്നവനും, ഏററവും യശസ്സുററവനും ജലപ്രവാഹം തടുത്തുവെച്ച വൃത്രാദികളായ അസുരന്മാരെ ജയിച്ചവനുമാകുന്നു.

3 തമഹ്വേവാജസാതയ

ഇന്ദ്രംഭരായശുഷ്മിണം

ഭവാനസ്സുമ്നേഅന്തമസ്സഖാവൃധേ

അന്വയം:—

തം ശുഷ്മിണം ഇന്ദ്രം — ബലവന്തം തം

വാജ—സാതയേ ഭരായ

അഹ്വേ — ബലായ യജ്ഞാർത്ഥഞ്ചാഹ്വയേ

(ഹേ ഇന്ദ്ര, ത്വം) സുമ്നേ — സുഖേലിപ്പിതേ സതി

നഃ അന്തമഃ ഭവ — അന്തികതമഃ, സന്നികൃഷ്ടതമോഭവ

(തഥാ) വൃധേ സഖാ — വർദ്ധനാർത്ഥം മിത്രഭൂതോഭവ

അർത്ഥം—ആ ബലവാനായ ഇന്ദ്രനെ ബലത്തിന്നും യജ്ഞത്തിന്നും വേണ്ടി ഞാൻ വിളിക്കുന്നു. അല്ലയോ ഇന്ദ്ര, ഞങ്ങൾ

സുഖമിച്ഛിയുവേ, അവിടന്ന് ഞങ്ങാംക്കോറവും സമീപവർത്തിയായാലും. പിന്നെ, അഭിവൃദ്ധിയ്ക്കായി ചങ്ങാതിയായാലും.

4 ഇയന്തഇന്ദ്രഗിർവ്വണോ

രാതിഃക്ഷരതിസുന്വതഃ

മന്ദാനോഅസ്യബർഹിഷോവിരാജസി

അന്വയം'—

| | |
|---|---|
| ഹേ ഗിർവ്വണഃ, ഇന്ദ്ര, | — ഗീർഭിഃ, സ്തുതിഭിസ്സംഭജനീയേന്ദ്ര, |
| തേ സുന്വതഃ | — തുഭ്യം, ത്വദർത്ഥം സോമാഭിഷവം കുർവ്വതോ യജമാനസ്യ |
| ഇയം രാതിഃ ക്ഷരതി | — ഋത്വിഗ്ഭിർദ്ദീയമാനാ സോമാഹുതിഃ ആഹവനീയം പ്രതിഗച്ഛതി |
| (ത്വം) മന്ദാനഃ | — മന്ദമാനഃ, മോദമാനഃ |
| അസ്യ ബർഹിഷഃ വിരാജസി | — യജ്ഞസ്യ വിശേഷേണേശിഷേ |

അർത്ഥം—സ്തുതികളാൽ പ്രാപിയ്ക്കാവുന്ന ഇന്ദ്ര, അവിടേയ്ക്കു വേണ്ടി സോമം സംസ്കരിക്കുന്ന യജമാനന്റെ ഋത്വിക്കുകളാൽ നല്കപ്പെടുന്ന ഈ ദാനം, സോമത്തിന്റെ ആഹുതി, ആഹവനീയാഗ്നിയിലേക്കിതാ പോകുന്നു അവിടുന്ന് ഹർഷമിയന്നവനായി ഈ യജ്ഞത്തിന്നീശനായി ശോഭിക്കുന്നു

5 നൂനംതദിന്ദ്രദദ്ധിനോ

യത്വാസുന്വന്തഈമഹേ

രയിന്നശ്ചിത്രമാഭരാസ്വർവ്വിദം

അന്വയം:–

| | |
|---|---|
| ഹേ ഇന്ദ്ര, യൽ ത്വാ സുനന്തഃ | — യദ്ധനം സോമമഭിഷുണ്വന്തോ വയം |
| ഈമഹേ | — യാചാമഹേ |
| തൽ നഃ നൂനം ദധി | — തദ്ധനമസ്മഭ്യമവശ്യന്ദദസ്വ |
| (അപിച) ചിത്രം, | |
| സ്വഃ–വിദം | — ചായനീയം, സ്വർഗ്ഗസ്യലംഭകം |
| രയിം നഃ ആ ഭര | — പുത്രമസ്മഭ്യം മാ ഹര |

അർത്ഥം–അല്ലയോ ഇന്ദ്ര, യാതൊരു ധനം അവിടുത്തോട് സോമസംസ്കർത്താക്കളായ ഞങ്ങൾ യാചിക്കുന്നുവോ, അതു നിശ്ചയമായും ഞങ്ങൾക്കു തന്നാലും. കൂടാതെ കാമിയ്ക്കത്തക്കവനും സ്വർഗ്ഗം നേടിത്തരുന്നവനുമായ പുത്രനെ ഞങ്ങൾക്കുണ്ടാക്കിത്തന്നാലും.

6 സ്തോതായത്തേവിചർഷണി

രതിപ്രശർദ്ധയദ്ഗിരഃ

വയാഇവാനുരോഹതേജുഷന്തയൽ

അന്വയം:–

| | |
|---|---|
| (ഹേ ഇന്ദ്ര,) | |
| വി–ചർഷണിഃ സ്തോതാ | — വിശേഷേണ ദ്രഷ്ടാ സ്തോതാ |
| തേ ഗിരഃ യൽ | — തുഭ്യം, ത്വദർത്ഥം സ്തുതീര്യദാ |
| അതി–പ്രശർദ്ധയൽ | — ശത്രൂണാം പ്രസഹനസമർത്ഥാഃ അതിശയേന പ്രശർദ്ധയിത്രീര കരോൽ |
| യൽ ജുഷന്ത | — യദാ ച താഗിരഃ ത്വാമസേവന്ത |
| (തദാ) വയാഃ–ഇവ | — യഥൈകസ്മിൻ വൃക്ഷേ ബഹ്വ്യശ്ശാഖാഃ ഉപരി പ്രരോഹന്തി തഥാ |
| അനു രോഹതേ | — സ്തുത്യാ സർവ്വേഗുണാഃ ത്വയി പ്രരോഹന്തി |

അർത്ഥം—അല്ലയോ ഇന്ദ്ര, നന്നായെല്ലാം കാണുന്ന സ്തോതാവ് അവിടേയ്ക്കുവേണ്ടി സ്തുതികളെ ശത്രുജയസമർത്ഥങ്ങളാക്കിയപ്പോൾ, ആ സ്തുതികൾ അവിടുത്തെ പ്രാപിച്ചപ്പോൾ, ഒരു മരത്തിൽ പല കൊമ്പുകൾ മുകളിൽ പൊടിക്കുന്നതുപോലെ സ്തുതിയാൽ സദ്ഗുണങ്ങളും അവിടുന്നിൽ പൊട്ടിമുളക്കുന്ന (മഹർഷിമാരുടെ ഗുണാരോപണം ഇന്ദ്രനിൽ ഗുണങ്ങൾ വളരുന്നു )

7 പ്രത്നവജ്ജനയാഗിരഃ

ശൃണുധീജരിതുർഹവം

മദേമദേവവക്ഷിഥാസുകൃത്വനേ

അന്വയം —

| | |
|---|---|
| (ഹേ ഇന്ദ്ര) പ്രത്ന—വത് | — പുരായഥാസ്തോതൃഭ്യഃ അപേക്ഷിതഫലപ്രദാനേനസ്തുതീർജനയസി, ഏവമിദാനീമപി |
| ഗിരഃ ജനയ | — സ്തുതീരുത്പാദയ |
| ജരിതുഃ ഹവം ശൃണുധി | — സ്തോതുരാഹ്വാനം ശൃണു, ജാനീഹി |
| (താദൃശസ്ത്വം) മദേ—മദേ | — സോമേനതൃപ്തേ തൃപ്തേ സതി |
| സു—കൃത്വനേ | — ശോഭനകർത്രേ യജമാനായ |
| വവക്ഷിഥ | — അപേക്ഷിതഫലം വഹസി, ദദാസി |

അർത്ഥം—അല്ലയോ ഇന്ദ്ര, പണ്ടേപ്രകാരം സ്തോതാക്കൾക്ക് ഉദ്ദിഷ്ടഫലപ്രാപ്തിക്കായി അവിടുന്ന് സ്തുതികളുണ്ടാക്കി കൊടുത്തുവോ, അതായത് ഉള്ളിൽ തോന്നിച്ചുവോ, അതുപോലെ ഇപ്പോഴും സ്തോത്രങ്ങൾ ഉത്പാദിപ്പിച്ചാലും, ഞങ്ങളുടെ മനസ്സിലുദിപ്പിച്ചാലും. എന്നിട്ട് സ്തോതാവിൻെറ വിളി കേട്ടാലും. അപ്രകാരമുള്ള അവിടുന്ന് സോമപാനംകൊണ്ടുള്ള തൃപ്തിയിൽ തൃപ്തിയിൽ, സൽകർമ്മവാനായ യജമാനന്ന് പ്രാർത്ഥിക്കപ്പെട്ട ഫലംകൊടുക്കുന്നു

8 ക്രീളന്ത്യസ്യസൂനൃതാ

ആപോനപ്രവതായതീഃ

അയാധിയായഉച്യതേപതിർദ്ദിവഃ

അന്വയം:_

ദിവഃ പതിഃ യഃ (ഇന്ദ്രഃ) — സ്വർഗ്ഗസ്യപാലയിതായസ്സഃ
അയാ ധിയാ ഉച്യതേ — അനയാസ്തുത്യാപ്രതിപാദ്യതേ
അസ്യ സൂനൃതാഃ — പ്രിയസത്യാത്മികാവാചഃ
പ്ര—വതാ യതീഃ
ആപഃ ന — പ്രവണേനമാർഗ്ഗേണഗച്ഛന്ത്യഃ
യഥാവിഹരന്തി തദ്വൽ
ക്രീളന്തി — വിഹരന്തി

*അർത്ഥം—സ്വർഗ്ഗപാലകനായ യാതൊരിന്ദ്രൻ ഈ സ്തുതി*യാൽ പ്രതിപാദിക്കപ്പെടുന്നുവോ, ആ ഇന്ദ്രന്റെ പ്രിയങ്ങളും സത്യങ്ങളുമായ വാക്കുകൾ (അനുഗ്രഹങ്ങൾ) താഴ്ന്നിടങ്ങളിലേയ്ക്കൊഴുകുന്ന ജലങ്ങൾപോലെ, ഉപാസകരിൽ വിഹരിക്കുന്നു. (താഴ്ന്നവരിൽ, വിനീതരിൽ കൂടുതലെത്തുന്നു എന്നും സൂചന)

9 ഉതോപതിര്യഉച്യതേ

കൃഷ്ടീനാമേകഇദ്വശീ

നമോവൃധൈരവസ്യുഭിസ്സുതേരണ

അന്വയം:—

ഉതോ വശീ ഏകഃ ഇൽ — അപിചവശയിതാ ഏക ഏവ
കൃഷ്ടീനാം പതിഃ — മനുഷ്യാണാം പാലയിതാഇതി
യഃ നമഃ-വൃധൈഃ — നമസാ, സ്തോത്രേണ
വർദ്ധയിതൃഭിഃ
അവസ്യ-ഭിഃ ഉച്യതേ — രക്ഷണേച്ഛുഭിഃ
പ്രതിപാദ്യതേ
(സഃ ത്വം) സുതേ രണ — അഭിഷുതേ സോമേരമസ്വ

അത്ഥം–കൂടാതെ, ലോകം മുഴുവൻ സ്വാവശത്താക്കുന്ന മുഖ്യനായ ഏവൻ, മനുഷ്യരക്ഷകനെന്നു്, അവിടത്തെ സ്തോത്രങ്ങളാൽ വളൎത്തുന്നവരാലും രക്ഷണമിച്ഛിക്കുന്നവരാലും പറയപ്പെടുന്നുവോ, ആ അവിടുന്നു് സംസ്കരിച്ച സോമത്തിൽ രമിച്ചാലും.

10 സ്തുഹിശ്രുതംവിപശ്ചിതം

ഹരീയസ്യപ്രസക്ഷിണാ

ഗന്താരാദാശുഷോഗൃഹംനമസ്വിനഃ വ. 8

അന്വയം:–

(ഹേ സ്തോതഃ,)

| | |
|---|---|
| യസ്യ ഹരീ | — അശ്വൌ |
| പ്ര–സക്ഷിണാ | — ശത്രൂണാം പ്രസഹനശീലൌ |
| നമസ്വിനഃ ദാശുഷഃ | — ഹവിഷ്മതോ യജമാനസ്യ |
| ഗൃഹം ഗന്താരാ | — യജ്ഞഗൃഹം ഗമനശീലൌ |
| (തം) വിപഃ–ചിതം, | |
| ശ്രുതം സ്തുഹി | — വിശിഷ്ടജ്ഞാനം, വിശ്രുതമിന്ദ്രം പ്രശംസ |

അത്ഥം–അല്ലയോ സ്തോതാവേ, ആരുടെ കുതിരകൾ ശത്രുജയശീലമുള്ളവയും ഹവിസ്സേന്തിക്കൊടുക്കുന്ന യജമാനന്റെ യാഗശാലയിൽ പോകുന്നവയുമാണോ, ആ വിദ്വാനും വിശ്രുതനുമായ ഇന്ദ്രനെ സ്തുതിക്കുക.

11 തൂതുജാനോമഹേമതേ

ശോഭിഃപ്രുഷിതപ്സുഭിഃ

ആയാഹിയജ്ഞമാശുഭിശ്ശമിദ്ധിതേ

കേട്ടാവ്യം:–

| | |
|---|---|
| തൃപ്തിയിംഗ–മതേ, പ്രാത്ഥിക്കം | — മഹതേ ഫലായ മതിഃ യസ്യാസൌ, താദൃശ ഇന്ദ്ര, |
| സ്നു–ഭിഃ | — സ്നിഗ്ധരൂപൈഃ |

ആശ്രു–ഭിഃ അശ്വേഭിഃ — ശീഘ്രഗമനൈരശ്വൈഃ
തുതുജാനഃ യജ്ഞം ആ
യാഹി — ത്വരമാണോസ്മദീയം യജ്ഞ
മാഗച്ഛ
ഹി തേ ശം ഇൽ — തവ തസ്മിൻ യജ്ഞേ സുഖം
വിദ്യതേ ഏവ

അർത്ഥം—മഹത്തായ ഫലമേകാനുള്ള ബുദ്ധിയോടുകൂടിയ ഇന്ദ്ര, എണ്ണമയമാന്നവയും ഗതിവേഗമുററവയുമായ കുതിരകളാൽ ബദ്ധപ്പാടോടുകൂടി ഞങ്ങളുടെ യജ്ഞത്തെ പ്രാപിച്ചാലും. കാരണം, അവിടുത്തേയ്ക്കു ഈ യാഗത്തിൽ സുഖമുണ്ടെന്നതു തന്നെ.

12 ഇന്ദ്രശവിഷ്ഠസൽപതേ

രയിംഗൃണൽസ്വധാരയ

ശ്രവസ്സൂരിഭ്യോഅമൃതംവസുത്വനം

അന്വയം:—
ഹേ ശവിഷ്ഠ,
സൽ-പതേ, ഇന്ദ്ര, — ബലവത്തമ, സതാംപാല
യിതരിന്ദ്ര,
ഗൃണൽ—സു രയിം ധാരയ — സ്തോതൃഷു ധനമവസ്ഥാപയ
(അപിച) സൂരി—ഭ്യഃ
അമൃതം — സ്തോതൃഭ്യഃ അനശ്വരം
വസു—ത്വനം ശ്രവഃ — വ്യാപ്തിമദ്യശോദേഹി

അർത്ഥം—ഏററവും ബലവാനും സത്തുക്കളുടെ നാഥനുമായ ഇന്ദ്ര, സ്തോതാക്കളിൽ ധനമുളവാക്കിയാലും. കൂടാതെ, സ്തോതാക്കൾക്ക് അനശ്വരവും സർവ്വത്ര വ്യാപിച്ചതുമായ കീർത്തി തന്നരുളിയാലും.

13 ഹവേത്വാസൂരഉദിതേ

ഹവേമധ്യന്ദിനേദിവഃ

ജുഷാണഇന്ദ്രസപ്തിഭിന്നആഗഹി

അർത്ഥം—കൂടാതെ, ലോകം മുഴുവൻ സ്വവശത്താക്കുന്ന മുഖ്യനായ ഏവൻ, മനുഷ്യരക്ഷകനെന്ന്, അവിടത്തെ സ്തോത്രങ്ങളാൽ വളർത്തുന്നവരാലും രക്ഷണമിച്ഛിക്കുന്നവരാലും പറയപ്പെടുന്നുവോ, ആ അവിടുന്ന് സംസ്കരിച്ച സോമത്തിൽ രമിച്ചാലും.

10 സ്തുഹിശ്രുതംവിപശ്ചിതം
ഹരീയസ്യപ്രസക്ഷിണാ
ഗന്താരാദാശുഷോഗൃഹന്നമസ്വിനഃ വ. 8

അന്വയം:—

| | |
|---|---|
| (ഹേ സ്തോതഃ,) | |
| യസ്യ ഹരീ | — അശ്വൌ |
| പ്ര-സക്ഷിണാ | — ശത്രൂണാം പ്രസഹനശീലൌ |
| നമസ്വിനഃ ദാശുഷഃ | — ഹവിഷ്മതോ യജമാനസ്യ |
| ഗൃഹം ഗന്താരാ | — യജ്ഞഗൃഹം ഗമനശീലൌ |
| (തം) വിപഃ-ചിതം, | |
| ശ്രുതം സ്തുഹി | — വിശിഷ്ടജ്ഞാനം, വിശ്രുതമിന്ദ്രം പ്രശംസ |

അർത്ഥം—അല്ലയോ സ്തോതാവേ, ആരുടെ കുതിരകൾ ശത്രുജയശീലമുള്ളവയും ഹവിസ്സേന്തിക്കൊടുക്കുന്ന യജമാനന്റെ യാഗശാലയിൽ പോകുന്നവയുമാണോ, ആ വിദ്വാനും വിശ്രുതനുമായ ഇന്ദ്രനെ സ്തുതിക്കുക.

11 ഋതുജാനോർമഹേമതേ
ശോചീഃ പ്രുഷിതപ്സുഭിഃ
ആയാഹിയജ്ഞമാശുഭിശ്ശമിദ്ധിതേ

അന്വയം:—

| | |
|---|---|
| തൃപ്തിയിൽ-മതേ, പ്രാർത്ഥിക്കം | — മഹതേ ഫലായ മതിഃ യസ്യാസൌ, താദൃശ ഇന്ദ്ര, |
| സ്-ഭിഃ | — സ്നിഗ്ധരൂപൈഃ |

ആശു-ഭിഃ അശ്വേഭിഃ — ശീഘ്രഗമനൈരശ്വൈഃ
തുതുജാനഃ യജ്ഞം ആ
യാഹി — ത്വരമാണോസ്മദീയം യജ്ഞ
മാഗച്ഛ
ഹി തേ ശം ഇൽ — തവ തസ്മിൻ യജ്ഞേ സുഖം
വിദ്യതേ ഏവ

അൎത്ഥം—മഹത്തായ ഫലമേകാനുള്ള ബുദ്ധിയോടുകൂടിയ ഇന്ദ്ര, എണ്ണമയമാൎന്നവയും ഗതിവേഗമുററവയുമായ കുതിരകളാൽ ബദ്ധപ്പാടോടുകൂടി ഞങ്ങളുടെ യജ്ഞത്തെ പ്രാപിച്ചാലും. കാരണം, അവിടുത്തേയ്ക്കു ഈ യാഗത്തിൽ സുഖമുണ്ടെന്നതു തന്നെ.

12 ഇന്ദ്രശവിഷ്ഠസത്പതേ
രയിംഗൃണൽസുധാരയ
ശ്രവസ്സൂരിഭ്യോഅമൃതംവസുത്വനം

അന്വയം:—
ഹേ ശവിഷ്ഠ,
സൽ-പതേ, ഇന്ദ്ര, — ബലവത്തമ, സതാംപാല
യിതരിന്ദ്ര,
ഗൃണൽ-സു രയിം ധാരയ — സ്തോതൃഷു ധനമവസ്ഥാപയ
(അപിച) സൂരിഭ്യഃ
അമൃതം — സ്തോതൃഭ്യഃ അനശ്വരം
വസു-ത്വനം ശ്രവഃ — വ്യാപ്തിമദ്യശോദേഹി

അൎത്ഥം—ഏററവും ബലവാനും സത്തുക്കളുടെ നാഥനുമായ ഇന്ദ്ര, സ്തോതാക്കളിൽ ധനമുളവാക്കിയാലും. കൂടാതെ, സ്തോതാക്കൾക്ക് അനശ്വരവും സൎവ്വത്ര വ്യാപിച്ചതുമായ കീൎത്തി തന്നരുളിയാലും.

13 ഹവേത്വാസൂരഉദിതേ
ഹവേമദ്ധ്യന്ദിനേദിവഃ
ജുഷാണഇന്ദ്രസപ്തിഭിൎന്നആഗഹി

അന്വയം:—

ഹേ ഇന്ദ്ര, സൂരേ
ഉത്-ഇതേ ത്വാ ഹവേ — സൂര്യേ ഉദയം പ്രാപ്തവതി, പ്രാതസ്സവനേ ത്വാമാഹ്വയേ
(തഥാ) ദിവഃ മധ്യന്ദിനേ
ഹവേ — ദിവസസ്യ മാധ്യന്ദിനസവനേ ആഹ്വയേ
(സഃ ത്വം) ജുഷാണഃ — പ്രീയമാണഃ
സപ്തി-ഭിഃ നഃ ആ ഗഹി — സർപ്പണശീലൈരശ്വൈരസ്മാനാഗച്ഛ

അർത്ഥം—അല്ലയോ ഇന്ദ്ര, സൂര്യനുദിക്കവേ, പ്രാതസ്സവനത്തിൽ ഞങ്ങളവിടുത്തെ വിളിക്കുന്നു. അതുപോലെ ദിവസമധ്യത്തിൽ മാധ്യന്ദിനസവനത്തിൽ അവിടുത്തെ വിളിക്കുന്നു. അപ്രകാരമുള്ള അവിടുന്ന് പ്രീയമാണമനസ്സനായി ഞങ്ങളെ പ്രാപിച്ചാലും.

14 ആതൂഗഹിപ്രതുദ്രവ
മത്സ്വാസുതസ്യഗോമതഃ
തന്തുംതനുഷ്വപൂർവ്യംയഥാവിദേ

അന്വയം:—

(ഹേ ഇന്ദ്ര,) തു ആ ഗഹി - ക്ഷിപ്രമാഗച്ഛ
(ആഗത്യ) തു പ്ര ദ്രവ — സോമസ്ഥാനം ക്ഷിപ്രം ഗച്ഛ
(ഗത്വാ) ഗോ-മതഃ
സുതസ്യ മത്സ്വ — ഗോവികാരൈഃ, പയഃ പ്രഭൃതിഭിഃ ശ്രയണദ്രവ്യൈര്യുക്തസ്യ അഭിഷുതസ്യ സോമസ്യ പാനേന മാദ്യ, ഹൃഷ്ടോ ഭവ
യഥാ വിദേ — യഥാഹമുപലഭേ തഥാ
തന്തും തനുഷ്വ — പൂർവ്വൈഃ കൃതം വിസ്തൃതം യജ്ഞം സമ്യങ്നിഷ്പാദയ, ഫലോല്പാദനസമർത്ഥം കുരു

കേട്ടാലും:—
പ്രാർത്ഥിക്കു

അത്ഥം—അല്ലയോ ഇന്ദ്ര, വേഗം വന്നാലും. സോമസ്ഥാനത്തു് വേഗമെത്തിയാലും. എത്തിയിട്ടു്, പാൽ മുതലായി ചേക്കേണ്ടും ദ്രവ്യങ്ങരം ചേൎത്തു് സംസ്കരിച്ച സോമം കടിച്ചു് ഹൎഷം പൂണ്ടാലും. അതിന്നുശേഷം എനിക്കു് ഫലം ലഭിക്കാവുന്നവിധം, പൂൎവ്വന്മാരാൽ അനുഷ്ഠിക്കപ്പെട്ട ഈ മഹത്തായ യജ്ഞം, കഴിപ്പിച്ചുതന്നാലും.

15 യച്ഛക്രാസിപരാവതി

യദ്വ്വാവതിവൃത്രഹൻ

യദ്വാസമുദ്രേഅന്ധസോവിതേദസി വ. 9

അന്വയം:—

| | |
|---|---|
| ഹേ വൃത്ര—ഹൻ, ശക്ര, | — വൃത്രഹന്തഃ, ശക്രേന്ദ്ര, |
| പരാ—വതി യൽ | |
| (അസി) | — ത്വം ദൂരദേശേയദി ഭവസി |
| യൽ അവ്വ്—വതി | — യദി സമീപേ വൎത്തസേ |
| യൽ വാ സമുദ്രേ | — ജലധൌയദിവാവൎത്തസേ |
| (തസ്മാൽ സൎവ്വസ്മാൽ | |
| സ്ഥാനാദാഗത്യ) | |
| അന്ധസഃ | — സോമാന്നസ്യ പാനേന |
| അവിതാ ഇൽ അസി | — രക്ഷിതാ ഏവ ഭവസി |

അത്ഥം—വൃത്രഹന്താവും ശക്തനുമായ ഇന്ദ്ര, അവിടുന്നു് ദൂരദേശത്താണെങ്കിലും സമീപത്തിൽ വൎത്തിക്കുന്നുവെങ്കിലും, അല്ലെങ്കിൽ സമുദ്രത്തിൽ വസിക്കുന്നുവെങ്കിലും, ആ സ്ഥാനത്തു നിന്നെല്ലാം വന്നു് സോമാന്നത്തിന്റെ പാനം കൊണ്ടു് ഞങ്ങരംക്കു് രക്ഷിതാവായിത്തന്നെ ഭവിക്കുന്നു.

16 ഇന്ദ്രംവദ്ധന്തുനോഗിര

ഇന്ദ്രംസുതാസഇന്ദവഃ

ഇന്ദ്രേഹവിഷ്മതീവ്വിശോഅരാണിഷുഃ

അന്വയം:—

ഹേ ഇന്ദ്ര, സൂരേ
ഉത്-ഇതേ ത്വാ ഹവേ — സൂര്യേ ഉദയം പ്രാപ്തേ സതി, പ്രാതസ്സവനേ ത്വാമാഹ്വയേ
(തഥാ) ദിവഃ മധ്യന്ദിനേ
ഹവേ — ദിവസസ്യ മാധ്യന്ദിനസവനേ ആഹ്വയേ
(സഃ ത്വം) ജുഷാണഃ — പ്രീയമാണഃ
സപ്തി-ഭിഃ നഃ ആ ഗഹി — സർപ്പണശീലൈരശ്വൈരസ്മാനാഗച്ഛ

അർത്ഥം—അല്ലയോ ഇന്ദ്ര, സൂര്യനുദിക്കവേ, പ്രാതസ്സവനത്തിൽ ഞങ്ങളവിടുത്തെ വിളിക്കുന്നു അതുപോലെ ദിവസമധ്യത്തിൽ മാധ്യന്ദിനസവനത്തിൽ അവിടുത്തെ വിളിക്കുന്നു അപ്രകാരമുള്ള അവിടുന്ന് പ്രീയമാണമനസ്സനായി ഞങ്ങളെ പ്രാപിച്ചാലും.

14 ആതുഗഹിപ്രതുദ്രവ
മത്സ്വാസുതസ്യഗോമതഃ
തന്തുംതനുഷ്വപൂർവ്യംയഥാവിദേ

അന്വയം —

(ഹേ ഇന്ദ്ര,) തു ആ ഗഹി - ക്ഷിപ്രമാഗച്ഛ
(ആഗത്യ) തു പ്ര ദ്രവ — സോമസ്ഥാനം ക്ഷിപ്രം ഗച്ഛ
(ഗത്വാ) ഗോ-മതഃ
സുതസ്യ മത്സ്വ — ഗോവികാരൈഃ, പയഃ പ്രഭൃതിഭിശ്ശ്രയണദ്രവ്യൈര്യുക്തസ്യ അഭിഷുതസ്യ സോമസ്യ പാനേനമാദ്യ, ഹൃഷ്ടോ ഭവ
യഥാ വിദേ — യഥാഹമുപലഭേ തഥാ
തനുഷ്വ — പൂർവ്വൈഃ കൃതം വിസ്തൃതം യജ്ഞം സമ്യങ്നിഷ്പാദയ, ഫലോല്പാദനസമർത്ഥം കുരു

അത്ഥം—അല്ലയോ ഇന്ദ്ര, വേഗം വന്നാലും. സോമസ്ഥാനത്തു് വേഗമെത്തിയാലും. എത്തിയിട്ടു്, പാൽ മുതലായി ചേക്കേണ്ടും ദ്രവ്യങ്ങാം ചേത്തു് സംസ്കരിച്ച സോമം കടിച്ചു് ഹഷം പൂണ്ടാലും. അതിന്നശേഷം എനിക്കു് ഫലം ലഭിക്കാവുന്നവിധം, പൂവ്വന്മാരാൽ അനുഷ്ഠിക്കപ്പെട്ട ഈ മഹത്തായ യജ്ഞം, കഴിപ്പിച്ചുതന്നാലും.

15 യച്ഛക്രാസിപരാവതി
യദ്വ്വാവതിവൃത്രഹൻ
യദ്വാസമുദ്രേഅന്ധസോവിതേദസി വ. 9

അന്വയം:—

| | |
|---|---|
| ഹേ വൃത്ര–ഹൻ, ശക്ര, | — വൃത്രഹന്തഃ, ശക്തേന്ദ്ര, |
| പരാ–വതി യൽ | |
| (അസി) | — ത്വം ദൂരദേശേയദി ഭവസി |
| യൽ അവ്വ–വതി | — യദി സമീപേ വത്തസേ |
| യൽ വാ സമുദ്രേ | — ജലധൌയദിവാവത്തസേ |
| (തസ്മാൽ സവ്വസ്മാൽ | |
| സ്ഥാനാദാഗത്യ) | |
| അന്ധസഃ | — സോമാന്നസ്യ പാനേന |
| അവിതാ ഇൽ അസി | — രക്ഷിതാ ഏവ ഭവസി |

അത്ഥം–വൃത്രഹന്താവും ശക്തനമായ ഇന്ദ്ര, അവിടുന്നു് ദൂരദേശത്താണെങ്കിലും സമീപത്തിൽ വത്തിക്കുന്നുവെങ്കിലും, അല്ലങ്കിൽ സമുദ്രത്തിൽ വസിക്കുന്നുവെങ്കിലും, ആ സ്ഥാനത്തുനിന്നെല്ലാം വന്നു് സോമാന്നത്തിൻെറ പാനം കൊണ്ടു് ഞങ്ങാംക്കു് രക്ഷിതാവായിത്തന്നെ ഭവിക്കുന്നു.

16 ഇന്ദ്രംവദ്ധന്തുനോഗിര
ഇന്ദ്രംസുതാസഇന്ദവഃ
ഇന്ദ്രേഹവിഷ്മതീവ്വിശോഅരാണിഷുഃ

അന്വയം:—

| | |
|---|---|
| നഃ ഗിരഃ ഇന്ദ്രം വർദ്ധന്തു | — അസ്മാകം സ്തുതിരൂപാവാച ഇന്ദ്രം വർദ്ധയന്തു |
| സുതാസഃ ഇന്ദവഃ ഇന്ദ്രം | — അഭിഷുതാഃ അസ്മദീയാ സ്സോമാസ്സം വർദ്ധയന്തു |
| ഹവിഷ്മതീഃ വിശഃ | — ഹവിർഭിര്യുക്താഃ പ്രജാഃ |
| ഇന്ദ്രേ അരാണിഷുഃ | — അരംസിഷുഃ |

അർത്ഥം—നമ്മുടെ സ്തുതിരൂപങ്ങളായ വാക്കുകൾ ഇന്ദ്രനെ വർദ്ധിപ്പിക്കട്ടെ സംസ്കരിക്കപ്പെട്ട സോമങ്ങൾ ഇന്ദ്രനെ വർദ്ധിപ്പിക്കട്ടെ. ഹവിസ്സേന്തിയ പ്രജകൾ, യജമാനന്മാർ, ഇന്ദ്രങ്കലാണ് രമിക്കുന്നത്.

17 തമിദ്വിപ്രാ അവസ്യവഃ

പ്രവത്വതീഭിരൂതിഭിഃ

ഇന്ദ്രംക്ഷോണീരവർദ്ധയൻവയാഇവ

അന്വയം:—

| | |
|---|---|
| വിപ്രാഃ അവസ്യവഃ | — മേധാവിനോരക്ഷണ കാമാസ്സ്തോതാരഃ |
| തം ഇത് ഇന്ദ്രം | — തമേവേന്ദ്രം |
| പ്രവത്വതീഭിഃ ഊതി-ഭിഃ | — പ്രകർഷേണാഭിഗന്ത്രീഭിഃ, തൃപ്തികരീഭി- രാഹുതീഭിർവ്വർദ്ധയന്തി |
| (തഥാ) ക്ഷോണീഃ | — പൃഥിവ്യുപലക്ഷിതാസ്സർവ്വേ ലോകാഃ |
| വയാഃ—ഇവ | — വൃക്ഷസ്യശാഖാഇവ തദധീനാസ്സന്തഃ |
| അവർദ്ധയൻ | — വർദ്ധയന്തി |

അർത്ഥം—മേധാവികളും രക്ഷണമിച്ഛിക്കുന്നവരുമായ സ്തോതാക്കൾ നേരെ ചെല്ലുന്ന, തൃപ്തിയേററുന്ന ആഹുതികളാൽ ആ ഇന്ദ്രനെത്തന്നെയാണ് വർദ്ധിപ്പിക്കുന്നത്. പിന്നെ, ഭൂമിയടക്കമുള്ള ലോകങ്ങൾ, മരത്തിന്റെ കൊമ്പുകൾ പോലെ, അവിടേക്കധീനങ്ങളായിട്ടാണ് വളരുന്നത്.

18 ത്രികദ്രുകേഷുചേതനം

ദേവാസോയജ്ഞമത്നത

തമിദ്വർദ്ധന്തുനോഗിരസ്സദാവൃധം

അന്വയം:–

ത്രി–കദ്രുകേഷു — ജ്യോതിർഗ്ഗൌരായുരിതിത്രീണ്യഭിപ്ലവികാന്യഹാനി, തേഷു
ദേവാസഃ ചേതനം — ദേവാഃ ചേതയിതാരമിന്ദ്രം
യജ്ഞം അത്നത — യഷ്ടവ്യമകൃഷത
സദാ–വൃധം — സർവ്വദാസ്തോതൄണാം വർദ്ധയിതാരം
തം ഇൽ നഃ ഗിരഃ വർദ്ധന്തു— തമേവേന്ദ്രമസ്മാകം സ്തുതയോ വർദ്ധയന്തു

അർത്ഥം–ജ്യോതിസ്സ്, ഗോവ്, ആയുസ്സ് എന്നിപ്രകാരം അഭിപ്ലവികങ്ങളായ ദിവസങ്ങളിൽ ദേവന്മാർ ജ്ഞാനദാതാവായ ഇന്ദ്രനെ യജിക്കപ്പെടേണ്ടവനാക്കി ചെയ്തു. എപ്പോഴും സ്തോതാക്കളെ വളർത്തുന്ന ആ ഇന്ദ്രനെത്തന്നെ നമ്മുടെ സ്തുതികൾ വർദ്ധിപ്പിക്കട്ടെ.

19 സ്തോതായത്തേഅനുവ്രത

ഉക്ഥാന്യൃതുഥാദധേ

ശുചിഃപാവകഉച്യതേസോഅദ്ഭുതഃ

അന്വയം:–

(ഹേ ഇന്ദ്ര) യൽ തേ
സ്തോതാ — യസ്യതവസ്തോതാ
അനു–വ്രതഃ — അനുകൂലകർമ്മാസൻ
ഋതു. ഥാ ഉക്ഥാനി ദധേ— ഋതുഷു, കാലേകാലേ ശസ്ത്രാണി വിധത്തേ, കരോതി

| | |
|---|---|
| സഃ അദ്ഭുതഃ, ശുചിഃ പാവകഃ, ഉച്യതേ | — സതദമാശ്ചര്യഭൂതഃ, ശുദ്ധഃ, അന്യേഷാം ശോധയിതാച സ്തൂയതേ |

അർത്ഥം.—അല്ലയോ ഇന്ദ്ര, യാതൊരവിടത്തേയ്ക്കാണോ സ്തോതാവ് അനുകൂലകർമ്മാവായി, അതാത് ഋതുക്കളിൽ, കാലങ്ങളിൽ, ശസ്ത്രങ്ങൾ ചൊല്ലുന്നത്, ആ അവിടന്ന് ആശ്ചര്യഭൂതനും, ശുദ്ധനും, മറ്റുള്ളവരെ ശുദ്ധീകരിക്കുന്നവനുമെന്ന് പറയപ്പെടുന്നു, പുകഴ്ത്തപ്പെടുന്നു.

20 തദിദ്രുദ്രസ്യചേതതി
യഹ്വംപ്രത്നേഷുധാമസു
മനോയത്രാവിതദ്ദധുർവിചേതസഃ വ 10

അന്വയം.—

| | |
|---|---|
| യത്ര വി-ചേതസഃ | — വിശിഷ്ടജ്ഞാനാഃസ്തോതാരഃ |
| തത് മനഃ വി ദധുഃ | — പ്രസിദ്ധം മനനസാധനം, സ്തോത്രം കുർവന്തി |
| തത് ഇത് രുദ്രസ്യ | — തദേവരുദ്രപുത്രസ്യമരുദ് ഗണസ്യ |
| യഹ്വം പ്രത്നേഷു | — മഹത്ബലം ചിരന്തനേഷു |
| ധാമ-സു ചേതതി | — പൃഥിവ്യാദിഷുസ്ഥാനേഷു ജ്ഞായതേ |

അർത്ഥം.—യാതൊരിടത്ത് വിജ്ഞന്മാരായ സ്തോതാക്കൾ പ്രസിദ്ധമായ, ധ്യാനസാധനമായ സ്തോത്രം ചൊല്ലുന്നുവോ, അതേ രുദ്രപുത്ര (മരുത്) സമൂഹത്തിന്റെ മഹത്തായ ബലം ഭൂമിമുതലായ സ്ഥാനങ്ങളിലറിയപ്പെടുന്നു അതായത് സ്തോത്രംകൊണ്ടുളവായ മരുത്തുക്കളുടെ ബലം ദ്യോവാദിസ്ഥാനങ്ങളിൽ അനുഭവപ്പെടുന്നു

21 യദിമേസഖ്യമാവര

ഇമസ്യപാഹ്യന്ധസഃ

യേനവിശ്വാഅതിദ്വിഷോഅതാരിമ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) മേ സഖ്യം | |
| യദി ആ-വരഃ | — യദി മമ സഖിത്വമാഭിമുഖ്യേന വൃണയാഃ, തർഹി |
| യേന | — ത്വൽപീതേന സോമേന ഹേതുനാവയം |
| വിശ്വാഃ ദ്വിഷഃ അതി | |
| അതാരിമ | — സർവ്വാഃ ദ്വേഷ്ടീഃ അതിതരേമ, അതിക്രമേമ |
| ഇമസ്യ അന്ധസഃ പാഹി | - പുരോവർത്തിനസ്സോമാന്നസ്യ സ്വാംശം പിബ |

അർത്ഥം—അല്ലയോ ഇന്ദ്ര, എന്റെ ചങ്ങാതം നേരെ കൈക്കൊള്ളുന്നുവെങ്കിൽ, അവിടുന്ന് കുടിച്ച യാതൊരു സോമം കാരണമായി എല്ലാ ശത്രുക്കളെയും ഞങ്ങൾ കടന്നു നില്ക്കുമോ, അതിക്രമിക്കുമോ, മുമ്പിൽ വച്ചിട്ടുള്ള ആ സോമാന്നത്തിന്റെ സ്വന്തമംശം കുടിച്ചാലും.

22 കദാതഇന്ദ്രഗിർവ്വണ

സ്തോതാഭവാതിശന്തമഃ

കദാനോഗവ്യേഅശ്വ്യവസൗദധഃ

അന്വയം:—

| | |
|---|---|
| ഹേ ഗിർവ്വണഃ, ഇന്ദ്ര, | — സ്തുതിഭിർജനിയേന്ദ്ര |
| തേ സ്തോതാ ശം-തമഃ | — തവസ്തോതാതിശയേന സുഖവാൻ |
| കദാ ഭവാതി? | — കസ്മിൻ കാലേഭവതി? |

കദാ നഃ ഗവ്യേ — അസ്മാകം ഗോസമൂഹേ
അശ്വ്യ, വസോ ദധഃ? — അശ്വസങ്ഘേ, നിവാസയിതഃ ന്യസ്യിന്നപി ധനേ ധാരയേഃ?

അർത്ഥം—സ്തുതികളാൽ പ്രാപിക്കാവുന്ന ഇന്ദ്ര, അവിടത്തെ സ്തുതിക്കുന്നവൻ ഏതു കാലത്തിലാണ് ഏറ്റവും സുഖമുള്ളവനാവുക? എന്നാണ് പശുക്കളെയും കുതിരകളെയും ജീവിക്കാൻ പറ്റുന്ന മറ്റു ധനത്തെയും നേടുക?

23 ഉതതേസുഷ്ടുതാഹരീ
വൃഷണാവഹതോരഥം
അജൂര്യസ്യമദിന്തമംയമീമഹേ

അന്വയം:—
(ഹേ ഇന്ദ്ര,) ഉത
സു–സ്തുതാ — അപിച ശോഭനസ്തുതൌ
വൃഷണാ ഹരീ — വൃഷണൌ, കാമാനാം വർഷിതാരാവശ്വൌ
മദിൻ–തമം യം — അതിശയേന മദവന്തം യം ത്വാം
ഈമഹേ — ധനം യാചാമഹേ
(തസ്യ) അജൂര്യസ്യ തേ - ജരാരഹിതസ്യ തവ
രഥം വഹതഃ — അസ്മന്നികടം പ്രാപയതഃ

അർത്ഥം—അല്ലയോ ഇന്ദ്ര, ഏറ്റവും ഹർഷംപൂണ്ട യാതൊരവിടത്തോട് ഞങ്ങൾ ധനം യാചിക്കുന്നുവോ, ജരബാധിക്കാത്ത, ക്ഷീണമേശാത്ത ആ അവിടത്തെ തേരിനെ, നന്നായി സ്തുതിക്കപ്പെട്ടവയും അഭീഷ്ടം വർഷിക്കുന്നവയുമായ ഹരികളെന്ന കുതിരകൾ ഞങ്ങളുടെ സ്ഥാനത്തെത്തിക്കുന്നു

24 തമീമഹേപുരുഷ്ടുതം
യഹ്വംപ്രത്നാഭിരൂതിഭിഃ
നിബർഹിഷിപ്രിയേസദദധദ്വിതാ

അന്വയം:—

| | |
|---|---|
| യഹ്വം, പുരു—സ്തുതം | — മഹാന്തം, ബഹുഭിസ്തുതം |
| തം പ്രത്നാഭിഃ ഊതി_ഭിഃ | |
| ഈമഹേ | — ഇന്ദ്രം പുരാണീഭിഃ, തൃപ്തികരീഭിഃ സോമാഹുതിഭി ര്യാചാമഹേ |
| (സചേന്ദ്രഃ) പ്രിയേ | |
| ബഹിഷി | — പ്രീതികരേ ദർഭാസ്തരണേ |
| നി സദൽ | — ഹവിസ്വീകരണായ നിഷീദതു, ഉപവിശതു |
| അധ ദ്വിതാ | — ദ്വിധാവർത്തമാനാനി പുരോഡാശാദീനി സോമാന്നാനി ച സ്വീകരോതു |

അർത്ഥം—മഹാനും വളരെപ്പേരാൽ സ്തുതിക്കപ്പെട്ടവനുമായ ഇന്ദ്രനോട്, പണ്ടേ നടപ്പുള്ള, തൃപ്തിവരുത്തുന്ന സോമാഹുതികളോടുകൂടി (അഭീഷ്ടം) യാചിക്കുന്നു. ആ ഇന്ദ്രൻ പ്രീതികരമായ ദർഭവിരിയിൽ ഹവിസ്സു കൈക്കൊള്ളുവാൻ വന്നിരിക്കട്ടെ. പിന്നെ, പുരോഡാശാദിയും സോമാന്നവുമായ രണ്ടുവിധം ഹവിസ്സുകളും സ്വീകരിക്കട്ടെ.

25 വർധസ്വാസുപുരുഷ്ടുത

ഋഷിഷ്ടുതാഭിരൂതിഭിഃ

ധുക്ഷസ്വപിപ്യുഷീമിഷമവാചനഃ വ. 11

അന്വയം:—

| | |
|---|---|
| ഹേ പുരു-സ്തുത, | — ബഹുഭിസ്തുതേന്ദ്ര, |
| ഋഷി_സ്തുതാഭിഃ | |
| ഊതി-ഭിഃ | — ഋഷിഭിഃ മന്ത്രദർശിഭിഃ പുരാസ്തുതാഭീരക്ഷാഭിഃ |
| സു വർധസ്വ | — സുഷ്ഠുവർദ്ധയ |
| നഃ ച പിപ്യുഷീം ഇഷം | — അസ്മഭ്യഞ്ച പ്രവൃദ്ധമന്നം |
| അവ ധുക്ഷസ്വ | — അവാങ്മുഖം, അസ്മദഭിമുഖം ക്ഷാരയ, ദേഹി |

അത്ഥം—വളരെപ്പേരാൽ സ്തുതിക്കപ്പെട്ട ഇന്ദ്ര, മന്ത്രദശികളായ ഋഷികളാൽ പ്രശംസിക്കപ്പെട്ട രക്ഷകരോടുകൂടി നന്നായി വദ്ധിച്ചാലും. ഞങ്ങൾക്ക ധാരാളമന്നം കിഴ്പോട്ട്, ഞങ്ങൾക്ക നേരെ, ഇട്ടുതന്നാലും.

26 ഇന്ദ്രത്വമവിതേദ്

സിത്ഥാസ്തുവതോഅദ്രിവഃ

ഋതാദിയത്മിതേധിയംമനോയുജം

അന്വയം:—

| | |
|---|---|
| ഹേ അദ്രി-വഃ, ഇന്ദ്ര, | — വജ്രവന്നിന്ദ്ര, |
| ത്വം ഇത്ഥാ സ്തുവതഃ | — ഇത്ഥം സ്തുവതോ യജമാനസ്യ |
| അവിതാ ഇൽ അസി | — രക്ഷിതാ ഏവ ഭവസി |
| (യത ഏവമതഃ) ഋതാത് | — യജ്ഞാദേതോഃ |
| മനഃ_യുജം | — മനസാ, സ്തോത്രേണ സപ്രാപ്യം |
| തേ ധിയം ഇയമി | — ത്വദീയാമനുഗ്രഹബുദ്ധിം പ്രാപ്നോമി |

അത്ഥം—അല്ലയോ വജ്രധാനായ ഇന്ദ്ര, ഇപ്രകാരം സ്തുതിക്കുന്ന യജമാനന്ന് അവിടുന്ന് രക്ഷിതാവുതന്നെയാകുന്നു അക്കാരണത്താൽ യജ്ഞത്താൽ സ്തോത്രംകൊണ്ടെത്താവുന്ന അവിടുത്തെ അനുഗ്രഹബുദ്ധിയെ ഞാൻ പ്രാപിക്കുന്നു.

27 ഇഹത്യാസധമാദ്യാ

യുജാനസ്സോമപീതയേ

ഹരീഇന്ദ്രപ്രതദ്വസൂഅഭിസ്വര

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, ത്യാ | |
| സധ_മാദ്യാ | — തൌ, ഹവിർഭിസ്സഹമാദയിതവ്യൌ |
| പ്രതൽ-വസൂ | — പ്രണതവസു, വിസ്തീർണ്ണധനൌ |

| | |
|---|---|
| ഹരീ യുജാനഃ | — അശ്വൌരഥേ സംയോജയൻ |
| ഇഹ സോമ-പീതയേ | — അസ്മിൻ യാഗേസോമപാനായ |
| അഭി സ്വര | — അഭിഗച്ഛ |

അർത്ഥം-അല്ലയോ ഇന്ദ്ര, പ്രസിദ്ധങ്ങളും ഹവിസ്സുകളാൽ ഒപ്പം വർദ്ധിപ്പിക്കപ്പെടേണ്ടവയും ധാരാളം ധനമൊത്തവയുമായ അവിടുത്തെ ഹരികളെന്ന കുതിരകളെ തേരിൽ പൂട്ടി, ഈ യാഗത്തിൽ സോമപാനത്തിന്നായി നേരെവന്നാലും.

28 അഭിസ്വരന്തുയേതവ

രുദ്രാസസ്സക്ഷതശ്രീയം

ഉതോമരുത്വതീർവ്വിശോഅഭിപ്രയഃ

അന്വയം:-

| | |
|---|---|
| തവ രുദ്രാസഃ യേ | — തവാനചരായേ രുദ്രപുത്രാ മരുതസ്സന്തി, തേ |
| അഭി സ്വരന്തു | — അഭിഗച്ഛന്തു |
| (തേ) ശ്രീയം സക്ഷത | — ശ്രയണീയമിമം യജ്ഞം സചന്തു, പ്രാപ്നുവന്തു |
| ഉതോ മരുത്വതീഃ വിശഃ | — അപിചമരുത്ഭിര്യുക്താഃ അന്യാ അപിദൈവീഃ പ്രജാഃ |
| പ്രയഃ അഭി | — ഹവിരന്നമഭിഗച്ഛന്തു |

അർത്ഥം—അവിടുത്തെ അനുചരന്മാർ, രുദ്രപുത്രന്മാരായ മരുത്തുക്കളേവരോ, അവർ വന്നുചേരട്ടെ. സോമത്തോടു് പാൽ മുതലായവ ചേർക്കുന്ന ഈ യജ്ഞത്തെ അവർ പ്രാപിക്കട്ടെ. പിന്നെ, മരുത്തുക്കളോടു ചേൎന്ന മററു ദേവജനങ്ങളും ഹവിരന്നത്തെ പ്രാപിക്കട്ടെ.

29 ഇമാഅസ്യപ്രതൂർത്തയഃ

പദംജുഷന്തയദ്ദിവി

നാഭായജ്ഞസ്യസന്ദധുര്യഥാവിദേ

അന്വയം —

| | |
|---|---|
| അസ്യ ഇമാഃ | — ഇന്ദ്രസ്യപൂർവോക്താമരുദാദി രൂപാഃ പ്രജാഃ |
| പ്ര-തൂർത്തയഃ | — പ്രകർഷേണശത്രൂണാം ഹിംസിത്ര്യസ്തുത്യഃ |
| ദിവി യത് | — ദ്യുലോകേ യത് സ്ഥാനമന്യൈർ ദുഷ്പ്രാപമസ്തി, തത് |
| പദം ജുഷന്ത | — സ്ഥാനമസേവന്ത |
| (അപി ച താഃ) യജ്ഞസ്യ നാഭാ | — നാഭൌ, നാഭിസ്ഥാനീയേ ഹവിർധാനേ |
| യഥാ വിദേ സം ദധുഃ | — യേന പ്രകാരേണാപേക്ഷിതം ഫലം ലഭേ, തഥാ, സം നിദധതേ |

അർത്ഥം.—ഇന്ദ്രൻെറ മുൻ പറഞ്ഞ മരുത്തുക്കൾ മുതലായ പ്രജകൾ ശത്രുക്കളെ വേണ്ടപോലെ അമർത്തുന്നവരായി, സ്വർഗ്ഗത്തിൽ, മററാക്കം പ്രാപിക്കാൻ കഴിയാത്ത സ്ഥാനം പ്രാപിച്ചിരിക്കുന്നു കൂടാതെ, യജ്ഞത്തിൻെറ ഉത്തമസ്ഥാനമായ ഹവിർധാനത്തിൽ ആഗ്രഹിച്ച ഫലം ലഭിക്കുമാറ് സന്നിധാനം ചെയ്യുന്നു

30 അയംദീർഘായചക്ഷസേ
പ്രാചിപ്രയത്യധ്വരേ
മിമീതേയജ്ഞമാനുഷഗ്വിചക്ഷ്യ വ 12

അന്വയം —

| | |
|---|---|
| പ്രാചി അധ്വരേ പ്ര-യതി | — പ്രാചീനേ യജ്ഞഗൃഹേ യജ്ഞേ പ്രവർത്തമാനേ സതി |
| അയം യജ്ഞം ആനുഷക് | — ഇന്ദ്രഃ ആനുപൂർവ്യേണ |
| ദീർഘായ ചക്ഷസേ | — ആസമന്താൽ ദർശനായ |
| വി-ചക്ഷ്യ മിമീതേ | — വിശേഷേണദൃഷ്ട്വാ നിഷ്പാദയതി |

അൎത്ഥം—കിഴക്കെ യാഗശാലയിൽ യജ്ഞം നടന്നുകൊണ്ടിരിക്കവേ, ഈ ഇന്ദ്രൻ യജ്ഞത്തെ, മുമ്പുപിമ്പനുസരിച്ച്, നീളേ കാണാനായി നന്നായി നോക്കിക്കൊണ്ടു നടത്തുന്നു.

31 വൃഷായമിന്ദ്രതേരഥ

ഉതോതേവൃഷണാഹരീ

വൃഷാത്വംശതക്രതോവൃഷാഹവഃ

അന്വയം:—

ഹേ ഇന്ദ്ര, തേ അയം രഥഃ

വൃഷാ — കാമാനാം വൎഷിതാ

ഉതോ തേ ഹരീ വൃഷണാ വൃഷണൌ, വൎഷിതാരൌ

ഹേ ശത—ക്രതോ, ത്വം

വൃഷാ — ബഹുകൎമ്മൻ, ത്വം കാമാനാം വൎഷിതാ

(തഥാ) ഹവഃ വൃഷാ — ത്വാഹ്വാനമപി കാമവൎഷകം

(കിമുവക്തവ്യം ത്വദീയാ രഥാദയഃ വൎഷന്തീതി?)

അൎത്ഥം—അല്ലയോ ഇന്ദ്ര, അവിടുത്തെ തേർ കാമവൎഷകമാണ്. പിന്നെ, അവിടുത്തെ ഹരികളെന്ന കുതിരകളും അഭീഷ്ടം വൎഷിക്കുന്നവയാണ്. അല്ലയോ ബഹുകൎമ്മാവേ, അവിടുന്ന് അഭിമതവൎഷകനാണ് അതുപോലെ അവിടുത്തെ കുറിച്ച വിളിപോലും അഭിലാഷവൎഷകമാണ്. (പിന്നെ എന്തിന്നു് തേർ മുതലായവയെ എടുത്തു പറയുന്നു?)

32 വൃഷാഗ്രാവാവൃഷാമദോ

വൃഷാസോമോഅയംസുതഃ

വൃഷായജ്ഞോയമിന്വസിവൃഷാഹവഃ

അന്വയം:—

ഗ്രാവാ വൃഷാ — അഭിഷവസാധനപാഷാണഃ കാമാനാം വൎഷിതാ

അന്വയം:—

അസ്യ ഇമാഃ — ഇന്ദ്രസ്യപൂർവ്വോക്താമരുദാദി രൂപാഃ പ്രജാഃ

പ്ര-ശത്രയഃ — പ്രകർഷേണശത്രൂണാം ഹിംസിത്ര്യസ്സ്തുത്യഃ

ദിവി യത് — ദ്യുലോകേ യത് സ്ഥാനമന്യൈർ ദുഷ്പ്രാപമസ്തി, തത്

പദം ജുഷന്ത — സ്ഥാനമസേവന്ത

(അപി ച താഃ) യജ്ഞസ്യ

നാഭാ — നാഭൌ, നാഭിസ്ഥാനീയേ ഹവിർദ്ധാനേ

യഥാ വിദേ സം ദധുഃ — യേന പ്രകാരേണാപേക്ഷിതം ഫലം ലഭേ, തഥാ, സം നിദധതേ

അർത്ഥം.- ഇന്ദ്രന്റെ മുൻ പറഞ്ഞ മരുത്തുക്കൾ മുതലായ പ്രജകൾ ശത്രുക്കളെ വേണ്ടപോലെ അമർത്തുന്നവരായി, സ്വർഗ്ഗത്തിൽ, മററാർക്കും പ്രാപിക്കാൻ കഴിയാത്ത സ്ഥാനം പ്രാപിച്ചിരിക്കുന്നു. കൂടാതെ, യജ്ഞത്തിന്റെ ഉത്തമസ്ഥാനമായ ഹവിർദ്ധാനത്തിൽ ആഗ്രഹിച്ച ഫലം ലഭിക്കുമാറ് സന്നിധാനം ചെയ്യുന്നു.

30 അയംദീർഘായചക്ഷസേ

പ്രാചിപ്രയത്യധ്വരേ

മിമീതേയജ്ഞമാനുഷഗ്വിചക്ഷ്യ വ 12

അന്വയം:—

പ്രാചി അധ്വരേ
പ്ര-യതി — പ്രാചീനേ യജ്ഞഗൃഹേ യജ്ഞേ പ്രവർത്തമാനേ സതി

അയം യജ്ഞം ആനുഷക് — ഇന്ദ്രഃ ആനുപൂർവ്യേണ

ദീർഘായ ചക്ഷസേ — ആസമന്താത് ദർശനായ

വി-ചക്ഷ്യ മിമീതേ — വിശേഷേണദൃഷ്ട്വാ

അൎത്ഥം—കിഴക്കെ യാഗശാലയിൽ യജ്ഞം നടന്നുകൊണ്ടിരിക്കവേ, ഈ ഇന്ദ്രൻ യജ്ഞത്തെ, മുമ്പുപിമ്പനുസരിച്ച്, നീളേ കാണാനായി നന്നായി നോക്കിക്കൊണ്ടു നടത്തുന്നു.

31 വൃഷായമിന്ദ്രതേരഥ

ഉതോതേവൃഷണാഹരീ

വൃഷാത്വംശതക്രതോവൃഷാഹവഃ

അന്വയം:—

ഹേ ഇന്ദ്ര, തേ അയം രഥഃ

| | |
|---|---|
| വൃഷാ | — കാമാനാം വൎഷിതാ |
| ഉതോ തേ ഹരീ വൃഷണാ | വൃഷണൌ, വൎഷിതാരൌ |
| ഹേ ശത–ക്രതോ, ത്വം | |
| വൃഷാ | — ബഹുകൎമ്മൻ, ത്വം കാമാനാം വൎഷിതാ |
| (തഥാ) ഹവഃ വൃഷാ | — ത്വാഹ്വാനമപി കാമവൎഷകം |

(കിമുവക്തവ്യം ത്വദീയാ രഥാദയഃ വൎഷന്തീതി?)

അൎത്ഥം-അല്ലയോ ഇന്ദ്ര, അവിടത്തെ തേർ കാമവൎഷകമാണ്. പിന്നെ, അവിടത്തെ ഹരികളെന്ന കുതിരകളും അഭീഷ്ടം വൎഷിക്കുന്നവയാണ്. അല്ലയോ ബഹുകൎമ്മാവേ, അവിടുന്ന് അഭിമതവൎഷകനാണ്. അതുപോലെ അവിടത്തെ ക്ഷണിച്ചു വിളിപോലും അഭിലാഷവൎഷകമാണ്. (പിന്നെ എന്തിന്ന് തേർ മുതലായവയെ എടുത്തു പറയുന്നു?)

32 വൃഷാഗ്രാവാവൃഷാമദോ

വൃഷാസോമോഅയംസുതഃ

വൃഷായജ്ഞോയമിന്വസിവൃഷാഹവഃ

അന്വയം:—

| | |
|---|---|
| ഗ്രാവാ വൃഷാ | — അഭിഷവസാധനപാഷാണഃ കാമാനാം വൎഷിതാ |

ന്വയം —

ഹ ശചീ–പതേ — ശക്തിമന്നിന്ദ്ര.
ൽ അഹം ഗോ–പതിഃ
സ്യാം — ത്വൽ പ്രസാദാൽ യദിഗവാമധിപതിർഭവേയം

സ്മൈ മനീഷിണേ
ദിത്സേയം — സ്തോത്രേ ദാതുമിച്ഛേയം
ശിക്ഷേയം — പ്രാർത്ഥിതം ധനം ദദ്യാഞ്ച

അർത്ഥം—അല്ലയോ ശക്തിമാനായ ഇന്ദ്ര, അവിടത്തെ പ്രസാദത്താൽ ഞാൻ പശുക്കൾക്കധിപതിയായെങ്കിൽ, ഈ സ്തോതാവിന്ന് പശുക്കളെ കൊടുക്കാനിച്ഛിച്ചേനേ പ്രാർത്ഥിച്ച ധനം കൊടുത്തേനേ

3 ധേനഷ്ട ഇന്ദ്രസൂനൃതാ
യജമാനായസുന്വതേ
ഗാമശ്വംപിപ്യുഷീദുഹേ

അന്വയം —

ഹേ ഇന്ദ്ര, തേ സൂനൃതാ
ധേനുഃ — തവ സ്തുതിരൂപാവാക്, ദോഗ്ധ്രീഗൌർഭൂത്വാ
സുന്വതേ യജമാനായ — സോമാഭിഷവം കുർവ്വതേ തസ്മൈ
ഗാം അശ്വം (ച) — ഉപലക്ഷണമേതൽ, ഗവാശ്വാദികം സർവ്വമഭിലഷിതം
പിപ്യുഷീ ദുഹേ — തമേവ പ്രവർദ്ധയിത്രീ ദുഗ്ധേ

അർത്ഥം—അല്ലയോ ഇന്ദ്ര അവിടത്തെക്കുറിച്ച സ്തുതിരൂപമായ വാക്ക് കറവുററ ഒരു പശുവായി തീൎന്ന്, സോമം സംസ്കരിക്കുന്ന യജമാനന്ന് അവനെ വർദ്ധിപ്പിച്ചുകൊണ്ട് പശു, കുതിരയടക്കമുള്ള ധനത്തെയെല്ലാം ചുരത്തുന്നു

4 നതേവത്താസ്തിരാധസ

ഇന്ദ്രദേവോനമത്ത്യഃ

യദ്ദിഥ്സസിസ്സുതോമഘം

അന്വയം:–

ഹേ ഇന്ദ്ര, സ്തുതഃ — സ്തോതൃഭിഃ പ്രഖ്യാപിത ഗുണസ്സൻ

യൽ മഘം ദിഥ്സസി — യൽ മംഹനീയം ധനം മഹ്യം ത്വം ദാതുമിച്ഛസി

തേ രാധസഃ — സ്തോതൃഭ്യോ ദാതവ്യസ്യ തവ തസ്യ ധനസ്യ

വത്താ ദേവഃ ന അസ്തി — നിവാരകോ ദേവോനാസ്തി

ന മർത്യഃ മനുഷ്യോപി നിവാരകോനാസ്തി

അത്ഥം–അല്ലയോ ഇന്ദ്ര, സ്തോതാക്കളാൽ വിളിച്ചുപറയപ്പെട്ട ഗുണങ്ങളോടുചേൎന്നവനായി, യാതൊരു പൂജ്യമായ ധനം അവിടുന്ന് എനിക്കു തരാനിച്ഛിക്കുന്നുവോ, സ്തോതാക്കൾക്കു കൊടുക്കാനുള്ള അവിടുത്തെ ആ ധനത്തെ (കൊടുക്കുന്നതിനെ) മുടക്കുന്നവനായി ഒരു ദേവനുമില്ല, മനുഷ്യനുമില്ല

5 യജ്ഞഇന്ദ്രമവദ്ധയ

ദ്യദ്ഭൂമിംവ്യവത്തയൽ

ചക്രാണഓപശന്ദിവി വ. 14

അന്വയം –

ദിവി (മേഘം) ഓപശം ചക്രാണഃ — ഉപേത്യശയനം കുവ്വൻ

യൽ (ഇന്ദ്രഃ) ഭൂമിം വി അവത്തയൽ — യസ്മാൽ വൃഷ്ട്യാദിപ്രദാനേന വിശേഷേണ വത്തമാനാമകരോൽ

(തം) ഇന്ദ്രം യജ്ഞഃ അവദ്ധയൽ — വൃദ്ധമകരോൽ

അർത്ഥം—അന്തരിക്ഷത്തിൽ മേഘത്തെ ചാതുമെത്തയാക്കി, യാതൊരു കാരണത്താലിന്ദ്രൻ ഭൂമിയെ മഴ മുതലായവയേകി നന്നായി വർത്തിപ്പിച്ചുവോ, അക്കാരണത്താൽ ആ ഇന്ദ്രനെ യജ്ഞം വർദ്ധിപ്പിച്ചു.

6 വാവൃധാനസ്യതേവയം

വിശ്വാധനാനിജിഗ്യുഷഃ

ഊതിമിന്ദ്രാവൃണീമഹേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, വവൃധാനസ്യ | — വർദ്ധമാനസ്യ |
| വിശ്വാ ധനാനി ജിഗ്യുഷഃ | — സർവ്വാണി ശത്രുസംബന്ധീനി ധനാനി ജിതവതഃ |
| തേ ഊതിം വയം ആ വൃണീമഹേ | — തവ രക്ഷണമാഭിമുഖ്യേന സംഭജാമഹേ |

അർത്ഥം—അല്ലയോ ഇന്ദ്ര, വർദ്ധമാനനായി ശത്രുക്കളുടെ ധനങ്ങളെയെല്ലാം ജയിച്ചു നേടുന്ന അവിടത്തെ രക്ഷയെ ഞങ്ങൾ നേരെ ഭജിയ്ക്കുന്നു, പ്രാർത്ഥിക്കുന്നു

7 വ്യ ന്തരിക്ഷമതിര

ന്മദേസോമസ്യരോചനാ

ഇന്ദ്രോയദഭിനദ്വലം

അന്വയം:—

| | |
|---|---|
| സോമസ്യ മദേ | — സോമപാനജന്യേ ഹർഷേസതി |
| (അയം) ഇന്ദ്രഃ രോചനാ | — രോചമാനം |
| അന്തരിക്ഷം വി അതിരത് | — വ്യവർദ്ധയത് |
| യത് വലം അഭിനത് | — ആവൃത്യസ്ഥിതം മേഘം വ്യദാരയത് |

അർത്ഥം—സോമപാനത്താലുണ്ടായ ഹർഷത്തിൽ ഈ ഇന്ദ്രൻ പ്രകാശമാനമായ അന്തരിക്ഷത്തെ വളർത്തി. അക്കാരണം കൊണ്ടാണ് (സോമപാനഹർഷം കൊണ്ടാണ്) വെള്ളത്തെ തടഞ്ഞുനിർത്തിയ മേഘത്തെ ഉടച്ചതു്.

8 ഉദ്ഗാആജദങ്ഗിരോഭ്യ

ആവിഷ്കൃണ്വൻഗുഹാസതീഃ

അർവ്വാഞ്ചംനുനുദേവലം

അന്വയം:—

| | |
|---|---|
| അങ്ഗിരഃഭ്യഃ | — ഋഷിഭ്യഃ വലാനുചരൈഃ പണിഭിരപഹൃതാഃ |
| ഗുഹാ സതീഃ | — ഗുഹായാം, ബിലേ വിദ്യമാനാഃ |
| ഗാഃ ആവിഃ കൃണ്വൻ | — പ്രകാശയൻ |
| ഉൽ ആജൽ | — ഉദഗമയൽ |
| (പണിനാമധിപതിം) | |
| വലം അർവ്വാഞ്ചം നനുദേ | — അസുരമധോമുഖം പ്രേരിതവാൻ |

അർത്ഥം—അംഗിരസ്സുകളെന്ന ഋഷികൾക്കുവേണ്ടി വലന്റെ കൂട്ടുകാരായ പണികളാൽ ഗുഹയിലടയ്ക്കപ്പെട്ട പശുക്കളെ പ്രകാശിപ്പിച്ച്, പുറത്തുകൊണ്ടുവന്ന്, പണികളുടെ അധിപതിയായ വലനെ അധോമുഖനാക്കി

9 ഇന്ദ്രേണരോചനാദിവോ

ദൃള്ഹാനിദൃംഹിതാനിച

സ്ഥിരാണിനപരാണുദേ

അന്വയം:—

| | |
|---|---|
| ദിവഃ രോചനാ | — ദ്യുലോകസംബന്ധീനി രോചനാനി, ദേവ ഗൃഹാത്മകാനി നക്ഷത്രാണി |
| ഇന്ദ്രേണ ദൃള്ഹാനി | — ബലവന്തി കൃതാനി |

ദൃംഹിതാനി ച — ദൃഢീകൃതാനി, യഥൈവൈകത്ര നൈശ്ചല്യേനാവതിഷ്ഠന്തേ തഥാ കൃതാനി

(അപി ച) സ്ഥിരാണി ന പരാ-നദേ — പരാനോദനീയാനി ന ഭവന്തി, ന കേനാപി സ്ഥാനാൽ പ്രച്യാവയിതും ശക്യാനി

അർത്ഥം—ദ്യുലോകത്തോടു സംബന്ധിച്ച, പ്രകാശമാനങ്ങളായ, ദേവഗൃഹരൂപങ്ങളായ നക്ഷത്രങ്ങൾ ഇന്ദ്രനാലാണ് ബലമുററവയാക്കപ്പെട്ടതു്, ഒരിടത്തിളകാതെ നില്ക്കുന്നവിധം ദൃഢങ്ങളാക്കപ്പെട്ടതു് പിന്നെ, സ്ഥിരങ്ങളായ അവ ആരാലും സ്ഥാനത്തു നിന്നു് വീഴ്ത്തപ്പെടാൻ കഴിയാത്തവയാക്കപ്പെട്ട

10 അപാമൂർമിർമദന്നിവ

സ്തോമ ഇന്ദ്രാജിരായതേ

വി തേ മദാ അരാജിഷുഃ വ 15

അന്വയം —

ഹേ ഇന്ദ്ര അപാം ഊർമിഃ — സമുദ്രാണാം തരംഗഃ

മദൻ-ഇവ — യഥാ മാദ്യന്നപര്യപരി ജായതേ

(തഥാ) സ്തോമഃ — ത്വദീയം സ്തോത്രം

അജിര-യതേ — അജിരഃ ക്ഷിപ്രഗാമീ ഇവാചരതി

(അപിച) തേ മദാഃ വി അരാജിഷുഃ — സോമപാനജന്യാഹർഷാഃ വിരാജന്തേ

അർത്ഥം—അല്ലയോ ഇന്ദ്ര സമുദ്രങ്ങളുടെ തിരമാല മദിച്ചു യർന്നുണ്ടാകുന്നപോലെ അവിടത്തെ സ്തോത്രം വേഗവത്തായി ചരിക്കുന്ന ആചരിക്കുന്ന പിന്നെ സോമപാനം കൊണ്ടുണ്ടായ അവിടത്തെ ഹർഷങ്ങൾ വിശേഷമായി പ്രകാശിക്കുന്നു

11 ത്വംഹിസ്തോമവർദ്ധന

ഇന്ദ്രാസ്യുക്ഥവർദ്ധനഃ

സ്തോതൄണാമുതഭദ്രകൃൽ

അന്വയം:—

ഹേ ഇന്ദ്ര, ത്വം ഹി
സ്തോമ-വർദ്ധനഃ അസി — ത്വം ഖലുസ്തോമേന വർദ്ധനീയോ
ഭവസി
(തഥാ) ഉക്ഥ-വർദ്ധനഃ — ഉക്ഥൈഃ ശസ്ത്രൈർവ്വർദ്ധനീ
യോസി
ഉത സ്തോതൄണാം
ഭദ്ര-കൃൽ — കല്യാണകൃദസി•

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടന്നു് സ്തോത്രത്താൽ വർദ്ധിപ്പിക്കപ്പെടുന്നവനാണല്ലൊ. ശസ്ത്രങ്ങളാൽ വർദ്ധിപ്പിക്കപ്പെടുന്നവനാണു്. കൂടാതെ, സ്തോതാക്കൾക്കു് കല്യാണം, നൽഫലം, ഉളവാക്കുന്നവനുമാണു്.

12 ഇന്ദ്രമിൽകേശിനാഹരീ

സോമപേയായവക്ഷതഃ

ഉപയജ്ഞംസുരാധസം

അന്വയം:—

കേശിനാ ഹരീ — മുഖ്യജലോമവന്താവശ്വൌ
സു-രാധസം ഇന്ദ്രം ഇൽ — ശോഭനധനമിന്ദ്രമേവ
സോമ-പേയായ — സോമപാനാർത്ഥം
യജ്ഞം ഉപ വക്ഷതഃ — അസ്മദ്യജ്ഞം പ്രതിവഹതാം

അർത്ഥം—കഞ്ചിരോമമുററ ഹരികളെന്ന കുതിരകൾ ശോഭനധനനായ ഇന്ദ്രനെത്തന്നെ സോമപാനത്തിന്നുവേണ്ടി നമ്മുടെ യാഗത്തെ ഉദ്ദേശിച്ചു് എത്തിക്കട്ടെ

13 അപാംഫേനേനനമുചേ

ശ്ശിരഇന്ദ്രോദവർത്തയഃ

വിശ്വായദജയസ്പൃധഃ

അന്വയം —

ഹേ ഇന്ദ്ര യൽ വിശ്വാഃ

| | |
|---|---|
| സ്പൃധഃ അജയഃ | — സർവ്വാസ്സ്പർദ്ധമാനാ ആസുരീ സ്സേനാ ജിതവാനസി |
| അപാം ഫേനേന | — വജ്രീകൃതേന ജലാനാം ഫേനേന |
| നമുചേഃ ശിരഃ | — ഏതന്നാമകസ്യാസുരസ്യ ശിരഃ |
| ഉൽ അവർത്തയഃ | — ശരീരാദുൽഗതമവർത്തയഃ |

അർത്ഥം—(ഇവിടെ ഒരു കഥാസൂചന ഇന്ദ്രൻ എല്ലാ അസുരന്മാരെയും ജയിച്ചിട്ട് നമുചി എന്ന അസുരനോട് തോററ് പിടിക്കപ്പെട്ട ഇന്ദ്രനോട് നമുചി പറഞ്ഞു 'അങ്ങയെ വിടാം രാത്രിയും പകലും ഉണങ്ങിയതോ നനഞ്ഞതോ ആയ ആയുധം കൊണ്ടെന്നെ കൊല്ലുകയില്ലെങ്കിൽ ' ഇന്ദ്രൻ അതേററപ്രകാരം വിമോചിതനായി പിന്നെ ഇന്ദ്രൻ രാപ്പകലുകളുടെ സന്ധിയിൽ ഉണങ്ങിയതും നനഞ്ഞതുമല്ലാത്ത വെള്ളത്തിൻെറ പതയെ (നരയെ) വജ്രീകൃതമാക്കി നമുചിയുടെ ശിരസ്സറുത്തു )

സ്പർദ്ധിക്കുന്ന എല്ലാ അസുരപ്പടകളെയും അല്ലയോ ഇന്ദ്ര അവിടുന്ന് ജയിച്ച അതിന്നശേഷം വെള്ളങ്ങളുടെ പത (നര) വജ്രമാക്കിയാണ് അവിടുന്ന് നമുചി എന്ന അസുരൻെറ തല ഉടലിൽനിന്ന് വേർപെടുത്തിയതു് കൊന്നതു്

14 മായാഭിരുൽസിസൃപ്സത

ഇന്ദ്രദ്യാമാരുരുക്ഷതഃ

ആവദസ്യൂരധൂനഥാഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, മായാഭിഃ | |
| ഉൽ-സിസ്രഫ്സതഃ | — ഊർധ്വം സരിതുമിച്ഛതഃ |
| ദ്യാം ആ-തരുക്ഷതഃ | — ദിവമാരോഹിതവതഃ |
| ദസ്യൂൻ (ത്വം) അവ | |
| അധൂനഥാഃ | — അവാങ്മുഖം പ്രേരിതവാനസി |

അർത്ഥം—അല്ലയോ ഇന്ദ്ര, ഇഷ്ടംപോലെ മേലോട്ടു പോകുന്നവരും ദ്യോവിൽ കയറിയവരുമായ ദസ്യുക്കളെ (അസുരന്മാരെ) അവിടുന്ന് കീഴ്മുഖമാക്കി തിരിച്ചയച്ചു.

15 അസുന്വാമിന്ദ്രസംസദം

വിഷൂചീംവ്യനാശയഃ

സോമപാഉത്തരോഭവൻ വ. 16

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, സോമ-പാഃ | — ത്വം സോമസ്യ പാതാ ഭൂത്വാ |
| ഉൽ-തരഃ ഭവൻ | — ഉൽകൃഷ്ടതരോഭവൻ |
| അസുന്വാം സം-സദം | — സോമാഭിഷവഹീനാനാം ജനസംഹതിം |
| വിഷൂചീം വി അനാശയഃ | — പരസ്പരവിരോധേന നാനാഗന്ത്രീം വിശേഷേണ നാശയസി |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന് സോമപാതാവായി, ഏറെ ഉൽകൃഷ്ടനായി, സോമം സംസ്കരിക്കാത്ത ജനസമൂഹത്തെ (യജ്ഞവിരോധികളെ) പരസ്പരവിരോധം കൊണ്ട് അങ്ങിങ്ങകലുന്നവരാക്കി നശിപ്പിക്കുന്നു.

വർഗ്ഗം 17—18—19 ഉഷ്ണിക് ഛന്ദഃ

1 തമ്വഭിപ്രഗായത

പുരുഹൂതംപുരുഷ്ടുതം

ഇന്ദ്രങ്ഗീർഭിസ്തവിഷമാവിവാസത →

അന്വയം:—

(ഹേ സ്തോതാരഃ,)

| | |
|---|---|
| പുരു-ഹൂതം | — ബഹുഭിരാഹൂതം |
| പുരു —സ്തുതം തം ഉ | — ബഹുഭിസ്തുതം തമേവേന്ദ്രം |
| അഭി പ്ര ഗായത | — അഭിമുഖം പ്രകർഷേണ സ്തുധ്വം |
| തവിഷം ഇന്ദ്രം | — മഹാന്തം തം |
| ഗീഃ—ഭിഃ ആ വിവാസത | - സ്തുതിഭിഃ പരിചരത |

അർത്ഥം—അല്ലയോ സ്തോതാക്കളേ, പലരാലും വിളിക്കപ്പെട്ടവനും, പലരാലും സ്തുതിക്കപ്പെട്ടവനുമായ ആ ഇന്ദ്രനെത്തന്നെ നേരെ നന്നായി സ്തുതിക്കുക മഹാനായ അവിടത്തെ, സ്തുതികളാൽ പരിചരിക്കുക

2 യസ്യദ്വിബർഹസോബൃഹൽ

സഹോദാധാരരോദസീ

ഗിരീരജ്രാഅപസ്സ്വവൃഷത്വനാ

അന്വയം:—

| | |
|---|---|
| ദ്വി—ബർഹസഃ | — ദ്വയോഃസ്ഥാനയോഃ പരിവൃഢസ്യ |
| യസ്യ ബൃഹത് സഹഃ | — യസ്യേന്ദ്രസ്യ മഹൽബലം |
| രോദസീ ദാധാര | — ദ്യാവാപൃഥിവ്യൌ ധാരയതി |
| (തഥാ) അജ്രാൻ ഗിരീൻ | — ക്ഷിപ്രഗമനാൻ മേഘാൻ |
| സ്വഃ അപഃ | — സരണശീലാന്യുദകാനി ച |
| വൃഷ—ത്വനാ | — വീര്യേണ യസ്യേന്ദ്രസ്യ ബലം ധാരയതി (തമഭി പ്രഗായത) |

അർത്ഥം—രണ്ടു സ്ഥാനങ്ങളിൽ, സ്വർഗ്ഗത്തിലും ഭൂമിയിലും, ശ്രേഷ്ഠനായ യാതൊരിന്ദ്രന്റെ ബലമാണോ ദ്യാവാപൃഥിവികളെ ധരിക്കുന്നതു്, അതുപോലെ ഗതിവേഗമുറ്റ മേഘങ്ങളെയും ഒഴുകുന്ന ജലങ്ങളെയും വീര്യത്താൽ യാതൊരിന്ദ്രന്റെ ബലമാണോ ധരിക്കുന്നതു്, ആ ഇന്ദ്രനെത്തന്നെ നേരെ നന്നായി സ്തുതിക്കുക

3 സരാജസിപുരുഷ്ടുത്

ഏകോവൃത്രാണിജിഘ്നസേ

ഇന്ദ്രജൈത്രാശ്രവസ്യാചയന്തവേ

അന്വയം:—

| | |
|---|---|
| ഹേ പുരു–സ്തുത, ഇന്ദ്ര, | — പുരുഭിസ്തുതേന്ദ്ര, |
| സഃ (ത്വം) രാജസി | — ഈശിഷേ |
| (അപിചത്വം) ഏകഃ | — അസഹായഃ, കേവലസ്സൻ |
| ജൈത്രാ ശ്രവസ്യാ ച | — ജേതവ്യാനി ധനാനിയശാംസി ച |
| യന്തവേ | — യന്തും, നിയന്തും, സ്വാധീനം കർത്തും |
| വൃത്രാണി ജിഘ്നസേ | — ശത്രുജാതാനി ഹതവാനസി |

അർത്ഥം—പലരാലും സ്തുതിക്കപ്പെട്ട ഇന്ദ്ര, അവിടന്ന് എല്ലാററിനും ഈശനാകുന്നു. ഒററക്ക് അസഹായനായിട്ടാണ വിടന്ന് നേടാവുന്ന ധനങ്ങളെയും യശസ്സുകളെയും സ്വാധീന മാക്കാനായി ശത്രുസമൂഹങ്ങളെ കൊല്ലുന്നത്.

4 തന്തേമദംഗൃണീമസി

വൃഷണംപൃത്സുസാസഹിം

ഉലോകകൃത്നുമദ്രിവോഹരിശ്രിയം

അന്വയം:—

| | |
|---|---|
| ഹേ അദ്രി–വഃ, വൃഷണം | — വജ്രവന്നിന്ദ്ര, കാമാനാം വർഷിതാരം |
| പൃത്–സു സസഹിം | — സങ്ഗ്രാമേഷു ശത്രൂണാമഭി ഭവിതാരം |
| ലോക–കൃത്നും | — ലോകസ്യ, സ്ഥാനസ്യ കർത്താരം |

| | |
|---|---|
| ഹരി–ശ്രിയം | — ഹരിഭ്യാമശ്വാഭ്യാം സേവ്യം |
| തേ തം മദം ഉ | — തവ സോമജനിതഹർഷമേവ |
| ഗൃണീമസി | — ഗൃണീമഃ, പ്രശംസാമഃ |

അത്ഥം–അല്ലയോ വജ്രവാനായ ഇന്ദ്ര, അഭീഷ്ടങ്ങളെ വർഷിക്കുന്നതും യുദ്ധങ്ങളിൽ ശത്രുക്കളെ കീഴടക്കുന്നതും ഉപാസകക്ക് സ്ഥാനം സൃഷ്ടിക്കുന്നതും ഹരികളെന്ന കുതിരകളാലാശ്രയിക്കപ്പെടുന്നതുമായ അവിടത്തെ സോമപാനജന്യമായ ആഹ്ലാദത്തെ സ്തുതിക്കുന്നു, പ്രശംസിക്കുന്നു

5 യേനജ്യോതീംഷ്യായവേ
മനവേചവിവേദിഥ
മന്ദാനോഅസ്യബർഹിഷോവിരാജസി ‍ വ 17

അന്വയം —

| | |
|---|---|
| (ഹേ ഇന്ദ്ര,) യേന ആയവേ | – യേനാത്മീയേന മദേന ഔർവ്വശേയായ |
| മനവേ ച | – വിവസ്വതഃ പുത്രായ ച |
| ജ്യോതീംഷി വിവേദിഥ | സൂര്യാദീനിവൃത്രാദിഭിരാവൃതാന്യലംഭയഃ, പ്രജ്ഞാപിതവാൻ, പ്രകാശിതവാൻ |
| (തേന മദേന) മന്ദാനഃ | — മോദമാനസ്ത്വം |
| അസ്യ ബർഹിഷഃ വിരാജസി | — യജ്ഞസ്യ വിശേഷേണേശിഷേ |

അത്ഥം–അല്ലയോ ഇന്ദ്ര, യാതൊരു ഹർഷത്താലവിടുന്ന് ഉർവ്വശിയുടെ പുത്രനായ പുരൂരവസ്സിന്നും വിവസ്വാന്റെ പുത്രനായ മനുവിന്നും വൃത്രാദികളാൽ മറയ്ക്കപ്പെട്ട സൂര്യാദിതേജസ്സുകളെ നേടിക്കൊടുത്തുവോ, പ്രകാശിപ്പിച്ചുവോ, ആ ഹർഷം കൊണ്ട് സന്തുഷ്ടനായ അവിടുന്ന് ഈ യജ്ഞത്തിന്നീശനായി

6 തദദ്യാചിത്തളക്ഥി

നോനഷ്ഠുവന്തിപൂർവ്വഥാ

വൃഷപതീരപോജയാദിവദിവേ

അന്വയം:—

(ഹേ ഇന്ദ്ര,) തേ തൽ — ത്വദീയം പ്രസിദ്ധം ബലം
അദ്യ ചിൽ പൂർവ്വ–ഥാ — അദ്യാപിപൂർവ്വസ്മിൻകാലഇവ
ഉക്ഥിനഃ അനു സ്തുവന്തി — ശസ്ത്രിണസ്തോതാരഃ
അനുക്രമേണ പ്രശംസന്തി
(സഃ ത്വം) വൃഷ—പത്നീഃ
അപഃ — വൃഷാ, വർഷിതാപർജ്ജന്യഃ
പതിര്യാസാം താഃ അപഃ
ദിവേ–ദിവേ ജയ — ദിവസം പ്രതി സ്വായത്താനി
കുരു

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ പ്രസിദ്ധമായ ബലത്തെ മുമ്പത്തെപ്പോലെ ഇപ്പോഴും ശസ്ത്രികളായ സ്തോതാക്കൾ ക്രമത്തിൽ സ്തുതിക്കുന്നു അപ്രകാരമുള്ള അവിടുന്ന് വർഷകനായ പർജ്ജന്യൻെറ പത്നികളായ മഴവെള്ളങ്ങളെ ദിവസംപ്രതി ഞങ്ങൾക്ക് സ്വായത്തങ്ങളാക്കിയാലും

7 തവത്യദിന്ദ്രിയംബൃഹ

ത്തവശുഷ്മമുതക്രതും

വജ്രംശിശാതിധിഷണാവരേണ്യം

അന്വയം:—

(ഹേ ഇന്ദ്ര,) ധിഷണാ — സ്തുതിഃ
തവ ത്യൽ ബൃഹൽ
ഇന്ദ്രിയം ശിശാതി — തവ പ്രസിദ്ധം, പ്രഭൂതം വീര്യം
തീക്ഷ്ണീകരോതി

(തഥാ) തവ ശുഷ്മം,
ഉത ക്രതും — ശോഷകം ബലം, അപിച കമ്മ
വരേണ്യം വജ്രം — വരണീയമായുധം ച തീക്ഷ്ണീ
കരോതി

അത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ പ്രസിദ്ധവും മഹത്ത്വമായ വീര്യത്തിന്ന് സ്തുതി മൂച്ചകൂട്ടുന്ന അതുപോലെ ശത്രുക്കളെ ശോഷിപ്പിക്കുന്ന ബലത്തിന്നും കമ്മത്തിന്നും ശ്രേഷ്ഠമായ വജ്രായുധത്തിന്നും മൂച്ചകൂട്ടുന്ന

8 തവദ്യൌരിന്ദ്രപൌംസ്യം
പൃഥിവീവദ്ധതിശ്രവഃ
ത്വാമാപഃപവ്വതാസശ്ചഹിന്വിരേ

അന്വയം:—
ഹേ ഇന്ദ്ര, തവ
പൌംസ്യം — ത്വദീയം ബലം
ദ്യൌഃ വദ്ധതി — വദ്ധയതി
(ത്വദീയം) ശ്രവഃ
പൃഥിവീ — യശഃ ഭൂവ്വദ്ധയതി
(ത്വം) ത്വാം ആപഃ
പവ്വതാസഃ ച — ഉദകാനി ഗിരയശ്ച
ഹിന്വിരേ — പ്രീണയന്തി, സ്വാമിത്വേന
പ്രാപ്നുവന്തി

അത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ ബലത്തെ ദ്യോവ് വദ്ധിപ്പിക്കുന്നു അവിടത്തെ യശസ്സിനെ ഭൂമി വദ്ധിപ്പിക്കുന്നു അപ്രകാരമുള്ള അവിടത്തെ ജലങ്ങളും മലകളും പ്രീതിപ്പെടുത്തുന്നു, നാഥനായി പ്രാപിക്കുന്നു

9 ത്വാംവിഷ്ണുർബൃഹൻക്ഷയോ
മിത്രോഗൃണാതിവരുണഃ
ത്വാംശദ്ധോമദത്യനുമാരുതം

അന്വയം:–

| | |
|---|---|
| (ഹേ ഇന്ദ്ര,) ബൃഹൻ, | |
| ക്ഷയഃ വിഷ്ണുഃ | — മഹാൻ, നിവാസഹേതുർവ്വിഷ്ണുഃ |
| മിത്രഃ വരുണഃ ത്വാം | |
| ഗൃണാതി | — ഗൃണന്തി |
| (തഥാ) മാരുതം ശർധഃ | — മരുൽസംബന്ധിബലം |
| ത്വാം അനു മദതി | — തവമദമനുലക്ഷ്യ പശ്ചാൽ മാദ്യതി |

അർത്ഥം—അല്ലയോ ഇന്ദ്ര, മഹാനും (സ്ഥിതികർത്താവായതിനാൽ ഏവർക്കും) നിവാസഹേതുവുമായ വിഷ്ണുവും, മിത്രനും വരുണനും അവിടുത്തെ സ്തുതിക്കുന്നു അതുപോലെ മരുത്തുക്കളുടെ ബലം അവിടുത്തെ ഹർഷമനുസരിച്ച് ഹർഷിക്കുന്നു.

10 ത്വംവൃഷാജനാനാം

മംഹിഷ്ഠഇന്ദ്രജജ്ഞിഷേ

സത്രാവിശ്വാസ്വപത്യാനിദധിഷേ വ. 18

അന്വയം:–

| | |
|---|---|
| ഹേ ഇന്ദ്ര, വൃഷാ ത്വം | — കാമാനാം വർഷിതാത്വം |
| ജനാനാം മംഹിഷ്ഠഃ | |
| ജജ്ഞിഷേ | — ദാതൃതമഃ പ്രാദുർഭവസി |
| (അത ഏവ) വിശ്വാ | |
| സു–അപത്യാനി | — ശോഭനൈഃ പുത്രാദിഭി സ്സഹിതാനി സർവ്വാണി ധനാനി |
| സത്രാ ദധിഷേ | — സത്യം ദദാസി |

അർത്ഥം—അല്ലയോ ഇന്ദ്ര, കാമവർഷകനായ അവിടുന്ന് ജനങ്ങൾക്ക് ഏററവും കൊടുക്കുന്നവനായിട്ടാണുളവായിട്ടുള്ളത്. അക്കാരണത്താൽ തന്നെയാണ് സൽപുത്രസഹിതങ്ങളായ എല്ലാ ധനങ്ങളും സ്തോതാക്കൾക്ക് സത്യമായും കൊടുക്കുന്നത്.

11 സത്രാത്വംപുരുഷ്ടുത്

ഏകോവൃത്രാണിതോശസേ

നാന്യഇന്ദ്രാൽകരണംഭൂയഇന്വതി

അന്വയം:—

ഹേ പുരു—സ്തുത,

| | |
|---|---|
| ത്വം ഏകഃ | — ബഹുഭിസ്സ്തുതേന്ദ്ര, അസഹായ ഏവസൻ |
| സത്രാ വൃത്രാണി തോശസേ | — മഹാന്തി ശത്രുജാതാനി ഹിനസ്സി |
| (അപിചാസ്മാൽ) | |
| ഇന്ദ്രാൽ അന്യഃ | — കശ്ചിൽ |
| ഭൂയഃ കരണം | — ബഹുതരം വൃത്രവധാദികം കർമ്മ |
| ന ഇന്വതി | — ന പ്രാപ്നോതി, കർത്തും ന ശക്നോതി |

അർത്ഥം—പലരാലും സ്തുതിക്കപ്പെട്ട ഇന്ദ്ര, അവിടുന്ന് ഏകനായിട്ടാണ്, അസഹായനായിട്ടാണ്, വൃത്രാദി ശത്രുക്കളെ ഹനിക്കുന്നത്. മാത്രമല്ല, ഇന്ദ്രനല്ലാതെ ആരും വിവിധമായ, വൃത്രവധം മുതലായ, കർമ്മം പ്രാപിക്കുന്നില്ല, ചെയ്‌വാൻ ശക്തനല്ല.

12 യദിന്ദ്രമന്മശസ്ത്വാ

നാനാഹവന്തഊതയേ

അസ്മാകേഭിർനൃഭിരത്രാസ്വർജ്ജയ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, യൽ ത്വാ | — യസ്മിൻ സങ്ഗ്രാമേ ത്വാം |
| മന്മ—ശഃ ഊതയേ | — മന്മനാ, സ്തോത്രേണ രക്ഷാർത്ഥം |
| നാനാ ഹവന്തേ | — ബഹുപ്രകാരമാഹ്വയന്തി |

| | | |
|---|---|---|
| അത്ര അസ്മാകേഭിഃ | — | അസ്മിൻ സങ്ഗ്രാമേ അസ്മാകൈഃ, അസ്മദീയൈഃ |
| നൃ-ഭിഃ | — | നേതൃഭിഃ, സ്തോതൃഭി രാഹൂതസ്സൻ |
| സ്വഃ ജയ | — | സർവ്വശത്രുബലം ജയ, അഭിഭവ |

അർത്ഥം—അല്ലയോ ഇന്ദ്ര, ഏതു യുദ്ധത്തിൽ രക്ഷയ്ക്കായി സ്തോത്രത്താലവിടുത്തെ പലവിധം വിളിക്കുന്നുവോ, ആ യുദ്ധത്തിൽ ഞങ്ങളുടെ ചേർന്ന സ്തോതാക്കളാൽ വിളിയ്ക്കപ്പെട്ടവനായി, സർവ്വ ശത്രുബലത്തെയും ജയിച്ചാലും, കീഴടക്കിയാലും.

13 അരംക്ഷയായനോമഹേ
വിശ്വാരൂപാണ്യാവിശൻ
ഇന്ദ്രഞ്ജൈത്രായഹർഷയാശചീവതിം വ. 19

അന്വയം:—

(ഹേ സ്തോതഃ,) മഹേ നഃ

| | | |
|---|---|---|
| ക്ഷയായ | — | അസ്മാകം മഹതേ ഗൃഹായ, ഗൃഹാർത്ഥം |
| അരം വിശ്വാ രൂപാണി | — | പര്യാപ്തം വിശ്വാനി, സമസ്താനീന്ദ്രഗുണജാതാനി |
| ആ-വിശൻ | — | സ്തുത്യാ വ്യാപ്നയൻ |
| ശചീ-പതിം ഇന്ദ്രം | — | ഇന്ദ്രാണ്യാഭർത്താരം തം |
| ജൈത്രായ ഹർഷയ | — | ജേതവ്യധനാർത്ഥം തോഷയ |

അർത്ഥം—അല്ലയോ സ്തോതാവേ, നമ്മുടെ മഹത്തായ ഗൃഹത്തിന്നുവേണ്ടി, പര്യാപ്തമായ വിധം സമസ്തങ്ങളായ ഇന്ദ്രഗുണങ്ങളെയും സ്തുതിയാൽ വ്യാപിക്കുന്നവനായി, നമുക്ക് നേടേണ്ടും ധനത്തിന്നുവേണ്ടി ഇന്ദ്രാണീപതിയായ ഇന്ദ്രനെ സന്തോഷിപ്പിക്കുക.

വർഗ്ഗം—20–21 കാണ്വഃ ഇരിംബിഠിഃ ഋഷിഃ, ഗായത്രീച്ഛന്ദഃ, ഇന്ദ്രോദേവതാ

1 പ്രസമ്രാജംചർഷണീനാ
മിന്ദ്രംസ്തോതാനവ്യംഗീർഭിഃ
നരന്നൃഷാഹംമംഹിഷ്ഠം

അന്വയം'—

(ഹേ സ്തോതാരഃ)

| | | |
|---|---|---|
| ചർഷണീനാം | — | മനുഷ്യാണാം മദ്ധ്യേ |
| സം—രാജം, ഗീഃ—ർഭിഃ നവ്യം | — | സമ്യക്‌രാജമാനം, അധീശ്വരം, സ്തുതിഭിസ്തുത്യം |
| നരം നൃ—സഹം | — | നേതാരം, ശത്രുമനുഷ്യാണാമഭി ഭവിതാരം |
| മംഹിഷ്ഠം ഇന്ദ്രം പ്ര സ്തോത | — | ദാതൃതമമിന്ദ്രം പ്രകർഷേണ സ്തുത |

അർത്ഥം—അല്ലയോ സ്തോതാക്കളേ, മനുഷ്യർക്കിടയിൽ നന്നായി ശോഭിക്കുന്നവനും അധീശ്വരനും സ്തോത്രങ്ങളാൽ സ്തുത്യനും ശത്രുമനുഷ്യരെ കീഴടക്കുന്നവനും ഏറ്റവും ദാനശീല നമായ ഇന്ദ്രനെ വേണ്ടുംവണ്ണം സ്തുതിക്കുക

2 യസ്മിന്നുക്ഥാനിരണ്യന്തി
വിശ്വാനിചശ്രവസ്യാ
അപാമവോനസമുദ്രേ

അന്വയം:—

യസ്മിൻ (ഇന്ദ്രേ,)

| | | |
|---|---|---|
| ഉക്ഥാനി | — | ശസ്ത്രാണി |
| വിശ്വാനി ശ്രവസ്യാ ച | — | സർവ്വാണിശ്രവണീയാനി ഹവിരന്നാനി ച |

സമുദ്രേ അപാം അവഃ ന — ഉദധാവുദകാനാം തരങ്ഗ
ജാലമിവ
രണ്യന്തി — രമന്തേ

അൎത്ഥം—യാതൊരിന്ദ്രങ്കൽ ശസ്ത്രങ്ങളും കോപ്പിപ്പെട്ട എല്ലാ ഹവിരന്നങ്ങളും സമുദ്രത്തിൽ ജലങ്ങളുടെ തിരമാല പോലെ രമിക്കുന്നുവോ,

3 തംസ്വ്ഷുത്യാവിവാസേ

ജ്യേഷ്ഠരാജംഭരേകൃത്നും

മഹോവാജിനംസനിഭ്യഃ

അന്വയം:—

ജ്യേഷ്ഠ-രാജം — ജ്യേഷ്ഠേഷു, പ്രശസ്തേഷു ദേവേഷു മദ്ധ്യേ രാജമാനം
ഭരേ മഹഃ കൃത്നും — സങ്ഗ്രാമേമഹതോവൃത്രവധാദേഃ കൎത്താരം
വാജിനം തം സനി-ഭ്യഃ — ബലവന്തമിന്ദ്രം ധനേഭ്യഃ, ധനലാഭായ
സു-സ്തുത്യാ ആ വിവാസേ - ശോഭനയാസ്തുത്യാപരിചരാമി

അൎത്ഥം—പ്രശസ്തന്മാരായ ദേവന്മാൎക്കിടയിൽ ശോഭമാനനം, യുദ്ധത്തിൽ മഹത്തായ വൃത്രവധാദിയുടെ കൎത്താവും ബലവാനുമായ ആ ഇന്ദ്രനെ ധനലാഭത്തിന്നായി ശോഭനസ്തുതിയാൽ ഞാൻ പരിചരിക്കുന്നു. (യുഗ്മകം)

4 യസ്യാന്നൂനാഗഭീരാ

മദാഉരവസ്തരുത്രാഃ

ഹൎഷുമന്തശ്ശൂരസാതൌ

അന്വയം:—

യസ്യ മദാഃ — സോമപാനജനിതാഃ
അനൂനാഃ, ഗഭീരാഃ — അന്യൂനാഃ, ഗാംഭീൎയ്യോപേതാഃ

ഉരവഃ, തരുത്രാഃ — വിസ്തീർണ്ണാഃ, ശത്രൂണാം താരകാഃ
ശൂര–സാതൌ,
ഹർഷു–മന്തഃ — സങ്ഗ്രാമേഹർഷയുക്താഃ, സങ്ഗ്രാമോത്സുകാഭവന്തി

അർത്ഥം—സോമപാനംകൊണ്ടുണ്ടായ ആരുടെ ഹർഷങ്ങൾ കുറവില്ലാത്തവയും ഗംഭീരങ്ങളും പരപ്പേറിയവയും ശത്രുക്കളെ മറികടക്കുന്നവയും യുദ്ധോത്സുകങ്ങളുമാണോ

5 തമിദ്ധനേഷുഹിതേ

ഷ്വധിവാകായഹവന്തേ

യേഷാമിന്ദ്രസ്തേജയന്തി

അന്വയം —

ധനേഷു ഹിതേഷു — ശത്രുഷു നിഹിതേഷുസത്സു
തം ഇത് — പൂർവ്വോക്തഗുണമേവേന്ദ്രം
അധി–വാകായ ഹവന്തേ — അധിവചനായ, അനുകൂലപക്ഷപാതവചനായ സ്തോതാര ആഹ്വയന്തി
(തത്രച) യേഷാം
ഇന്ദ്രഃ — യേഷാം പക്ഷേസവർത്തതേ
തേ ജയന്തി — ത ഏവജയേന ധനാനിലഭന്തേ, നാന്യേ

അർത്ഥം—ധനങ്ങൾ ശത്രുക്കളിലിരിക്കേ, മുൻപറഞ്ഞ ഗുണങ്ങളുള്ള ആ ഇന്ദ്രനെത്തന്നെയാണ്, നമുക്കനുകൂലപക്ഷപാതമായ വചനത്തിനായി (മറ്റു ദേവന്മാരോട് പറയാനായി) സ്തോതാക്കൾ വിളിക്കുന്നത് അപ്രകാരമുള്ള യുദ്ധത്തിൽ ഏവരുടെ പക്ഷത്തിൽ ഇന്ദ്രനുണ്ടോ അവർ മാത്രം ജയത്താൽ ധനങ്ങൾ നേടുന്നു, അന്യർ നേടുന്നില്ല (യുഗ്മകം)

6 തമിച്ച്യൌത്നൈരാര്യന്തി

തങ്കൃതേഭിശ്ചർഷണയഃ

ഏഷഇന്ദ്രോവരിവസ്കൃത്

അന്വയം:–

| | |
|---|---|
| തം ഇൽ ചഷ്ണയഃ ചെ്യൗത്ഥനൈഃ തം | |
| കൃതേഭിഃ | — ബലകരൈസ്തോത്രൈഃ തമേവകമ്മഭിശ്ച |
| ആരൃന്തി | — ആര്യം, അഭിജ്ഞം, ഈശ്വരം കുവ്വന്തി |
| ഏഷഃ ഇന്ദ്രഃ വരിവഃ– | |
| കൃൽ | — സ്തോതൃണാം ധനസ്യ കത്താ ഭവതി |

അത്ഥം–ആ ഇന്ദ്രനെത്തന്നെയാണ് മനുഷ്യർ ബലകരങ്ങളായ സ്തോത്രങ്ങളാലും കർമ്മങ്ങളാലും ആര്യനാക്കുന്നത്, ഈശ്വരനാക്കുന്നത്. ഈ ഇന്ദ്രൻ സ്തോതാക്കൾക്ക് ധനമുണ്ടാക്കുന്നവനാകുന്നു.

7 ഇന്ദ്രോബ്രഹ്മേന്ദ്രഋഷി

രിന്ദ്രഃപുരുപുരുഹൂതഃ

മഹാന്മഹീഭിശ്ശചീഭിഃ

അന്വയം:–

| | |
|---|---|
| (അയം) ഇന്ദ്രഃ ബ്രഹ്മാ | — പരിവൃഢഃ, സവ്വേഭ്യോധികഃ |
| (സ ഏവ) ഇന്ദ്രഃ ഋഷിഃ | - പരാവരസ്യ ദ്രഷ്ടാ |
| (സഃ) ഇന്ദ്രഃ പുരു | |
| പുരു–ഹൂതഃ | — ബഹുലം ബഹുഭിരാഹൂതശ്ച |
| മഹീഭിഃ ശചീഭിഃ | |
| മഹാൻ | — മഹതീഭിഃ വൃത്രവധാദി രൂപാഭിഃ ക്രിയാഭിഃ പ്രഭൃതോ ഭവതി |

അത്ഥം–ഈ ഇന്ദ്രൻ ബ്രഹ്മാവാകുന്നു, സവ്വാധികനാകുന്നു. ഈ ഇന്ദ്രൻ പരാവരങ്ങളെ കാണുന്ന ഋഷിയാകുന്നു. ഈ ഇന്ദ്രൻ വളരെ വളരെ പേരാൽ പലപാട് വിളിയ്ക്കപ്പെട്ടവനുമാകുന്നു. വൃത്രവധം മുതലായ മഹൽ കമ്മങ്ങളാൽ മഹാനാകുന്നു.

8 സസ്തോമ്യസ്സഹവ്യ
സ്സത്യസ്സത്വാതുവികൂമ്മി:
ഏകശ്ചിൽസന്നഭിഭൂതി:

അന്വയം:—

| | |
|---|---|
| സഃ സ്തോമ്യഃ | — ഇന്ദ്രസ്തുത്യഹ: |
| സഃ ഹവ്യഃ, സത്യഃ | — ഹ്വാതവ്യഃ, അവിതഥ സ്വഭാവഃ |
| സത്വാ, തുവി–കൂമ്മി: | — ശത്രൂണാമവസാദയിതാ ബഹുകമ്മാ |
| (യത ഏവ മതഃ) ഏകഃ | |
| ചിൽ സൻ | — അസഹായോപി |
| അഭി–ഭൂതി: | — ശത്രൂണാമഭിഭവിതാ |

അത്ഥം—ആ ഇന്ദ്രൻ സ്തുത്യഹനാകുന്നു അവിടുന്ന് വിളി ക്കപ്പെടേണ്ടവനാകുന്നു സത്യസ്വഭാവനാകുന്നു. ശത്രുക്കളെ അമക്കുന്നവനാകുന്നു, വളരെ കർമ്മങ്ങളൊത്തവനാകുന്നു അപ്ര കാരമാകയാലാണ് ഒററക്ക്, അസഹായനായിപ്പോലും, ശത്രു ക്കളെ ജയിക്കുന്നവനാകുന്നതു്

9 തമക്കേഭിസ്തംസാമഭി
സ്തം ഗായത്രൈശ്ചഷ്ണയ:
ഇന്ദ്രംവദ്ധന്തിക്ഷിതയ:

അന്വയം:—

| | |
|---|---|
| ചഷണയഃ ക്ഷിതയഃ | — മനുഷ്യാണാം ദ്രഷ്ടാരോ മനുഷ്യാഃ |
| തം അക്കേഭി: | — ഇന്ദ്രമച്ചനസാധനൈഃ, യജ്ഞശസ്ത്രൈർമന്ത്രൈഃ |
| വദ്ധന്തി | — വദ്ധയന്തി |
| തം സാമ–ഭിഃ | — ഗാനവിശിഷ്ടൈർമന്ത്രൈർവ്വദ്ധയന്തി |

ഗായത്രൈഃ തം ഇന്ദ്രം — ഗായത്ര്യാദിച്ഛന്ദോയുക്തൈശ്ശസ്ത്രരൂപൈർമന്ത്രൈഃ ഹോതാരോ വർദ്ധയന്തി

അർത്ഥം—മന്ത്രദ്രഷ്ടാക്കളായ മനുഷ്യർ അർച്ചനാസാധനങ്ങളും യജ്ഞരൂപങ്ങളുമായ മന്ത്രങ്ങളാൽ ആ ഇന്ദ്രനെ വർദ്ധിപ്പിക്കുന്നു. ഗാനരൂപങ്ങളായ സാമമന്ത്രങ്ങളാൽ അവിടുത്തെ വർദ്ധിപ്പിക്കുന്നു. ഗായത്രം മുതലായ ഛന്ദസ്സുകളുള്ള ശസ്ത്രരൂപങ്ങളായ ഋങ്മന്ത്രങ്ങളാൽ ഹോതാക്കൾ ആ ഇന്ദ്രനെ വർദ്ധിപ്പിക്കുന്നു.

10 പ്രണേതാരംവസ്യോഅച്ഛാ
കർത്താരംജ്യോതിസ്സമത്സു
സാസഹ്വാംസംയുധാമിത്രാൻ

അന്വയം:—

വസ്യഃ അച്ഛ
പ്ര—നേതാരം — വസീയഃ, പ്രശസ്തം ധനമാഭിമുഖ്യേന പ്രാപയിതാരം

സമത്—സു ജ്യോതിഃ
കർത്താരം —സങ്ഗ്രാമേഷു ജയലക്ഷണം പ്രകാശം കരണശീലം

യുധാ അമിത്രാൻ
സസഹ്വാംസം — യുദ്ധേന ശത്രൂനഭിഭൂതവന്തം, തമിന്ദ്രം വർദ്ധയന്തി

അർത്ഥം—പ്രശസ്തമായ ധനം നേരെ എത്തിച്ചുതരുന്നവനും യുദ്ധത്തിൽ ജയപ്രകാശമുണ്ടാക്കുന്നവനും പോരാൽ ശത്രുക്കളെ ജയിച്ചവനുമായ ഇന്ദ്രനെ മുൻപറഞ്ഞ സ്തോതാക്കൾ വർദ്ധിപ്പിക്കുന്നു.

11 സനഃപപ്രിഃപാരയാതി

സ്വസ്തിനാവാപുരുഹൂതഃ

ഇന്ദ്രോവിശ്വാഅതിദ്വിഷഃ

അന്വയം —

| | |
|---|---|
| പപ്രിഃ, പുരു-ഹൂതഃ | — ഫലസ്യ പൂരയിതാ, ബഹുഭിരാഹൂതഃ |
| സഃ ഇന്ദ്രഃ വിശ്വാഃ | |
| ദ്വിഷഃ | — സർവ്വാഞ്ഛത്രൂൻ |
| നഃ നാവാ | — അസ്മാൻ തരണസാധനേന |
| സ്വസ്തി അതി | |
| പാരയാതി | — ക്ഷേമേണാതിപാരയതു |

അർത്ഥം-ഫലം പൂരിപ്പിക്കുന്നവനും പലരാലും വിളിക്കപ്പെട്ടവനുമായ ആ ഇന്ദ്രൻ നമ്മളെ തോണിയാൽ എല്ലാ ശത്രുക്കളെക്കടക്കാരെ, ക്ഷേമത്തോടുകൂടി കടത്തിയെത്തിക്കട്ടെ

12 സത്വന്നഇന്ദ്രവാജേഭി

ർദ്ദശസ്യാചഗാതുയാച

അച്ഛാചനസ്സുമ്നന്നേഷി വ 21

അന്വയം —

| | |
|---|---|
| ഹേ ഇന്ദ്ര, സഃ ത്വം നഃ | — അസ്മഭ്യം |
| വാജേഭിഃ ദശസ്യ ച | — ബലൈർധനം പ്രയച്ഛ ച |
| ഗാതു-യ ച | — ഗാതുമാർഗ്ഗമസ്മഭ്യമിച്ഛ ച |
| (തഥാ) നഃ സുമ്നം ച | |
| അച്ഛ നേഷി | — സുഖഞ്ചാഭിപ്രാപയ |

അർത്ഥം-അല്ലയോ ഇന്ദ്ര അപ്രകാരമുള്ള അവിടുന്ന് ഞങ്ങൾക്ക് ബലങ്ങളോടുകൂടി ധനം തന്നാലും സന്മാർഗ്ഗവും ഇച്ഛിച്ചരുളിയാലും അതുപോലെ സുഖം നേരെ പ്രാപിപ്പിച്ചാലും

വർഗ്ഗം - 22 23-24 ഗായത്രീബൃഹതീ സതോ ബൃഹത്യശ്ഛന്ദാംസി

1 ആയാഹിസുഷുമാഹിത

ഇന്ദ്രസോമംപിബാഇമം

ഏദംബർഹിസ്സദോമമ

അന്വയം:-

| | |
|---|---|
| ഹേ ഇന്ദ്ര, ആ യാഹി | — ആഗച്ഛ |
| (വയം സോമം) തേ | |
| സുസുമ ഹി | — ത്വദർത്ഥമഭിഷുതവന്തഃ ഖലു |
| ഇമം സോമം പിബ | — പാനം കുരു |
| (തദർത്ഥം) മമ ഇദം | |
| ബർഹിഃ ആ സദഃ | — വേദ്യാമാസ്തീർണ്ണം ദർഭാസ്തരമാസീദ |

അർത്ഥം—അല്ലയോ ഇന്ദ്ര, വന്നാലും. അവിടേയ്ക്കുവേണ്ടി ഞങ്ങൾ സോമം സംസ്കരിച്ചിരിക്കുന്നു. ഈ സോമം കുടിച്ചാലും. അതിന്നുവേണ്ടി വേദിയിൽ വിരിച്ച ദർഭയിൽ വന്നിരുന്നാലും.

2 ആത്വാബ്രഹ്മയുജാഹരീ

വഹതാമിന്ദ്രകേശിനാ

ഉപബ്രഹ്മാണിനശ്ശൃണു

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, ബ്രഹ്മ—യുജാ | — ബ്രഹ്മണാ, മന്ത്രേണ യുജ്യമാനൌ |
| കേശിനാ ഹരീ | — കേശവന്താവശ്വൌ |
| ത്വാ ആ വഹതാം | — ത്വാമഭിപ്രാപയതാം |
| നഃ ബ്രഹ്മാണി ഉപ ശൃണു | — സ്തോത്രാണ്യസ്മദ്യജ്ഞമുപേത്യ ചിത്തേ ധാരയ |

അർത്ഥം—അല്ലയോ ഇന്ദ്ര, മന്ത്രംകൊണ്ട് പൂട്ടപ്പെടുന്നവയും കഞ്ചിരോമമൊത്തവയുമായ ഹരികളെന്ന കുതിരകൾ അവിടുത്തെ നേരെ എത്തിയ്ക്കട്ടെ. ഞങ്ങളുടെ സ്തോത്രങ്ങൾ ഈ യജ്ഞത്തിലെത്തിയുംകൊണ്ടാലും.

3 ബ്രഹ്മാണസ്ത്വാവയംയുജാ
സോമപാമിന്ദ്രസോമിനഃ
സുതാവന്തോഹവാമഹേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, സോമിനഃ | — സോമയുക്താഃ |
| സുത-വന്തഃ ബ്രഹ്മാണഃ | |
| വയം | — അഭിഷുതൈശ്ച സോമൈ രുപേതാ ബ്രാഹ്മണാവയം |
| സോമ-പാം ത്വാ | — സോമസ്യപാതാരം ത്വാം |
| യുജാ ഹവാമഹേ | — യോഗ്യേന സ്തോത്രേണാ ഹ്വയാമഹേ |

അർത്ഥം—അല്ലയോ ഇന്ദ്ര, സോമവള്ളികളോടും സംസ്കരിച്ച സോമങ്ങളോടുംകൂടിയ ബ്രാഹ്മണരായ ഞങ്ങൾ സോമപാതാവായ അവിടുത്തെ യോഗ്യമായ സ്തോത്രത്താൽ വിളിക്കുന്ന

4 ആനോയാഹിസുതാവതോ
സ്മാകംസുഷ്ടുതീരുപ
പിബാസുശിപ്രിന്നന്ധസഃ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) സുത-വതഃ | |
| നഃ ആ യാഹി | — അഭിഷുതസോമാനസ്മാനഭിഗച്ഛ |
| (ത്വം) അസ്മാകം സു- | |
| ഷ്ടുതീഃ ഉപ | — ശോഭനാസ്തുതീരുപഗച്ഛ, ജാനീഹി |

ഹേ സു-ശിപ്രിൻ,
അന്ധസഃ പിബ — ശോഭനഹനുക, സോമാന്നസ്യ സ്വാംശംപിബ

അൎത്ഥം–അല്ലയോ ഇന്ദ്ര, സംസ്കരിച്ച സോമത്തോടുകൂടിയ ഞങ്ങളെ പ്രാപിച്ചാലും. പിന്നെ, ഞങ്ങളുടെ നല്ല സ്തുതികളെ അണഞ്ഞറിഞ്ഞാലും. നല്ല താടിയെല്ലോത്ത ഇന്ദ്ര, സോമാന്നത്തിൽ സ്വന്തമംശം കടിച്ചാലും.

5 ആതേസിഞ്ചാമികക്ഷ്യോ

രനുഗാത്രാവിധാവതു

ഗൃഭായജിഹ്വയാമധു വ. 22

അന്വയം:-

(ഹേ ഇന്ദ്ര,) തേ കക്ഷ്യോഃ — ഉദരയോഃ
(സോമാൻ) ആ
സിഞ്ചാമി — കക്ഷീസോമേനാപൂരയാമി
(സവ്യദക്ഷിണഭേദേന ഊൎദ്ധ്വാധോഭാഗഭേദേന വാ ദ്വേ ഉദരേ)
(സഃ സോമഃ) ഗാത്രാ
അനു വി ധാവതു — സൎവ്വാണി ശരീരാവയവാനി അനുക്രമേണ വ്യാപ്നോതു
(ത്വഞ്ച) ജിഹ്വയാ
മധു ഗൃഭായ — രസനേന്ദ്രിയേണ മധുരം സോമം ഗൃഹാണ

അൎത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ രണ്ടുദരങ്ങളിലും സോമം വീഴുന്ന, ഇരുവയറുകളും സോമം കൊണ്ടു നിറക്കുന്നു. (ഇടതുവലതുകളായോ മേൽകീഴുകളായോ ഇരുവയറുകൾ), ആ സോമം എല്ലാ അവയവങ്ങളെയും ക്രമത്തിൽ വ്യാപിക്കട്ടെ. മധുരമായ സോമം അവിടുന്ന് നാവിനാൽ സ്വീകരിച്ചാലും.

6 സ്വാദുഷ്ടേഅസ്തുസംസുദേ

മധുമാന്തന്വേ//തവ

സോമശ്ശമസ്തുതേഹൃദേ

അന്വയം –

(ഹേ ഇന്ദ്ര,) സം-സുദേ തേ— സമ്യക്സ്വപ്ന ദാത്രേ തുഭ്യം

മധു–മാൻ (സോമഃ)

സ്വാദുഃ അസ്തു — മാധുര്യവാനയം രുചികരോ ഭവതു

തവ തന്വേ — ശരീരായ സ്വാദുരസ്തു

സോമഃ തേ ഹൃദേ ശം

അസ്തു — തവ ഹൃദയായ സുഖകരോഭവതു

അർത്ഥം-അല്ലയോ ഇന്ദ്ര, നന്നായി ധാരാളം കൊടുക്കുന്ന അവിടേക്ക്, മാധുര്യമാർന്ന ഈ സോമം രുചികരമാവട്ടെ. അവിടുത്തെ ശരീരത്തിന്ന് ഇഷ്ടമാവട്ടെ അവിടുത്തെ ഹൃദയത്തിന്ന് സുഖകരമാവട്ടെ.

7 അയമുത്വാവിചഷണേ

ജനീരിവാഭിസംവൃത:

പ്രസോമഇന്ദ്രസപ്പതു

അന്വയം –

ഹേ വി–ചക്ഷണേ,

ഇന്ദ്ര, ത്വാ — വിദ്രഷ്ടഃ ഇന്ദ്ര, ത്വാം

ജനീഃ–ഇവ — ജനയഃ, ജായാ ഇവ, തായഥാ ശുക്ലൈർവസ്ത്രൈസ്സംവൃതാ ഭവന്തി

(ഏവം) സം–വൃതഃ — പയഃ പ്രഭൃതിഭിഃ ശ്രയണ ദ്രവൈ്യരാവൃതഃ

അയം സോമഃ അഭി പ്ര സപ്പതു — അഭിഗച്ഛതേവ

അൎത്ഥം—എല്ലാം കാണുന്ന ഇന്ദ്ര, ഭാൎയ്യമാർ വെൺവസ്ത്രം കൊണ്ടു് മൂടുന്നപോലെ, പാൽ മുതലായ കൂട്ടുകളാൽ മൂടിയ ഈ സോമം അവിടുത്തെ നേരെ ഒഴുകിത്തന്നെ വരട്ടേ.

8 തുവിഗ്രീവോവപോദര

സ്സുബാഹുരന്ധസോമദേ

ഇന്ദ്രോവൃത്രാണിജിഘ്നതേ

അന്വയം:—

| | |
|---|---|
| തുവി-ഗ്രീവഃ | — വിസ്തീൎണ്ണകന്ധരഃ |
| വപാ-ഉദരഃ | — പീവരോദരഃ |
| സു-ബാഹുഃ ഇന്ദ്രഃ | — ശോഭനബാഹുസ്സഃ |
| അന്ധസഃ മദേ വൃത്രാണി ജിഘ്നതേ | — സോമസ്യ ഹർഷേസതി ശത്രുജാതാനി ഹിനസ്തി |

അൎത്ഥം—പരന്ന കഴുത്തുള്ളവനും വലിയ വയറൊത്തവനും നല്ല കൈകളിയന്നവനുമായ ഇന്ദ്രൻ, സോമപാനത്തിൻെറ ഹർഷത്തിലാണു് ശത്രുസമൂഹത്തെ കൊല്ലുന്നതു്.

9 ഇന്ദ്രപ്രേഹിപുരസ്ത്വം

വിശ്വസ്യേശാനഓജസാ

വൃത്രാണിവൃത്രഹഞ്ജഹി

അന്വയം:-

| | |
|---|---|
| ഹേ വൃത്ര-ഹൻ, ഇന്ദ്ര, ഓജസാ വിശ്വസ്യ | — വൃത്രഹന്തരിന്ദ്ര, |
| ഈശാനഃ | — സൎവ്വസ്യ ജഗതസ്വാമീവേൻ |
| ത്വം പുരഃ പ്ര ഇഹി | — അസ്മാകം പുരസ്താൽ പ്രഗച്ഛ |
| വൃത്രാണി ജഹി | — ശത്രുജാതാനി വിനാശയ |

അൎത്ഥം—അല്ലയോ വൃത്രഹന്താവായ ഇന്ദ്ര, ബലത്താൽ ജഗത്തിന്നു മുഴുവൻ സ്വാമിയായി ഭവിച്ചു്, അവിടുന്നു് ഞങ്ങൾക്കു മുമ്പിൽ തെളിഞ്ഞുവന്നാലും. ശത്രുക്കൂട്ടങ്ങളെ നശിപ്പിച്ചാലും.

10 ദീർഘസ്തേ അസ്ത്വങ്കുശോ
യേനാവസു പ്രയച്ഛസി
യജമാനായ സുന്വതേ വ. 23

അന്വയം —
(ഹേ ഇന്ദ്ര,) യേന
സുന്വതേ യജമാനായ — സോമാഭിഷവം കർത്തേ തസ്മൈ
വസു പ്ര-യച്ഛസി — ധനം ദദാസി
തേ അങ്കുശഃ — സൃണിഃ, ആകർഷണസാധനമായുധം
ദീർഘഃ അസ്തു — ആയതോ ഭവതു

അർത്ഥം—അല്ലയോ ഇന്ദ്ര, യാതൊന്നിനാലവിടന്ന് സോമം സംസ്കരിക്കുന്ന യജമാനന് ധനം കൊടുക്കുന്നുവോ, പിടിച്ചു വലിക്കുന്ന ആ തോട്ടി ദീർഘമായി ഭവിക്കട്ടെ. (അതായത് എത്ര അകലെയിരിക്കുന്ന ഉപാസകനെയും തന്നിലേയ്ക്കാകർഷിക്കത്തക്കവണ്ണം നീളമുള്ളതാവട്ടെ.)

11 അയന്ത ഇന്ദ്രസോമോ
നിപൂതോ അധിബർഹിഷി
ഏഹീമസ്യദ്രവാപിബ

അന്വയം—
ഹേ ഇന്ദ്ര, തേ അയം
സോമഃ — ത്വദർത്ഥം പുരോവർത്തീ സോമഃ
ബർഹിഷി അധി
നി-പൂതഃ — വേദ്യാമാസ്തീർണ്ണദർഭേ ദശാപവിത്രേണ ശോധിതഃ, അഭിഷവസംസ്കൃതഃ
ഈം അസ്യ ആ ഇഹി — ഇമാനിമിമ, സോമം പ്രത്യാഗച്ഛ

(ആഗത്യ സോമസ്ഥാനം)
ദ്രവ — ശീഘ്രങ്ഗച്ഛ
(തദനന്തരം തം) പിബ — പാനം കുരു

അത്ഥം—അല്ലയോ ഇന്ദ്ര, അവിടേയ്ക്കുവേണ്ടി ഈ സോമം വേദിയിൽ വിരിച്ച ദർഭയിൽ ദശാപവിത്രത്താൽ ശുദ്ധീകരിക്കപ്പെട്ടു്, സംസ്കൃതമായിരിക്കുന്നു. ഇപ്പോഠം ഈ സോമത്തെ ഉദ്ദേശിച്ചു് വന്നാലും. വന്നിട്ടു്, സോമസ്ഥാനത്തേക്കു് കുതിച്ചാലും. പിന്നെ, അതു് കുടിച്ചാലും.

12 ശാചീഗോശാചിപൂജനാ

യംരണായതേസുതഃ

ആഖണ്ഡലപ്രഹൂയസേ

അന്വയം:—
ഹേ ശാചീ—ഗോ,
ശാചീ—പൂജന, — ശാചയഃ പ്ര
(ഖ്യാതാഗാവഃ, രശ്മയഃ, തായസ്യ, താദൃശഃ, പ്രഖ്യാത പൂജന ഇന്ദ്ര,)
തേ രണായ — തവരമണായ, സുഖ ജനനായ
അയം സുതഃ — സോമോഭിഷുതഃ
ഹേ ആഖണ്ഡല, — ശത്രൂണാമാഖണ്ഡയിതഃ,
(ത്വം) പ്ര ഹൂയസേ — പ്രകൃഷ്ടാഭിസ്തുതിഭിരാഹൂയസേ

അത്ഥം—പ്രഖ്യാതരശ്മികളോടുകൂടിയവനും പ്രശസ്തപൂജനത്തോടുകൂടിയവനുമായ ഇന്ദ്ര, അവിടത്തെ സന്തോഷത്തിന്നായിട്ടാണു് ഈ സോമം സംസ്കരിക്കപ്പെട്ടിട്ടുള്ളതു്. ശത്രുക്കളെ മുഴുവൻ ഖണ്ഡിക്കുന്ന ഇന്ദ്ര, അവിടുന്നു് ഉൽകൃഷ്ടസ്തുതികളാൽ വിളിക്കപ്പെടുന്നു. (അതിനാൽ വന്നാലും.)

13 യസ്തേശൃങ്ഗവൃഷോനപാൽ

പ്രണപാൽകണ്ഡപായ്യഃ

ന്യസ്മിന്ദധ്ര ആമനഃ

അന്വയം:–

ഹേ ശൃങ്ഗ–വൃഷഃ നപാത് — ശൃങ്ഗവൃഷാനാമകശ്ചിദൃഷിഃ, തസ്യചേന്ദ്രസ്വയമേവ പുത്രതാം പ്രാപ്തഃ, അതസ്തസ്യ പുത്ര,

തേ പ്ര–നപാത്, കുണ്ഡ–പായ്യഃ — പ്രകർഷേണനപാതയിതാ, രക്ഷിതാ, കുണ്ഡപായ്യഃ ക്രതു വിശേഷഃ (കുണ്ഡൈഃ പീയതേസ്മിൻ സോമഃ)

(ഏതൽ സംജ്ഞഃ) യഃ — ക്രതുരസ്തി

അസ്മിൻ മനഃ ആ നി ദധ്രേ — അഭിതോ വർത്തമാനാഃ കുണ്ഡ പായിനാമാനഃ ഋഷയഃ, പുരാ നിദധിരേ, സമ്യക് ത്വദ്ദേവത്യ ക്രതുമനുഷ്ഠിതവന്തഃ

അർത്ഥം–അല്ലയോ ശൃംഗവൃഷാവിന്റെ പുത്ര, (ശൃംഗവൃഷാവെന്ന ഋഷിക്ക് ഇന്ദ്രൻ പുത്രനായി ജനിച്ചു). ഇന്ദ്ര, യജമാനനെ വീഴ്ത്താത്ത, രക്ഷിക്കുന്ന കുണ്ഡപായ്യമെന്ന യാതൊരു യാഗവിശേഷം അവിടുന്ന ദേവനായുണ്ടോ, ആ യാഗം സമീപം വാണിച്ച കുണ്ഡപായികളെന്ന ഋഷികൾ പണ്ട് വേണ്ടപോലെ അനുഷ്ഠിച്ചു (കുണ്ഡങ്ങളോടുകൂടി പാത്രങ്ങളോടുകൂടി സോമം കുടിയ്ക്കപ്പെടുന്നതു് കുണ്ഡപായ്യം)

14 വാസ്തോഷ്പതേധ്രുവാസ്ഥൂണാം
സത്രം സോമ്യാനാം
ദ്രപ്സോഭേത്താപുരാംശശ്വതീനാ
മിന്ദ്രോമുനീനാംസഖാ

അന്വയം —

| | | |
|---|---|---|
| ഹേ വാസ്തോഃ പതേ, | — | ഗൃഹപതേ, |
| സ്ഥൂണാ ധ്രുവാ | — | ഗൃഹാധാരഭൂതസ്തംഭസ്ഥിരോ ഭവതു |
| സോമ്യാനാം | | സോമസമ്പാദിനാമസ്മാകം |
| അംസത്രം | — | അംസോപലക്ഷിതസ്യ കൃത്സ്നസ്യ ശരീരസ്യ ത്രായകം ബലം ഭവതു |
| (അപിച) ദ്രപ്സഃ | — | ദ്രവണശീലസോമോപേതസ്സൻ |
| ശശ്വതീനാം പുരാം | — | ബഹ്വീനാമസുരപുരീണാം |
| ഭേത്താ ഇന്ദ്രഃ | — | വിദാരയിതാസഃ |
| മുനീനാം സഖാ | — | ഋഷീണാമസ്മാകം മിത്രഭൂതോ ഭവതു |

അത്ഥം—അല്ലയോ ഗൃഹപതേ, ഗൃഹത്തിന്നാധാരമായ തൂണ് ഉറപ്പുററതാവട്ടെ ചുമലുകൊണ്ട്പ്പടേയുള്ള ശരീരത്തിന്ന് മുഴവൻ ബലമുണ്ടാവട്ടെ പിന്നെ ഒഴുകിവരുന്ന സോമത്തോടുകൂടിയവനായി, കണക്കററ അസുരപുരങ്ങളെ പിളക്കുന്ന ഇന്ദ്രൻ ഋഷിമാരായ നമുക്ക് ചങ്ങാതിയാവട്ടെ

15 പൃദാകുസാനുര്യജതോഗവേഷണ

ഏകസ്സന്നഭിഭൂയസഃ

ഭൂർണ്ണിമശ്വന്നയത്തുജാപുരോഗൃ

ഭേന്ദ്രംസോമസ്യപീതയേ വ 24

അന്വയം.—

| | | |
|---|---|---|
| പൃദാകു—സാനുഃ | – | പൃദാകുസ്സർപ്പഃ, സഇവസാനുഃ, സമുച്ഛ്രിതഃ, ഉന്നതശിരസ്കഃ |
| യജതഃ, ഗോ—ഏഷണഃ | — | യഷ്ടവ്യഃ, ഗവാമേഷയിതാ, |
| ഏകഃ സൻ ഭൂയസഃ | — | അഭി പ്രാപയിതേന്ദ്രഃ. അസഹായ ഏവ ബഹൂൻ ശത്രൂനഭിഭവതി |
| ഭൂർണ്ണിം അശ്വം തുജാ | — | ഭരണശീലം വ്യാപ്തം |

സോമസ്യ പീതയേ — പാനാർത്ഥം
തുജാ ഗൃഭാ — ക്ഷിപ്രഗാമിനാ ഗ്രഹണ സാധനേന സ്തോത്രേണ
(സ്തോതാ) പുരഃ നയൽ — അസ്മാകം പുരസ്താൽ നയതി, പ്രാപയതി

അർത്ഥം-പാമ്പു പോലെ തലയുയർത്തിയവനും യജിയ്ക്കപ്പെടേണ്ടവനും ഉപാസകർക്ക് പശുക്കളെ എത്തിക്കുന്നവനുമായ ഇന്ദ്രൻ ഒററക്ക വളരെ ശത്രുക്കളെ ജയിക്കുന്ന രണശീലനും എങ്ങും വ്യാപിച്ചവനുമായ ഇന്ദ്രനെ സോമപാനത്തിന്നായി, വേഗമുററതും ഗ്രഹണസാധനവുമായ സ്തോത്രത്താൽ, സ്തോതാവ് നമ്മുടെ മുമ്പിലെത്തിക്കുന്നു

വർഗ്ഗം-25-26-27-28 ഉഷ്ണിക്ഛന്ദഃ, അദിതിരശ്വിനാദിത്യാഃ അഗ്നിസൂര്യാനിലാമരുതോ ദേവതാ

1 ഇദംഹന്നൂനമേഷാം
സുമ്നംഭിക്ഷേതമർത്ത്യഃ
ആദിത്യാനാമപൂർവ്യംസവീമനി

അന്വയം —

ഇദം ഹ നൂനം — ഇദാനീംഖല്വവശ്യം
ആദിത്യാനാം ഏഷാം — അദിതേഃ പുത്രാണാം മിത്രാദീനാം ദേവാനാം
സവീമനി മർത്ത്യഃ — പ്രേരണേ സതിമനുഷ്യഃ, സ്തോതാ
അപൂർവ്യം സുമ്നം ഭിക്ഷേത — അഭിനവം, സുഖകരം ധനം യാചേത, ന കാലാന്തരേ

അർത്ഥം-ഇപ്പോഴാണല്ലൊ നിശ്ചയമായും അദിതിപുത്രന്മാരായ മിത്രാദി ദേവന്മാരുടെ പ്രേരണ (ആനുകൂല്യം) ഇരിക്കേ മനുഷ്യനായ സ്തോതാവ് അപൂർവ്വമായ, അഭിനവമായ, സുഖകരമായ ധനം യാചിക്കേണ്ടത് മറെറാരു കാലത്തല്ല

2 അനവ്വാണോഹ്യേഷാം

പന്ഥാആദിത്യാനാം

അദബ്ധാസ്സന്തിപായവസ്സുഗേവൃധഃ

അന്വയം:—

ഏഷാം ആദിത്യാനാം

| | |
|---|---|
| പന്ഥാഃ | — പന്ഥാനഃ, മാഗ്ഗാഃ |
| അനവ്വാണഃ | — അപ്രത്യുതാഃ, പരൈരപ്രതീഗതാഃ |
| അദബ്ധാഃ സന്തി | — അഹിംസിതാശ്ച ഭവന്തി |
| ഹി പായവഃ | — യസ്മാദേവം തസ്മാൽ പാലയിതാരസ്തേമാഗ്ഗാഃ |
| സുഗേ_വൃധഃ | — സുഗമേ, സുഖേവിഷയേ വദ്ധകാ ഭവന്തു |

അത്ഥം—ഈ അദിതി പുത്രന്മാരുടെ മാഗ്ഗങ്ങരം എതിരററവയും കേടേല്പിയ്ക്കപ്പെടാത്തവയുമാകുന്നു. അപ്രകാരമാകയാൽ രക്ഷകങ്ങളായ ആ മാഗ്ഗങ്ങരം സുഖവദ്ധകങ്ങളായി ഭവിയ്ക്കട്ടെ

3 തൽസുനസ്സവിതാഭഗോ

വരുണോമിത്രോഅര്യമാ

ശമ്മയച്ഛന്തുസപ്രഥോയദീമഹേ

അന്വയം —

സവിതാ ഭഗഃ വരുണഃ

മിത്രഃ അര്യമാ

| | |
|---|---|
| യൽ ഈമഹേ | — യാചാമഹേ |
| സ–പ്രഥഃ തൽ ശമ്മ | — സവ്വതഃ പൃഥു, വിസ്തീണ്ണം സുഖം |
| നഃ സു യച്ഛന്തു | — സുഷ്ഠു ദദതു |

അത്ഥം_സവിതാവ്, ഭഗൻ, വരുണൻ, മിത്രൻ, അര്യമാവ് എന്നീ ദേവന്മാർ, യാതൊന്ന് ഞങ്ങരം യാചിക്കുന്ന

വോ, എമ്പാടും വിസ്തീര്‍ണ്ണമായ ആ സുഖം, മംഗളം ഞങ്ങൾക്ക തന്നരുളട്ടെ

4 ദേവേഭിര്‍ദേവ്യദിതേ

രിഷ്ടഭര്‍മന്നാഗഹി

സ്മത്സൂരിഭിഃപുരുപ്രിയേസുശര്‍മഭിഃ

അന്വയം –

| | |
|---|---|
| ഹേ ദേവി, | |
| അരിഷ്ട–ഭര്‍മന്‍ | — ഭരണാദിഗുണയുക്തേ അഹിംസിതഭരണേ |
| ഹേ പുരു–പ്രിയേ, | |
| അദിതേ, | — ബഹുഭിഃ പ്രിയമാണേ, അദിതേ |
| സൂരി–ഭിഃ, സുശര്‍മ–ഭിഃ | |
| ദേവേഭിഃ | — പ്രാജ്ഞൈഃ, സുസുഖൈരാത്മീയൈഃ പുത്രൈസ്സാകം |
| സ്മത് ആ ഗഹി | — ശോഭനം യഥാ തഥാ ഗച്ഛ |

സാരം.–ഭരണാദിഗുണങ്ങളോടുകൂടിയവളും കേടററു രക്ഷിക്കുന്നവളും പലരാലും പ്രിയമാണരുമായ അദിതേ, വിജ്ഞന്മാരും സൗസുഖയുക്തരും സ്വന്തം പുത്രന്മാരായ ദേവന്മാരോടുകൂടി ശോഭനമാംവണ്ണം വന്നാലും

5 തേഹിപുത്രാസോഅദിതേ

വിദുര്‍ദ്വേഷാംസിയോതവേ

അംഹോശ്ചിദുരുചക്രയോനേഹസഃ വ 25

അന്വയം –

| | |
|---|---|
| അദിതേഃ പുത്രാസഃ | |
| തേ ഹി | — പുത്രാഃ ഖലു മിത്രാദയോ ദേവാഃ |
| ദ്വേഷാംസി യോതവേ | |
| വിദുഃ | — ദ്വേഷ്ടൄണി, രാക്ഷസാദീനി പൃഥക്കര്‍ത്തും ജാനന്തി |

7 ഉതസ്യാനോദിവാമതി

രദിതിരൂത്യാഗമൽ

സാശംതാതിമയസ്കരദപസ്രിധഃ

അന്വയം –

| | |
|---|---|
| ഉത സ്യാ മതിഃ അദിതിഃ ഊത്യാ ദിവാ നഃ ആ ഗമൽ | — അപിചസാസ്തോതവ്യാദിതിഃ രക്ഷണേന സഹ അഹന്യസ്മാനാഗച്ഛതു |
| (ആഗത്യ ച) സാ | |
| ശം–താതി മയഃ കരൽ | — ശാന്തികരം സുഖം കരോതു |
| സ്രിധഃ അപ | — ബാധകാഞ്ഛത്രൂനപഗമയതു |

അർഥം—പിന്നെ, ആ സ്തുത്യയായ അദിതി രക്ഷണത്തോടുകൂടി പകൽ നമ്മളെ പ്രാപിക്കട്ടെ വന്നിട്ടവിടന്ന്, ശാന്തികരമായ സുഖമുണ്ടാക്കട്ടെ ബാധകന്മാരായ ശത്രുക്കളെ അകററട്ടെ

8 ഉതത്യാദൈവ്യാഭിഷജാ

ശന്നഃകരതോഅശ്വിനാ

യുയുയാതാമിതോരപോഅപസ്രിധഃ

അന്വയം –

| | |
|---|---|
| ഉത ത്യാ ദൈവ്യാ | — അപിച തൌ, പ്രസിദ്ധൌ, ദേവേഷു ഭവൌ |
| ഭിഷജാ അശ്വിനാ | — ചികിത്സകാവശ്വിനൌ |
| നഃ ശം കരതഃ | — അസ്മാകം രോഗാണാം ശമനം കുരുതാം |
| ഇതഃ രപഃ യുയുയാതാം | — അസ്മത്തഃ പാപം പൃഥക് കുര്യാതാം |
| സ്രിധഃ അപ | — ഹിംസകാഞ്ഛത്രൂനപ ഗമയതാം |

അൎത്ഥം—ഇതുകൂടാതെ, പ്രസിദ്ധന്മാരും ദേവന്മാരിൽപെട്ട വൈദ്യന്മാരുമായ അശ്വികൾ നമുക്ക് രോഗശമനം വരുത്തട്ടെ. നമ്മളിൽനിന്ന് പാപമകററട്ടെ. (പാപമാണല്ലൊ രോഗ കാരണം) ഹിംസകരായ ശത്രുക്കളെ പുറംതള്ളട്ടെ.

9 ശമഗ്നിരഗ്നിഭിഃകര

ച്ഛന്നസ്തപതുസൂര്യഃ

ശംവാതോവാത്വരപാഅപസ്രിധഃ

അന്വയം:—

| | |
|---|---|
| അഗ്നിഃ അഗ്നി—ഭിഃ | — വിഭിന്നൈൎഗ്ഗാൎഹപത്യാദിഭിഃ |
| ശം കരൽ | — അസ്മാകം സുഖം കരോതു |
| സൂര്യഃ നഃ ശം തപതു | — സൎവ്വപ്രേരക ആദിത്യഃ സുഖം യഥാ തഥാ പ്രദീപ്യതാം |
| വാതഃ അരപാഃ | — വായുശ്ചാ പാപസ്സൻ |
| ശം വാതു | — സുഖം യഥാ തഥാനുവൎത്തതാം |
| സ്രിധഃ അപ | — തേ ദേവാഃ ബാധകാഞ്ഛത്രൂന പഗമയന്തു |

അൎത്ഥം—അഗ്നിദേവൻ ഗാൎഹപത്യാദികളായ മററ് അഗ്നി കളോടുകൂടി നമുക്ക സുഖമുണ്ടാക്കട്ടെ. സൎവ്വപ്രേരകനായ ആദി ത്യൻ സുഖമാംവണ്ണം പ്രകാശിക്കട്ടെ. വായു അപാപനായി, അദ്രോഹനായി സുഖമായി വീശട്ടെ. ആ ദേവന്മാർ ദ്രോഹി കളായ ശത്രുക്കളെ അകററട്ടെ.

10 അപാമീവാമപസ്രിധ

മപസേധതദുൎമ്മതിം

ആദിത്യാസോയുയോതനാനോഅംഹസഃ വ 26

അന്വയം:—

| | |
|---|---|
| ഹേ ആദിത്യാസഃ | — ആദിത്യാഃ, അദിതേഃ പുത്രാഃ, |
| അമീവാം അപ സേധത | — രോഗമസ്മത്തോപഗമയത |

| | |
|---|---|
| സ്രിധം അപ | — അപസേധകം ശത്രുഞ്ചാപ ഗമയത |
| ദുഃ-മതിം അപ | — അസ്മാകം ദുഃഖസ്യമന്താര മപസേധത |
| നഃ അംഹസഃ യുയോതന | — പാപാൽ പൃഥക് കരുത |

അർത്ഥം—അല്ലയോ അദിതിപുത്രന്മാരേ, ദേവന്മാരേ, രോഗത്തെ ഞങ്ങളിൽ നിന്നകററിയാലും. വധശീലനായ ശത്രുവെ അകററിയാലും. ഞങ്ങാംക്ക് കഷ്ടപ്പാടു വരുത്താനാലോചിക്കുന്നവനെ അകററിയാലും. ഞങ്ങളെ പാപത്തിൽ നിന്ന് വേർപെടുത്തിയാലും.

11 യുയോതാശരുമസ്മദാ

ആദിത്യാസഉതാമതിം

ഋധഗ്ദ്വേഷഃകൃണുതവിശ്വവേദസഃ

അന്വയം:—

| | |
|---|---|
| ഹേ വിശ്വ-വേദസഃ, ആദിത്യാസഃ, | — സർവ്വജ്ഞാ അദിതിപുത്രാഃ |
| ശരും അസ്മൽ ആ യുയോത | — ഹിംസകമസ്മത്തഃ പൃഥക് കരുത |
| ഉത അമതിം | — അപി ച ദുർബ്ബുദ്ധിം പൃഥക് കരുത |
| ദ്വേഷഃ ഋധക് കൃണുത | — ദ്വേഷ്ടൄൻ, ശത്രൂൻ പൃഥക് കരുത, അസ്മത്തോവിയോജയത |

അർത്ഥം—സർവ്വജ്ഞന്മാരായ അദിതിപുത്രന്മാരേ, ദ്രോഹിയെ ഞങ്ങളിൽ നിന്നകററിയാലും. ദുർബ്ബുദ്ധിയെയുമകററിയാലും. ശത്രുക്കളെ ഞങ്ങളിൽ നിന്ന് വിടുത്തിയാലും.

12 തൽസുനശ്ശർമ്മയച്ഛതാ

ദിത്യായന്മുമോചതി

ഏനസ്വന്തഞ്ചിദേനസസ്സുദാനവഃ

അന്വയം:-

ഹേ സു-ദാനവഃ,

ആദിത്യാഃ, — ശോഭനദാനാ അദിതിപുത്രാഃ

(യുഷ്മദീയം) യൽ

ഏനസ്വന്തം ചിൽ — പാപിനമപിസ്തോതാരം

ഏനസഃ മുമോചതി — പാപാൽ മോചയതി

തൽ ശർമ്മ നഃ സു യച്ഛത — സുഖമസ്മഭ്യം സുഷ്ഠുദത്ത

അർത്ഥം-ശോഭനദാനന്മാരായ അദിതിപുത്രന്മാരേ, നിങ്ങളുടേതായ യാതൊന്ന് പാപിയായ സ്തോതാവിനെക്കൂടി പാപത്തിൽ നിന്ന് വിടുത്തുന്നുവോ, ആ സുഖം ഞങ്ങൾക്ക് നന്നായി തന്നരുളിയാലും. (പാപത്തിൽ നിന്നു മോചിപ്പിച്ചു കൊടുക്കുന്ന സുഖം)

13 യോനഃകശ്ചിദ്രിരിക്ഷതി

രക്ഷസ്ത്വേനമർത്യഃ

സ്വൈഷ് ഏവൈരിരിഷീഷ്ടയുർജനഃ

അന്വയം:—

യഃ കഃ ചിൽ നഃ മർത്യഃ — അസ്മാൻ

രക്ഷഃ-ത്വേന രിരിക്ഷതി രക്ഷോഭാവേന പിശാചാദ്യാത്മനാ ജിഹിംസിഷതി

സഃ സ്വൈഃ ഏവൈഃ — ആത്മീയൈരേവ ചേഷ്ടിതൈഃ

രിരിഷീഷ്ട — ഹിംസിതോ ഭൂയാൽ

(സഃ) ജനഃ യുഃ — അപഗമനശീലോഭവതു

അർത്ഥം—ഏതൊരു മനുഷ്യൻ രാക്ഷസഭാവത്തിൽ പിശാചരൂപത്തിൽ, നമ്മെ ഹിംസിക്കാനിച്ഛിക്കുന്നുവോ, അവൻ സ്വന്തം ചേഷ്ടിതങ്ങളാൽ ഹിംസിക്കപ്പെടട്ടെ. ആ ആൾ സ്വയം അകലെ പോകുന്നവനാവട്ടെ.

14 സമിത്തമഘമശ്നവ

ദ്ദുശ്ശംസംമർത്ത്യംരിപും

യോഅസ്മത്രാദുർഹണാവാംഉപദ്വയുഃ

അന്വയം:—

യഃ അസ്മ-ത്രാ — അസ്മാസു, അസ്മദ്വിഷയേഷു
ദുഃ-ഹനാവാൻ ഉപ — ദുഷ്ഹനനവാൻ ഉപനായതേ
(യഃ) ദ്വയുഃ — ദ്വയാവീ, ദ്വാഭ്യാം പ്രകാരാഭ്യാം യുക്തഃ, കപടോപേതി
ദുഃ-ശംസം രിപും — ദുഷ്ടം ശത്രും
തം മർത്ത്യം ഇൽ — മനുഷ്യമേവ
അഘം സം അശ്നവൽ — പാപം സമ്യക് വ്യാപ്നോതു

അർത്ഥം—ഏവൻ ഞങ്ങളിൽ, ഞങ്ങളെസ്സംബന്ധിച്ച വിഷയങ്ങളിൽ, ക്രൂരദ്രോഹിയാവുന്നുവോ, ഏവൻ വാക്കൊന്നും പ്രവൃത്തി മറ്റൊന്നുമായി കപടനാവുന്നുവോ, ദുഷ്ടമതിയും ശത്രുവുമായ ആ മനുഷ്യനെത്തന്നെ പാപംമുഴുക്കെ ബാധിക്കട്ടെ

15 പാകത്രാസ്ഥനദേവാ

ഹൃത്സുജാനീഥമർത്ത്യം

ഉപദ്വയുഞ്ചാദ്വയുഞ്ചവസവഃ വ 27

അന്വയം,—

ഹേ വസവഃ, ദേവാഃ — വാസയിതാരഃ അദിതിപുത്രാഃ
(യൂയം) പാക-ത്രാ സ്ഥന — പാകേഷു, വിപക്വജ്ഞേഷു സ്തോതൃഷു ഭവഥ
(യത ഏവമതഃ) ഹൃത്-സു — സ്വകീയേഷു ഹൃദയേഷു
ദ്വയും ച അദ്വയും ച — കപടിനം കാപട്യരഹിതഞ്ച
മർത്ത്യം ഉപ ജാനീഥ — ഉപേത്യ അവഗച്ഛഥ

അർത്ഥം—ഏവരേയും അതാതിടത്തു് വസിപ്പിക്കുന്ന അദിതിപുത്രന്മാരേ, നിങ്ങൾ അറിവുകുറഞ്ഞ സ്തോതാക്കളിൽ പെടുന്നു (വിജ്ഞതകുറഞ്ഞവരെങ്കിലും ഭക്തി ടിയ (

ചെല്ലുന്നു.) അക്കാരണത്താൽ സ്വന്തം ഹൃദയങ്ങളിൽ കപടം വെച്ചുപുലത്തുന്നവനെയും കപടമില്ലാത്തവ്നെയും അട്ടത്തറിയുന്നു.

16 ആശമ്മപവ്വതാനാ

മോതാപാംവൃണീമഹേ

ദ്യാവാക്ഷാമാരേഅസ്മദ്രപസ്കൃതം

അന്വയം:—

(ഹേ ദേവാഃ,) പവ്വതാനാം
ഉത അപാം — മേഘാനാമപി ചോദകാനാം
ശമ്മ ആ വൃണീമഹേ — സുഖമാഭിമുഖ്യേന സംഭജാമഹേ
ഹേ ദ്യാവാക്ഷാമാ, — ദ്യാവാപൃഥിവ്യൌ,
രപഃ അസ്മൽ ആരേ ആ
കൃതം — സമന്താൽ പാപമസ്മത്തോ വിപ്രകൃഷ്ടദേശേകുതതം

അത്ഥം—അല്ലയോ ദേവന്മാരേ, മേഘങ്ങളുടെയും ജലങ്ങളുടെയും സുഖം ഞങ്ങാം നേരിട്ട പ്രാത്ഥിക്കുന്നു. അല്ലയോ ദ്യാവാപൃഥിവികളേ, പാപം ഞങ്ങളിൽനിന്നു തീരെ അകലത്തിലാക്കിയാലും.

17 തേനോഭദ്രേണശമ്മണാ

യുഷ്മാകന്നാവാവസവഃ

അതിവിശ്വാനിദുരിതാപിപത്തന

അന്വയം:—

ഹേ വസവഃ, — വാസയിതാര ആദിത്യാഃ,
തേ (യൂയം) ഭദ്രേണ
ശമ്മണാ — ശോഭനേന സുഖേന
യുഷ്മാകം നാവാ നഃ — അസ്മാൻ
വിശ്വാനി ദുഃ—ഇതാ — സവ്വാണി ദുഗ്ഗമനാനി
അതി പിപത്തന — അതിപിപൃത, പാരയ

അത്ഥം—ഏവരെയും അതാതിടത്തു് വസിപ്പിയ്ക്കുന്ന അദി തിപുത്രന്മാരേ, മുൻപറഞ്ഞ ഗുണങ്ങളൊത്ത നിങ്ങാം മംഗളക രമായ സുഖത്തോടുകൂടി നിങ്ങളുടെ തോണിയാൽ ഞങ്ങളെ ദുരിതങ്ങാംക്കക്കര കടത്തിയാലും

18 തുചേതനായതൽസ്വനോ

ദ്രാഘീയആയുജ്ജീവസേ

ആദിത്യാസസ്സുമഹസഃകൃണോതന

അന്വയം —

| | |
|---|---|
| ഹേ സു–മഹസഃ | |
| ആദിത്യാസഃ, | — ശോഭനതേജസ്സാഃ ആദിത്യാഃ |
| നഃ തുചേ തനായ | — അസ്മാകം പുത്രായ പൌത്രായ ച |
| ജീവസേ ദ്രാഘീയഃ | |
| തൽ ആയുഃ | — ജീവനായ ദീഘതമം പ്രസിദ്ധം ജീവിതം |
| സു കൃണോതന | — സുഷ്ഠു കുരുത |

അത്ഥം—അല്ലയോ ശോഭനതേജസ്സാര അദിതിപുത്രന്മാരേ, ഞങ്ങളുടെ പുത്രന്നും പൌത്രന്നും ജീവനത്തിന്നു് സുദീഘമായ ആയുസ്സുണ്ടാക്കിയാലും

19 യജ്ഞോഹീളോവോഅന്തര

ആദിത്യാഅസ്തിമൃളത

യുഷ്മേഇദ്വോഅപിഷ്മസിസജാത്യേ

അന്വയം —

| | |
|---|---|
| ഹേ ആദിത്യാഃ, ഹീളഃ | — ഗന്തവ്യഃ പ്രാപ്തവ്യഃ, അസ്മാഭിരനുഷ്ഠിതഃ |
| യജ്ഞഃ വഃ അന്തരഃ | |
| അസ്തി | — യുഷ്മാകമന്തികേ വത്തമാനോ ഭവതി |

(അതോസ്ഥാൻ) മൂളത — സുഖയത
വഃ സ-ജാത്യേ — സജാതത്വേ, ബാന്ധവേ
വർത്തമാനാവയം
യുഷ്യേ ഇൽ അപി സ്മസി — യുഷ്മാസ്വേവ സർവ്വദാ
ഭവാമോപി

അർത്ഥം—അല്ലയോ അദിതിപുത്രന്മാരേ, അനുഷ്ഠിക്കപ്പെ ടേണ്ടതും ഞങ്ങളാൽ അനുഷ്ഠിക്കപ്പെട്ടതുമായ യജ്ഞം നിങ്ങളുടെ അടുക്കൽ തന്നെയാണ്. അതിനാൽ ഞങ്ങളെ സുഖിപ്പിച്ചാലും. നിങ്ങളുടെ ബന്ധുത്വത്തിൽ വർത്തിക്കുന്ന ഞങ്ങൾ എന്നും നിങ്ങളിൽത്തന്നെ നിലകൊള്ളുന്നു.

20 ബൃഹദ്വരൂഥംമരുതാം
ദേവംത്രാതാരമശ്വിനാ
മിത്രമീമഹേവരുണംസ്വസ്തയേ

അന്വയം:—

മരുതാം ത്രാതാരം ദേവം — പാലയിതാരമിന്ദ്രം
അശ്വിനാ, മിത്രം,
വരുണം — അശ്വിനൌ മിത്രം വരുണഞ്ച
ബൃഹൽ വരൂഥം — ശീതാതപാദി നിവാരകം
പ്രൌഢം ഗൃഹം
സ്വസ്തയേ ഈമഹേ — അവിനാശായ യാചാമഹേ

അർത്ഥം—മരുത്തുകളുടെ പാലകനായ ഇന്ദ്രനോടും അശ്വികളോടും മിത്രനോടും വരുണനോടും, തണുപ്പും ചൂടും തടുക്കുന്ന, ഉറപ്പുററ ഗൃഹം ക്ഷേമത്തിന്നായി യാചിക്കുന്നു.

21 അനേഹോമിത്രാര്യമ
ന്നൃവദ്വരുണശംസ്യം
ത്രിവരൂഥംമരുതോയന്തനശ്ഛർദ്ദിഃ

അന്വയം:—

ഹേ മിത്ര, അര്യമൻ,
വരുണ, മരുതഃ, — തേ സർവ്വേയൂയം
അനേഹഃ, ന്യ-വൽ — അഹിംസിതം, നൃഭിഃ
പുത്രാദിഭിരുപേതം
ശംസ്യം, ത്രി-വരൂഥം — സ്തുത്യം, ശീതാനലവാതാനാം
നിവാരകം
ഛർദ്ദിഃ നഃ യന്ത — ഗൃഹമസ്മഭ്യം യച്ഛത, ദത്ത

അർത്ഥം—അല്ലയോ മിത്ര, അര്യമാവേ, വരുണ, മരുത്തുക്കളേ, നിങ്ങളെല്ലാം കേടററതും പുത്രാദികളോടു ചേർന്നതും സ്തുത്യവും തണുപ്പും ചൂടും കാററും പരിഹരിക്കുന്നതുമായ ഗൃഹം ഞങ്ങൾക്ക് തന്നരുളിയാലും.

22 യേചിദ്ധിമൃത്യുബന്ധവ
ആദിത്യാമനവസ്മസി
പ്രസൂനആയുജ്ജീവസേതിരേതന വ 28

അന്വയം:—

ഹേ ആദിത്യാഃ, യേ
ചിൽ മനവഃ — യേ ച വയം മനുഷ്യാഃ
ഹി മൃത്യു-ബന്ധവഃ
സ്മസി — യസ്മാൽമൃത്യോർബന്ധുഭൂതാഃ,
പ്രത്യാസന്നമരണാഭവാമഃ,
അതോഹേതോസ്തേഷാം
നഃ ജീവസേ — അസ്മാകം ജീവനായ,
ചിരകാലാവസ്ഥാനായ
ആയുഃ സു പ്ര തിരേതന — ജീവിതം ശോഭനം പ്രവർദ്ധയത

അർത്ഥം—അല്ലയോ ആദിത്യന്മാരേ, മനുഷ്യരായ ഞങ്ങളേവർ മരണത്തിനു ബന്ധുക്കളാണോ, എപ്പോഴുമാസന്നമരണന്മാരാണോ, അക്കാരണത്താൽ ആ ഞങ്ങൾക്ക് ചിരകാലജീവനത്തിന്നായി ആയുസ്സ് വേണ്ടപോലെ വർദ്ധിപ്പിച്ചാലും.

വഗ്ഗം—29 മുതൽ 35 കൂടി—കാണ്വഃ സോഭരിഃ ഋഷിഃ വിഷമാ കകുപ്, സമാസതോബൃഹതീ, ദ്വിപദാവിരാ,ളുഷ്ണിക്, പങ്ക്തയശ്ഛന്ദാംസി—അഗ്നിഃ ആദിത്യാഃ പൌരുകത്സ്യസ്യ ത്രസദസ്യുർദ്ദേവതാ.

1 തങ്ഗൂർധ്വയാസ്വർണ്ണരം

ദേവാസോദേവമരതിന്ദധന്വിരേ

ദേവത്രാഹവ്യമോഹിരേ

അന്വയം:—

(ഹേ സ്തോതഃ,) സ്വഃ—നരം

| | |
|---|---|
| തം ഗൃധ്വയ | — സ്വർഗ്ഗംപ്രതി ഹവിഷാം നേതാരം പ്രസിദ്ധമഗ്നിം സ്തുഹി |
| ദേവാസഃ ദേവം | — ദേവാഃ, ഋത്വിജഃ ദേവം |
| അരതിം ദധന്വിരേ | — സ്തുതിഭിർദ്ധന്വന്തി, ഗച്ഛന്തി |
| (പ്രാപ്യച) ദേവ—ത്രാ | |
| ഹവ്യം ആ ഊഹിരേ | — ദേവാൻ ഹവിരഭിപ്രാപയന്തി (ദ്വിതീയാത്ഥേത്രാപ്രത്യയഃ) |

അത്ഥ—അല്ലയോ സ്തോതാവേ, സ്വഗ്ഗത്തിലേയ്ക്കു ഹവിസ്സെത്തുന്ന പ്രസിദ്ധനായ അഗ്നിയെ സ്തുതിക്കുക. സ്തുതിപരരായ ഋത്വിക്കുകൾ ദേവനായ സ്വാമിയെ (അഗ്നിയെ) സ്തോത്രാദികളാലാണ് പ്രാപിക്കുന്നതു്. പ്രാപിച്ചിട്ട് (സ്തുതികളാൽ പ്രീതനായിട്ടവിടുന്ന്) ദേവന്മാക്ക് ഹവിസ്സെത്തിക്കുന്നു.

2 വിഭൂതരാതിംവിപ്രചിത്രശോചിഷ

മഗ്നിമീളിഷ്വയന്തുരം

അസ്യമേധസ്യസോമ്യസ്യസോഭരേ

പ്രേമധ്വരായപൂർവ്യം

അന്വയം —

(ഋഷിരാത്മാനം സംബോധ്യസ്തുതൌ പ്രേരയതി )

| | |
|---|---|
| ഹേ വിപ്ര, സോഭരേ | — മേധാവിൻ, ഏതൽ സംജ്ഞ ഋഷേ, |
| അധ്വരായ വിഭൃത–രാതിം | യാഗായ പ്രഭൃതദാനം |
| ചിത്ര–ശോചിഷം | — വിചിത്രദീപ്തികം |
| സോമസ്യ അസ്യ | |
| മേധസ്യ യന്തരം | — സോമസാദ്ധ്യസ്യ യജ്ഞസ്യ നിയന്താരം |
| പൂർവ്യം ഈം അഗ്നിം | — ചിരന്തനമിമമഗ്നിം |
| പ്ര ഈളിഷ്വ | — പ്രകർഷേണ സ്തുഹി |

അർത്ഥം—(ഋഷിതന്നെ സംബോധനംചെയ്ത് സ്തുതിക്കു പ്രേരിപ്പിക്കുന്നു ) അല്ലയോ മേധാവിയായ സോഭരേ, യാഗത്തിന്നായി, മഹത്തായ ദാനത്തോടുകൂടിയവനും വിചിത്രപ്രകാശനും സോമം കൊണ്ടു സാദ്ധ്യമായ ഈ യജ്ഞത്തിന്റെ നിയന്താവും പുരാതനനുമായ ഈ അഗ്നിയെ വേണ്ടപോലെ സ്തുതിക്കുക

3 യജിഷ്ഠന്ത്വാവവൃമഹേ

ദേവന്ദേവത്രാഹോതാരമമർത്ത്യം

അസ്യയജ്ഞസ്യസുക്രതും

അന്വയം —

| | |
|---|---|
| (ഹേ അഗ്നേ,) ദേവ–ത്രാ ദേവം | — ദേവേഷു മദ്ധ്യേ അതിശയേന ദീപ്യമാനം |
| ഹോതാരം, അമർത്ത്യം | — ദേവാനാമാഹ്വാതാരം, അവിനാശം |
| അസ്യ യജ്ഞസ്യ | |
| സു-ക്രതും | — സുഷ്ഠുകർത്താരം |
| യജിഷ്ഠം ത്വാ വവൃമഹേ | — യഷ്ടൃതമം ത്വാം വൃണീമഹേ, സംഭജാമഹേ |

അൎത്ഥം—അല്ലയോ അഗ്നേ, ദേവന്മാൎക്കിടയിൽ അതീവ തേജസ്വിയും അവരെ വിളിക്കുന്നവനും വിനാശമില്ലാത്തവനും ഈ യജ്ഞത്തിന്നു് നല്ലപോലെ കൎത്താവും ഏററവും യജിക്കപ്പെടേണ്ടവനുമായ അവിടുത്തെ ഞങ്ങൾ വരിക്കുന്നു, ഭജിക്കുന്നു.

4 ഊൎജ്ജോനപാതംസുഭഗംസുദീദിതി

മഗ്നിംശ്രേഷ്ഠശോചിഷം

സനോമിത്രസ്യവരുണസ്യസോഅപാ

മാസുമ്നംയക്ഷതേദിവി

അന്വയം:—

ഊൎജ്ജഃ നപാതം — അന്നസ്യ ചതുൎത്ഥം നപ്താരം
(ഹവിരന്നേനാപഃ, അദ്ഭിരോഷധിവനസ്പതയഃ തേഭ്യോ ജാതഃ,)
സു—ഭഗം, സു—ദീദിതിം — ശോഭനധനം, സുഷ്ഠു ദീപയിതാരം
ശ്രേഷ്ഠ—ശോചിഷം
അഗ്നിം — പ്രശസ്തതമതേജസ്കം തം സ്തൌമി
സഃ നഃ ദിവി — അസ്മദൎത്ഥം ദ്യുലോകേ
മിത്രസ്യ വരുണസ്യ സുമ്നം — സുഖം
ആ യക്ഷതേ — അഭിലക്ഷ്യ യജതു
(തഥാ) സഃ അപാം — സുമ്നമഭിയജതു

അൎത്ഥം—അന്നത്തിന്റെ നാലാം തലമുറ മകനും (ഹവിരന്നത്തിൽ നിന്നു് മഴ, മഴയിൽനിന്നു് സസ്യവൃക്ഷാദികൾ, അവയിൽനിന്നഗ്നി,) ശോഭനധനനും നന്നായി എല്ലാം പ്രകാശിപ്പിക്കുന്നവനും ഏററവും പ്രശസ്തമായ തേജസ്സു് സ്വയമൊത്തവനുമായ അഗ്നിയെ സ്തുതിക്കുന്ന അവിടുന്നു് നമുക്കുവേണ്ടി ദ്യുലോകത്തിലുള്ള മിത്രന്റെയും വരുണന്റെയും സുഖത്തെ ഉദ്ദേശിച്ചു് യജിക്കട്ടെ. അതുപോലെ ജലങ്ങളുടെ സുഖത്തെ ഉദ്ദേശിച്ചും യജിക്കട്ടെ.

5 യസ്സമിധായആഹുതീ

യോവേദേനദദാശമർത്തോഅഗ്നയേ

യോനമസാസ്വധ്വരഃ വ. 29

അന്വയം:–

| | |
|---|---|
| യഃ മർത്തഃ സം–ഇധാ | — പലാശാദിനേധ്മേന |
| അഗ്നയേ ദദാശ | — അഗ്ന്യർത്ഥം പരിചരതി |
| യഃ ആ–ഹുതീ | — ആഹുത്യാ, ആജ്യാദിസാധ്യയാ പരിചരതി |
| യഃ വേദേന | — വേദാധ്യയനേന, ബ്രഹ്മയജ്ഞേന പരിചരതി |
| യഃ സു–അധ്വരഃ | — ശോഭനാധ്വരേണ, ജ്യോതിഷ്ടോമാദിനായുക്തസ്സൻ |
| നമസാ | — ചരുപുരോഡാശാദിനാന്നേന പരിചരതി |

അർത്ഥം:–ഏവൻ ചിലാശു മുതലായ ചമതയാൽ അഗ്നിയെ പരിചരിക്കുന്നുവോ, ഏവൻ നെയ് മുതലായ ആഹുതിയാൽ പരിചരിക്കുന്നുവോ, ഏവൻ വേദാധ്യയനംകൊണ്ട് സ്വാധ്യായമെന്ന ബ്രഹ്മയജ്ഞം കൊണ്ട്, പരിചരിക്കുന്നുവോ, ഏവൻ നല്ല യജ്ഞവാനായി, ജ്യോതിഷ്ടോമാദികർമ്മയുക്തനായി ചരുപുരോഡാശാദിഹവിസ്സാൽ പരിചരിക്കുന്നുവോ,

6 തസ്യേദർവന്തോരംഹയന്തആശവ

സ്തസ്യദ്യുമ്നിതമംയശഃ

നതമംഹോദേവകൃതങ്കുതശ്ചന

നമർത്യകൃതന്നശൽ

അന്വയം:–

| | |
|---|---|
| തസ്യ ഇൽ | — തസ്യൈവ |
| ആശവഃ അർവ്വന്തഃ രംഹയന്തേ | — വ്യാപനശീലാ അശ്വാ വേഗം കുർവ്വന്തി, ശത്രുൻ പ്രസഹന്തേ |

| | |
|---|---|
| ദ്യമ്നി-തമം യശഃ തസ്യ | — ദീപ്തിമത്തമാകീർത്തിശ്ചതസ്യ ഭവതി |
| (അപിച) ദേവ–കൃതം | |
| അംഹഃ | — ദേവൈഃകൃതം പാപം |
| കുതഃ ചന തം ന നശൽ | - കസ്മാദപിതന്ന പ്രാപ്നോതി |
| ന മർത്യ–കൃതം | — മർത്ത്യൈഃ കൃതഞ്ച പാപം ന പ്രാപ്നോതി |

അർത്ഥം—അവൻെറ വ്യാപനശീലമുററ കതിരകം കതി ക്കുന്നു, ശത്രുക്കളെ കീഴടക്കുന്നു. ഏററവും മിന്നുന്ന കീർത്തി അവനുണ്ടാവുന്നു. കൂടാതെ ദേവന്മാരാൽ ഏല്പിക്കപ്പെട്ട (ആധിദൈവികമായ) പാപം എങ്ങുനിന്നും അവനെ പ്രാപിക്കുന്നില്ല. മനുഷ്യനാൽ ഏല്പിക്കപ്പെട്ട (ആധിഭൌതികമായ) പാപവും പ്രാപിക്കുന്നില്ല. (യുഗ്മകം)

7 സ്വഗ്നയോവോഅഗ്നിഭി

സ്യാമസൂനോസഹസഊർജ്ജാംപതേ

സുവീരസ്ത്വമസ്മയുഃ

അന്വയം:—

| | |
|---|---|
| ഹേ സഹസഃ സൂനോ, ഊർജ്ജാം പതേ | — ബലസ്യപുത്ര, ഹവിരന്നാനാം സ്വാമിൻ, |
| വഃ അഗ്നി–ഭിഃ | — തവാവയവഭൂതൈർഗ്ഗാർഹപത്യാദിഭിഃ (വചനവ്യത്യയഃ) |
| (വയം) സു–അഗ്നയഃ സ്യാമ | — ശോഭനാഗ്നികാ ഭവേമ |
| സു–വീരഃ ത്വം അസ്മ–യുഃ | - സുവീരൈരിതരൈരഗ്നിഭിരുപേതസ്ത്വം അസ്മാൻ കാമയമാനോഭവ |

ഗ്നിയുക്തന്മാരാകാവൂ. സുവീരന്മാരായ മററഗ്നികളോട്കൂടിയ അവിടന്ന് ഞങ്ങളെ ഇഷ്ടപ്പെടുന്നവനായാലും.

8 പ്രശംസമാനോഅതിഥിർന്നമിത്രിയോ

ഗ്നിരഥോനവേദ്യഃ

ത്വേക്ഷേമാസോഅപിസന്തിസാധവ

സ്ത്വംരാജാരയീണാം

അന്വയം:—

| | |
|---|---|
| പ്ര-ശംസമാനഃ | — പ്രശസ്യമാനഃ |
| അഗ്നിഃ അതിഥിഃ ന | |
| മിത്രിയഃ | — അതിഥിരിവമിത്രാണാം, സ്തോതൃണാം ഹിതോ ഭവതി |
| രഥഃ ന വേദ്യഃ | — രഥ ഇവാഭീഷ്ടഫലസാധനേന ലംഭനീയഃ, ജ്ഞാതവ്യഃ |
| (ഹേ അഗ്നേ,) ത്വേ | |
| സാധവഃ | — ത്വയിസാധകാഃ, സമീചീനാഃ |
| ക്ഷേമാസഃ അപി സന്തി | — ക്ഷേമാ അപി ഭവന്തി |
| (ത്വം) ത്വം രയീണാം | |
| രാജാ | — ഈശ്വരോ ഭവസി |

അർത്ഥം—പുകഴ്ത്തപ്പെടുന്ന അഗ്നി അതിഥിപോലെ, മിത്രങ്ങളായ സ്തോതാക്കാംക്ക് ഹിതനത്രെ, തേർ പോലെ അഭീഷ്ടഫലസാധനം കൊണ്ട് നേടാവുന്നവനത്രെ. അല്ലയോ അഗ്നേ, അവിടന്നിലാണ് ഫലസാധകങ്ങളായ, സമഹങ്ങളായ ക്ഷേമങ്ങരം നിലകൊള്ളുന്നതു്. അതുപോലെ അവിടന്ന് സമ്പത്തുകാംക്ക് ഈശ്വരനാകുന്നു

9 സോഅദ്ധാദാശ്വധ്വരോ

ഗ്നേമർത്തസ്സുഭഗസപ്രശംസ്യഃ

സധീഭിരസ്തുസനിതാ

അന്വയം:—

| | |
|---|---|
| ഹേ സു–ഭഗ, അഗ്നേ, | |
| (യഃ) മർത്തഃ | — ശോഭനധനാഗ്നേ, യോ മനുഷ്യഃ |
| ദാശ്വ–അധ്വരഃ | — ദത്തയജ്ഞോ ഭവതി |
| സഃ അദ്ധാ, സഃ | |
| പ്ര–ശംസ്യഃ | — സത്യഫലഃ, പ്രശംസനീയഃ, ശ്ലാഘനീയോ ഭവതു |
| (തഥാ) സഃ ധീഭിഃ | |
| സനിതാ അസ്തു | — കർമ്മഭിസ്സംഭജനശീലോ ഭവതു |

അർത്ഥം—അല്ലയോ ശോഭനധനനായ അഗ്നേ, ഏതു മനുഷ്യൻ യജ്ഞമേകിയവനാണോ, അവൻ സത്യമായ ഫലം നേടുന്നവനും ഏവരാലും ശ്ലാഘനീയവനുമാവട്ടെ. പിന്നെ, അവൻ കർമ്മങ്ങളാൽ അവിടുത്തെ പ്രാപിക്കുന്നവനാവട്ടെ.

10 യസ്യത്വമൂർധ്വോഅധ്വരായതിഷ്ഠസി

ക്ഷയദ്വീരസ്സസാധതേ

സോഅർവ്ദ്ഭിസ്സനിതാസവിപന്യുഭി

സ്സുശ്രൈസ്സനിതാകൃതം വ. 30

അന്വയം:—

| | |
|---|---|
| (ഹേ അഗ്നേ,) യസ്യ | |
| അധ്വരായ | — യാഗനിഷ്പാദനായ |
| ത്വം ഊർധ്വഃ തിഷ്ഠസി | — ഉദ്യുക്തസ്സന്നവതിഷ്ഠസേ |
| സഃ ക്ഷയൽ–വീരഃ | |
| സാധതേ | — നിവസദ്ഭിർവ്വീരൈഃ പുത്രാദിഭിരുപേതസ്സൻ, സർവ്വം കർത്തവ്യം സാധയതി |
| സഃ അർവ്വൽ–ഭിഃ കൃതം | — അശ്വൈരന്നിഷ്പാദിതം ജയം |
| സനിതാ | — സംഭജനശീലാ ഭവതി |
| സഃ വിപന്യു–ഭിഃ | — മേധാവിഭിസ്സനിതാ |
| സഃ ശൂരൈഃ സനിതാ | — ച ഭവതി |

അർത്ഥം:—അല്ലയോ അഗ്നേ, ഏവന്റെ യാഗനിർവ്വഹണത്തിന്ന് അവിടന്ന് ഉദ്യുക്തനായി സ്ഥിതിചെയ്യുന്നുവോ, ആ യജമാനൻ സഹവസിയ്ക്കുന്ന പുത്രന്മാരോട് കൂടിയവനായി കർത്തവ്യം മുഴുവൻ സാധിക്കുന്നു. അവൻ കുതിരകളാൽ നേടപ്പെടുന്ന വിജയം പ്രാപിക്കുന്നു. ആ യജമാനൻ മേധാവികളോട് ചേരുന്നു. അവൻ ശൂരന്മാരോട് ചേർന്ന് ജയം നേടുന്നു.

11 യസ്യാഗ്നിർവ്വപുർഗൃഹേ

സ്തോമഞ്ചനോദധീതവിശ്വവാര്യഃ

ഹവ്യാവാവേവിഷദ്വിഷഃ

അന്വയം:—

| | |
|---|---|
| യസ്യ ഗൃഹേ | |
| വിശ്വ—വാര്യഃ | — വിശ്വൈഃ സർവ്വൈർവ്വരണീയഃ |
| വപുഃ അഗ്നിഃ | — രൂപവാനഗ്നിഃ |
| സ്തോമം ചനഃ ദധീത | — സ്തോത്രം ഹവിരന്നഞ്ച ധാരയേത് |
| (യസ്യ) ഹവ്യാ വാ | — ഹവീംഷി ച (വാശബ്ദശ്ചാർത്ഥേ) |
| വിഷഃ വേവിഷത് | — വ്യാപ്താൻ ദേവാൻ പ്രാപയേത് (സ യജമാനഃ സനിതാ) |

അർത്ഥം:—ഏവന്റെ ഗൃഹത്തിൽ ഏവരാലും വരണീയനായി ആകൃതിപൂണ്ട അഗ്നി സ്തോത്രവും ഹവിരന്നവും ധരിയ്ക്കുമോ, ഏവന്റെ ഹവിസ്സുകളും അങ്ങിനെ വ്യാപിച്ച ദേവന്മാരെ പ്രാപിക്കുമോ, ആ യജമാനൻ ഫലത്തെ പ്രാപിക്കുന്നു.

12 വിപ്രസ്യവാസ്തുവതസ്സഹസോയഹോ

മക്ഷൂതമസ്യരാതിഷു

അവോദേവമുപരിമർത്യംകൃധി

വസോവിവിദുഷോവചഃ

അന്വയം:-

| | |
|---|---|
| ഹേ വസോ, സഹസഃ യഹോ | — വാസയിതഃ, ബലസ്യ പുത്രാഗ്നേ, |
| വിപ്രസ്യ സ്തുവതഃ വാ രാതിഷു | — മേധാവിനഃ സ്തോതുർവ്വാ ഹവിർദ്ദാനേഷു |
| മക്ഷു-തമസ്യ വിവിദുഷഃ | — ശീഘ്രതമസ്യാഭിജ്ഞസ്യ |
| വചഃ അവഃ-ദേവം | — വചനം ദേവാനാമവസ്താൽ |
| ഉപരി-മർത്യം കൃധി | — മർത്യാനാമുപരിഷ്ടാച്ച കുരു |

അർത്ഥം—ഏവരെയും അതാതിടത്തു് വസിപ്പിക്കുന്നവനും ബലത്തിൻെറ മകനുമായ അഗ്നേ, മേധാവിയുടെയോ, സ്തോതാവിൻെറയോ ഹവിർദ്ദാനങ്ങളിൽ അത്യന്തം വേഗവാനും ജ്ഞാനവാനുമായയവൻെറ വാക്കു് (സ്തുതി) ദേവന്മാർക്ക താഴേയും മനുഷ്യർക്ക മുകളിലുമാക്കിയാലും. (ശിരസ്സിനു മുകളിൽ അഞ്ജലികളോടുകൂടിയ സ്തുതികൾ ദേവന്മാരുടെ പാദങ്ങളിൽ ചെന്നു ചേരുമാറാകണമെന്നു ഭാവം )

13 യോഅഗ്നിംഹവ്യദാതിഭി

ന്നമോഭിർവ്വാസുദക്ഷമാവിവാസതി

ഗിരാവാജിരശോചിഷം

അന്വയം:—

| | |
|---|---|
| യഃ ഹവ്യദാതി-ഭിഃ | — ഹവിഷാം ദാനൈഃ |
| നമഃ-ഭിഃ വാ | — നമസ്കാരൈർവ്വാ |
| ഗിരാ വാ | — സ്തുത്യാവാ |
| സു-ദക്ഷം, | |
| അജിര-ശോചിഷം | — ശോഭനബലം, ക്ഷിപ്രഗാമിതേജസ്സം |
| അഗ്നിം ആ-വിവാസതി | — പരിചരതി (സ സമൃദ്ധോ ഭവതി) |

അർത്ഥം—ഏവൻ ഹവിർദ്ദാനങ്ങളാലോ, നമസ്കാരങ്ങളാലോ, സ്തോത്രങ്ങളാലോ, ശോഭനബലമുററവനും വേഗത്തിൽ പരക്കുന്ന പ്രകാശമുള്ളവനുമായ അഗ്നിയെ പരിചരിക്കുന്നുവോ, ആ യജമാനൻ സമൃദ്ധനായി ഭവിക്കുന്നു.

14 സമിധായോനിശിതീദാശദദിതിം
ധാമഭിരസ്യമർത്ത്യഃ
വിശേദ്ധിസധീഭിസ്സുഭഗോജനാ്ന്നതി
ദ്യുമ്നൈരുദ്നഇവതാരിഷൽ

അന്വയം —

| | |
|---|---|
| യഃ മർത്ത്യഃ അസ്യ ധാമ—ഭിഃ | — അഗ്നേശ്ശരീരൈഃ, ഗാർഹപത്യാദിരൂപേണവിഭജ്യ വർത്തമാനൈസ്സാധം |
| അദിതിം | — അഖണ്ഡനീയം തമേവാഗ്നിം |
| നി—ശിതീ | — നിശിത്യാ, നിശാനസാധനയാ, പ്രജ്വലനഹേതുഭൂതയാ |
| സം—ഇധാ ദാശൽ | — പരിചരേൽ |
| സഃ ധീഭിഃ സു—ഭഗഃ | — കർമ്മഭിസ്സുശോഭനധനസ്സൻ |
| വിശ്വാ ഇൽ ജനാൻ | — സർവ്വാനേവജനാൻ |
| ദ്യുമ്നൈഃ | — ദ്യോതമാനൈര്യശോഭിഃ |
| ഉദ്നഃ—ഇവ അതി താരിഷൽ | — ഉദകാനിവാതിതരേൽ, അതിക്രാമേൽ |

അർത്ഥം—യാതൊരു മനുഷ്യൻ (യജമാനൻ) ഗാർഹപത്യം മുതലായ വിവിധ ശരീരങ്ങളോടുകൂടി അഖണ്ഡനീയനായ പൂജ്യനായ അഗ്നിയെത്തന്നെ കാന്തിക്കാളാൻ പാററിയ ചമത യാൽ (ചമതഹോമിച്ച്) പരിചരിക്കുമോ, അവൻ കർമ്മങ്ങളാൽ ശോഭനധനനായി എല്ലാ ജനങ്ങളെയും, മിന്നിത്തിളങ്ങുന്ന കീർത്തിയാൽ, വെള്ളങ്ങളെപോലെ അതിക്രമിക്കുന്ന കടന്നുനില്ക്കുന്നു

15 തദഗ്നേദ്യുമ്നമാഭര

യൽസാസഹൽസദനേ കഞ്ചിദത്രിണം

മന്യുഞ്ജനസ്യദൂഢ്യഃ വ. 31

അന്വയം:—

ഹേ അഗ്നേ, യൽ സദനേ - ഗൃഹേവർത്തമാനം
കം ചിൽ അത്രിണം — കമപ്യത്താരം, രാക്ഷസാദികം
സസഹൽ — അത്യർത്ഥമഭിഭവേൽ
(തഥാ) ദുഃ-ധ്യഃ ജനസ്യ
മന്യും — ദുർധിയഃ, പാപബുദ്ധേഃ
ക്രോധം യൽസസഹൽ
തൽ ദ്യുമ്നം ആ ഭര — സാമർത്ഥ്യമസ്മഭ്യമാഹര

അർത്ഥം_അല്ലയോ അഗ്നേ, യാതൊന്ന് ഗൃഹത്തിലുള്ള ഏതെങ്കിലുമൊരു രാക്ഷസനെ തികച്ചും ജയിക്കുമോ, പാപബുദ്ധിയായ ജനത്തിൻെറ ക്രോധത്തെ കീഴടക്കുമോ, അതു് ആ സാമർത്ഥ്യം ഞങ്ങാംക്കുണ്ടാക്കിത്തന്നാലും.

16 യേനചഷ്ടേവരുണോമിത്രോഅര്യമാ

യേനനാസത്യാഭഗഃ

വയന്തത്തേശവസാഗാതുവിത്തമാ

ഇന്ദ്രത്വോതാവിധേമഹി

അന്വയം:—

യേന — യേനാഗ്നേയേന തേജസാ
വരുണഃ ചഷ്ടേ — പ്രകാശയതി
(യേന) മിത്രഃ (ചഷ്ടേ)
അര്യമാ (ചഷ്ടേ) — പ്രകാശയതി
യേന നാസത്യാ — അശ്വിനൌ ചക്ഷാതേ
ഭഗഃ — ചഷ്ടേ

| | |
|---|---|
| ശവസാ | |
| ഗാതുവിൽ-തമാഃ | — ബലേന ഗാതവ്യസ്യ സ്തോത്രസ്യ ലബ്ധൃതമാഃ |
| ഇന്ദ്രത്വാ—ഊതാഃ വയം | — ഇന്ദ്രേണ, ഈശ്വരേണ ത്വയാ രക്ഷിതാവയം |
| (ഹേ അഗ്നേ,) തേ തൽ | |
| വിധേമഹി | — തേജഃ പരിചരേമഹി |

അർത്ഥം—യാതൊരു ആഗ്നേയതേജസ്സാൽ വരുണൻ പ്രകാശിപ്പിക്കുന്നുവോ, യാതൊന്നിനാൽ മിത്രനും അര്യമാവും പ്രകാശമിയററുന്നുവോ, യാതൊന്നിനാൽ അശ്വികളും ഭഗനും പ്രകാശമുണ്ടാക്കുന്നുവോ, അല്ലയോ അഗ്നേ, ആ തേജസ്സിനെ, ബലത്തോടുകൂടി ഗാനംചെയ്യപ്പെടേണ്ടും സ്തോത്രമറിയുന്നവരും, ഈശ്വരനായ അവിടുന്നാൽ രക്ഷിതരുമായ ഞങ്ങളും പരിചരിക്കുന്നു.

17 തേഘേദഗ്നേസ്വാധ്യോ॥

യേത്വാവിപ്രനിധിരേനൃചക്ഷസം

വിപ്രാസോദേവസുക്രതും

അന്വയം:—

| | |
|---|---|
| ഹേ വിപ്ര, അഗ്നേ, | — മേധാവിൻ, ദ്യോതമാനാഗ്നേ, |
| യേ വിപ്രാസഃ | — വിപ്രാഃ, മേധാവിനഃ, ഋത്വിജഃ |
| നൃ—ചക്ഷസം | |
| സു—ക്രതും ത്വാ | — നൄണാം ദ്രഷ്ടാരം, സുകർമ്മാണം ത്വാം |
| നി-ധിരേ | — നിദധതി, യാഗാർത്ഥം ഗാർഹപത്യാദിസ്ഥാനേഷു സ്ഥാപയന്തി |
| തേ ഘ ഇൽ സു—ആധ്യഃ | — ത ഏവ ശോഭനധ്യാനാ ഭവന്തി |

അർത്ഥം—മേധാവിയും ശോഭമാനനുമായ അഗ്നേ, വിദ്വാന്മാരായ ഋത്വിക്കുകളേവർ, മനുഷ്യരെ പ്രകാശിപ്പിക്കുന്നവനും സൽകർമ്മവാനുമായ അവിടുത്തെ യാഗത്തിനുവേണ്ടി ഗാർഹ

പത്യം മുതലായ സ്ഥാനങ്ങളിൽ സ്ഥാപിക്കുന്നുവോ, അവർ തന്നെയാണല്ലൊ ശോഭനധ്യാനന്മാരായി ഭവിക്കുന്നതു്.

18 തഇദ്വേദിംസുഭഗതആഹുതിം

തേസോത്തുംചക്രിരേദിവി

തഇദ്വാജേഭിജ്ജിഗ്യുർമ്മഹദ്ധനം

യേത്വേകാമംന്യേരിരേ

അന്വയം:-

| | |
|---|---|
| ഹേ സു–ഭഗ, യേ ത്വേ കാമം നി–ഏരിരേ | — ശോഭനധനാഗ്നേ, യേ ത്വയി അഭിലാഷം നിതരാം പ്രേരയന്തി, ത്വാമാദരാതിശയേന സ്തുവന്തി |
| തേ ഇൽ വേദിം ചക്രിരേ | ത ഏവ യജമാനാസ്ത്വദ്യാഗായ വേദിം കുർവ്വന്തി |
| തേ ആ–ഹുതിം | — ചരുപുരോഡാശാദീനി ത്വയി പ്രക്ഷിപന്തി |
| (തതഃ) തേ ദിവി സോത്തും | — സൌത്യേഹനി സോമമഭിഷോത്തുമുദ്യോഗം കുർവ്വന്തി |
| (അനുഷ്ഠിതയജ്ഞാഃ) തേ ഇൽ വാജേഭിഃ | — ത ഏവ ബലൈഃ |
| മഹൽ ധനം ജിഗ്യുഃ | — പ്രഭൂതം ധനം ജയന്തി ശത്രുഭ്യോ ലഭന്തേ. |

അർത്ഥം—ശോഭനധനനായ അഗ്നേ, ഏവർ അവിടുന്നിൽ തങ്ങളുടെ അഭീഷ്ടങ്ങളെത്തിക്കുന്നുവോ, അഭീഷ്ടാർത്ഥനകളോടു കൂടി, അത്യാദരപൂർവ്വം അവിടുത്തെ സ്തുതിക്കുന്നുവോ, ആ യജമാനന്മാർ മാത്രമാണ് അവിടുത്തെ ഉദ്ദേശിച്ച യാഗത്തിന്നു് വേദിയുണ്ടാക്കുന്നതു്. അവർ ചരുപുരോഡാശാദി ഹവിസ്സുകൾ അവിടുന്നിൽ ഹോമിക്കുന്നു. പിന്നെ അവർ സൌത്യദിവസത്തിൽ സോമം സംസ്കരിക്കാൻ മുതിരുന്നു. യാഗമനു

ഷ്ടിച്ചവരായി, അവർ തന്നെയാണ് ബലങ്ങളാൽ (ശത്രുക്കളെ ജയിച്ച്) മഹത്തായ ധനം നേടുന്നത്. (ആദ്യം മനസ്സിൽ ഭക്തിയും അതനുസരിച്ച സമർപ്പണപരമായ സ്തുതിയും വരണം. തുടർന്ന് കർമ്മവും കർമ്മഫലമായ ഐശ്വര്യവും വരും.)

19 ഭദ്രോനോ അഗ്നിരാഹുതോ

ഭദ്രാരാതിസ്സുഭഗഭദ്രോ അധ്വരഃ

ഭദ്രാഉതപ്രശസ്തയഃ

അന്വയം:–

| | |
|---|---|
| ഹേ സു–ഭഗ, | — ശോഭനധനാഗ്നേ, |
| ആ–ഹുതഃ അഗ്നിഃ | — ഹവിർഭിസ്തർപ്പിതോഗ്നിഃ |
| നഃ ഭദ്രഃ | — അസ്മാകം കല്യാണോ ഭവതു |
| ഭദ്രാ രാതിഃ | — കല്യാണം ദാനമസ്മാകം ഭവതു |
| ഭദ്രഃ അധ്വരഃ | — കല്യാണോ യാഗശ്ച ഭവതു |
| ഉത ഭദ്രാഃ പ്ര–ശസ്തയഃ | — കല്യാണാ സ്തുതയോ ഭവന്തു |

അർത്ഥം–അല്ലയോ ശോഭനധനനായ അഗ്നേ, ഹവിസ്സുകളർപ്പിക്കപ്പെട്ട അഗ്നി ഞങ്ങൾക്ക് മംഗളകരനാവട്ടെ മംഗളകരമായ ദാനം (അവിടുന്നിൽ നിന്ന്) ഞങ്ങൾക്കുണ്ടാവട്ടെ (അവിടത്തെ ഉദ്ദേശിച്ച്) മംഗളകരമായ യാഗം ഭവിക്കട്ടെ മംഗളകരങ്ങളായ സ്തുതികൾ ഉയരട്ടെ

20 ഭദ്രംമനഃകൃണുഷ്വവൃത്രതൂര്യേ

യേനാസമത്സുസാസഹഃ

അവസ്ഥിരാതനുഹിഭൂരിശർധതാം

വനേമാതേഅഭിഷ്ടിഭിഃ വ 32

അന്വയം:–

(ഹേ അഗ്നേ,) യേന സമത്–സു സസഹഃ — യേന മനസാ ത്വം സങ്ഗ്രാമേഷ്വഭൃശം ശത്രൂനഭിഭവസി

| | |
|---|---|
| വൃത്ര—തുര്യേ ഭദ്രം മനഃ കൃണുഷ്വ | — സങ്ഗ്രാമേ തച്ഛോഭനം മനഃ അസ്മാകം കുരു |
| (അപിച) ശദ്ധതാം ഭൂരി സ്ഥിരാ | — അഭിഭവതാം ശത്രൂണാം ഭൂരീണി, ബഹുന്യപി ദൃഢാന്യപി |
| അവ തനുഹി | — അവാഞ്ചികുരു, പരാജിതാനി കുരു |
| (വയഞ്ച) അഭിഷ്ടി—ഭിഃ | — അഭ്യേഷണസമര്‍ത്ഥൈ ഹ്വിര്‍ഭിസ്തോത്രൈശ്ച |
| തേ വനേമ | — ത്വാം സംഭജേമഹി |

അര്‍ത്ഥം—അല്ലയോ അഗ്നേ, യാതൊരു മനസ്സോടുകൂടിയാണോ അവിടുന്ന്, യുദ്ധങ്ങളില്‍ ശത്രുക്കളെ ജയിക്കുന്നത്, (ഞങ്ങളേര്‍പ്പെട്ട) യുദ്ധത്തില്‍ ആ ശോഭനമനസ്സ് ഞങ്ങള്‍ക്കുണ്ടാക്കിയാലും. (അവിടുത്തെ ഉത്സാഹം ഞങ്ങളിലുംകൊള്ളിച്ചാലും.) കൂടാതെ, ജയിക്കുന്ന ശത്രുക്കളുടെ സംഖ്യ അധികമായാലും, അവര്‍ ഉറപ്പുററവരായാലും അവരെ മുക്കകത്തിച്ചാലും, തോല്‍പ്പിച്ചാലും. ഞങ്ങളാവട്ടെ അവിടേയ്ക്കര്‍പ്പിക്കുന്ന ഹവിസ്സുകളാലും സ്തോത്രങ്ങളാലും അവിടുത്തെ ഭജിക്കുന്നു.

21 ഈളേഗിരാമനുര്‍ഹിതം

യന്ദേവാദൂതമരതിന്ന്യേരിരേ

യജിഷ്ഠംഹവ്യവാഹനം

അന്വയം:—

| | |
|---|---|
| മനുഃ—ഹിതം യജിഷ്ഠം, ഹവ്യ—വാഹനം | — മനുനാ, പ്രജാപതിനാ ഹിതം — യഷ്ടൃതമം, ഹവിഷാം വോഢാരം |
| അരതിം, ദൂതം | — അര്യം, ദേവാനാം ദൂത്യേ വര്‍ത്തമാനം |
| യം ദേവാഃ നി—ഏരിരേ | — പ്രേരയന്തി |
| (തമഗ്നിം) ഗിരാ ഈളേ | — സ്തുതിരൂപയാ വാചാ സ്തൗമി |

അൎത്ഥം—മനുപ്രജാപതിയാൽ ആധാനം ചെയ്യപ്പെട്ടവനും (സ്ഥാപിക്കപ്പെട്ടവനും) ഏററവും യജിക്കുന്നവനും ഹവിസ്സു വഹിക്കുന്നവനും ഈശ്വരനും ദേവന്മാരുടെ ദൂതനുമായ ഏതൊരുവനെ ദേവന്മാർ കൎമ്മത്തിൽ പ്രേരിപ്പിക്കുന്നുവോ, ആ അഗ്നിയെ ഞാൻ സ്തുതിവാക്കുകൊണ്ടു പുകഴ്ത്തുന്നു.

22 തിഗ്മജംഭായതരുണായരാജതേ

പ്രയോഗായസ്യഗ്നയേ

യഃപിംശതേസൂനൃതാഭിസ്സുവീൎയ്യ

മഗ്നിൎഘൃതേഭിരാഹുതഃ

അന്വയം.—

(ഹേ സ്തോതഃ,) യഃ

| | |
|---|---|
| അഗ്നിഃ സൂനൃതാഭിഃ | — പ്രിയസത്യാത്മികാഭിൎവ്വാഗ്ഭി സ്തുതഃ |
| ഘൃതേഭിഃ ആ-ഹുതഃ | — ഘൃതൈഃ, ആജ്യൈരഭിഹുതസ്സൻ |
| സു-വീൎയ്യം പിംശതേ | — ആശ്ലേഷയതി, സ്തോതൃഭി സ്സംയോജയതി |
| തിഗ്മ-ജംഭായ, തരുണായ | — തീക്ഷ്ണജ്വാലായ, നിത്യ യുനേ, ജരാമരണരഹിതായ |
| രാജതേ | — രാജമാനായ |
| (തസ്മൈ) അഗ്നയേ പ്രയഃ ഗായസി | — ഹവിരന്നം പ്രവൃദ്ധിഞ്ച പ്രയച്ഛ |

അൎത്ഥം—അല്ലയോ സ്തോതാവേ, യാതൊരഗ്നി പ്രിയസത്യരൂപങ്ങളായ വചനങ്ങളാൽ സ്തുതിക്കപ്പെട്ടവനായും നെയ്കളാൽ ഹോമിക്കപ്പെട്ടവനായും നല്ല വീൎയ്യത്തെ സ്തോതാക്കൾക്കു ചേൎക്കുന്നുവോ, (സ്തോതാക്കൾക്കുണ്ടാക്കുന്നുവോ,) തീക്ഷ്ണജ്വാലകളുള്ളവനും ജരാമരണങ്ങൾ ബാധിക്കാത്ത നിത്യയുവാവും ശോഭമാനനുമായ ആ അഗ്നിയ്ക്കായി ഹവിരന്നവും (പുരോഡാശം മുതലായവകൊണ്ടു്) പുഷ്ടിയും കൊടുക്കുക, ഉണ്ടാക്കുക.

23 യദീംഘൃതേഭിരാഹുതോ

വാശീമഗ്നിർഭരതഉച്ചാവച

അസുരഇവനിർണ്ണിജം

അന്വയം.—

| | |
|---|---|
| ഘൃതേഭിഃ ആ—ഹുതഃ | — ആജ്യൈരഭിഹുതഃ |
| (അയം) അഗ്നിഃ യദി | |
| വാശീം | — വാശനശീലാം ജ്വാലാം |
| ഉൽ ച അവ ച ഭരതേ | — ഊർദ്ധ്വം അവാക് ച സംപാദയതി, ഉദ്ധരതി, ഉൽഗമയതി, അവാങ്മുഖഞ്ച ഹരതി, ഉപസംഹരതി |
| അസുരഃ—ഇവ | — രശ്മീനാംക്ഷേപ്താസൂര്യഇവ |
| നിഃ—നിജം | — ആത്മീയം രൂപം ഉപരിത നേഷ്വലോകേഷ്വൽഗമയതി, അധസ്തനേഷ്വവാങ്മുഖം ഗമയതി, തംസ്തുമഃ |

അർത്ഥം.—നെയ്കളാൽ ഹോമിക്കപ്പെട്ട ഈ അഗ്നി ഒച്ചപ്പെട്ട ജ്വാലയെ എപ്പോഴം മേൽപ്പോട്ടുയർത്തുകയും കീഴ്പോട്ടു താഴ്ത്തുകയും ചെയ്യുന്നുവോ, അപ്പോഴം രശ്മിചിതറുന്ന സൂര്യൻ പോലെ സ്വന്തം രൂപം മേൽത്തട്ടിലുയർത്തുകയും കീഴ്ത്തട്ടിൽ താഴ്ത്തുകയും ചെയ്യുന്നു. ആ അഗ്നിയെ സ്തുതിക്കുന്നു

24 യോഹവ്യാന്യൈരയതാമനുർഹിതോ

ദേവആസാസുഗന്ധിനാ

വിവാസതേവാര്യാണിസ്വധ്വരോ

ഹോതാദേവോ അമർത്ത്യഃ

അന്വയം'—

| | |
|---|---|
| മനുഃ-ഹിതഃ യഃ ദേവഃ | — മനുനാ. പ്രജാപതിനാഹിതഃ, ദ്യോതമാനോഗ്നിഃ |
| സു_ഗന്ധിനാ ആസാ | — ശോഭനഗന്ധയുക്തേനാസ്യേന |
| ഹവ്യാനി ഐരയത | — അസ്മദീയാനി ഹവീംഷി ദേവാൻ പ്രതിപ്രേരയതി |
| സു-അധ്വരഃ, ഹോതാ | — ശോഭനയജ്ഞഃ, ദേവാനാമാഹ്വാതാ |
| ദേവഃ, അമർത്യഃ | — ദീപ്യമാനഃ മരണരഹിതസ്സോഗ്നിഃ |
| വാര്യാണി വി വാസതേ | — വരണീയാനിധനാനി യജമാനായ പരിചരതി, പ്രയച്ഛതി |

അർഥം—മനുപ്രജാപതിയാൽ ആധാനം ചെയ്യപ്പെട്ട യാതൊരു പ്രകാശമാനനായ അഗ്നി, നല്ല ഗന്ധമുററ വായകൊണ്ട് നമ്മുടെ ഹവിസ്സുകളെ ദേവന്മാർക്കെത്തിക്കുന്നുവോ, നല്ല യജ്ഞമൊത്തവനും ദേവന്മാരെ വിളിക്കുന്നവനും ശോഭമാനനും അമരനുമായ ആ അഗ്നി ശ്രേഷ്ഠങ്ങളായ ധനങ്ങൾ യജമാനന്നായി ഒരുക്കുന്നു, കൊടുക്കുന്നു

25 യദഗ്നേമർത്യസ്ത്വം

സ്യാമഹംമിത്രമഹോഅമർത്യഃ

സഹസസ്സൂനവാഹുത

വ 33

അന്വയം —

| | |
|---|---|
| ഹേ സഹസഃ, സൂനോ, ആ—ഹുത | — ബലസ്യപുത്ര, ഘൃതൈരഭിഹുത |
| മിത്ര_മഹഃ അഗ്നേ | — അനുകൂലദീപ്തിമന്നഗ്നേ |
| മർത്യഃ അഹം യത് ത്വം സ്യാം | — യദാത്വദുപാസനയാ ത്വദ്രൂപമാപന്നോഭവേയം. |
| (തഹ്യഹം) അമർത്യഃ | — മരണരഹിതശ്ശ്വഭവേയം |

അൎത്ഥം-അല്ലയോ ബലപുത്ര, നൈകളാൽ ഹോമിക്കപ്പെട്ട് അനളുലപ്രകാശനായ അഗ്നേ, മരണധൎമ്മിയായ ഞാൻ ഉപാസനയാൽ അവിടത്തെ രൂപം, സാരൂപ്യം പ്രാപിക്കമ്പോഠം ഞാനം മരണരഹിതനായി ഭവിക്കം. ("യേയഥാ യഥോപാസതേതേതദേവഭവന്തി" ഏവർ ഏതുപ്രകാരമൊന്നിനെ ഉപാസിക്കുന്നവോ, അതായി ഭവിക്കമെന്ന് ശ്രുതി. ആ സാരൂപ്യത്തിന്നാണിവിടെ പ്രാൎത്ഥിക്കുന്നത്.)

26 നത്വാരാസീയാഭിശസ്തയേവസോ
നപാപത്വായസന്ത്യ
നമേസ്തോതാമതീവാനദുഹിത
സ്യാദഗ്നേനപാപയാ

അന്വയം:—

| | |
|---|---|
| ഹേ വസോ, സന്ത്യ, അഗ്നേ | — വാസക, സംഭജനീയാഗ്നേ, |
| അഭി—ശസ്തയേ ത്വാ ന രാസീയ | — അഭിശംസനായ, ഹിംസായൈ നാക്രോശയേയം |
| പാപ—ത്വായ ന | — ത്വാം ന രാസീയ |
| മേ സ്തോതാ ന | — അനഭിമതവചനേന ത്വാം ന ആക്രോശയതു |
| (അതഏവ) അമതി—വാ | — അശോഭനബുദ്ധിയുക്തോപി |
| ദു:—ഹിത: ന സ്യാൽ | — അസ്മാകം ശത്രുൎഭവേതു |
| (അത:) പാപയാ ന | — അശോഭനയാബുദ്ധ്യാസ്മാൻ ന ബാധതാം |

അൎത്ഥം-ഏവരേയും വസിപ്പിക്കുന്നവനം ഭജനീയനമായ അഗ്നേ, (മററാരാളടെ) ഹിംസക്കായി ഞാൻ ആക്രോശിക്കുകയില്ല, വിളിച്ചു ലഹളകൂട്ടുകയില്ല. പാപകൎമ്മത്തിന്നായി വിളിച്ചു പറയുകയില്ല. എൻെറ സ്തോതാവ് അനഭിമതവചനങ്ങളാൽ അവിടത്തെ വിളിച്ചലട്ടാതിരിക്കട്ടെ. അക്കാരണ

ത്താൽതന്നെ ദുർബ്ബുദ്ധിയായവൻകൂടി എനിക്ക് ശത്രുവാകാതിരിക്കട്ടെ. പാപബുദ്ധികൊണ്ട് എന്നെ ബാധിക്കാതിരിക്കട്ടെ.

27 പിതുർന്നപുത്രസ്സുഭൃതോദുരോണആ
ദേവാംഏതുപ്രണോഹവിഃ

അന്വയം:—

| | |
|---|---|
| പിതുഃ ന പുത്രഃ | — പിത്രാപുത്രഇവാസ്മാഭിഃ |
| സു—ഭൃതഃ | — സമ്യക്ഭൃതഃ ഹവിർഭിഃ പോഷിതോയമഗ്നിഃ |
| ദുരോണേ ദേവാൻ ആ | — യജ്ഞഗൃഹേദേവാനഭിലക്ഷ്യ |
| നഃ ഹവിഃ പ്ര ഏതു | — അസ്മദീയം ഹവിസ്സാൻ പ്രാപയതു |

അർത്ഥം—അച്ഛനാൽ മകനെന്നപോലെ നമ്മളാൽ വേണ്ടപോലെ ഭരിക്കപ്പെട്ട, ഹവിസ്സുകളാൽ പോഷിപ്പിക്കപ്പെട്ട, ഈ അഗ്നി,യജ്ഞഗൃഹത്തിൽ ദേവന്മാരെ ഉദ്ദേശിച്ചുള്ള നമ്മുടെ ഹവിസ്സ്, അവർക്കെത്തിക്കട്ടെ.

28 തവാഹമഗ്നഊതിഭി
ർന്നേദിഷ്ഠാഭിസ്സചേയജോഷമാവസോ
സദാദേവസ്യമർത്ത്യഃ

അന്വയം:—

| | |
|---|---|
| ഹേ വസോ, അഗ്നേ | — വാസകാഗ്നേ |
| ദേവസ്യ തവ നേദിഷ്ഠാഭിഃ ഊതിഭിഃ | — അന്തികതമാഭിരക്ഷാഭിഃ |
| മർത്ത്യഃ അഹം | — മനുഷ്യസ്തോതാഹം |
| സദാ ജോഷം ആ സചേയ | — പ്രീതിമഭിസേവേയ |

അത്ഥം.—ഏവരെയും വസിപ്പിക്കുന്ന അഗ്നേ, ദേവനായ അവിടത്തെ ഏററവും സമീപസ്ഥങ്ങളായ രക്ഷണങ്ങളാൽ മനുഷ്യസ്തോതാവായ ഞാൻ മനഃപ്രീതിയേന്താവു.

29 തവക്രത്വാസനേയംതവരാതിഭി

രഗ്നേതവപ്രശസ്തിഭിഃ

ത്വാമിദാഹുഃപ്രമതിംവസോമമാ

ഗ്നേഹഷ്സ്വദാതവേ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, തവ ക്രത്വാ സനേയം | — ത്വദീയേന പരിചരണരൂപേണ കമ്മണാ ത്വാം സംഭജേയം |
| തവ രാതി—ഭിഃ | — ത്വദീയൈഹവിദ്ദാനൈസ്സ നേയം |
| (തഥാ) തവ പ്രശസ്തി—ഭിഃ | — പ്രശംസനൈഃ, സ്തോത്രൈശ്ച ത്വാം സനേയം |
| ഹേ വസോ, അഗ്നേ, മമ, പ്ര-മതിം | — വാസകാഗ്നേ, സ്തോതുമ്മമ പ്രകൃഷ്ടബുദ്ധിം രക്ഷകം |
| ത്വാം ഇൽ ആഹുഃ | — ബ്രഹ്മവാദിനഃ കഥയന്തി |
| (അതഃ) ദാതവേ ഹഷ്സ്വ | — ദാതും ഹൃഷ്ടോഭവ, ഹഷ്യുക്ത സ്സൻ ബഹുധനം പ്രയച്ഛ |

അത്ഥം—അല്ലയോ അഗ്നേ, അവിടത്തെ പരിചരിക്കുന്ന കമ്മത്താൽ ഞാൻ ഭജിക്കുമാറാകണം. അവിടേയ്ക്കു ഹവിരപ്പ ണങ്ങളാൽ അവിടത്തെ പ്രാപിക്കുമാറാകണം. അതുപോലെ അവിടത്തെക്കുറിച്ച സ്തോത്രങ്ങളാൽ അവിടത്തോടണയുമാറാ കണം, ഏവരെയും വസിപ്പിക്കുന്ന അഗ്നേ, സ്തോതാവായ എൻെറ ഉൽകൃഷ്ടബുദ്ധിയുടെ രക്ഷകനായി അവിടത്തെത്തന്നെ യാണ് ബ്രഹ്മവാദികൾ പറയുന്നത്. (സ്തോതാക്കളുടെ

ബുദ്ധിയെ ഏകാഗ്രമായി നിർത്തുന്നതവിടുന്നാണെന്ന്,) അതി
നാൽ എനിയ്ക്കഭീഷ്ടം തരുവാൻ സന്തോഷിച്ചാലും, സന്തുഷ്ട
നായി ധാരാളം ധനം തന്നാലും.

30 പ്രസോഅഗ്നേതവോതിഭി

സ്സുവീരാഭിസ്തിരതേവാജഭർമ്മഭിഃ

യസ്യത്വംസഖ്യമാവരഃ വ. 34

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ത്വം യസ്യ സഖ്യം ആ-വരഃ | — അഭിവൃണോഷി |
| സഃ സു-വീരാഭിഃ | — യജമാനഃ ശോഭനപുത്രയുക്താഭിഃ |
| വാജഭർമ-ഭിഃ | — ബലാനാം ഭർമ, ഭരണം യാസു, താദൃശീഭിഃ |
| തവ ഊതി-ഭിഃ പ്ര തിരതേ | — രക്ഷാഭിഃ പ്രവർദ്ധതേ |

അർത്ഥം—അല്ലയോ അഗ്നേ, അവിടുന്ന് ഏവന്റെ ചങ്ങാ
ത്തം വരിക്കുന്നുവോ, കൈക്കൊള്ളുന്നുവോ, ആ യജമാനൻ
സൽപുത്രന്മാരോടുകൂടിയവയും ബലങ്ങളാൽ പാലിക്കപ്പെടുന്ന
വയുമായ അവിടുത്തെ രക്ഷകളാൽ വർദ്ധിക്കുന്നു

31 തവദ്രപ്സോനീലവാൻവാശഋത്വിയ

ഇന്ധാനസ്സിഷ്ണവാദദേ

ത്വംമഹീനാമുഷസാമസിപ്രിയഃ

ക്ഷപോവസ്തുഷുരാജസി

അന്വയം:—

| | |
|---|---|
| ഹേ സിഷ്ണോ, | — സോമേന സിച്യമാനാഗ്നേ, |
| ദ്രപ്സഃ, നീല-വാൻ | — ദ്രവണശീലഃ, ശകടനീഡേവ സ്ഥാനേന തദ്വാൻ |

വാശഃ, ഋത്വിയഃ — കാന്തഃ, ഋതൌ, വസന്താദി കാലവിശേഷേ ഭവഃ

ഇന്ധാനഃ ത്വ ആ ദദേ — സന്ദീപയൻ സോമഃ തുഭ്യം ഹോമായാധ്വര്യുണാദീയതേ

(അപി ച) ത്വം മഹീനാം – മഹതീനാം

ഉഷസാം പ്രിയഃ അസി — മിത്രഭൂതോ ഭവസി

(ഉഷസിഹ്യഗ്നയോ ഹോമായ പ്രജ്വാല്യന്തേ)

(തഥാ) ക്ഷപഃ വസ്തുഷു

രാജസി — രാത്രേസ്സംബന്ധിഷുപദാർത്ഥ ജാതേഷു പ്രകാശസേ

അർത്ഥം–സോമത്താൽ മുററും നനയ്ക്കപ്പെടുന്ന അഗ്നേ, (കൊണ്ടുവരുമ്പോഠം) ഒഴുകുന്നതും വണ്ടിക്കുള്ളടോട്ടകൂടിയതും (അതിൽ വെയ്ക്കപ്പെട്ടതും) കാമ്യവും വസന്താദിവിശേഷകാലങ്ങളിലുള വായതും, (പുറമുള്ള വസ്തുക്കളെ) പ്രകാശിപ്പിക്കുന്നതുമായ സോമം അവിടേയ്ക്ക് ഹോമിക്കാനായി അധ്വര്യുവിനാൽ നല്കപ്പെടുന്നു. കൂടാതെ, അവിടുന്ന് മഹതികളായ ഉഷസ്സുകഠംക്ക് പ്രിയപ്പെട്ടവനാകുന്നു. (ഉഷസ്സിലാണല്ലൊ അഗ്നികഠം ഹോമത്തിന്നായി പ്രോജ്വലിപ്പിക്കപ്പെടുന്നതു്) അതുപോലെ രാവിന്റെസ്സംബന്ധിച്ച വസ്തുക്കളിലും അവിടുന്ന് പ്രകാശിക്കുന്നു.

32 തമാഗന്മസോഭരയ

സ്സഹസ്രമുഷ്കംസ്വഭിഷ്ടിമവസേ

സമ്രാജംത്രാസദസ്യവം

അന്വയം.–

സഹസ്ര–മുഷ്കം — മുഷ്കാണി തേജാംസി, ബഹുതേജസ്സം

സു–അഭിഷ്ടിം,

സം–രാജം — ശോഭനാഭ്യേഷണം, സമ്യക് രാജാനം

| | |
|---|---|
| ത്രാസദസ്യവം തം | — ത്രസദസ്യോഃ രാജഷേഃ സ്തോതവ്യത്വേന സംബന്ധിനമഗ്നിം |
| സോഭരയഃ അവസേ ആ അഗന്മ | — ഋഷയോ്വയം ഹവിർഭിസ്തുതിഭിശ്ച രക്ഷണായ പ്രാപ്താ അഭ്രേ |

അർത്ഥം—ആയിരം തേജസ്സുകളൊത്തവനം (ഉപാസകരിൽ) സൽപ്രേരണയോടുകൂടിയവനും നന്നായി ശോഭിക്കുന്നവനും ത്രസദസ്യു എന്ന രാജർഷിയുടെ സ്തോത്രത്തിന്ന് പാത്രവുമായ ആ അഗ്നിയെ സോഭരികളെന്ന ഋഷികളായ ഞങ്ങൾ ഹവിസ്സുകളോടും സ്തുതികളോടും കൂടി രക്ഷയ്ക്കായി പ്രാപിയ്ക്കാവൂ.

33 യസ്യതേഅഗ്നേഅന്യേഅഗ്നയ

ഉപക്ഷിതോവയാഇവ

വിപോനദ്യുമ്നാനിയുവേജനാനാം

തവക്ഷത്രാണിവർദ്ധയൻ

അന്വയം'—

| | |
|---|---|
| ഹേ അഗ്നേ, യസ്യ തേ | |
| അന്യേ അഗ്നയഃ | — ത്വാവയവഭൂതാ അപരാ അഗ്നയഃ |
| വയാഃ-ഇവ ഉപ-ക്ഷിതഃ | — വൃക്ഷസ്യ ശാഖാ ഇവ, സമീപേ നിവസന്തോ ഭവന്തി |
| ജനാനാം | — മനുഷ്യാണാം മദ്ധ്യേഹം തസ്യ |
| തവ ക്ഷത്രാണി വർദ്ധയൻ | — ബലാനിസ്തുത്യാ പ്രവർദ്ധയൻ |
| വിപഃ ന | — അന്യേസ്തോതാര ഇവ |
| ദ്യുമ്നാ നി യുവേ | — യശാംസി നിതരാം പ്രാപ്നോഃ |

അർത്ഥം—അല്ലയോ അഗ്നേ, യാതൊരവിടത്തേയ്ക്കു ചോ അവയവഭൂതങ്ങളായ മററഗ്നികൾ മരത്തിന്ന് കൊമ്പുക പോലെ സമീപത്തിൽ സ്ഥിതിചെയ്യുന്നുവോ മനുഷ്യരി പെട്ട ഞാൻ ആ അവിടത്തെ ബലങ്ങളെ സ്തുതിയാൽ വളർ

കൊണ്ടു്, മററു സ്തോതാക്കരംപോലെ യശസ്സുകളെ നന്നായി പ്രാപിക്കുന്നു, അവിടുത്തെ പ്രസാദത്താൽ നേടുന്നു.

34 യമാദിത്യാസോ അദ്രുഹഃ
പാരംനയഥമർത്യം
മഘോനാംവിശ്വേഷാംസുദാനവഃ

അന്വയം:-

| | | |
|---|---|---|
| ഹേ അദ്രുഹഃ, സു_ദാനവഃ, | | |
| ആദിത്യാസഃ | — | അദ്രോഗ്ധാരഃ, ശോഭന ദാനാഅദിതേഃ പുത്രാഃ |
| മഘോനാം വിശ്വേഷാം | — | ഹവിഷ്മതാം സർവ്വേഷാം മദ്ധ്യേ |
| (യൂയം) യം മർത്യം | | |
| പാരം നയഥ | — | ആരബ്ധസ്യകർമ്മണസ്സമാപ്തിം പ്രാപയഥ (സ ഏവതൽഫലം ലഭതേ) |

അർത്ഥം—ദ്രോഹിക്കാത്തവരും ശോഭന ദാനന്മാരുമായ അദിതിപുത്രന്മാരേ, ഹവിര്യുക്തന്മാരായ എല്ലാവർക്കുമിടയിൽ നിങ്ങരം യാതൊരു മനുഷ്യന്നു് തുടങ്ങിവെച്ച കർമ്മത്തിന്റെ സമാപ്തിയെത്തിക്കുന്നുവോ, അവൻ മാത്രമാണു് ഫലം നേടുന്നതു്.

35 യൂയംരാജാനഃകഞ്ചിച്ചർഷണീസഹഃ
ക്ഷയന്തംമാനുഷാ അനു
വയംതേവോവരുണമിത്രാര്യമ
ന്‍സ്യാമേദൃതസ്യരഥ്യഃ

അന്വയം'—

ഹേ രാജാനഃ,
ചർഷണി–സഹഃ — രാജമാനാഃ, ശത്രുഭൂതാനാമഭി
ഭവിതാര ആദിത്യാഃ
യൂയം മാനുഷാൻ അന — മനുഷ്യാൻ, യജമാനാനനലക്ഷ്യ
ക്ഷയന്തം കം ചിൽ — ക്ഷപയന്തം കമപിശത്രും,
സർവ്വമപിശത്രുമഭിഭവഥ
ഹേ വരുണ, മിത്ര, അര്യമൻ, തേ വയം
വഃ ഋതസ്യ രത്ഥ്യഃ
സ്യാമ ഇൽ — യജ്ഞസ്യനേതാര ഏവഭവേമ

അത്ഥം—ശോഭമാനന്മാരും ശത്രുജേതാക്കളുമായ അദിതി പുത്രന്മാരേ, നിങ്ങൾ മനുഷ്യനായ യജമാനനെ ദ്രോഹിക്കുന്ന ഏതൊരു ശത്രുവിനെയും, എല്ലാ ശത്രുക്കളെയും കീഴടക്കുന്ന അല്ലയോ വരുണ, മിത്ര, അര്യമൻ, ആ ഞങ്ങൾ നിങ്ങളെസ്സം ബന്ധിച്ച യജ്ഞത്തിന്റെ നേതാക്കളാകാവൂ.

36 അദാന്മേപൌരുകുത്സ്യഃ
പഞ്ചാശതംത്രസദസ്യുർവ്വധൂനാം
മംഹിഷ്ഠോഅര്യസ്സൽപതിഃ

അന്വയം —

(ത്രസദസ്യോർദ്ദാനമൃഷിഃ പ്രശംസതി)
മംഹിഷ്ഠഃ, അര്യഃ,
സൽ–പതിഃ — ദാതൃതമഃ, അഭിഗന്തവ്യസ്വാമീ,
സതാംപാലയിതാ
പൌരു-കുത്സ്യഃ
ത്രസദസ്യുഃ — പുരുകുത്സപുത്രസ്സഃ
മേ വധൂനാം പഞ്ചാശതം
അദാൽ — ദത്തവാൻ

അത്ഥം—(ത്രസദസ്യുവിന്റെ ദാനത്തെ ഋഷി പ്രശംസിക്കുന്നു )

ഏററവും ദാനശീലനും അട്ടത്തണയാവുന്ന പ്രഭുവും സത്തുക്കൾക്ക രക്ഷകനുമായ പുരുകുത്സൻെറ മകൻ ത്രസദസ്യു അഞ്ഞൂറ് വധുക്കളെ (പെൺകിടാങ്ങളെ) എനിക്ക തന്നു.

37 ഉതമേപ്രയിയോർവ്വയിയോ

സ്സുവാസ്ത്വാഅധിതുഗ്വനി

തിസൃണാംസപ്തതീനാം

ശ്യാവഃപ്രണേതാഭുവദ്വസുർദ്ദിയാനാംപതിഃ വ. 35

അന്വയം:-

| | | |
|---|---|---|
| ഉത പ്രയിയോഃ | — | ക്ലലം യാ പ്രയൈതിസാ പ്രയിയുഃ, തസ്യാഃ |
| വയിയോഃ | — | കഷണ്ധീക്ലലം യാ അവയൈതി സാ വയിയുഃ, തസ്യാഃ, ക്ലലങ്കഷായാഃ |
| സു_വാസ്ത്വാഃ | — | സുവാസ്തുഃ നദീ, തസ്യാഃ |
| അധി തുഗ്വനി | — | തുഗ്വതീർത്ഥം, തീർത്ഥേ |
| വസുഃ | — | ദേവാനാം വാസയിതാ |
| ദിയാനാം മേ പ്ര–നേതാ | – | മമ ദാനയോഗ്യാനാം സാധനാനാം പ്രണയനശീലഃ പൌരുകുത്സ്യഃ ഭവതി |
| തിസൃണാം സപ്തതീനാം | — | ത്രിസംഖ്യാകാനാം സപ്തതീനാം ഗവാം |
| ശ്യാവഃ പതിഃ ഉവൽ | — | ശ്യാമളവർണ്ണ ഋഷഭോ ഭവൽ |

സാരം.-(സായണഭാഷ്യത്തിൽ ഈ ഋക്കിന്ന് വ്യാഖ്യാനം കാണുന്നില്ല. ത്രസദസ്യുവിൻെറ ദാനംതന്നെയാണിതിലും പരാമർശിക്കപ്പെടുന്നത് ) കരകളെ കടന്നചെല്ലുന്ന, കാന്തിയിടിച്ചു താഴുന്ന സുവാസ്തു എന്ന നദിയുടെ കരയിൽ (യാഗാദികർമ്മങ്ങളെക്കൊണ്ട്) ദേവന്മാരെ വസിപ്പിക്കുന്നവനും, എനിക്ക ദാനം ചെയ്യപ്പെടേണ്ടും സാധനങ്ങളെ കൊണ്ടുവരുന്നവനുമായി ത്രസദസ്യു ഭവിക്കുന്നു. ഇരുനൂററി

2 വീളുപവിഭിർമ്മരുതഋഭുക്ഷണ

ആരുദ്രാസസ്സുദീതിഭിഃ

ഇഷാനോഅദ്യാഗതാപുരുസ്പൃഹോ

യജ്ഞമാസോഭരീയവഃ

അന്വയം:-

| | |
|---|---|
| ഹേ ഋഭുക്ഷണഃ, രുദ്രാസഃ, | |
| മരുതഃ, | — മഹാന്തോ രുദ്രപുത്രാ മരുതഃ, |
| സുദീതി—ഭിഃ, | |
| വീളുപവി-ഭിഃ | — ശോഭനദീപ്തികൈഃ, ദൃഢനേമികൈരശ്വൈഃ |
| ആ ആ ഗത | — ആസമന്താദാഗച്ഛത |
| ഹേ പുരു—സ്പൃഹഃ | — ബഹുഭിസ്പൃഹണീയാഃ, ഈഫ്സിതവ്യാഃ |
| സോഭരീ—യവഃ | — സോഭരിം മാം കാമയമാനാഃ |
| നഃ യജ്ഞം അദ്യ | |
| ഇഷാ ആ | — ഇദാനീമന്നേന സഹാഗച്ഛത |

അർത്ഥം-മഹാന്മാരും രുദ്രപുത്രന്മാരുമായ മരുത്തുക്കളേ, ശോഭനദീപ്തിയുററവയും ഉറപ്പുള്ള ചക്രവളയങ്ങളിയന്നവയുമായ തേരുകളിൽ നിറഞ്ഞു വന്നാലും. ഏവക്കമിഷ്ടപ്പെട്ടവരേ, നിങ്ങാം സോഭരിയായ എന്നെ ഇഷ്ടപ്പെടുന്നവരായി, ഞങ്ങളുടെ യജ്ഞത്തെ ഇപ്പോഠം അന്നത്തോടുകൂടി പ്രാപിച്ചാലും.

3 വിദ്മാഹിരുദ്രിയാണാം

ശുഷ്മമുഗ്രംമരുതാംശിമീവതാം

വിഷ്ണോരേഷസ്യമീഢ്ഹുഷാം

അന്വയം:—

| | |
|---|---|
| തൃതീയാനാം, | |
| ശിമീ_വതാം | — ത്രപുത്രാണാം, കർമ്മവതാം |
| വിഷ്ണോഃ ഏഷസ്യ | |
| മീള്ഹുഷാം | — വ്യാപ്തസ്യ, ഏഷണീയസ്യ വൃഷ്ട്യുദകസ്യ സേക്തൄണാം |
| മരുതാം ഉഗ്രം പ്രയഃ | |
| വിദ്മ ഹി | — ഉൽഗൂർണ്ണം ബലം ജാനീമഃ ഖലു |

അർത്ഥം—തൃപുത്രന്മാരും കർമ്മവാന്മാരും വ്യാപിച്ച മഴവെള്ളത്തിന്റെ വർഷിതാക്കളുമായ മരുത്തുക്കളുടെ ഉഗ്രമായ ബലം നാമറിയുന്നുണ്ടല്ലോ

4 വിദ്വീപാനിപാപതന്തിഷ്ഠദ്ദുച്ഛുനോ

ഉഭേയുജന്തരോദസീ

പ്രധന്വാന്യൈരതശുഭ്രഖാദയോ

യദേജഥസ്വഭാനവഃ

അന്വയം:—

| | |
|---|---|
| ഹേ ശുഭ്ര-ഖാദയഃ, | |
| സ്വ_ഭാനവഃ, | — ശോഭനായുധാഃ, സ്വായത്തദീപ്തയഃ, |
| (യൂയം) യത് ഏജഥ | — യദാ കമ്പയഥ തദാ |
| ദ്വീപാനി വി പാപതൻ | — ഉദകമദ്ധ്യസ്ഥലാന്യത്യന്തം വിപതന്തി |
| തിഷ്ഠത് ദുച്ഛുനാ | — സ്ഥാവരം വൃക്ഷജാതം ദുഃഖേനയുജ്യതേ |
| ഉഭേ രോദസീ യുജന്ത | — ദ്യാവാപൃഥിവ്യാവപ്യാഗമനജനിതേന കമ്പനേന യോജയന്തി |
| ധന്വാനി പ്ര ഐരത | — ഗമനശീലാന്യുദകാനിച പ്രഗച്ഛന്തി |

അൎത്ഥം—ശോഭനായുധന്മാരും സ്വയം പ്രകാശിക്കുന്നവരുമായ മരുത്തുക്കളേ, നിങ്ങൾ കല്പക്കമ്പോൾ ദ്വീപുകൾ കൂടി മറിയുന്നു; ഉറച്ചുനില്ക്കുന്ന മരക്കൂട്ടം കമ്പത്തിൽ പെടുന്നു, ദ്യാവാപൃഥിവികൾ ഇരുപേരെയും നിങ്ങളുടെ വരവുകൊണ്ടുണ്ടാകുന്ന കല്പക്കത്താൽ നിങ്ങൾ ഒന്നാക്കുന്നു ഒഴുകുന്ന ജലങ്ങൾ (കൂടുതൽ) ഒഴുകിപ്പോകുന്നു.

5 അച്യുതാചിദ്വോഅജ്മന്നാ

നാനദതിപൎവ്വതാസോവനസ്പതിഃ

ഭൂമിൎയ്യാമേഷുരേജതേ വ 36

അന്വയം:—

(ഹേ മരുതഃ) വഃ അജ്മൻ— യുഷ്മാകമജ്മനി, ആഗമനേസതി

അച്യുതാ ചിൽ

പൎവ്വതാസഃ — ച്യാവയിതുമശക്യാ അപി പൎവ്വതാഃ, ഗിരയഃ

വനസ്പതിഃ — വനസ്പതയഃ, വൃക്ഷാഃ (ജാത്യേകവചനം)

ആ നാനദതി — അഭിതോഭൃശം ശബ്ദയന്തേ

(അപിച) യാമേഷു — യുഷ്മദീയേഷുഗമനേഷു

ഭൂമിഃ രേജതേ — കമ്പതേ

അൎത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങളുടെ വരവിൽ മറിച്ചിടപ്പെടാൻ കഴിയാത്ത മലകളും, മരങ്ങളും ഉറക്കെശ്ശബ്ദിക്കുന്നു മാത്രമല്ല, നിങ്ങളുടെ പോക്കുകളിൽ ഭൂമി കല്പങ്ങുന്നു.

6 അമായവോമരുതോയാതവേദ്യൌ

ജ്ജിഹീതഉത്തരാബൃഹൽ

യത്രാനരോദേദീശതേതന്വഷ്വാ

തവക്ഷാംസിബാഹ്വോജസഃ

അന്വയം:–

| | |
|---|---|
| ഹേ മരുതഃ, യത്ര | — യസ്മിന്നന്തരിക്ഷേ |
| ബാഹു–ഓജസഃ നരഃ | — ബാഹ്വോഃ ഓജഃ ബലം യേഷാം താദൃശാനേതാരോ മരുതഃ |
| ത്വക്ഷാംസി തന്വഷു | — ദീപ്താന്യാഭരണാന്യാത്മീയേഷു ശരീരേഷു |
| ആ ദേദിശതേ | — ആ ദൃഷ്ടാനി, ധൃതാനികുർവ്വന്തി |
| വഃ അമായ യാതവേ | — ബലായയാത്രും |
| ബൃഹൽ | — അന്തരിക്ഷം വിസൃജ്യ |
| ദ്യൗഃ ഉൽ–തരാ | — ദ്യുലോകമുൽഗതതരം |
| ജിഹീതേ | — ഗച്ഛതി |

(യുഷ്മദാഗമനാൽ ഭീതാസതീ ആന്തരിക്ഷം സ്ഥാനംപരിത്യജ്യ ഊർദ്ധ്വം പാലയതേ)

അത്ഥം—അല്പ്യയോ മരുത്തുക്കളേ, യാതൊരന്തരിക്ഷത്തിൽ കയ്യൂക്കുള്ള നേതാക്കളായ മരുത്തുക്കരം ഭാസമാനങ്ങളായ ആഭരണങ്ങരം സ്വശരീരങ്ങളിൽ ധരിക്കുന്നുവോ, (ഇടിമിന്നൽ) നിങ്ങളുടെ ബലത്തിന്നവിടെ വിഹരിക്കാനായി ആ അന്തരിക്ഷം വിട്ട് ദ്യുലോകം മേൽപോട്ട പോകുന്നു (നിങ്ങളുടെ വരവിൽ പേടികൊണ്ട് അന്തരിക്ഷത്തിലുള്ള സ്ഥാനം വിട്ട ദ്യുലോകം മേൽപോട്ടോടുന്നു )

7 സ്വധാമനുശ്രീയംനരോ
മഹിത്വേഷാഅമവന്തോവൃഷപ്സവഃ
വഹന്തേഅഹ്രുതപ്സവഃ

അന്വയം —

| | |
|---|---|
| ത്വേഷാഃ, അമ–വന്തഃ | — ദീപ്താഃ, ബലവന്തഃ |
| വൃഷ–പ്സവഃ, | |
| അഹ്രുത–പ്സവഃ | — വർഷണരൂപാഃ അകുടിലരൂപാഃ |
| നരഃ സ്വധാം അനു | — നേതാരോ മരുതോ ഹവിരന്ന മനുലക്ഷ്യ |
| മഹി ശ്രീയം വഹന്തേ | — മഹതീം ശോഭാം ധാരയന്തി |

അത്ഥം—പ്രകാശിക്കുന്നവരും ബലവാന്മാരും വഷ്ണത്രുപന്മാരും അകടിലാകൃതികളുമായ നേതാക്കാം, മരുത്തുക്കാം ഹവിരന്നത്തെ ഉദ്ദേശിച്ച്, അത്ര വന്ന് സ്വീകരിപ്പാനായി, മഹത്തായ കാന്തിയേന്തുന്നു.

8 ഗോഭിവ്വാണോഅജ്യതേസോഭരീണാം
രഥേകോശേഹിരണ്യയേ
ഗോബന്ധവസ്സുജാതാസഇഷേഭുജേ
മഹാന്തോനസ്സ്പർസേന

അന്വയം:—

| | |
|---|---|
| ഹിരണ്യയേ രഥേ കോശേ | — ഹിരൺമയേ രഥേ കോശവദ്വേഷ്ടിതേ മദ്ധ്യഭാഗേ |
| സോഭരീണാം ഗോഭിഃ | — ഋഷീണാം ശബ്ദൈഃ, സ്തുതിഭിഃ |
| വാണഃ അജ്യതേ | — മരുദ്വീണാവ്യജ്യതേ, പ്രകടീക്രിയതേ |
| (അപി ച) | |
| ഗോ-ബന്ധവഃ | — ഗോമാതൃകാഃ |
| സു-ജാതാസഃ, മഹാന്തഃ | — ശോഭനജന്മാനഃ, മഹാനുഭാവാ മരുതഃ |
| നഃ ഇഷേ, ഭുജേ | — അസ്മാകമന്നായ, ഭോഗായ |
| സ്പരസേ ന | — പ്രീത്യൈ ക്ഷിപ്രം ഭവന്തി |

അത്ഥം—സ്വൎണ്ണമയമായ തേരിൽ ഉറപോലെയുള്ള മദ്ധ്യഭാഗത്തു് മരുത്തുക്കളുടെ വീണ സോഭരികളെന്ന ഋഷികളുടെ സ്തുതിശബ്ദങ്ങളാൽ വ്യക്തീഭവിക്കുന്നു, പ്രകടമാക്കപ്പെടുന്നു. അതായതു് മരുത്തുക്കളുടെ വീണാധ്വനിയും ഋഷികളുടെ സ്തുതിശബ്ദങ്ങളും ഇണങ്ങുന്നു. പിന്നെ, പൃശ്നിയെന്ന പശുവിന്നു് പിറന്നവരും നല്ല ജന്മമൊത്തവരും മഹാനുഭാവന്മാരുമായ മരുത്തുക്കാം നമുക്കന്നത്തിന്നും ഭോഗത്തിന്നും വേണ്ടി വേഗത്തിൽ പ്രീതിയുള്ളായി ഭവിക്കുന്നു. (പ്രീതരായിത്തീരുന്നു )

9 പ്രതിവോവൃഷദഞ്ജയോ

വൃഷ്ണേശർദ്ധായമാരുതായഭരധ്വം

ഹവ്യാവൃഷപ്രയാവ്ണേ

അന്വയം:—

| | |
|---|---|
| ഹേ വൃഷൽ-അഞ്ജയഃ | — വർഷകേണ സോമേനാഞ്ചതഃ, സിഞ്ചന്തോധ്വര്യവഃ |
| വൃഷ-പ്രയാവ്ണേ | — വൃഷണഃ, സേക്താരഃ, പ്രയാവാനഃ, പ്രഗന്താരോ യസ്യേതിൻ തസ്മൈ |
| വഃ വൃഷ്ണേ മാരുതായ ശർദ്ധായ | — യൂയം വർഷിത്രേ മരുൽസംഘരൂപായ ബലായ |
| ഹവ്യാ പ്രതി ഭരധ്വം | — ഹവ്യാനി, ഹവീംഷ്യാ ഹവനീയംപ്രതി ഹരത |

അർത്ഥം—ഒഴുകുന്ന സോമത്താൽ അഗ്ന്യാദിദേവന്മാരെ നനയ്ക്കുന്ന അധ്വര്യുക്കളേ, നിങ്ങൾ, വർഷണശീലമുററ് മരുൽസമൂഹരൂപമായ ബലത്തിന്നായി ഹവിസ്സുകരം ആഹവനീയസ്ഥാനത്തെത്തിക്കുക.

10 വൃഷണശ്വേനമരുതോവൃഷപ്സുനാ

രഥേനവൃഷനാഭിനാ

ആശ്യേനാസോനപക്ഷിണോവൃഥാനരോ

ഹവ്യാനോവീതയേഗത വ. 37

അന്വയം —

| | |
|---|---|
| ഹേ നരഃ, മരുതഃ, | — നേതാരോമരുതഃ, |
| വൃഷണശ്വേന | — വൃഷഭിഃ, സേചനസമർത്ഥൈരശ്വൈരുപേതേന |
| വൃഷ-പ്സുനാ | — വർഷകരൂപയുക്തേന |

വൃഷ-നാഭിനാ രഥേന — നാഭിശ്ചക്രച്ഛിദ്രം, വഷ്കനാഭി യുക്തേന രഥേന
ശ്യേനാസഃ ന പക്ഷിണഃ — ശംസനീയഗതയഃ പക്ഷിണോ യഥാ ശീഘ്രമാഗച്ഛന്തി തദ്വൽ
വൃഥാ വീതയേ — അനായാസേന ഭക്ഷണാൎത്ഥം
നഃ ഹവ്യാ ആ ഗത — അസ്മാകം ഹവീംഷ്യാഗച്ഛത

അൎത്ഥം—അല്ലയോ നേതാക്കളായ മരുത്തുക്കളേ, യൌവനത്തിലപ്പുറം കതിരുകളോടുകൂടിയതും വഷ്കരൂപമിയന്നതും വെള്ളമൊലിക്കുന്ന ചക്രത്തുളകൾ ഒത്തതുമായ തേരിൽ, ഭംഗിയിൽ പറക്കുന്ന പക്ഷികൾ വേഗത്തിൽ വരുന്നപോലെ, അനായാസമായി ഭക്ഷണത്തിന്നുവേണ്ടി ഞങ്ങളുടെ ഹവിസ്സുകളെ പ്രാപിച്ചാലും.

11 സമാനമഞ്ജ്യേഷാം
വിഭ്രാജന്തേരുക്മാസോഅധിബാഹുഷു
ദവിദ്യുതത്യൃഷ്ടയഃ

അന്വയം:—

ഏഷാം അഞ്ജി സമാനം — മരുതാം രൂപാഭിവ്യഞ്ജകമാഭരണം ഏകവിധമേവ
രുക്മാസഃ വി ഭ്രാജന്തേ — ദീപ്യമാനാസ്സുവൎണ്ണഹാരാ വക്ഷസി ദീപ്യന്തേ
(തഥാ) ബാഹുഷു അധി — അംസേഷു
ഋഷ്ടയഃ ദവിദ്യുതതി — ശക്ത്യാദീന്യായുധാന്യത്യൎത്ഥം ദ്യോതന്തേ

അൎത്ഥം—ഈ മരുത്തുക്കളുടെ ആഭരണം ഒരേവിധത്തിലുള്ളതാണ്. മിന്നുന്ന കനകമാലകൾ മാറിൽ പ്രശോഭിക്കുന്നു. അതുപോലെ കൈകളിൽ ശക്തിമുതലായ ആയുധങ്ങൾ തിളങ്ങുന്നു.

12 തളഗ്രാസോവൃഷണഉഗ്രബാഹവോ

നകിഷ്ടനൂഷുയേതിരേ

സ്ഥിരാധന്വാന്യായുധാരഥേഷുവോ

നീകേഷ്വധിശ്രിയഃ

അന്വയം –

| | |
|---|---|
| ഉഗ്രാസഃ | — ഉൽഗൂണ്ണാഃ, സർവ്വകാര്യേഷു ഉദ്യതാഃ |
| വൃഷണഃ, ഉഗ്ര–ബാഹവഃ | — വഷിതാരഃ ഉൻഗൂണ്ണബാഹുകാഃ |
| തേ തനൂഷു | — മരുത ആത്മീയേഷു ശരീരേഷു |
| നകിഃ യേതിരേ | — രക്ഷണായ ന പ്രയതന്തേ |

(നഹികശ്ചിത്തേഷാം ശരീരാണി ബാധിതും ശക്നോതി)
(ഹേ മരുതഃ,) വഃ
രഥേഷു ധന്വാനി

| | |
|---|---|
| ആയുധാ | — യുഷ്മാകം രഥേ ധന്വംഷി ബാണാദീനി ച |
| സ്ഥിരാ | — സ്ഥിരാണി, ദൃഢതരാണി സന്തി |
| (അതഃ) അനീകേഷു അധി ശ്രിയഃ | — സേനാമുഖേഷു ജയസമ്പദോ ഭവന്തി |

അത്ഥം–ഊക്കുററവരും എല്ലാ കാര്യങ്ങളിലും ഉദ്യതന്മാരും വഷണശീലമുററവരും ബാഹുബലമിയന്നവരുമായ ആ മരുത്തുക്കാം സ്വന്തം ശരീരങ്ങളെ രക്ഷിക്കാനായി പ്രയതനിക്കുന്നില്ല (ആരും അവരുടെ ശരീരങ്ങളെ ഉപദ്രവിയ്ക്കാൻ ശക്തരല്ല) അല്ലയോ മരുത്തുക്കളേ, നിങ്ങളുടെ തേരുകളിൽ വില്ലമ്പുകം മുതലായ ആയുധങ്ങാം ഉറപ്പുററവയായിരിക്കുന്നു അതിനാൽ സേനാമുഖങ്ങളിൽ ജയശ്രീകാം വേിക്കുന്നു

13 യേഷാമർണ്ണോനസപ്രഥോ

നാമത്വേഷംശശ്വതാമേകമിദ്ഭുജേ

വയോനപിത്ര്യംസഹഃ

അന്വയം'—

| | |
|---|---|
| അർണ്ണഃ ന സ–പ്രഥഃ | — ഉദകമിവ സർവ്വതഃ പൃഥു, വിസ്തീർണ്ണം |
| ത്വേഷം ശശ്വതാം | |
| യേഷാം | — ദീപ്തം ബഹൂനാം മരുതാം |
| നാമ ഏകം ഇൽ | — മരുത ഇതി നാമധേയമേകമേവ സൽ |
| സഹഃ | — പ്രസഹനശീലം തൽ |
| പിത്ര്യം വയഃ ന ഭുജേ | — തദ്യഥാ വിസ്രംഭേണേ ഭോഗായ യഥാ തഥാ ഭവതി |

അർത്ഥം—വെള്ളംപോലെ എമ്പാടും പരന്ന്, വളരെപ്പേർ ചേൎന്ന, മരുത്തുക്കളുടെ പ്രകാശമുററ നാമം, മരുത്തുക്കളെന്ന പേർ, ഒന്നായി ഭവിച്ച് ജയശീലമുററ ആ പേർ, അച്ഛൻ സമ്പാദിച്ച അന്നം മകന് വിശ്വാസത്തോടുകൂടി, തനിയ്ക്കുചേൎന്ന താണെന്ന ബോധത്തോടുകൂടി, അനുഭവത്തിന് ഭവിക്കുന്ന പോലെ, ലോകത്തിന്ന മുഴവൻ അനുഭവിയ്ക്കാനായി ഭവിക്കുന്ന

14 താൻവന്ദസ്വമരുതസ്താഉപസ്തുഹി

തേഷാംഹിധുനീനാം

അരാണാംനചരമസ്തദേഷാം

ദാനാമഹ്നാതദേഷാം

അന്വയം —

(ഹേ അന്തരാത്മൻ,) താൻ

| | |
|---|---|
| മരുതഃ വന്ദസ്വ | — പ്രണമ |
| താൻ ഉപ സ്തുഹി | — ഉപേത്യ സ്തുതിം കുരു |

12 തഉഗ്രാസോവൃഷണഉഗ്രബാഹവോ

നകിഷ്ടനൂഷുയേതിരേ

സ്ഥിരാധന്വാന്യായുധാരഥേഷുവോ

നീകേഷ്വധിശ്രിയഃ

അന്വയം:-

| | |
|---|---|
| ഉഗ്രാസഃ | — ഉൽഗൂണ്ണാഃ, സർവ്വകാര്യേഷു ഉദ്യതാഃ |
| വൃഷണഃ, ഉഗ്ര-ബാഹവഃ | — വർഷിതാരഃ ഉൽഗൂണ്ണബാഹുകാഃ |
| തേ തനൂഷു | — മരുത ആത്മീയേഷു ശരീരേഷു |
| നകിഃ യേതിരേ | — രക്ഷണായ ന പ്രയതന്തേ |

(നഹികശ്ചിത്തേഷാം ശരീരാണി ബാധിതും ശക്നോതി)

(ഹേ മരുതഃ,) വഃ

രഥേഷു ധന്വാനി

| | |
|---|---|
| ആയുധാ | – യുഷ്മാകം രഥേ ധനൂംഷി ബാണാദീനി ച |
| സ്ഥിരാ | — സ്ഥിരാണി, ദൃഢതരാണി സന്തി |

(അതഃ) അനീകേഷു

| | |
|---|---|
| അധി ശ്രിയഃ | — സേനാമുഖേഷു ജയസമ്പദോ ഭവന്തി |

അർത്ഥം-ഊക്കുററവരും എല്ലാ കാര്യങ്ങളിലും ഉദ്യതന്മാരും വർഷണശീലമുററവരും ബാഹുബലമിയന്നവരുമായ ആ മരുത്തുക്കൾ സ്വന്തം ശരീരങ്ങളെ രക്ഷിക്കാനായി പ്രയത്നിക്കുന്നില്ല. (ആരും അവരുടെ ശരീരങ്ങളെ ഉപദ്രവിയ്ക്കാൻ ശക്തരല്ല). അല്ലയോ മരുത്തുക്കളേ, നിങ്ങളുടെ തേരുകളിൽ വില്ലമ്പുകൾ മുതലായ ആയുധങ്ങൾ ഉറപ്പുററവയായിരിക്കുന്നു അതിനാൽ സേനാമുഖങ്ങളിൽ ജയശ്രീകൾ വേഴ്ക്കുന്നു.

16 യസ്യവായൂയംപ്രതിവാജിനോനര

ആഹവ്യാവീതയേഗഥ

അഭിഷദ്യുമ്നൈരുതവാജസാതിഭി

സ്സുമ്നാവോധൂതയോനശൽ

അന്വയം:—

ഹേ നരഃ, ധൂതയഃ, — നേതാരഃ കമ്പയിതാരോ മരുതഃ,

യൂയം യസ്യ വാ വാജിനഃ — യസ്യ ച ഹവിഷ്മതോ യജമാനസ്യ

ഹവ്യാ പ്രതി വീതയേ

ആ ഗഥ — ഹവീംഷ്യഭിലക്ഷ്യഭക്ഷണായാ ഗച്ഛഥ

സഃ ദ്യുമ്നൈഃ — ദ്യോതമാനൈര്യശോഭിഃ യജമാനഃ

ഉത വാജസാതി–ഭിഃ — അപിച വാജാനാം, അന്നാനാം സംഭജനൈശ്ച

വഃ സുമ്നാ അഭി നശൽ — യുഷ്മാകം സംബന്ധീനി സുഖാനി അഭിപ്രാപ്നോതി

അൎത്ഥം—നേതാക്കളും എല്ലാമിളക്കുന്നവരുമായ മരുത്തുക്കളേ, നിങ്ങൾ യാതൊരു ഹവിര്യുക്തനായ യജമാനന്റെ ഹവിസ്സുകളെ ഉദ്ദേശിച്ച് ഉൾക്കൊള്ളാൻ വരുന്നുവോ, ആ യജമാനൻ ഭാസമാനങ്ങളായ യശസ്സുകളാലും അന്നലാഭങ്ങളാലും നിങ്ങൾക്കു ചേൎന്ന സുഖങ്ങളെ നേരെ പ്രാപിക്കുന്നു.

17 യഥാരുദ്രസ്യസൂനവോ

ദിവോവശന്ത്യസുരസ്യവേധസഃ

യുവാനസ്തഥേദസൽ

| | |
|---|---|
| ഹി ധുനീനാം തേഷാം | — കമ്പയിതൄണാം മരുതാം വയം |
| അരാണാം ചരമഃ ന | — അര്യാണാം, സ്വാമിനാം ഹീനഃ സേവക ഇവശേഷഭൂതാസ്മഃ |
| തൽ ഏഷാം; തൽ | |
| ഏഷാം | — തസ്മാൽ മരുതാമേവ (പുനരുക്തിരാദരാർത്ഥാ) |
| ദാനാ മഹ്നാ | — ദാനാനി മഹത്വേന ഭവന്തി |

അർത്ഥം—അല്ലയോ അന്തരാത്മാവേ, ആ മരുത്തുക്കളെ വന്ദിയ്ക്കുക. അവരെ അണഞ്ഞ് സ്തുതിക്കുക. കാരണം, എല്ലാം ഇളക്കുന്നവരായ മരുത്തുക്കൾക്ക് നമ്മൾ, പ്രഭുക്കൾക്ക് മോശക്കാരനായ സേവകനെന്ന പോലെ ബാക്കിയായവരാകുന്നു. അതിനാൽ മരുത്തുക്കളുടെ തന്നെ ദാനം മഹത്വത്തോടുകൂടി ഭവിക്കുന്നു.

15 സുഭഗസ്സ്വഊതി
ഷ്വാസപൂർവ്വാസുമരുതോവ്യുഷ്ടിഷു
യോവാനൂനമുതാസതി — വ 38

അന്വയം:—

| | |
|---|---|
| ഹേ മരുതഃ, ഉത യഃ | — അപിചയോ മനുഷ്യഃ, സ്തോതാ |
| നൂനം അസതി വാ | — അവശ്യം യുഷ്മാകം ഭവതി വാ |
| സഃ വഃ ഊതിഷു | — യുഷ്മാകം രക്ഷാസു |
| പൂർവ്വാസു വി—ഉഷ്ടിഷു | — ബഹ്വീഷൂഷസ്സു |
| സു—ഭഗഃ ആസ | — ശോഭനധനോ ഭവതി |

അർത്ഥം—അല്ലയോ മരുത്തുക്കളേ, മുൻപറഞ്ഞതുകൂടാതെ ഏതു മനുഷ്യൻ, സ്തോതാവ്, തീർച്ചയായും അവിടുത്തേക്ക ചേർന്നവനാകുന്നുവോ, അവൻ നിങ്ങളുടെ രക്ഷകളിൽ വളരെ നാളുകളോളം ശോഭനധനനായി ഭവിക്കുന്നു.

| | | |
|---|---|---|
| വസ്യസാ ഹൃദാ | — | വസീയസാ, വസുമതാ ഹൃദയേന |
| ഉപ ആ വവൃധ്വം | — | ഉപേത്യാഭിസംഭജത |

അത്ഥം–അല്ലയോ നിത്യയുവാക്കളായ മരുത്തുക്കളേ, ശോഭനദാനന്മാരായ ഏവർ ദേവന്മാരായ നിങ്ങളെ പൂജിക്കുന്നുവോ, ഏവർ വഷിതാക്കളായ നിങ്ങളെ ഹവിസ്സുകളാൽ യജിക്കുകയും ചെയ്യുന്നുവോ, ആ രണ്ടുവിധത്തിലും ഉപാസകരായ ഞങ്ങളെ ഉദ്ദേശിച്ച് ഏററവും സമ്പന്നമായ ഹൃദയത്തോടുകൂടി സമീപം പ്രാപിച്ചാലും, അഭിവൃദ്ധരാക്കിയാലും.

19 യൂനഊഷുനവിഷ്ഠയാ

വൃഷ്ണഃപാവകാഅഭിസോഭരേഗിരാ

ഗായഗാഇവചക്ക്യഷൽ

അന്വയം:–

| | | |
|---|---|---|
| ഹേ സോഭരേ, യൂനഃ | — | നിത്യതരുണാൻ |
| വൃഷ്ണഃ, പാവകാൻ | — | വഷിതൄൻ, ശോധകാൻ മരുതഃ |
| നവിഷ്ഠയാ ഗിരാ ഉ | — | അതിശയേനാഭിനവയാസ്തുതിരൂപയാ വാചാ ഏവ |
| ചർക്കൃഷൽ ഗാഃ–ഇവ | — | പുനഃ പുനഃ കൃഷൻ യഥാ ശക്താൻ അനഡുഹ ഇവ |
| സു അഭി ഗായ | — | ശോഭനമഭിഷ്ടുഹി |

അത്ഥം–അല്ലയോ സോഭരേ, നിത്യതരുണന്മാരും വഷിതാക്കളും എല്ലാം ശുദ്ധീകരിക്കുന്നവരുമായ മരുത്തുക്കളെ ഏററവും പുതിയ സ്തുതിവാക്കിനാൽ, കരുത്തുററ കാളകളെ കൃഷിക്കാരൻ പ്രശംസിക്കുന്നപോലെ, നന്നായി സ്തുതിക്കുക.

20 സാഹായേസന്തിമുഷ്ടിഹേവഹവ്യോ

വിശ്വാസുപൃത്സുഹോതൃഷു

വൃഷ്ണശ്ചന്ദ്രാന്നസുശ്രവസ്തമാൻഗിരാ

വന്ദസ്വമരുതോഅഹ

വ 39

അന്വയം:-

| | |
|---|---|
| രുദ്രസ്യ സൂനവഃ | — പുത്രാഃ |
| അസുരസ്യ വേധസഃ | — വൃഷ്ടേഃ കർത്താരഃ (അസൂൻ, പ്രാണാൻ രാതി, ദദാതീത്യസുരം വൃഷ്ടിജലം) |
| യുവാനഃ ദിവഃ | — നിത്യതരുണാമരുതഃ അന്തരിക്ഷാദാഗത്യ |
| യഥാ വശന്തി തഥാ ഇത് നസത് | — യേനപ്രകാരേണാസ്മാൻ കാമയന്തേ, തേനപ്രകാരേണേ ദം സ്തോത്രം ഭവതു |

അർത്ഥം—രുദ്രപുത്രന്മാരും വൃഷ്ടികർത്താക്കളും നിത്യയുവാക്കളുമായ മരുത്തുക്കൾ അന്തരിക്ഷത്തിൽ നിന്ന വന്ന്, ഏതുപ്രകാരമായാൽ നമ്മളെ ഇഷ്ടപ്പെടുമോ അപ്രകാരം, അതിന്നതക്കവണ്ണമാവട്ടെ ഈ സ്തോത്രം.

18 യേചാർഹന്തിമരുതസ്സുദാനവ
സ്മന്മീള്ഹുഷശ്ചരന്തിയേ
അതശ്ചിദാനഉപവസ്യസാഹ്വദാ
യുവാനആവവൃധ്വം

അന്വയം:-

| | |
|---|---|
| ഹേ യുവാനഃ, സു-ദാനവഃ യേ, മരുതഃ | — നിത്യതരുണാമരുതഃ, |
| വഃ അർഹന്തി | — ശോഭനദാനാ, യുഷ്മാൻ പൂജയന്തി |
| യേ ച മീള്ഹുഷഃ | — സേക്തൄൻ വഃ |
| സ്മത് ചിത് ചരന്തി | — പ്രശസ്തം ഹവിർഭിഃ പ്രചരന്തി, യജന്തി ച |
| (താന്യജമാനാൻ) അതഃ നഃ ആ | — തസ്മാദസ്മാനഭിലക്ഷ്യ |

യുള്ള ബന്ധമുററവരായി) കിഴക്ക മുതലായ ദിക്കുകളെ പ്രാപിച്ച് അന്യോന്യം നക്കുന്നുവല്ലൊ. (ഇവിടെ മരുത്തുക്കളുടെ മാതാക്കളായ പശുക്കളെത്തന്നെ കിഴക്ക മുതലായ ദിക്കുകളായി രൂപണം ചെയ്തിരിക്കുകയാണ്. ആ ദിക്കുകൾ പരസ്പരം തൊട്ടുതൊട്ട് നില്ക്കുന്നതിനെയാണ് നക്കുന്നതായി സങ്കല്പിക്കുന്നത്.)

22 മർത്തശ്ചിദ്വോനൃതവോരുക്മവക്ഷസ

ഉപ്ഭ്രാതൃത്വമായതി

അധിനോഗാതമരുതസ്സദാഹിവ്

ആപിത്വമസ്തിനിധ്രുവി

അന്വയം:—

ഹേ നൃതവഃ,

| | |
|---|---|
| രുക്മ—വക്ഷസഃ മരുതഃ | — നൃത്യന്തഃ, രോചമാനാഭരണം വക്ഷസി യേഷാം, തഥോക്താ മരുതഃ |
| മർത്തഃ ചിൽ വഃ | |
| ഭ്രാതൃ—ത്വം | — മനുഷ്യോപിസ്തോതായുഷ്മാകം സഖിത്വം |
| *ആ ഉപ അയതി* | — *ആഭിമുഖ്യേനോപഗച്ഛതി* |
| ഉത നഃ അധി ഗാത | — അപിചാസ്മാൻ, മനുഷ്യാനധിബ്രൂത, അസ്മൽ പക്ഷപാത വചനാഭവേത |
| ഹി വഃ ആപി—ത്വം | — യസ്മാൽ യുഷ്മാകം ബന്ധുത്വം |
| നി—ധ്രുവി സദാ അസ്തി | — നിതരാം ധാരയിതവ്യേ യജ്ഞേസര്വ്വദാവിദ്യതേ |

അർത്ഥം—നൃത്തംചെയ്യുന്നവരും മിന്നുന്ന ആഭരണങ്ങൾ മാറിലണിഞ്ഞവരുമായ മരുത്തുക്കളേ, മനുഷ്യനാണെങ്കിലും സ്തോതാവ് നിങ്ങളുടെ ചങ്ങാതത്തെ നേരെ പ്രാപിക്കുന്നു. അതിനാൽ സ്തോതാക്കളായ ഞങ്ങളെക്കുറിച്ച് (ദേവന്മാരോട്) അധിവചിച്ചാലും, അനുകൂലപക്ഷപാതമായി പറഞ്ഞാലും.

അന്വയം —

(ഹേ സോഭരേ)

| | |
|---|---|
| വിശ്വാസു പൃത്-സു | — സർവാസുപൃതനാസു, യുദ്ധേഷു |
| ഹോതൃഷു | — ആഹ്വാനശീലേഷുയോദ്ധൃഷു |
| യേ സഹാഃ സന്തി | — അഭിഭവിതാരോ ഭവന്തി |
| ഹവ്യഃ മുഷ്ടിഹാ-ഇവ | — ഹ്വാതവ്യഃ മല്ലഇവ |
| ന വൃഷ്ണഃ ചന്ദ്രാൻ | — സംപ്രതിവർഷിതൄൻ, ആഹ്ലാദകാൻ |
| സുശ്രവഃ-തമാൻ | |
| മരുതഃ അഹ | — ശോഭനയശസ്താംസ്താൻ ഏവ |
| ഗിരാ വന്ദസ്വ | — വാചാസ്തുഹി |

അർത്ഥം—അല്ലയോ സോഭരേ, എല്ലാ യുദ്ധങ്ങളിലും പോരിനുവിളിക്കുന്ന യോദ്ധാക്കളിൽ കൈമുട്ടിനാൽ ശത്രുക്കളെ തകർക്കുന്ന മല്ലനെന്നപോലെ ഏവർ വിജയികളാകുന്നുവോ, കാമവർഷിതാക്കളും ആഹ്ലാദപ്രദന്മാരും ഏററവും യശസ്സൊത്തവരുമായ ആ മരുത്തുക്കളെത്തന്നെ സ്തുതിവചനത്താൽ വന്ദിക്കുക

21 ഗാവശ്ചിദ്ഘാസമന്യവ

സജാത്യേനമരുതസ്സബന്ധവഃ

രിഹതേകകുഭോമിഥഃ

അന്വയം —

| | |
|---|---|
| ഹേ സ-മന്യവഃ മരുതഃ | — സമാനതേജസ്കാമരുതഃ |
| ഗാവഃ ചിത് | |
| സ-ജാത്യേന | — ഗാവശ്ചയുഷ്മൻമാതൃഭൂതാഃ സമാനജാതീയത്വേന |
| സ-ബന്ധവഃ | — സമാനബന്ധകാസ്സന്ത്യഃ |
| കകുഭഃ മിഥഃ രിഹതേ ഘ | — പ്രാച്യാദിദിശഃ പ്രാപ്യ പരസ്പരം ലിഹന്തിഹി |

അർത്ഥം—സമാനതേജസ്സന്മാരായ മരുത്തുക്കളേ നിങ്ങളും കാമമാതാവായ പശുക്കളും സമാനജാതീയത്വത്തോടുകൂടി സമാനബന്ധുത്വമുള്ളവരായി (അതായത് — നിങ്ങളോടൊത്തപോലെ

| | |
|---|---|
| യാഭിഃ തുഗ്രം | — സ്തോതൄണാം ശത്രൂൻ ഹിംസഥ |
| യാഭിഃ ക്രിവിം ദശസ്യഥ | — കൂപം തൃഷ്ണാബാധിതായ ഗോതമായ പ്രയച്ഛഥ |
| ശിവാഭിഃ | — കല്യാണീഭിസ്താഭിസ്സർവ്വാഭിഃ |
| ഊതി–ഭിഃ നഃ മയഃ ഭൂത | — രക്ഷാഭിരസ്മാകം സുഖം ഭാവയത |

അർത്ഥം–സുഖപ്രദന്മാരും ശത്രുക്കളോടുചേരാത്തവരും (ശത്രുക്കളില്ലാത്തവരും) ആയ മരുത്തുക്കളേ, നിങ്ങളേവയാൽ സമുദ്രത്തെ രക്ഷിക്കുന്നുവോ, ഏവയാൽ സ്തോതാക്കളുടെ ശത്രുക്കളെ ഒടുക്കുന്നുവോ, ഏവയാൽ ദാഹിച്ചുവലഞ്ഞ ഗോതമന്നു് കിണർ (എടുത്തുമുഖത്തുകാണിച്ചു) വെള്ളം കൊടുക്കുന്നുവോ, മംഗളകരങ്ങളായ ആ എല്ലാരക്ഷണങ്ങളാലും ഞങ്ങൾക്കു് സുഖമുണ്ടാക്കിയാലും.

25 യൽസിന്ധൌയദസിക്നാം

യൽസമുദ്രേഷുമരുതസ്സുബർഹിഷഃ

യൽപർവ്വതേഷുഭേഷജം

അന്വയം:–

| | |
|---|---|
| ഹേ സു–ബർഹിഷഃ, | |
| മരുതഃ, | — ശോഭനയജ്ഞാമരുതഃ, |
| സിന്ധൌ യൽ ഭേഷജം | — ഏതൽ സംജ്ഞസ്യന്ദനശീലേ നദേ യദൗഷധമസ്തി |
| യൽ അസിക്നാം, | |
| യൽ സമുദ്രേഷു | — അസിക്നീനാമികായാം നദ്യാം, ജലധിഷു |
| യൽ (ച) പർവ്വതേഷു | — ഭേഷജം വിദ്യതേ |

അർത്ഥം–ശോഭനയജ്ഞന്മാരായ മരുത്തുക്കളേ, ഒഴുകുന്ന സിന്ധു എന്ന നദത്തിൽ യാതൊരൌഷധമുണ്ടോ, അസിക്നി എന്ന നദിയിൽ യാതൊന്നുണ്ടോ, സമുദ്രങ്ങളിൽ യാതൊന്നുണ്ടോ, പർവ്വതങ്ങളിൽ യാതൊന്നുണ്ടോ,

കാരണം, നിങ്ങളുടെ ബന്ധുത്വം ഏററവും ധാരണാഹമായ ഈ യജ്ഞത്തിലുണ്ടല്ലൊ (നിങ്ങളെ ഉദ്ദേശിച്ച ഈ യജ്ഞത്തിൽ നിങ്ങളും ഞങ്ങളുമായ ബന്ധുത്വം വന്നുചേരുന്നുണ്ടല്ലൊ )

23 മരുതോമാരുതസ്യന
ആഭേഷജസ്യവഹതാസുദാനവഃ
യൂയംസഖായസ്സപ്തയഃ

അന്വയം –

ഹേ സു–ദാനവഃ, സപ്തയഃ
സഖായഃ മരുതഃ — ശോഭനദാനാഃ, സർപ്പണശീലാഃ. സമാനഖ്യാനാമരുതഃ
നഃ മാരുതസ്യ ഭേഷജസ്യ — മരുത്സംബന്ധിഭേഷജം, ഔഷധം (കമ്മണിഘ്നീ)
യൂയം ആ വഹത — ആനയത

അല്ലയോ ശോഭനദാനന്മാരായ, ഗമനശീലരായവരും ചങ്ങാതികളുമായ മരുത്തുക്കളേ മരുത്തുക്കളോടുസംബന്ധിച്ച മരുന്നുകൾ നിങ്ങളാനയിച്ചാലും, കൊണ്ടുവന്നാലും

24 യാഭിസ്സിന്ധുമവഥ യാഭിസ്തൂർവഥ
യാഭിർദശസ്യഥാക്രിവിം
മയോനോഭൂതോതിഭിർമ്മയോഭുവ
ശ്ശിവാഭിരസചദ്വിഷഃ

അന്വയം –

ഹേ മയഃ–ഭുവഃ,
അസച–ദ്വിഷഃ, — സുഖസ്യ ഭാവയിതാരഃ, അസക്തശത്രവഃ, ശത്രുരഹിതാ മരുതഃ,

# അദ്ധ്യായപീഠിക

## അഷ്ടകം—6 അദ്ധ്യായം—2

1 മുതൽ 4 കൂടി വർഗ്ഗങ്ങളിൽ ഇന്ദ്രൻ ദേവത. ഒടുവിൽ ചിത്രനെന്ന രാജാവിൻെറ ദാനം വർണ്ണിയ്ക്കുന്നു. 5 മുതൽ 8 കൂടി അശ്വികൾ. 9 മുതൽ 14 കൂടി അഗ്നി. 15 മുതൽ 20 കൂടി ഇന്ദ്രനും വരു എന്ന രാജാവിൻെറ ദാനവും ദേവത. 20—ാം ഋക്ക് സാരസ്വതത്തിൽ പെട്ടതാണ്. വാങ്മാധുര്യത്തിൻെറ പാരമ്യം പറയുന്നു. 21 മുതൽ 25 കൂടി വർഗ്ഗങ്ങൾ മിത്രവരുണന്മാരും വിശ്വദേവന്മാരും. 26 മുതൽ 30 കൂടി അശ്വികളും വായുവും. 31 മുതൽ 37 കൂടി വിശ്വദേവന്മാർ. അതിൽ 4—ാം ഋക്കിൽ ദേവഹിതമേ നടക്കൂ എന്നും ദേവന്മാർ ദുഷ്ടനെയും ശിഷ്ടനാക്കുന്നു എന്നും പറയുന്നു. 3—ാം ഋക്കിൻെറ മാറെറാലിയാണ് ശ്രീ കാളിദാസൻെറ ''രേഖാമാത്രമപിക്ഷുണ്ണാൽ'' എന്ന രഘുവംശ ശ്ലോകം. 38 മുതൽ 40 കൂടി യജ്ഞത്തിൻെറ യജമാനൻ, ദമ്പതികൾ, ദാമ്പത്യാശിസ്സുകൾ എന്നീ ദേവതകൾ.

അഷ്ടകം 6 അദ്ധ്യായം 2 വർഗ്ഗം 1—2—3—4—
കാണ്വഃ സോഭരിഃ ഋഷിഃ വിഷമാകകുപ്, സമാസതോബൃഹതീ, ഛന്ദസീ, ഇന്ദ്രോദേവതാ.

1 വയമുത്വാമപൂർവ്യ

സ്ഥൂരന്നകച്ചിദ്ഭരന്തോവസ്യവഃ

വാജേചിത്രംഹവാമഹേ

അന്വയം:—

| | |
|---|---|
| ഹേ അപൂർവ്യ, | — ത്രിഷു സവനേഷു പ്രാദുർഭൂതതാദൃശീനവ, ഇന്ദ്ര |
| ഭരന്തഃ വയം | — സോമാന്നൈസ്ത്വാം പോഷയന്തോവയം |
| വാജേ ചിത്രം ത്വാം ഉ | — സങ്ഗ്രാമേ വിവിധരൂപം ത്വാമേവ |

26 വിശ്വംപശ്യന്തോബിഭൃഥാതനൂഷ്വാ

തേനാനോഅധിവോചത

ക്ഷമാരപോമരുതആതുരസ്യന

ഇഷ്കർത്താവിഹ്രുതംപുനഃ വ 40

അന്വയം –

ഹേ മരുതഃ, വിശ്വം

പശ്യന്തഃ — സർവ്വം പൂർവ്വോക്തം ഭേഷജം ജാനന്തോ യൂയം

തനൂഷു ആ ബിഭൃഥ — അസ്മദീയേഷു വിഷയേഷു ആ ഹരഥ

(ആഹൃതേന) തേന നഃ — അസ്മാൻ

അധി വോചത — അധിബ്രൂത, ചികിത്സത

(അപിച) നഃ ആതുരസ്യ

രപഃ — രോഗിണഃ രപസഃ, പാപ ഫലസ്യ രോഗസ്യ

ക്ഷമാ — ക്ഷാന്തിര്യഥാ ഭവതി തഥാ

വി–ഹ്രുതം പുനഃ

ഇഷ്കർത്ത — വിബാധിതമങ്ഗം പുനരപി ശ്ലേഷേണ സമ്പൂർണ്ണം കരുത

അർത്ഥം – അല്ലയോ മരുത്തുക്കളേ, മുൻപറഞ്ഞ മരുന്നുകൾ മുഴുവൻ അറിയുന്ന നിങ്ങൾ ഞങ്ങളുടെ വിഷയങ്ങളിൽ അതു കൊണ്ടുവരുന്ന കൊണ്ടുവന്ന ആ മരുന്നിനാൽ ഞങ്ങളെ ചികിത്സിച്ചാലും, ഞങ്ങളുടെ ഇടയിലുള്ള രോഗിക്ക്, പാപ ഫലമായ രോഗത്തിന്ന ശമനംകിട്ടമാറ്, രോഗബാധിതമായ അംഗത്തെ വീണ്ടും തികച്ചും അരോഗം, സമ്പൂർണ്ണമാക്കിയാലും. —(യുഗ്മകം)

(ഒന്നാമധ്യായം സമാപ്തം)

അൎത്ഥം—(ഒന്നാംപാദവും ഉത്തരാൎദ്ധവും പ്രത്യക്ഷം, രണ്ടാം പാദം പരോക്ഷം).

യാതൊരിന്ദ്രൻ ശത്രുക്കളെ ജയിക്കുന്നവനും നിത്യയുവാവു, ഊക്കേറുവനുമാണോ, ആ ഇന്ദ്രൻ ഞങ്ങളെ ഉദ്ദേശിച്ച് വന്നുചേരട്ടെ അല്ലയോ ഇന്ദ്ര, അഗ്നിഷ്ടോമാദികൎമ്മത്തിൽ അവിടുത്തെ ഞങ്ങൾ അണഞ്ഞു പുകഴ്ത്തുന്നു. ഛന്ദാതികളായ ഞങ്ങൾ ഭജനീയനും എല്ലാററിന്നും രക്ഷിതാവുമായ അവിടുത്തെത്തന്നെ വരിക്കുന്നു, ഭജിക്കുന്നു,

3 ആയാഹീമഇന്ദവോ

ശ്വപതേഗോപതഉൎവ്വരാപതേ

സോമംസോമപതേപിബ

അന്വയം:—

| | | |
|---|---|---|
| ഹേ അശ്വ—പതേ, | | |
| ഗോ—പതേ, | — | പശുപതേ, |
| ഹേ ഉൎവ്വരാ—പതേ, | | |
| സോമ—പതേ, | — | ഉൎവ്വീപതേ, ഭൂമിപതേ, സോമാനാം പതേ, ഇന്ദ്ര, |
| ഇമേ ഇന്ദവഃ | — | സോമാഭേദീയാഃ |
| ആ യാഹി, സോമം | | |
| പിബ | — | ആഗച്ഛ, പാനംകുരു |

അൎത്ഥം—കുതിരകൾക്ക് നാഥനും പശുക്കൾക്ക് പതിയും ഭൂമിക്കീശ്വരനും സോമങ്ങൾക്ക പാലകനുമായ ഇന്ദ്ര, ഈ സോമങ്ങൾ അവിടേക്കു ചേൎന്നതാകുന്നു. വന്നാലും, സോമം കുടിച്ചാലും.

4 വയംഹിത്വാബന്ധുമന്തമബന്ധവോ

വിപ്രാസഇന്ദ്രയേമിമ

യാതേധാമാനിവൃഷഭതേഭിരാഗഹി

വിശ്വേഭിസ്സോമപീതയേ

| | |
|---|---|
| അവസ്യവഃ | — രക്ഷണമാത്മന ഇച്ഛന്തഃ |
| സ്ഥൂരം ന കൽ ചിൽ | |
| ഹവാമഹേ | — യഥാഭരന്തോവ്രീഹ്യാദിഭിർ ഗൃഹം പൂരയന്തോ ജനാഃ വാജേ, അന്നവിഷയേസ്ഥൂലം ഗുണാധികം കംചിൻമാനവം യദാഹ്വയന്തി തദ്വദാഹ്വയാമഃ |

അർത്ഥം–മൂന്ന സവനങ്ങളിൽ വരുന്നതുകൊണ്ട് എപ്പോഴം പുതുമയുറ ഇന്ദ്ര, സോമാന്നങ്ങളാലവിടത്തെ ഭരിയ്ക്കുന്ന, പോഷിപ്പിക്കുന്ന ഞങ്ങൾ, യുദ്ധത്തിൽ വിചിത്രരൂപനായ അവിടത്തെത്തന്നെ, നെല്ലുകുന്നുകൂട്ടിയ ഗൃഹത്തിലുള്ള ജനങ്ങൾ അന്നദാനത്തിന്ന് വിശിഷ്ടനായ ആരെയെങ്കിലും വിളിക്കുന്നപോലെ, രക്ഷണമിച്ഛിക്കുന്നവരായി വിളിക്കുന്നു

2 ഉപത്വാകർമ്മന്നൂതയേസനോയുവോ
ഗ്രശ്ചക്രാമയോധൃഷൽ
ത്വാമിദ്ധ്യവിതാരംവവൃമഹേ
സഖായഇന്ദ്രസാനസിം

അന്വയം –

(പ്രഥമപാദഃ ഉത്തരോദ്ധശ്ച പ്രത്യക്ഷകൃതഃ ദ്വിതീയഃ പാദഃ പരോക്ഷകൃതഃ)

| | |
|---|---|
| യഃ ധൃഷൽ | — യഃ ഇന്ദ്രഃ ധൃഷ്ണോതി, ശത്രൂനഭിഭവതി |
| യുവാ, ഉഗ്രഃ | — തരുണഃ, ഉൽഗൂർണ്ണബലഃ |
| സഃ നഃ ചക്രാമ | — സഃ ഇന്ദ്രഃ അസ്മാൻ പ്രത്യാഗച്ഛതു |
| ഹേ ഇന്ദ്ര, കർമ്മൻ | |
| ഊതയേ ത്വാ ഉപ | — അഗ്നിഷ്ടോമാദികർമ്മണി ത്വാമുപഗച്ഛാമഃ |
| സഖായഃ സാനസിം | — ബന്ധുഭൂതാവയം സംഭജനീയം |
| അവിതാരം ത്വാം ഇൽ | — സർവ്വസ്യ രക്ഷിതാരം ത്വാമേവ |
| വവൃമഹേ ഹി | — വൃണീമഹേ, സംഭജാമഹാഏവ |

ത്വാം അഭി നോനുമഃ — പുനഃപുനർഭൃശമാഭിമുഖ്യേന സ്തുമഃ

അർത്ഥം—അല്ലയോ ഇന്ദ്ര, പശുവിൻപാലും, തൈരും ചേർന്നതും ഹർഷകരവും സ്വർഗ്ഗത്തിലേയ്ക്ക് നയിക്കുന്നതുമായ അവിടേയ്ക്കുചേർന്ന സോമത്തിൽ, പക്ഷികൾ കൂട്ടംചേർന്ന് ഒരിടത്തിരിക്കുന്നതുപോലെ ഇരിക്കുന്ന ഞങ്ങൾ വീണ്ടും വീണ്ടും നേരെ അവിടത്തെ ഉറക്കെ വിളിക്കുന്നു.

6 അച്ഛാചത്വൈനാനമസാവദാമസി
കിംമുഹുശ്ചിദ്വിദീധയഃ
സന്തികാമാസോഹരിവോദദിഷ്ട്വം
സ്മോവയംസന്തിനോധിയഃ

അന്വയം —

ഹേ ഹരി-വഃ, — അശ്വവന്നിന്ദ്ര,
അച്ഛ ച ഏനാ നമസാ — ആഭിമുഖ്യേനാനേന സ്തോത്രേണ
ത്വാ വദാമസി — ത്വാമഭിവദാമഃ
(ത്വംതു) മുഹുഃ ചിത് കിം വി ദീധയഃ? — മുഹുർമുഹുഃ കസ്മാദ്ധേതോഃ വിചിന്തയസി?
(അസ്മാകം) കാമാസഃ സന്തി — പുത്രപശ്വാദിവിഷയാഃ കാമാസ്സന്തു
('അഹം ന പ്രയച്ഛാമി' തിചേൽ) ത്വം ദദിഃ — ധനാദിദാതാ ഖലു
(തസ്മാൽ) വയം സ്മഃ — ത്വൽസന്നിധൌ ഭവാമഃ
(കിംച) നഃ ധിയഃ സന്തി — അസ്മാകം കർമ്മാണി ച തവ സമീപേ തിഷ്ഠന്തി

അർത്ഥം—അല്ലയോ ഹരികളെന്ന കുതിരകളോത്ത ഇന്ദ്ര, നേരിട്ട് ഈ സ്തോത്രത്താൽ ഞങ്ങളവിടത്തെ അഭിവാദനം ചെയ്യുന്നു. അവിടുന്നാകട്ടേ വീണ്ടും വീണ്ടും എന്തു കാരണത്താലാ

യശസ്സിന്നും പോഷകമായ ബലത്തിന്നും വേണ്ടി അവിടുന്ന ല്ലാതെ അന്യനെ ഞങ്ങൾ തേടുന്നില്ല.

13 ഏന്ദുമിന്ദ്രായസിഞ്ചത

പിബാതിസോമ്യംമധു

പ്രരാധസാചോദയാതേമഹിത്വനാ

അന്വയം:—

(ഹേ ഋത്വിജഃ,) ഇന്ദും

| | |
|---|---|
| ഇന്ദ്രായ | — സ്യന്ദനശീലം സോമം തസ്മൈ |
| ആ സിഞ്ചത | — ആശ്രയണദ്രവ്യേണ സേചനം കുരുത, അഭിഷുണുത |
| (തതഃ) സോമ്യം മധു | |
| പിബാതി | — മദകരം സോമം പിബതു |
| (പീത്വാ സ ഇന്ദ്രഃ) മഹി— | |
| ത്വനാ രാധസാ | — മഹത്വയുക്തേനാന്നേന സഹ |
| പ്ര ചോദയാതേ | — ധനാദികം സ്തോതൃഭ്യ ശ്ചോദയതി |

അർത്ഥം—അല്ലയോ ഋത്വിക്കുകളേ, ഇന്ദ്രന്നായി ഒഴുകുന്ന സോമത്തെ പാൽ മുതലായവ ചേർത്തു സംസ്കരിക്കുക. പിന്നെ ഹർഷകരമായ സോമരസം അവിടുന്നു് കുടിക്കട്ടെ. കുടിച്ചിട്ടു്, ഇന്ദ്രൻ മഹിമയുററ അന്നത്തോടുകൂടി സ്തോതാക്കൾക്കു് ധനാദികളെത്തിക്കുന്നു. (ഇവിടെ പ്രചോദയാതേ എന്ന പദം കൊണ്ടു് പ്രചോദിപ്പിക്കുന്നു എന്നർത്ഥത്തിൽ ധനാദികൾ ഭൗതികങ്ങളല്ലെന്നും ആത്മീയ വിഭൂത്വങ്ങളാണെന്നും വരുന്നു.)

14 ഉപോഹരീണാംപതിം

ദക്ഷംപൃഞ്ചന്തമബ്രവം

നൂനംശ്രുധിസ്തുവതോഅശ്വ്യസ്യ

അന്വയം:—

(ഹേ ഇന്ദ്ര,) ഹരീണാം
പതിം — ഹരിതാശ്വാനാം പാലയിതാരം
ക്ഷേം, വൃഞ്ചന്തം — സ്വബലം, ശത്രൂന്
ആയുധാദിഭിസ്സംബധ്നന്തം
ഉപോ അബ്രവം — വിശ്വമനാ അഹം സ്തോത്രം
കരവാണി
സൂവതഃ അശ്വ്യസ്യ
നൂനം ശ്രുധി — അശ്വപുത്രസ്യമേ സ്തുതിം
സമ്പ്രതി ശൃണു

അർത്ഥം—അല്ലയോ ഇന്ദ്ര, പച്ചക്കുതിരകളുടെ പാലകനും സ്വയം ബലവാനും ശത്രുക്കളെ ആയുധങ്ങളാൽ തൊടുന്നവനുമായ അവിടുത്തേക്ക്, വിശ്വമനസ്സായ ഞാൻ സ്തോത്രം ചൊല്ലുന്നു. സ്തുതിക്കുന്ന അശ്വപുത്രനായ എന്റെ സ്തുതി ഇപ്പോൾ കേട്ടാലും.

15 നഹ്യ൧ങ്ഗപുരാചന
ജജ്ഞേവീരതരസ്ത്വത്
നകീരായാനൈവഥാനഭന്ദനാ — വ. 17

അന്വയം:—

ഹേ അങ്ഗ, (ഇന്ദ്ര,)
പുരാ ത്വത് വീര–തരഃ — ത്വത്തോധികോ വീരഃ
നഹി ജജ്ഞേ — ന ജാതഃ ഖലു
(കിഞ്ചത്വത്തോപി) രായാ
നകിഃ ചന — ധനേനയുക്തഃ ന കശ്ചിജ്ജാതഃ
(തഥാ) ഏവ–ഥാ ന — സ്തോതൄണാമവനേ
ത്വത്തോധികോ ന ജാതഃ
(കിഞ്ച) ഭന്ദനാ ന — സ്തുത്യാ ച ത്വദധികോ ന ജാതഃ
(വീര്യവാൻ, ധനവാൻ, രക്ഷകഃ, സ്തുത്യശ്ച ത്വത്തോധികോ
ന ജജ്ഞേ)

അൎത്ഥം—അല്ലയോ പ്രസിദ്ധനായ ഇന്ദ്ര, മുമ്പ് അവിടത്തേക്കാൾ കൂടുതൽ വീൎയ്യവാൻ ജനിച്ചിട്ടേ ഇല്ല. അവിടത്തോളം ധനവാനുമുണ്ടായിട്ടില്ല. സ്തോതാക്കളുടെ രക്ഷണത്തിലും അവിടുന്നല്ലാതെ മററാരുമുണ്ടായിട്ടില്ല. സ്തുതികൊണ്ടും മററാരും അവിടത്തേക്കാൾ മീതെ ഉൽപന്നനായിട്ടില്ല. (വീൎയ്യം, ധനം, രക്ഷകത്വം, സ്തുത്യൎഹത്വം ഇവ നാലിലും ആരും അവിടത്തേക്കാൾ മീതെയില്ല.)

16 ഏഭ്യമദ്ധ്വോമദിന്തരം

സിഞ്ചധ്വാധ്വൎയ്യോഅന്ധസഃ

ഏവാഹിവീരസ്തവതേസദാവൃധഃ

അന്വയം:—

ഹേ അധ്വൎയ്യോ, മധ്വഃ

| | |
|---|---|
| അന്ധസഃ | — മദകരസ്യ സോമാന്നസ്യ |
| മദിൻ—തരം ഇൽ ഉ | — അത്യൎത്ഥം മാദയിതൃതമം സോമരസമേവ |
| ആ സിഞ്ച | — ഇന്ദ്രാൎത്ഥമഭിഷുണു |
| വീരഃ സദാ—വൃധഃ വാ | |
| ഏവ | — സമൎത്ഥഃ സൎവ്വദാ ഹവിൎഭി-ൎവ്വദ്ധനീയശ്ചൈവേന്ദ്രഃ |
| സ്തവതേ ഹി | — സ്തോത്രശസ്ത്രാദിഭിസ്തൂയതേ ഖലു |

അൎത്ഥം—അല്ലയോ അധ്വൎയ്യോ, ഏററവും ഹൎഷകരമായ സോമരസം തന്നെ ഇന്ദ്രനുവേണ്ടി സംസ്കരിക്കുക. സമൎത്ഥനും എപ്പോഴും ഹവിസ്സുകളാൽ വൎദ്ധിക്കേണ്ടവനുമായ ഇന്ദ്രൻ മാത്രമാണ് സ്തോത്രശസ്ത്രാദികളാൽ സ്തുതിക്കപ്പെടുന്നതു്. (അതിന്നു യോഗ്യൻ)

17 ഇന്ദ്രസ്ഥാതഹരീണാം

നകിഷ്ടേപൂൎവ്യസ്തുതിം

ഉദാനംശശവസാനഭന്ദനാ

അന്വയം:—

| | |
|---|---|
| ഹേ ഹരീണാം സ്ഥാതഃ, | |
| ഇന്ദ്ര, | — അശ്വാനാമധിഷ്ഠാതരിന്ദ്ര, |
| തേ പൂർവ്യ–സ്തുതിം | — പൂർവ്വൈർഋഷിഭിഃ കൃതാം സ്തുതിം ഉപലക്ഷണമേതൽ ഇദാനീന്തനൈഃ ക്രിയമാണാമപി സ്തുതിം |
| നകിഃ ശവസാ ഉൽ ആനംശ | — ന കശ്ചിൽ ബലേന വ്യാപ്നോതി കശ്ചിന്നാതിക്രാമതി |
| (കിംച) ഭന്ദനാ ന | — സർവ്വൈഃ പ്രാർത്ഥനീയത്വാൽ ധനേന സ്തുത്യാവാ, ന അതിക്രാമതി |

അർത്ഥം—കുതിരകളുടെ പുറത്തിരിക്കുന്ന ഇന്ദ്ര, അവിടത്തെസ്സംബന്ധിച്ച്, പണ്ടത്തെ ഋഷികളാൽ ചെയ്യപ്പെട്ട സ്തുതിയെ ആരും അതിക്രമിച്ചിട്ടില്ല ഇന്നത്തെ സ്തുതിയെയും ആരും അതിക്രമിച്ചിട്ടില്ല. സർവ്വരാലും പ്രാർത്ഥ്യനാകകൊണ്ട് സ്തുതികൊണ്ടോ, സ്തുതിഫലമായ ധനംകൊണ്ടോ ആരും അതിക്രമിച്ചിട്ടില്ല. (അത്ര മഹത്വമുററവയും ക്ഷിപ്രഫലങ്ങളുമാണ് ഋഷികളുടെ സ്തോത്രങ്ങളും).

18 തംവോവാജാനാംപതി

മഹൂമഹിശ്രവസ്യവഃ

അപ്രായുഭിര്യജ്ഞേഭിർവ്വാവൃധേന്യം

അന്വയം:—

| | |
|---|---|
| (ഹേ ഋത്വിജഃ,) | |
| അപ്രായു–ഭിഃ | — കർമ്മസു അപ്രമാദ്യന്ദനുഷ്ഠിയുക്തൈഃ |
| യജ്ഞേഭിഃ വവൃധേന്യം | — യജ്ഞൈർവ്വർദ്ധനീയം |
| വാജാനാം പതിം | — അന്നാനാം സ്വാമിനം |

| | | |
|---|---|---|
| വഃ തം | — | യഷ്ടൃയഷ്ടവ്യസംബന്ധേന യുഷ്മദീയമിന്ദ്രം |
| ശ്രവസ്യവഃ അഹ്വമഹി | — | വയമന്നകാമാസ്സന്തഃ ആഹ്വയാമഃ |

അത്ഥം—അല്പയോ സ്തുതികക്കളേ, കമ്മങ്ങളിൽ പിഴ പററാത്ത പങ്കാളികളൊത്ത യജ്ഞങ്ങളാൽ വദ്ധിപ്പിക്കപ്പെട്ടന്നവനും, അന്നങ്ങൾക്ക് സ്വാമിയും യജിക്കുന്നവനും യജിക്കപ്പെടുന്നവനുമായ ബന്ധംകൊണ്ട് നിങ്ങൾക്ക ചേന്നവനുമായ ആ ഇന്ദ്രനെ നാം അന്നേച്ഛുക്കളായി വിളിക്കുന്നു

19 ഏതോന്വിന്ദ്രംസ്തവാമ

സഖായസ്തോമ്യന്നരം

കൃഷ്ടീര്യോവിശ്വാഅഭ്യസ്ത്യേകഇൽ

അന്വയം —

| | | |
|---|---|---|
| ഹേ സഖായഃ, | — | മിത്രഭൂതാ സ്തുതിജ്ഞഃ, |
| നു ഏതോ | — | ക്ഷിപ്രമാഗച്ഛതൈവ |
| യഃ ഏകഃ ഇൽ | — | അസഹായഏവസൻ |
| വിശ്വാഃ കൃഷ്ടീഃ അഭി | | |
| അസ്തി | — | ശത്രുസേനാ അഭിഭവതി |
| (തം) സ്തോമ്യം നരം | | |
| ഇന്ദ്രം സ്തവാമ | — | സ്തോമാഹം നേതാരമിന്ദ്രം സ്തോത്രം കരവാമ |

അത്ഥം—അല്പയോ ചങ്ങാതികളായ സ്തുതികക്കളേ, വേഗംതന്നെ വരുവിൻ ഏവൻ ഒററയ്ക്ക് അസഹായനായിത്തന്നെ എല്ലാ ശത്രുസേനകളെയും കീഴടക്കുന്നുവോ, സ്തുത്യനും നേതാവുമായ ആ ഇന്ദ്രനെ നമുക്ക് സ്തുതിക്കാം.

20 അഗോരുധായഗവിഷേ

ദ്യുക്ഷായദസ്മ്യംവചഃ

ഘൃതാൽസ്വാദീയോമധുനശ്ചവോചത വ 18

*13

അന്വയം:—

| | |
|---|---|
| (ഹേ ഋത്വിജഃ,) അഗോ–രുധായ | — ഗാഃ സ്തുതീഃ രുണദ്ധീതി ഗോരുധഃ, ന ഗോരുധഃ, അഗോരുധഃ ആദരേണ താ ശൃണ്വതേ |
| ഗോ–ഇഷേ | — സ്തോത്രാണീച്ഛതേ |
| ദ്യുക്ഷായ ദസ്മ്യം | — ദീപ്യമാനായേന്ദ്രായ അത്യന്തം ദശനീയം |
| ഘൃതാൽ മധുനഃ ച സ്വാദീയഃ | — സ്വാദുതരാദാജ്യാന്മധുനശ്ച അതിശയേന സ്വാദു |
| വചഃ വോചത | — സ്തോത്രരൂപവാക്യം ബ്രൂത |

അത്ഥം—അല്ലയോ ഋത്വിക്കുകളേ, സ്തുതികൾ ആദരത്തോടുകൂടി കേൾക്കുന്നവനും അവയിഷ്ടപ്പെടുന്നവനും പ്രകാശമാനനുമായ ഇന്ദ്രന്നായി ഏറ്റവും ദശനീയവും നെയ്യിനേക്കാളും തേനിനേക്കാളും മധുരതരവുമായ സ്തോത്രരൂപമായ വാക്യം ചൊല്ലുക. (ദശനീയമായ വാക്യം എന്നതുകൊണ്ട് കാണത്തക്കവണ്ണം മിഴിവും മികവുററതുമെന്നത്ഥം—ഋത്വിക്കുകളാൽ ചെയ്യപ്പെടുന്നതു് യജമാനന്നുവേണ്ടിയാകയാൽ ഋത്വിക്കുകളുടെ വാക്യം എന്റെ കൂടിയാണു് )

21 യസ്യാമിതാനിവീര്യാ॥

നരാധഃപര്യേതവേ

ജ്യോതിന്നവിശ്വമഭ്യസ്തിദക്ഷിണാ

അന്വയം:—

| | |
|---|---|
| യസ്യ വീര്യാ അമിതാനി | — യസ്യേന്ദ്രസ്യവൃത്രവധാദീനി വീര്യാണ്യപരിമിതാനി |
| (തഥായസ്യ) രാധഃ പരി–ഏതവേ ന | — ധനം ശത്രുഭിഃ പരിഗന്തും ശക്യം ന ഭവതി |
| (യസ്യ) ദ... ിണ | |

| | | |
|---|---|---|
| ജ്യോതിഃ ന | — | യഥാന്തരിക്ഷം സർവ്വംലോകം പിധായ തിഷ്ഠതി തഥാ |
| വിശ്വം അഭി അസ്തി | — | സർവ്വം സ്തോതൃജനമഭിഭവതി |

അർത്ഥം—(ഋഷി തന്നെത്താൻ പറയുന്നു.) യാതൊരിന്ദ്രന്റെ വൃത്രവധം മുതലായ വീരകർമ്മങ്ങൾ എണ്ണമററവയാണോ, അതുപോലെ ഏതവന്റെ ധനം ശത്രുക്കൾക്ക പ്രാപിക്കുവാൻ കഴിവററതാണോ, ഏതവന്റെ ധനദാനം, ആകാശം ലോകത്തെ മുഴുവൻ മൂടിനില്ക്കുന്നപോലെ, സ്തോതൃജനത്തെ മുഴുവൻ നേരെ പ്രാപിക്കുന്നതാണോ,

22 സ്തുഹീന്ദ്രംവ്യശ്വവ

ദനൂർമ്മിംവാജിനംയമം

അര്യോഗയംമംഹമാനംവിദാശുഷേ

അന്വയം:—

| | | |
|---|---|---|
| (ഹേ വിശ്വമനഃ) | | |
| അനൂർമ്മിം | — | കൈശ്ചിദപ്യഹിംസ്യം |
| വാജിനം, യമം | — | ബലവന്തം, സ്തോതൃഭിസ്സ നിയതം |
| (തം) ഇന്ദ്രം വ്യശ്വ—വത് സ്തുഹി | — | യഥാവ്യശ്വഃ തവപിതാസ്തൌൽ തദ്വൽസ്തുഹി |
| (സ്തുതശ്ചേൽ) അര്യഃ | — | സ്വാമീന്ദ്രഃ |
| ദാശുഷേ മംഹമാനം ഗയം വി | — | ഹവിർദ്ദത്തവതേ യജമാനായ പൂജ്യമാനം ധനം വിതരതി |

അർത്ഥം—അല്ലയോ വിശ്വമനസ്സേ, ആരാലും ഹിംസിക്കപ്പെടാൻ കഴിയാത്തവനും ബലവാനും (എന്നാൽ) സ്തോതാക്കളാൽ നിയന്ത്രിക്കപ്പെട്ടവനുമായ (സ്തോതാക്കൾക്കധീനനുമായ) ആ ഇന്ദ്രനെ, നിന്റെ അച്ഛനായ വ്യശ്വൻ സ്തുതി [illegible]

സ്തുതിക്കുക. സ്തുതിക്കപ്പെട്ടാൽ സ്വാമിയായ അവിടുന്ന് ഹവിസ്സേകിയ യജമാനന്ന് സമ്പൂജ്യമായ ധനം കൊടുക്കുന്നു. (യുഗ്മകം)

23 ഏവാനൂനമുപസ്തുഹി

വൈയശ്വദശമംനവം

സുവിദ്വാംസംചർകൃത്യഞ്ചരണീനാം

അന്വയം:—

| | |
|---|---|
| ഹേ വൈയശ്വ | — വ്യശ്വസ്യപുത്ര, |
| ചരണീനാം ദശമം | — മനുഷ്യേഷു വർത്തമാനാനാം നവപ്രാണാനാം ഇന്ദ്രഃ ദശധാ ഭവതി തഥാ ദശധാചരന്തം പ്രാണം |
| നവം, സു—വിദ്വാംസം | — സ്തുത്യം, അന്തര്യാമിത്വാൽ സർവ്വം സുഷ്ഠു ജാനന്തം |
| ചർകൃത്യം ഏവ | — ഭൂയോഭൂയസ്സർവ്വൈർന്നമസ്കൃത്യമിന്ദ്രമേവ |
| നൂനം ഉപ സ്തുഹി | — ഇദാനീം സമീപേ സ്തുഹി |

അർത്ഥം—അല്ലയോ വ്യശ്വപുത്ര, മനുഷ്യരിൽ വർത്തിക്കുന്ന ഒമ്പതു പ്രാണന്മാരുടെ പുറമേ പത്താമത്തെ പ്രാണനും, സ്തുത്യനും അന്തര്യാമിയായി എല്ലാം നന്നായറിയുന്നവനും, ഏവരാലും വീണ്ടും വീണ്ടും നമസ്കരിക്കപ്പെടേണ്ടവനുമായ ഇന്ദ്രനെത്തന്നെ ഇപ്പോൾ അണഞ്ഞു സ്തുതിക്കുക.

24 വേത്ഥാഹിനിർഋതീനാം

വജ്രഹസ്തപരിവൃജം

അഹരഹശ്ശുന്ധ്യുഃപരിപദാമിവ

അന്വയം:–

| | |
|---|---|
| ഹേ വജ്ര–ഹസ്ത, | — വജ്രപാണേ, ഇന്ദ്ര, |
| അഹഃ–അഹഃ ശുന്ധ്യുഃ | — ദിവസം പ്രത്യാദിത്യ ഉദിതേ (ശോധനഹേതുത്വാൽ ശുന്ധ്യുഃ) |
| പരിപദാം–ഇവ | — പരിതഃ പതതാം പക്ഷിണാം വജ്ജനം, സ്വസ്ഥാനത്യാഗം യഥാവേത്തി തഥാ |
| നിഃ–ഋതീനാം പരി-വൃജം | — ഉപദ്രവകാരിണാം രക്ഷസാം പരിവജ്ജനം |
| (ത്വം) വേത്ഥ ഹി | — ത്വമേവ ജാനീഷേ |

അത്ഥം—അല്ലയോ വജ്രം കയ്യിലേന്തിയ ഇന്ദ്ര, ദിവസം പ്രതി എല്ലാം ശുദ്ധീകരിക്കുന്ന ആദിത്യൻ, തൻെറ ഉദയത്തിൽ എമ്പാടും പറക്കുന്ന പക്ഷികൾ സ്വന്തംസ്വന്തം കൂടുകൾ വിടുന്നതറിയുന്നപോലേ, (അവിടുത്തെ വരവിൽ) ദ്രോഹികളായ രക്ഷസ്സുകളുടെ നിഗ്ഗമനം, വിട്ടുമാറൽ, അവിടുന്നു മാത്രം അറിയുന്നു.

25 തദിന്ദ്രാവആഭര
യേനാദംസിഷ്ഠകൃത്വനേ
ദ്വിതാകുത്സായശിശ്നഥോനിചോദയ വ. 19

അന്വയം:–

| | |
|---|---|
| ഹേ ദംസിഷ്ഠ, ഇന്ദ്ര, കൃത്വനേ യേന | — അത്യന്തം ദർശനീയേന്ദ്ര, കമ്മകർത്തേ യജമാനായ യേന രക്ഷണേന പാലനമകൃഥാഃ |
| തൽ അവഃ ആ ഭര | — തദ്രക്ഷണമസ്മഭ്യം പ്രയച്ഛ |
| (കിംച) കുത്സായ ദ്വിതാ ശിശ്നഥഃ | — തന്നാമകായ ഋഷയേ ദ്വിപ്രകാരേണ ത്വം ശത്രൂനവധീഃ |
| (തദ്രക്ഷണമസ്മഭ്യം) നി ചോദയ | — നിതരാം പ്രേരയ |

അത്ഥം—അത്യന്തം ദർശനീയനായ ഇന്ദ്ര, കഷ്ടാനുഷ്ഠാതാവായ യജമാനനെ ഏതു രക്ഷണത്താൽ കാക്കുന്നുവോ, ആ രക്ഷണം ഞങ്ങൾക്കും തന്നരുളിയാലും. പിന്നെ, കുത്സൻ എന്ന ഋഷിക്കുവേണ്ടി രണ്ടുപ്രകാരത്തിൽ ശത്രുക്കളെ വധിച്ചുവല്ലോ. ആ രക്ഷയും ഞങ്ങൾക്കൊത്തിച്ചാലും.

26 തമുത്വാനൂനമീമഹേ
നവ്യംദംസിഷ്ഠസന്യസേ
സത്വന്നോവിശ്വാഅഭിമാതീസ്സക്ഷണിഃ

അന്വയം:—

| | |
|---|---|
| ഹേ ദംസിഷ്ഠ, | — അത്യന്തദശനീയേന്ദ്ര, |
| നവ്യം തം ഉ ത്വാ | — സ്തോതവ്യം താദൃശമേവ ത്വാം |
| സന്യസേ | — സന്യാസാത്ഥം, ശത്രൂണാമായുധാനാം സന്യസനാത്ഥം വാ |
| നൂനം ഈമഹേ | — ഇദാനീം യാചാമഹേ |
| സഃ ത്വം നഃ വിശ്വാഃ | |
| അഭി-മാതീഃ | — രാഗദ്വേഷാദീഞ്ഛത്രൂൻ, സർവ്വാശ്ശത്രുസേനാ വാ |
| സക്ഷണിഃ | — അഭിഭവനശീലോ ഭവസി |

അത്ഥം—ഏററവും ദശനീയനായ ഇന്ദ്ര, സ്തോതവ്യനായ അവിടത്തോടു ഞങ്ങൾ ഇപ്പോൾ സന്യാസത്തിന്നായി യാചിക്കുന്നു (അല്ലെങ്കിൽ ശത്രുക്കളുടെ ആയുധം വെപ്പിക്കാൻ യാചിക്കുന്നു.) ആ അവിടുന്ന് ഞങ്ങളുടെ രാഗദ്വേഷാദികളായ എല്ലാ ശത്രുക്കളെയും (അല്ലെങ്കിൽ എല്ലാ ശത്രുസേനകളെയും) കീഴടക്കുന്നവനാണ്.

27 യഋക്ഷാദംഹസോമുച
ദ്യോവാര്യാത്സപ്തസിന്ധുഷു
വധർദ്ദാസസ്യതുവിനൃമ്ണനീനമഃ

അന്വയം:—

| | |
|---|---|
| യഃ ഋക്ഷാൽ | — രക്ഷസോ ജാതാൽ |
| അംഹസഃ മുചൽ | — ഉപദ്രവാൽ മനുഷ്യാൻ മുഞ്ചതി |
| യഃ വാ സപ്ത സിന്ധുഷു | — യശ്ച ഗംഗാദ്യാസുനദീഷു വൎത്തമാനാനാം സ്തോതൄണാം |
| ആര്യാൽ | — ധനാദികം പ്രേരയേൽ |
| ഹേ തുവി–നൃമ്ണ | — ബഹുധനേന്ദ്ര, സത്വം |
| ദാസസ്യ വധഃ നീനമഃ | — ഉപക്ഷയിതുരസുരസ്യ ഹനന സാധനമായുധം നമയ |

അൎത്ഥം—ഏവൻ രക്ഷസ്സുകളിൽ നിന്നുണ്ടാവുന്ന ഉപദ്രവത്തിൽ നിന്നു് മനുഷ്യരെ മോചിപ്പിക്കുന്നുവോ, ഏവൻ ഗംഗാദികളായ ഏഴു നദികളിൽ വൎത്തിക്കുന്ന സ്തോതാക്കൾക്കു് ധനം മുതലായവയെത്തിക്കുകയും ചെയ്യുന്നുവോ, അല്ലയോ ബഹുധനനായ ഇന്ദ്ര, ആ അവിടുന്നു് ദ്രോഹിയായ അസുരനെ കൊല്ലാനുള്ള ആയുധം കുനിച്ചാലും.

28 യഥാവരോസുഷാമ്ണേ

സനിഭ്യആവഹോരയിം

വ്യശ്വേഭ്യസ്സുഭഗേവാജിനീവതി

അന്വയം:—

(അനേനതൃചേന വരുനാമകസ്യ രാജ്ഞോദാനം സൂച്യതേ)

| | |
|---|---|
| ഹേ വരോ, | — വരുനാമക, രാജൻ |
| സു–സാമ്ണേ | — സുഷാമാഖ്യം രാജാനം സ്വപിതരമുദ്ദിശ്യ തസ്യോത്തമ ലോകപ്രാപ്ത്യൎത്ഥം |
| സനി–ഭ്യഃ | — ഭിക്ഷമാണേഭ്യഃ കോശാദാഹൃത്യ |
| രയിം | ...ഥാ പുരാധനം പ്രാപിര ...സി തഥാ ...ാസ്മഭ്യം |

ഹേ സു–ഭഗേ,
വാജനി–വതി — ശോഭനധനയുക്തേ
അന്നവതി ഹേ ഉഷഃ
ത്വമ്മ്യോസ്മഭ്യം ധനം പ്രയച്ഛ

അർത്ഥം–(വരുന്ന മൂന്ന് ഋക്കുകളാൽ വരുവെന്ന രാജാവിൻെറ ദാനത്തെ സ്തുതിക്കുന്നു )–അല്ലയോ വരോ, രാജാവേ, സുഷാമാവെന്ന തൻെറ അച്ഛനായ രാജാവിനെ ഉദ്ദേശിച്ച് അദ്ദേഹത്തിന്ന് ഉത്തമലോകപ്രാപ്തിക്കായി, അർത്ഥികൾക്ക് പെട്ടിയിൽ നിന്നെടുത്ത് ധനമെപ്രകാരം വിതരണം ചെയ്യുവോ അപ്രകാരം വ്യശ്വപുത്രന്മാരായ ഞങ്ങൾക്കും ധനം കൊണ്ടുതന്നാലും അല്ലയോ ശോഭനധനേ, അന്നവതി, ഉഷസ്സേ, അവിടന്നും ഞങ്ങൾക്ക് ധനം തന്നാലും (സുദിനത്വത്തിന്ന വേണ്ടി ഉഷസ്സിനോടും പ്രാർത്ഥിക്കുന്നു,)

29 ആനാര്യസ്യദക്ഷിണാ
വ്യശ്വാംഏതുസോമിനഃ
സ്ഥൂരഞ്ചരാധശ്ശതവൽസഹസ്രവത്

അന്വയം —

നാര്യസ്യ — നരഹിതസ്യാപത്യസ്യ, വരോഃ
ദക്ഷിണാ — ദാനം
സോമിനഃ വി–അശ്വാൻ
ആ ഏതു — സോമവതോവ്യശ്വ
പുത്രാനസ്മാനാഗച്ഛതു
സ്ഥൂരം ശത–വൽ
സഹസ്ര–വൽ — സ്ഥൂലം ശതസഹസ്രധനയുക്തം
രാധഃ ച — അന്നഞ്ചാസ്മാനാഗച്ഛതു

അർത്ഥം–മനുഷ്യഹിതനായ സുഷാമാവിൻെറ പുത്രനായ വരുവിൻെറ ദാനം സോമത്തോടുകൂടിയ (യാഗാനുഷ്ഠാതാക്കളായ) വ്യശ്വപുത്രന്മാരായ ഞങ്ങളെ പ്രാപിക്കട്ടെ സ്ഥൂലവും, നൂറും ആയിരവും ധനത്തോടുകൂടിയതുമായ അന്നവും ഞങ്ങളെ പ്രാപിക്കട്ടെ

30 യത്ത്വാപ്പച്ഛാദീജാനഃ

കുഹയാകുഹയാകൃതേ

ഏഷോഅപശ്രിതോവലോ

ഗോമതീമവതിഷ്ഠതി വ 20

അന്വയം:—

| | |
|---|---|
| ഹേ കുഹയാ—കൃതേ | — സവരുഃ കുഹ, കുത്രതിഷ്ഠതീത്യേതദീച്ഛയാഭിരക്ഷണൈർജിജ്ഞാസുഭിഃ പുരസ്കൃതേ, ഉഷഃ |
| ത്വാ യൽ പൃച്ഛാൽ | — ത്വാം യദാകശ്ചിൽപൃച്ഛതി |
| ''ഈജാനഃ കുഹയാ?'' | — ഇഷ്ടവാൻ വരുഃ കുതിഷ്ഠതീതി |
| (തദാനീം) ''അപ—ശ്രിതഃ | — വിവൃതദ്വാരഃ |
| വലഃ | — വരഃ, ഭിക്ഷൂണാം ധനാദിപ്രദാനേനാവരിതാ |
| ഏഷഃ ഗോ—മതീം | — ഏഷവരുഃ ഗോമതീനദീതീരേ |
| അവ തിഷ്ഠതി'' | — ഇതിത്വം കഥയസി |

അർത്ഥം—ആ വരുവെന്ന രാജാവ് എവിടെ ഇരിക്കുന്നു എന്നറിവാനാഗ്രഹത്താൽ അന്വേഷിക്കുന്നവരുടെ മുമ്പിൽ നില്ക്കുന്ന ഉഷസ്സേ, ''ദാനയജ്ഞത്തോടുകൂടിയ വരു എവിടെ?'' എന്ന് അവിടുത്തോടു ചോദിക്കുമ്പോഴം, ''വാതിൽ തുറന്നു പുറത്തുവന്ന ശ്രേഷ്ഠനും ധനദാനംകൊണ്ട് അർത്ഥികളെ മൂടുന്ന വനുമായ ആ വരു ഗോമതീനദീതീരത്തിലിരിക്കുന്നു'' എന്ന് അവിടുന്നു പറയുന്നു, അല്ലെ?

വർഗ്ഗം —21 മുതൽ 25 കൂടി—ഉഷ്ണിഗുഷ്ണിഗ്ഗർഭേച്ഛന്ദസി, മിത്രാ—വരുണൌ വിശേദേവാദേവതാ

1 താവാംവിശ്വസ്യഗോപാ

ദേവാദേവേഷുയജ്ഞിയാ

ഋതാവാനായജസേപൂതദക്ഷസാ

അന്വയം:–(വിശ്വമനസോവാക്യം)

(ഹേ മിത്രാവരുണൌ,)

| | |
|---|---|
| വിശ്വസ്യ ഗോപാ | — ലോകസ്യ ഗോപയിതാരൌ |
| ദേവാ, ദേവേഷു യജ്ഞിയാ, | — ദേവൌ, ദേവേഷു മദ്ധ്യേ യജ്ഞാർഹൌ, |
| താ വാം | — തൌ യുവാം ഹവിസ്വീകരണാർത്ഥം യജമാനം ഭജഥഃ |

(മിത്രാവരുണയോർവാക്യം)

(ഹേ വിശ്വമനഃ)

| | |
|---|---|
| ഋത–വാനാ | — സത്യവന്തൌ |
| പൂത-ദക്ഷസാ | — ശുദ്ധബലാവാവാം, ബലവന്താവിതിവചനമാത്രേണ ബലവന്തൌ ന ഭവഥഃ, കിം തു യഥാർത്ഥതേന യജ്ഞൈനൈവ |
| (മിത്രാവരുണൌ) യജസേ | — ത്വം ഹവിർഭിഃ പൂജയസി |

അർത്ഥം–വിശ്വമനസ്സിൻെറ വാക്യം—അല്ലയോ മിത്രവരുണന്മാരേ, ലോകപാലകന്മാരും ദേവന്മാരും ദേവന്മാർക്കിടയിൽ യജ്ഞാർഹന്മാരുമായ ആ നിങ്ങൾ ഹവിസ്സ കൈക്കൊള്ളാനായി യജമാനനെ പ്രാപിക്കുന്നു. (എന്നി മിത്രവരുണന്മാരുടെ വാക്യം) –അല്ലയോ വിശ്വമനസ്സേ, സത്യവാന്മാരും ശുദ്ധബലന്മാരുമായ ഞങ്ങൾ ബലവാന്മാരെന്ന് വാക്കുകൊണ്ടുമാത്രം പറഞ്ഞാൽ ബലവാന്മാരാകയില്ല. അതിനാലാണല്ലൊ മിത്രവരുണന്മാരായ ഞങ്ങളെ അങ്ങ് ഹവിസ്സുകൾകൊണ്ട് യജിക്കുന്നതു്.

2 മിത്രാതനാനരഥ്യാ

വരുണോയശ്ചസുക്രതുഃ

സനാൽസുജാതാതനയാധൃതവ്രതാ

അന്വയം:–

| | |
|---|---|
| സു–ക്രതുഃ യഃ വരുണഃ | — ശോഭനകർമ്മാസഃ |
| (സുകർമ്മാ) മിത്രാ ച | — മിത്രാവരുണൌ |
| രഥ്യാ | — രഥവന്തൌ |

| | |
|---|---|
| സനാൽ സു–ജാതാ | — ചിരാദേവശോഭനജന്മാനൌ |
| തനയാ, | — അദിതേഃ പുത്രൌ |
| ധൃത–വ്രതാ തനാ ന | — ധൃതകർമ്മാണൌ ധനാനി ച പ്രയച്ഛതഃ (നശ്ചാരേത്ഥ) |

അർത്ഥം–ശോഭനകർമ്മാവായ വരുണനും അപ്രകാരമുള്ള മിത്രനും (മിത്രവരുണന്മാർ) തേരുററവരത്രെ. സനാതനന്മാരായി സുജാതന്മാരായ അവർ അദിതിയുടെ പുത്രരത്രെ. സ്വയം ധരിച്ച കർമ്മങ്ങളോടുകൂടിയ അവർ ധനങ്ങളെയും തന്നരുളുന്നു.

3 താമാതാവിശ്വവേദസാ

സുര്യായപ്രമഹസാ

മഹീജ്ജാനാദിതിരൃതാവരീ

അന്വയം:–

| | |
|---|---|
| വിശ്വ–വേദസാ | — സർവ്വധനൌ |
| പ്ര–മഹസാ താ | — പ്രകൃഷ്ടതേജസ്സൌ തൌ മിത്രാവരുണൌ |
| മഹീ, ഋത–വരീ | — മഹതീ, സത്യവതീ |
| മാതാ അദിതിഃ | |
| അസുര്യായ | — ദേവമാതാ അസുരാണാം ഹന്ത്രേ ബലായ |
| ജജാന | — ജനയാമാസ |

അർത്ഥം–സർവ്വധനന്മാരും ഉൽകൃഷ്ടതേജസ്സുററവരുമായ ആ മിത്രവരുണന്മാരെ മഹതിയും സത്യവതിയുമായ ദേവമാതാവു്, അദിതി, അസുരന്മാരെ ഹനിയ്ക്കാനുള്ള ബലത്തിന്നു വേണ്ടിയാണു് പെററതു്.

4 മഹാന്താമിത്രാവരുണാ

സമ്രാജാദേവാവസുരാ

ഋതാവാനാവൃതമാഘോഷതോബൃഹൽ

അന്വയം:—

| | |
|---|---|
| മഹാന്താ, സം–രാജാ | — ഗുണാധികൌ, സമ്യക് ദീപ്യ മാനൌ |
| അസുരാ | — ആസുരൌ, ബലവന്തൌ |
| ഋത–വാനൌ | |
| മിത്രാവരുണാ | — സത്യവന്തൌ മിത്രാവരുണൌ |
| ദേവൌ ബൃഹത് ഋതം | — മഹാന്തം യജ്ഞം |
| ആ ഘോഷതഃ | — സ്വദീപ്ത്യാപ്രകാശയതഃ |

അത്ഥം—ഗുണങ്ങളാൽ പെരിയവരും നന്നായി പ്രകാശി ക്കുന്നവരും ശക്തന്മാരും സത്യവാന്മാരുമായ മിത്രവരുണന്മാ രെന്ന ദേവന്മാർ മഹത്തായ യജ്ഞത്തെ സ്വശോഭയാൽ വിളക്കുന്നു.

5 നപാതാശവസോമഹ

സൂനൂദക്ഷസ്യസുക്രതൂ

സുപ്രദാനൂഇഷോവാസ്വധിക്ഷിതഃ വ. 21

അന്വയം:—

| | |
|---|---|
| മഹഃ ശവസഃ നപാതാ | — മഹതഃ ബലസ്യ നപാതൌ പൌത്രൌ |
| ദക്ഷസ്യ സൂനൂ | — വേഗസ്യ പുത്രൌ (ബലാദ്വേഗ ഇതി പുത്രപൌത്രത്വം) |
| സു–ക്രതൂ, സു–പ്ര–ദാനൂ | — ശോഭനകർമ്മാണൌ, സുഷ്ഠു പ്രകർഷേണ ധനാദീദാതാരൌ, മിത്രാവരുണൌ |
| ഇഷഃ വാസ്തു അധി ക്ഷിതഃ | — അന്നസ്യ നിവാസസ്ഥാനേ– ധിവസതഃ |

അത്ഥം—മഹത്തായ ബലത്തിന്റെ പൌത്രന്മാരും വേഗ ത്തിന്റെ പുത്രന്മാരും (ബലത്താൽ വേഗമുണ്ടാവുന്നതുകൊണ്ട് പുത്രപൌത്രത്വം കല്പിതം) ശോഭനകർമ്മാക്കളും നന്നായി വേണ്ടപോലെ ദാനംചെയ്യുന്നവരുമായ മിത്രവരുണന്മാർ അന്ന ത്തിന്റെ ഇരിപ്പിടത്തിലാണധിവസിക്കുന്നതു്.

6 സംയാദാന്യനിയേമഥു

ദ്ദിവ്യാഃപാൎത്ഥിവീരിഷഃ

നഭസ്വതീരാവാഞ്ചരന്തുവൃഷ്ടയഃ

അന്വയം:—

(ഹേ മിത്രാവരുണൌ,
യൌയുവാം) യാ ദാന്യനി — ദേയാനി യാനി ധനാനി
സം യേമഥുഃ — അസ്മാസു സംയച്ഛതം
(തഥാ) ദിവ്യാഃ,
പാൎത്ഥിവീഃ ഇഷഃ — ദിവിഭവാനി, പൃഥിവ്യാ മുൽപ്പന്നാന്യന്നാനി സംയച്ഛതം
(തൌ വാം വൃഷ്ട്യഭാവേ)
നഭസ്വതീഃ — ഉദകവത്യഃ
വൃഷ്ടയഃ വാം ആ ചരന്തു — യുവാമുപതിഷ്ഠന്തു
(യദാ വൃഷ്ട്യവേലാ തദാ വൎഷതം)

അൎത്ഥം—അല്ലയോ മിത്രവരുണന്മാരേ, നിങ്ങളേവർ, തരേണ്ടും ധനങ്ങളേവ ഞങ്ങൾക്ക് തരണമോ, അതുപോലെ ദ്യോവിലുണ്ടായവയും ഭുവിലുളവായവയുമായ അന്നങ്ങൾ തരണമോ, ആ നിങ്ങളെ മഴയില്ലാത്ത കാലത്തു് ജലവതികളായ മഴകൾ പ്രാപിച്ചു വൎത്തിക്കട്ടെ. (മഴയില്ലാത്തപ്പോൾ മഴ നിങ്ങളെ പ്രാപിച്ചു നിങ്ങൾ വൎഷിച്ചാലും.)

7 അധിയാബൃഹതോദിവോ

ഭിയൂഥേവപശ്യതഃ

ഋതാവാനാസമ്രാജാനമസേഹിതാ

അന്വയം:—

യാ ബൃഹതഃ ദിവഃ — യൌ മഹതോ ദേവാൻ
യൂഥാ—ഇവ അഭി — വൃഷഭഃ ഗോയൂഥാനി രന്തുമഭിമുഖം പശ്യതി തദ്വൽ
(സ്വവീൎയ്യേണാസുരാൻ ഹത്വാ താൻ ദേവാൻ മോദയിതം)

| | |
|---|---|
| അധി പശ്യതഃ | — അധിക്ഷതഃ |
| (തൌ) ഋത—വാനാ, | |
| സം—രാജാ | — സത്യവന്തൌ, സമ്യക് രാജമാനൌ മിത്രാവരുണൌ |
| നമസേ ഹിതാ | — ഹവിഷേ ഹിതൌ, പ്രിയൌ ഭവതഃ |

അർത്ഥം—കാള, പശുക്കൂട്ടത്തെ രമിപ്പാൻ വേണ്ടി നോക്കുന്ന പോലെ, ഏവർ സ്വവീര്യത്താൽ അസുരന്മാരെ ഹനിച്ച് മഹാന്മാരായ ദേവന്മാരെ സന്തോഷിപ്പിക്കുവാൻ നോക്കി ക്കാണുന്നുവോ, ആ സത്യവാന്മാരും സ്വഭാസന്മാരുമായ മിത്ര വരുണന്മാർ ഹവിസ്സിന്ന് ഹിതന്മാർ, പ്രിയന്മാരായി ഭവി ക്കുന്നു. (അതായത് ദേവന്മാരെ സന്തോഷിപ്പിക്കുന്ന മഹാത്മ ക്കളായ മിത്രവരുണന്മാർ മനുഷ്യരൊരുക്കുന്ന ഹവിസ്സിൽ പ്രിയ മുള്ളവരത്രെ.)

8 ഋതാവാനാനിഷേദതു

സ്സാമ്രാജ്യായസുക്രതൂ

ധൃതവ്രതാക്ഷത്രിയാക്ഷത്രമാശതുഃ

അന്വയം:—

| | |
|---|---|
| ഋത—വാനാ, സു—ക്രതൂ | — സത്യവന്തൌ, ശോഭനകർമ്മാണൌ മിത്രാവരുണൌ |
| സാം—രാജ്യായ നി സേദതുഃ | — സമ്രാജ്യായ ന്യസീദതാം |
| ധൃത-വ്രതാ, ക്ഷത്രിയാ | — ധൃതകർമ്മാണൌ, ബലവന്തൌ തൌ |
| ക്ഷത്രം ആശതുഃ | — അനാശാതേ, വ്യാപ്നുതഃ |

അർത്ഥം—സത്യവാന്മാരും സൽകർമ്മാക്കളുമായ മിത്രവരു ണന്മാർ സാമ്രാജ്യത്തിന്നായി വന്നിരിക്കട്ടെ കർമ്മികളും ബലവാന്മാരുമായ അവർ ശക്തിയെ പ്രാപിക്കുന്നു

9 അക്ഷ്ണശ്ചിദ്ഗാതുവിത്തരാ

നലുബണേനചക്ഷസാ

നിചിന്മിഷന്താനിചിരാനിചികൃതുഃ

അന്വയം:_

| | | |
|---|---|---|
| അക്ഷ്ണഃ ചിൽ | | |
| ഗാതുവിൽ–തരാ | — | ചക്ഷുഷോപി പൂർവ്വമതിശയേന മാർഗ്ഗവേത്താരൌ |
| നി മിഷന്താ | — | നിമിഷന്തൌ, സ്വസ്യകർമ്മണി സർവ്വമുന്മിഷയന്തൌ |
| നി–ചിരാ | — | നിതരാം ചിരന്തനൌ മിത്രാവരുണൌ |
| അനലുബണേന | | |
| ചക്ഷസാ | — | അദുസ്സഹേന തേജസാ |
| നി ചികൃതുഃ ചിൽ | — | പൂജിതൌ ബഭൂവതുരേവ |

അർത്ഥം–കണ്ണിനേക്കാരം മുമ്പ് (കണ്ണുനോക്കി കാണും മുമ്പ്) വെട്ടപ്പായി വഴിയറിയുന്നവരും, സ്വന്തം കർമ്മങ്ങളി ലെല്ലാററിനെയും ഇമപൂട്ടാതെ നോക്കുന്നവരും, ഏററവും പുരാതനന്മാരുമായ മിത്രവരുണന്മാർ സുസഹ്യമായ, സുഖക രമായ തേജസ്സുകൊണ്ട് പൂജിതന്മാരായിത്തന്നെ ഭവിച്ചു.

10 ഉതനോദേവ്യദിതി

രുരുഷ്യതാന്നാസത്യാ

ഉരുഷ്യന്തുമരുതോവൃദ്ധശവസഃ

വ. 22

അന്വയം:_

| | | |
|---|---|---|
| ഉത ദേവീ അദിതിഃ നഃ | — | ദ്യോതനശീലാ സാ മിത്രവരുണയോർമ്മാതാസ്മാൻ രക്ഷതു |
| നാസത്യാ ഉരുഷ്യതാം | — | സത്യശീലാവശ്വിനൌ രക്ഷതാം |
| വൃദ്ധ–ശവസഃ മരുതഃ ഉരുഷ്യന്തു | — | പ്രവൃദ്ധവേഗാസ്തേസ്മാൻ പാലയന്തു |

| | |
|---|---|
| അധി പശ്യതഃ | — അധീക്ഷതഃ |
| (തൌ) ഋത–വാനാ, | |
| സം–രാജാ | — സത്യവന്തൌ, സമ്യക് രാജാനൌ മിത്രാവരുണൌ |
| നമസേ ഹിതാ | — ഹവിഷേ ഹിതൌ, പ്രിയൌ ഭവതഃ |

അർത്ഥം–കാള, പശുക്കൂട്ടത്തെ രമിപ്പാൻ വേണ്ടി നോക്കുന്ന പോലെ, ഏവർ സ്വവീര്യത്താൽ അസുരന്മാരെ ഹനിച്ച് മഹാന്മാരായ ദേവന്മാരെ സന്തോഷിപ്പിക്കുവാൻ നോക്കി ക്കാണുന്നുവോ, ആ സത്യവാന്മാരും സുഭാസദ്ധാരുമായ മിത്ര വരുണന്മാർ ഹവിസ്സിന്ന് ഹിതന്മാർ, പ്രിയന്മാരായി ഭവി ക്കുന്നു (അതായത് ദേവന്മാരെ സന്തോഷിപ്പിക്കുന്ന മഹത്വ മുററ മിത്രവരുണന്മാർ മനുഷ്യരൊരുക്കുന്ന ഹവിസ്സിൽ പ്രിയ മുള്ളവരത്രെ )

8 ഋതാവാനാനിഷേദതു
സ്സാമ്രാജ്യായസുക്രതു
ധൃതവ്രതാക്ഷത്രിയാക്ഷത്രമാശതുഃ

അന്വയം:—

| | |
|---|---|
| ഋത–വാനാ, സു–ക്രതു | — സത്യവന്തൌ, ശോഭനകർമ്മാണൌ മിത്രാവരുണൌ |
| സാം–രാജ്യായ നി സേദതുഃ | — സമ്രാജ്യായ ന്യസീദതാം |
| ധൃത–വ്രതാ, ക്ഷത്രിയാ | — ധൃതകർമ്മാണൌ, ബലവന്തൌ തൌ |
| ക്ഷത്രം ആശതുഃ | — അനാശാതേ, വ്യാപ്നുതഃ |

അർത്ഥം–സത്യവാന്മാരും സൽകർമ്മാക്കളുമായ മിത്രവരു ണന്മാർ സാർവ്വഭൌമത്വത്തിന്നായി വർത്തിക്കട്ടെ കർമ്മികളും ബലവാന്മാരുമായ അവർ ശക്തിയെ പ്രാപിക്കുന്നു

9 അക്ഷ്ണശ്ചിദ്ഗാതുവിത്തരാ

നലുബണേനചക്ഷസാ

നിചിന്മിഷന്താനിചിരാനിചികൃതുഃ

അന്വയം:—

| | |
|---|---|
| അക്ഷ്ണഃ ചിൽ | |
| ഗാതുവിൽ–തരാ | — ചക്ഷുഷോപി പൂർവ്വമതിശയേന മാർഗ്ഗവേത്താരൌ |
| നി മിഷന്താ | — നിമിഷന്തൌ, സ്വസ്യകർമ്മണി സർവ്വമുന്മിഷയന്തൌ |
| നി–ചിരാ | — നിതരാം ചിരന്തനൌ മിത്രാവരുണൌ |
| അനലുബണേന | |
| ചക്ഷസാ | — അദസ്സഹേന തേജസാ |
| നി ചികൃതുഃ ചിൽ | — പൂജിതൌ ബഭൂവതുരേവ |

അർത്ഥം–കണ്ണിനേക്കാരം മുമ്പ് (കണ്ണുനോക്കി കാണും മുമ്പ്) വെട്ടപ്പായി വഴിയറിയുന്നവരും, സ്വന്തം കർമ്മങ്ങളിലെല്ലാററിനെയും ഇമപൂട്ടാതെ നോക്കുന്നവരും, ഏററവും പുരാതനന്മാരുമായ മിത്രവരുണന്മാർ സുസഹ്യമായ, സുഖകരമായ തേജസ്സുകൊണ്ട് പൂജിതന്മാരായിത്തന്നെ ഭവിച്ചു.

10 ഉതനോദേവ്യദിതി

രുരുഷ്യതാന്നാസത്യാ

ഉരുഷ്യന്തുമരുതോവൃദ്ധശവസഃ

വ. 22

അന്വയം:—

| | |
|---|---|
| ഉത ദേവീ അദിതിഃ നഃ | — ദ്യോതനശീലാ സാ മിത്രവരുണയോർമ്മാതാസ്മാൻ രക്ഷതു |
| നാസത്യാ ഉരുഷ്യതാം | — സത്യശീലാവശ്വിനൌ രക്ഷതാം |
| വൃദ്ധ–ശവസഃ മരുതഃ ഉരുഷ്യന്തു | — പ്രവൃദ്ധവേഗാസ്തേസ്മാൻ പാലയന്തു |

അത്ഥം–പിന്നെ, മിത്രവരുണന്മാരുടെ അമ്മയായ അദിതിദേവി നമ്മളെ രക്ഷിക്കട്ടെ. സത്യശീലരായ അശ്വികരം കാക്കട്ടെ. അതിവേഗവാന്മാരായ മരുത്തുക്കരം നമ്മളെ പാലിക്കട്ടെ.

11 തേനോനാവമുരുഷ്യത

ദിവാനക്തംസുദാനവഃ

അരിഷ്യന്തോനിപായുഭിസ്സചേമഹി

അന്വയം:–

| | |
|---|---|
| ഹേ സു–ദാനവഃ, | — ശോഭനദാനാമരുതഃ, |
| അരിഷ്യന്തഃ തേ | — കേനാപ്യഹിംസിതാസ്സേ യൂയം |
| നഃ നാവം | — അസ്മദീയം യജ്ഞിയാം നാവം |
| ദിവാ നക്തം ഉരുഷ്യത | — പാലയത |
| (തതോവയം) പായു–ഭിഃ | — യുഷ്മദീയൈഃ പാലനൈഃ |
| നി സചേമഹി | — നിതരാം സമവേതാഭവേമ |

അത്ഥം–ശോഭനദാനന്മാരായ മരുത്തുക്കളേ, ആരാലും ഹിംസിക്കപ്പെടാത്ത ആ നിങ്ങരം ഞങ്ങളുടെ യജ്ഞമാകുന്ന തോണിയെ (പാപത്തിന്റെ അക്കരകടക്കാനുള്ള സൽകമ്മത്തെ) രാവും പകലും രക്ഷിച്ചാലും. പിന്നെ, ഞങ്ങരം നിങ്ങളുടെ രക്ഷണങ്ങളോട് കൂടിചേന്നവരാകാവൂ

12 അഘ്നതേവിഷ്ണവേവയ

മരിഷ്യന്തസ്സുദാനവേ

ശ്രുധിസ്വയാവന്ത്സിന്ധോപൂവ്വചിത്തയേ

അന്വയം:–

| | |
|---|---|
| അരിഷ്യന്തഃ വയം | — പാലനവതഃാൽ കേനാപ്യ ബാധിതാവയം |
| അഘ്നതേ, സു–ദാനവേ | — സ്തോതൃണാം യഷ്ടൃണാഞ്ചാഹിംസകായ, ശോഭനദാനായ |
| വിഷ്ണവേ | — സ്വമഹത്വേന സവ്വവ്യാപകായ ദേവായ സ്തുതിം കമ്മഃ |

ഹേ സ്വ–യാവൻ, — സ്വയമേവ, അസഹായസ്സൻ ദിവി യാതീതി സഃ, താദൃശ,
ഹേ സിന്ധോ, — സ്തോതൄൻ പ്രതിധനാനാം സ്യന്ദനശീല, വിഷ്ണോ
പൂർവ്വ–ചിത്തയേ — പ്രാരബ്ധകർമ്മണേ യജമാനായ, തദർത്ഥം
ശ്രുധി — അസ്മാഭിഃ ക്രിയമാണാം സ്തുതിം ശൃണു

അർത്ഥം–(ദേവന്മാരാൽ) രക്ഷിയ്ക്കപ്പെടുന്നതുകൊണ്ടു് ആരാലും ദ്രോഹിയ്ക്കപ്പെടാത്ത ഞങ്ങൾ, സ്തോതാക്കളെയും യഷ്ടാക്കളെയും ഒരിയ്ക്കലും ക്ലേശിപ്പിക്കാത്തവനും, ശോഭനദാനനുമായ വിഷ്ണുവിന്നായി, സ്വമഹത്വംകൊണ്ടു് എങ്ങും വ്യാപിച്ച ദേവന്നായി, സ്തുതി ചൊല്ലുന്നു. സ്വയം ദ്യോവിൽ ഗമിക്കുന്നവനും സ്തോതാക്കൾക്കു് ധനമൊഴുക്കുന്നവനുമായ വിഷ്ണോ, പ്രാരബ്ധകർമ്മങ്ങളേറ്റുന്നവനായ യജമാനന്നുവേണ്ടി ഞങ്ങളാൽ ചൊല്ലപ്പെടുന്ന സ്തുതി കേട്ടാലും.

13 തദ്വാര്യംവൃണീമഹേ

വരിഷ്ഠങ്ഗോപയത്യം

മിത്രോയൽപാന്തിവരുണോയദര്യമാ

അന്വയം:–
യൽ (ധനം) മിത്രഃ,
വരുണഃ, അര്യമാ,
പാന്തി — പാലയന്തി
യൽ വരിഷ്ഠം,
ഗോപയത്യം — ശ്രേഷ്ഠം, സർവ്വേഷാം രക്ഷകം
വാര്യം തൽ വൃണീമഹേ — സർവ്വൈർവ്വരണീയം തദ്ധനം സംഭജാമഹേ

അർത്ഥം–യാതൊരു ധനത്തെ മിത്രനും വരുണനുമര്യമാവും കാത്തുപോരുന്നുവോ, യാതൊന്നു് ശ്രേഷ്ഠവും എല്ലവർക്കും രക്ഷക

വും എല്ലാവക്കും കാമ്യവുമാണോ, ആ ധനത്തെ ഞങ്ങടം വരിക്കുന്നു, ഭജിക്കുന്നു

14 ഉതനസ്സിന്ധുരപാം

തന്മരുതസ്തദശ്വിനാ

ഇന്ദ്രോവിഷ്ണുർമീഢ്വാംസസ്സജോഷസഃ

അന്വയം —

ഉത അപാം സിന്ധുഃ — ഉദകാനാം സ്യന്ദനശീലഃ പജ്ജന്യഃ

നഃ തൽ — അസ്മദീയം തദ്ധനം രക്ഷതു

തൽ മരുതഃ — പാലയന്തു

അശ്വിനാ — അശ്വിനൌ പാലയതാം

(തഥാ) ഇന്ദ്രഃ വിഷ്ണുഃ — പാലയതാം

മീഢ്വാംസഃ

സ-ജോഷസഃ — കാമാനാം സേക്താര ഏതേ സവ്വേ ദേവാസ്സങ്ഗതാസ്സന്തോ രക്ഷന്തു

സാരം—കൂടാതെ ജലം പൊഴിക്കുന്ന പജ്ജന്യൻ നമ്മുടെ ആ ധനം രക്ഷിക്കട്ടെ, അതിനെ മരുത്തുക്കും രക്ഷിക്കട്ടെ അശ്വികളം രക്ഷിക്കട്ടെ ഇന്ദ്രനും വിഷ്ണുവും രക്ഷിക്കട്ടെ അഭീഷ്ടവഷകന്മാരായ അഖിലദേവന്മാരൊരുമിച്ചുചേന്നു രക്ഷിക്കട്ടെ

15 തേഹിഷ്മാവനഷോനരോ

ഭിമാതിം കയസ്യചിൽ

തിഗ്മംനക്ഷോദഃ പ്രതിഘ്നന്തിഭൂണ്ണയഃ വ 23

അന്വയം —

വനഷഃ നരഃ തേ ഹി സ്മ — സംഭജനീയനേതാരസ്സേ ഖലു ദേവാഃ

ഭൂണ്ണയഃ കയസ്യ ചിൽ — ക്ഷിപ്രഗമനാഃ കസ്യ ചിഛത്രോഃ

തിശം ന ക്ഷോദഃ — തീക്ഷ്ണം ജവേന ഗച്ഛൽ ഉദകമഗ്രതസ്ഥിതം വൃക്ഷമുന്മൂലയതി തദ്വൽ

അഭി—മാതിം
പ്രതി-ഘ്നന്തി — പ്രതികൂലം യഥാഭവതി തഥാ തസ്യാഭിമാനം ഘ്നന്തി

അർത്ഥം—ഭജനീയരും നേതാക്കളുമായ ആ ദേവന്മാർ തന്നെയല്ലൊ ഗതിവേഗമുററവരായി, ഊക്കേററ ജലം മുമ്പിൽ നില്ക്കുന്ന വൃക്ഷത്തെ വേരറുത്തു പുഴക്കുന്നപോലെ, ഏതെങ്കിലും ശത്രു വന്നാൽ പ്രതികൂലമാംവണ്ണം അവൻെറയഭിമാനത്തെ ഹനിക്കുന്നതു്.

16 അയമേക ഇത്ഥാ പുരു
ഊചഷ്ടേ വി വിശ്പതിഃ
തസ്യ വ്രതാന്യനു വശ്ചരാമസി

അന്വയം:—

(ഹേ ഋത്വിജഃ,)

വിശ്പതിഃ ഏകഃ അയം — വിശാം പതിഃ, മിത്രാവരുണയോരേകഃ, മിത്രഃ
പുരു ഉരു — പുരൂണി, ബഹൂനി ഉരൂണി ദ്രവ്യാണി
ഇത്ഥാ വി ചഷ്ടേ — ഇത്ഥം സ്വ തേജസാ പശ്യം
തസ്യ വ്രതാനി — മിത്രസ്യ കർമ്മാണി
വഃ അനു ചരാമസി — യുഷ്മദർത്ഥമനുചരാമഃ, കുർമ്മഃ

അർത്ഥം—അല്ലയോ ഋത്വിക്കുകളേ, പ്രജാപാലകരും മിത്രാവരുണന്മാരിൽ ഏകനുമായ മിത്രൻ ധാരാളം പെരിയ ദ്രവ്യങ്ങളെ, ഈ ലോകത്തിലെ ചരാചരങ്ങളെ, ഇപ്രകാരം സ്വതേജസ്സോടുകൂടി നോക്കുന്നു. അവിടുത്തെ ഉദ്ദേശിച്ച കർമ്മങ്ങളാണു് നിങ്ങൾക്കുവേണ്ടി ഇവിടെ ചെയ്യുന്നതു്.

17 അനുപൂർവ്വാണ്യോക്യാ

സാമ്രാജ്യസ്യസശ്ചിമ

മിത്രസ്യവ്രതാവരുണസ്യദീർഘശ്രുത്

അന്വയം:-

| | |
|---|---|
| സാം-രാജ്യസ്യ | — സമ്രാജോ ഭാവായ |
| ദീർഘ-ശ്രുത് വരുണസ്യ | — അതിശയേന പ്രസിദ്ധസ്യ തസ്യ |
| പൂർവ്വാണി ഓക്യാ അനു സശ്ചിമ | — പുരാതനാന്യോകഹിതാനി, ഗൃഹഹിതാനി കർമ്മാണി ആനുപൂർവ്യേണ ഗച്ഛാമ |
| മിത്രസ്യ വ്രതാ | — തസ്യകർമ്മാണി ച സശ്ചിമ |

അർത്ഥം—സാമ്രാജ്യത്തിന്നായി, ആത്മപ്രകാശമുള്ള അവസ്ഥയ്ക്കായി, ഏററവും പ്രസിദ്ധനായ വരുണനെസ്സംബന്ധിച്ച പുരാതനങ്ങളും ഗൃഹക്ഷേമകരങ്ങളുമായ കർമ്മങ്ങളെ നാം ക്രമപ്രകാരമനുഷ്ഠിച്ചു. മിത്രനെസ്സംബന്ധിച്ച കർമ്മങ്ങളെയുമനുഷ്ഠിച്ചു.

18 പരിയോരശ്മിനാദിവോ

ന്താൻമമേപൃഥിവ്യാഃ

ഉഭേആപപ്രൌരോദസീമഹിത്വാ

അന്വയം:-

| | |
|---|---|
| യഃ ദിവഃ പൃഥിവ്യാഃ | — ദ്യാവാപൃഥിവ്യോഃ |
| അന്താൻ രശ്മിനാ പരി മമേ | — പര്യന്താൻ സ്വതേജസാ പരിമിനോതി പര്യന്താൻ സ്വരശ്മിനാഭാസയതി |

സഃ മിത്രഏവ) ഉഭേ
രോദസീ — ദ്യാവാപൃഥിവ്യൌ
ഹി–ത്വാ ആ പപ്രൌ — മഹത്വേന പൂരയതി

അത്ഥം—ഏവൻ ദ്യോവിൻെറയും ഭൂവിൻെറയും അററങ്ങ
ളെ സ്വതേജസ്സുകൊണ്ടുളക്കുന്നുവോ പ്രകാശിപ്പിക്കുന്നുവോ ആ
മിത്രൻ തന്നെയാണ് ദ്യാവാപൃഥിവികളിരുവരേയും സ്വമഹ
ത്വംകൊണ്ട് നിറഞ്ഞു നില്ക്കുന്നതു്.

19 ഉദ്വഷ്യശരണേദിവോ

ജ്യോതിരയംസ്തസൂര്യഃ

അഗ്നിന്നശുക്രസ്സമിധാനആഹുതഃ

അന്വയം:–
സൂര്യഃ സ്യഃ — സുവീര്യഃ, സർവ്വസ്യപ്രേരകസ്സ
മിത്രഃ
ദിവഃ ശരണേ ഉ — സ്ഥാനേ, നഭസ്യേവ
ജ്യോതിഃ ഉൽ അയംസ്ത — തേജഉദ്യച്ഛതി, സർവ്വത്ര
വിസ്താരയതി
(തതസ്സഃ) അഗ്നിഃ ന
ശുക്രഃ — അഗ്നിരിവ ദീപ്യമാനഃ
സം–ഇധാനഃ, ആ–ഹുതഃ — ഹവിർഭിസ്സമിദ്ധ്യമാനഃ,
ആഹുതസ്തിഷ്ഠതി

അത്ഥം—സുവീര്യമൊത്തവനും സർവ്വപ്രേരകനുമായ മിത്രൻ
ആകാശസ്ഥാനത്തിൽത്തന്നെ തേജസ്സുയൎത്തുന്നു, എങ്ങും പര
ത്തുന്നു. പിന്നെ, അവിടന്ന് അഗ്നിപോലെ തേജസ്വിയായി
ഹവിസ്സുകളാൽ ഹോമിക്കപ്പെട്ടവനായി വേികുന്നു.

20 വചോദീഘപ്രസദ്മനീ

ശേവാജസ്യഗോമതഃ

ഈശേഹിപിത്വോവിഷസ്യദാവനേ വ 24

അന്വയം –

| | |
|---|---|
| (ഹേ സ്തോതഃ) | |
| ദീഘ–പ്രസദ്മനി | — വിസ്തൃതയജ്ഞഗൃഹേ |
| വചഃ | — മിത്രം വരുണഞ്ചസ്തുഹി |
| (സവരുണഃ) ഗോ–മതഃ | |
| വാജസ്യ ഈശേ ഹി | — പശുമതോന്നസ്യേശ്വരോ ഭവതി ഹി |
| (കേവലം സ്വാമീ ന ഭവതി | |
| കിംതു) അവിഷസ്യ | — മഹതഃ |
| പിത്വഃ ദാവനേ ഈശേ | — അന്നസ്യദാനായ സമത്ഥോ ഭവതി |

അത്ഥം–അല്ലയോ സ്തോതാവേ, വിസ്തൃതമായ യാഗശാലയിൽ മിത്രനെയും വരുണനെയും സ്തുതിക്കുക ആ വരുണൻ പശുക്കളോടുകൂടിയ അന്നത്തിന്ന് (പുഷ്ടിയ്ക്ക്) ഈശനാണല്ലോ അന്നത്തിന്നീശൻ മാത്രമല്ല അന്നത്തിൻെറ ദാനത്തിൽ സമത്ഥനമാകുന്നു

21 തൽസൂര്യംരോദസീഉഭേ

ദോഷാവസ്തോരുപബ്രുവേ

ഭോജേഷ്വസ്മാഅഭ്യുച്ചരാസദാ

അന്വയം –

| | |
|---|---|
| സൂര്യം തൽ | — സവീര്യം വാരുണം മൈത്രഞ്ച തേജഃ |
| ഉഭേ രോദസീ | — ദ്യാവാപൃഥിവ്യൌ ച |
| ദോഷാ വസ്തോഃ ഉപ | |
| ബ്രുവേ | — രാത്രാവഹനിചാഹമുപസ്തൌമി |
| (ഹേ വരുണ ത്വം) | |
| ഭോജേഷു | — ദാതൃഷു |
| അസ്മാൻ സദാ അഭി | |
| ഉൽ ചര | — സവ്വദാഭിമുഖം പ്രേരയ, പുരോഭാവിനഃ കുരു |

അൎത്ഥം—ശോഭനവീൎയ്യമുററ വരുണൻെറയും മിത്രൻെറയും ആ തേജസ്സിനെയും ദ്യാവാപൃഥിവികളിരുവരെയും രാവും പകലും ഞാൻ സ്തുതിക്കുന്നു. അല്ലയോ വരുണ, അവിടുന്ന് ദാതാക്കളുടെ മുമ്പിൽ എപ്പോഴും ഞങ്ങളെ മുൻനിൎത്തുന്നവരാക്കിയാലും.

22 ശ്ലക്ഷ്ണമുക്ഷണ്യായനേ

രജതംഹരയാണേ

രഥംയുക്തമസനാമസുഷാമണി

അന്വയം:—

(സുഷാമ്ണഃ പുത്രസ്യ വരോരാജ്ഞോദാനം സ്തൂയതേ)

ഉക്ഷണ്യായനേ — ഉക്ഷനാമാകശ്ചിദ്വരോഃ പൂൎവ്വജഃ തസ്യ ഗോത്രാപത്യേ

ഹരയാണേ — ശത്രുജീവിതൈശ്വൎയ്യാദി ഹരണശീലേ

സുഷാമണി — സുഷാമ്ണപുത്രേവരൌ ദദതി സതി (പിതൃശബ്ദേന പുത്രോഭിധീയതേ)

ശ്ലക്ഷ്ണം, രജതം, യുക്തം, രഥം — ശ്ലക്ഷ്ണഗാമിനം, രജതമയം, അശ്വാദ്യൈഃ യുക്തം രഥം

അസനാമ — വയം മിത്രാദീനാം പ്രസാദാൽ സംഭക്തവന്തഃ ലബ്ധവന്തഃ

അൎത്ഥം—ഉക്ഷൻ എന്ന, വരുവിൻെറ പൂൎവ്വജൻെറ ഗോത്രത്തിൽ പിറന്നവനും ശത്രുക്കളുടെ ജീവിതൈശ്വൎയ്യങ്ങളെ ഹരിച്ചുവരുന്നവനുമായ സുഷാമാവിൻെറ മകൻ വരു, ദാനത്തിലേൎപ്പെട്ടവെ, ഗതിവേഗമുററതും മുഴുവൻ *വെള്ളികൊണ്ടുള്ളതും* കുതിരകളെ പൂട്ടിയതുമായ തേർ മിത്രാദിദേവന്മാരുടെ പ്രസാദത്താൽ ഞങ്ങൾക്ക് ലഭിച്ചു.

23 താമേഅശ്വ്യാനാം

ഹരീണാന്നിതോശനാ

ഉതോനകൃത്വ്യാനാന്നൃവാഹസാ

അന്വയം:–

| | |
|---|---|
| ഹരീണാം അശ്വ്യാനാം | — ഹരിതവർണ്ണാനാമശ്വ സങ്ഘാനാം മദ്ധ്യേ |
| നി-തോശനാ | — ശത്രൂണാമത്യന്തം ബാധകൌ |
| ഉതോ കൃത്വ്യാനാം | — അപിച യുദ്ധകർമ്മാണി കശലാനാം |
| നൃ-വാഹസാ | — നൃവാഹസൌ, ആയുധനേതൄണാം, മനുഷ്യാണാം വോഢാരൌ |
| താ മേ ന | — താവശ്വൌ മഹ്യം ക്ഷിപ്രം വരുണാദയതോ |

അർത്ഥം–പച്ചനിറമുററ കുതിരക്കൂട്ടങ്ങളിൽ നിന്നു ശത്രുക്കളെ ആക്രമിക്കാൻ ഏററവും സാമർത്ഥ്യമുററവയും പോരിൽ പോരിമ പൂണ്ടവയും ആയുധം നയിക്കുന്ന മനുഷ്യരെ വഹിക്കുന്നവയുമായ രണ്ടു കുതിരകളെ എനിക്കായി വേഗം വരുവിനാൽ നല്ലപ്പെട്ടു.

24 സ്മദഭീശൂകശാവന്താ

വിപ്രാനവിഷ്ഠയാമതീ

മഹോവാജിനാവർവ്വന്താസചാസനം വ.25

അന്വയം:–

| | |
|---|---|
| സ്മത്–അഭീശൂ | — ശോഭനരജ്ജുവന്തൌ |
| കശാ–വന്താ, വിപ്രാ | — കശായുക്തൌ, മേധാവിനാ മുചിതൌ |
| മഹഃ വാജിനൌ | |
| അർവ്വന്താ | — മഹതഃ വരോസ്സംബന്ധിനൌ വേഗവന്താവശ്വൌ |

സചാ നവിഷ്ടയാ മതീ — യുഗപദേവ നവതരയാ സ്തുത്യാ, മിത്രാദീൻ സ്തുവൻ
(വിശ്വമനാ അഹം)
അസനം — സമഭജം

അൎത്ഥം—നല്ല കടിഞ്ഞാണററവയും ചമ്മട്ടിയോടുകൂടിയവയും മേധാവികാംക്ഷ് യോജിച്ചവയും വരുവിന്നു ചേൎന്നവയുമായ ഗതിവേഗമുററ രണ്ടു കുതിരകളെ, പുതുതായ സ്തുതിയോടുകൂടി മിത്രാദി ദേവന്മാരെ സ്തുതിച്ചു കൊണ്ട് വിശ്വമനസ്സായ ഞാൻ (ദാനം) വാങ്ങി.

വൎഗ്ഗം—26—മുതൽ 30—കൂടി—ഉഷ്ണിക്ഗായത്ര്യനുഷ്ടുശ്ഛന്ദാംസി അശ്വിനൌ വായുൎദ്ദേവതാ.

1 യുവോരുഷൂരഥംഹുവേ
സധസ്തുത്യായസൂരിഷു
അതൂൎത്തദക്ഷാവൃഷണാവൃഷണ്വസൂ

അന്വയം:—

ഹേ അതൂൎത്ത–ദക്ഷാ,
വൃഷണാ, വൃഷൺ—വസൂ,— പരൈരഹിംസിതബലൌ, കാമാനാം വൎഷിതാരൌ, ധനവൎഷണശീലാവശ്വിനൌ,
യുവോഃ രഥം ഉ സൂരിഷു — യുവയോരഥമേവ പ്രാജ്ഞേഷു സ്തോതൃഷു മദ്ധ്യേ
സധ—സ്തുത്യായ സു ഹുവേ — സഹഭവന്തസ്തോത്രുണ്ട്കൎത്തും സുഷ്ഠ്വാഹ്വയാമി

അൎത്ഥം—ശത്രുക്കളാൽ എതിൎക്കപ്പെടാത്ത ബലമുററവരും കാമവൎഷകരും ധനവൎഷണശീലന്മാരുമായ അശ്വികളേ, നിങ്ങളുടെ തേരിനെത്തന്നെ പണ്ഡിതരായ സ്തോതാക്കളുടെ മദ്ധ്യത്തിൽ സ്തുതിപ്പാനായി ഞാൻ നന്നായി വിളിക്കുന്നു.

2 യുവംവരോസുഷാമ്ണേ
മഹേതനേനാസത്യാ
അവോഭിൎയ്യാഥോവൃഷണാവൃഷണ്വസൂ

അന്വയം:–

(ഋഷിർവ്വരം രാജാനം സംബോദ്ധ്യാഹ)

നാസത്യാ, വൃഷണാ,

| | |
|---|---|
| വൃഷൺ–വസൂ, | — സത്യശീലരേ, കാമവർഷിതാരേ, വർഷണശീലാ വശ്വിനൌ |
| 'യുവം സു–സാമ്നേ | — സുഷാമാഖ്യായ രാജ്ഞേ മമപിത്രേ |
| മഹേ ധനേ | — മഹതേ ധനായ, ധനം ദാതും പുരാ യഥാ ഗച്ഛതം തഥാ മഹ്യ മപിധനം ദാതും |
| അവഃ–ഭിഃ യാഥഃ' | — പാലനൈസ്സഹ യുവാമായാതം ഇതി |
| ഹേ വരോ, | — വരനാമക, രാജൻ ബ്രൂഹീതി ഋഷിർവ്വദതി |

അർത്ഥം.–(ഋഷി 'വരു' എന്ന രാജാവിനോട പറയുന്നു)–സത്യശീലന്മാരും കാമവർഷിതാക്കളും വർഷണശീലന്മാരുമായ അശ്വികളോട്, 'നിങ്ങൾ സുഷാമാവെന്ന എന്റെ അച്ഛനായ രാജാവിന്ന് മഹത്തായ ധനം കൊടുപ്പാൻ മുമ്പ് എപ്രകാരം വന്നുവോ, അതുപോലെ എനിയ്ക്കു ധനം തരുവാൻ രക്ഷകളോട കൂടി വന്നാലും' എന്ന്, അല്ലയോ വരോ, രാജൻ, അശ്വികളോട പറയുക എന്ന് ഋഷി പറയുന്നു.

3 താവാമദ്യഹവാമഹേ

ഹവ്യേഭിർവ്വാജനീവസൂ

പൂർവ്വീരിഷഇഷയന്താവതിക്ഷപഃ

അന്വയം –

| | |
|---|---|
| ഹേ വാജിനീ–വസൂ, | — അന്നധനാവശ്വിനൌ, |
| പൂർവ്വീഃ ഇഷഃ ഇഷയന്തൌ | — ബഹൂന്യന്നാനീച്ഛന്തൌ |
| താ വാം അദ്യ | — തൌ യുവാമസ്മിൻ യജ്ഞേ |

| | |
|---|---|
| അതി ക്ഷപഃ | — ക്ഷപായാഃ അതിക്രമേ, ഉഷഃകാലേ |
| ഹവ്യേഭിഃ ഹവാമഹേ | — ഹവിരന്നൈസ്സഹാഹ്വയാമഃ |

(അശ്വിനോശ്ശസ്ത്രം ശസ്യമാനമുഷഃകാലേ)

അർത്ഥം—അന്നധനന്മാരായ അശ്വികളേ, ധാരാളമന്നമിച്ഛിക്കുന്ന ആ നിങ്ങളെ ഈ യജ്ഞത്തിൽ രാത്ര്യന്തത്തിൽ, പ്രഭാതത്തിൽ, ഹവിരന്നങ്ങളോടുകൂടി ഞങ്ങൾ വിളിക്കുന്നു. (അശ്വികൾക്കുള്ള ശസ്ത്രം ചൊല്ലേണ്ടതു് പ്രഭാതത്തിൽ.)

4 ആവാംവാഹിഷ്ഠോഅശ്വിനാ

രഥോയാതുശ്രുതോനരാ

ഉപസ്തോമാന്തുരസ്യദർശഥശ്രിയേ

അന്വയം:—

| | |
|---|---|
| ഹേ നരാ, അശ്വിനാ, വാം വാഹിഷ്ഠഃ ശ്രുതഃ | — സർവ്വസ്യനേതാരാവശ്വിനൌ, |
| രഥഃ | — യുവയോർവ്വോഢൃതമഃ പ്രസിദ്ധോരഥഃ |
| ആ യാതു | — അസ്മദീയം യജ്ഞം പ്രത്യാഗച്ഛതു |
| (തേന രഥേനാഗത്യ) | |
| തുരസ്യ | — ക്ഷിപ്രം സ്തോത്രം കുർവ്വതസ്സസ്യ |
| സ്തോമാൻ ശ്രിയേ | — സ്തോത്രാണിതസൈ്യശ്വര്യപ്രദാനായ |
| ഉപ ദർശഥഃ | — ജാനീതം. (പശ്യതിജ്ഞാനകർമ്മാ) |

അർത്ഥം—എല്ലാവർക്കും നേതാക്കളായ അശ്വികളേ, ഏററവും ഭാരം ചുമക്കുന്നതും പ്രസിദ്ധവുമായ നിങ്ങളുടെ തേർ ഞങ്ങളുടെ യജ്ഞത്തെ പ്രാപിക്കട്ടെ. ആ തേരിലേറിവന്നിട്ടു്, വേഗത്തോടെ സ്തോത്രം ചൊല്ലുന്ന ഈ സ്തോതാവിൻെറ സ്തവങ്ങളെ, അദ്ദേഹത്തിന്നൈശ്വര്യമേകാനായുകൊണ്ടാലും.

5 ജൂഹുരാണാചിദശ്വിനാ

മന്യേഥാംവൃഷണ്വസൂ

യുവംഹിരുദ്രാപർഷഥോഅതിദ്വിഷഃ വ. 26

അന്വയം:—

| | |
|---|---|
| ഹേ വൃഷൺ—വസൂ, | |
| അശ്വിനാ, | — വർഷണധനാവശ്വിനൌ, |
| ജൂഹുരാണാ ചിത് | — കുടിലാൻ, കർമ്മവിഘ്നകാരിണോമായാവിനോപി ശത്രൂൻ |
| ആ മന്യേഥാം | — ആഭിമുഖ്യേന ജാനീതം |
| (തതഃ) ഹേ രുദ്രാ, | — സംഗ്രാമേ രുവന്തൌ |
| യുവം ഹി ദ്വിഷഃ അതി പർഷഥഃ | — യുവാമേവ ദ്വേഷകാരിണസ്താൻ അതീത്യ സംക്ലേശയതം, ഹതം |

അർത്ഥം—വർഷണധനന്മാരായ അശ്വികളേ, കുടിലന്മാരും കർമ്മവിഘ്നകാരികളും മായാവികളുമായ ശത്രുക്കളെക്കൂടി നിങ്ങളറിഞ്ഞാലും. എന്നിട്ട്, യുദ്ധത്തിലട്ടഹസിക്കുന്നവരേ, നിങ്ങൾ ദ്വേഷകാരികളായ അവരെ അതിക്രമിച്ച് ക്ലേശിപ്പിച്ചാലും, കൊന്നാലും.

6 ദസ്രാഹിവിശ്വമാനുഷങ്

മക്ഷൂഭിഃപരിദീയഥഃ

ധിയംജിന്വാമധുവർണ്ണാശുഭസ്പതീ

അന്വയം:—

| | |
|---|---|
| ഹേ ദസ്രാ, | |
| ധിയം—ജിന്വാ | — ദർശനീയൌ, കർമ്മാണി പ്രീണയന്തൌ |

ഹേ മധു—വർണ്ണാ, ശുഭഃ
പതീ, — സർവ്വേഷാം മാദകശരീരകാന്തി യുക്തൌ, ഉദകസ്യ പാലയിതാരാവശ്വിനൌ,
(യുവാം) മക്ഷു—ഭിഃ — ശീഘ്രഗമനൈരശ്വൈഃ
വിശ്വം ഹി — ഋത്വിഗ്ഭിർഹവിർഭിശ്ചവ്യാപ്തമസ്മദീയം യജ്ഞമേവ
ആനഷക് പരി-ദീയഥഃ — അനഷക്തം യഥാ തഥാ പരിത ആഗച്ഛത

അർത്ഥം—ദർശനീയന്മാരും കർമ്മങ്ങളെ പ്രീണിപ്പിക്കുന്നവരും ഏവർക്കും ഹർഷമേകുന്ന (നോക്കിനില്ക്കാൻ തോന്നുന്ന) ശരീരശോഭയുററവരും ജലപതികളുമായ അശ്വികളേ, നിങ്ങൾ ഗതിവേഗമുള്ള കതിരകളോടുകൂടി, ഋത്വിക്കുകളെക്കൊണ്ടും ഹവിസ്സുകളെക്കൊണ്ടും നിറഞ്ഞ ഞങ്ങളുടെ യജ്ഞത്തെത്തന്നെ നേരെ പ്രാപിച്ചാലും.

7 ഉപനോയാതമശ്വിനാ
രായവിശ്വപുഷാസഹ
മഘവാനാസുവീരാവനപച്യുതാ

അന്വയം:—
ഹേ മഘ-വാനാ,
സു—വീരൌ, അനപ—
ച്യുതാ, അശ്വിനാ — മംഹനീയധനവന്തൌ, ശോഭനസാമർത്ഥ്യോപേതൌ, ശത്രുഭിരപച്യാവനീയാവശ്വിനൌ
വിശ്വ-പുഷാ
രായാ സഹ — വിശ്വസ്യ സർവ്വസ്യ പോഷകേണ ധനേന സഹ
നഃ ഉപ യാതം — അസ്മദീയം യജ്ഞമുപഗച്ഛതം

അർത്ഥം—മഹത്തായ ധനമുററവരും ശോഭനവീര്യമാർന്നവരും ശത്രുക്കളാൽ വീഴ്ത്തപ്പെടാൻ കഴിയാത്തവരുമായ അശ്വിക

ളേ, നിങ്ങൾ എല്ലാവരെയും (ലോകത്തെ മുഴുവൻ) പ്രീതിപ്പെടു
ത്തുന്ന ധനത്തോടുകൂടി ഞങ്ങളുടെ യജ്ഞത്തെ ഉപഗമിച്ചാലും.

8 ആമേഅസ്യപ്രതീവ്യ(മ്)

മിന്ദ്രനാസത്യാഗതം

ദേവാദേവേഭിരദ്യസചനസ്തമാ

അന്വയം:—

ഹേ ഇന്ദ്രനാസത്യാ,

| | |
|---|---|
| ദേവാ | — ഇന്ദ്രാശ്വിനൌ, ദേവൌ, |
| സചനഃ-തമാ | — സമവേതരായ്, സേവ്യന്മാരെ |
| അസ്യ മേ | — പുരോവർത്തിനോ മമ സംബന്ധിനം |
| പ്രതീവ്യം അദ്യ | — യജ്ഞമസ്മിൻ ദിനേ |
| ദേവേഭിഃ ആ ഗതം | — ദേവൈസ്സഹാഗച്ഛതം |

അർത്ഥം:- അല്ലയോ ദേവന്മാരായ ഇന്ദ്രാശ്വികളേ, സേവ്യന്മാരായ നിങ്ങൾ മുമ്പിൽ നില്ക്കുന്ന എന്നെസ്സംബന്ധിച്ച യജ്ഞത്തെ ഇന്ന് ദേവന്മാരോടുകൂടി പ്രാപിച്ചാലും.

9 വയംഹിവാംഹവാമഹ

ഉക്ഷണ്യന്തോവ്യശ്വവത്

സുമതിഭിരുപവിപ്രാവിഹാഗതം

അന്വയം:—

| | |
|---|---|
| ഉക്ഷണ്യന്തഃ | — ധനാദിസേക്താരാവാമന ഇച്ഛന്തഃ |
| വയം വാം ഹി | |
| ഹവാമഹേ | — യുവാമാഹ്വയാമഃ |
| വ്യശ്വ-വത് | — യഥാസ്മാകം പിതാ യുവാമാഹ്വാ ധനലബ്ധാ, തദ്വത് |

ഹേ വിപ്രൌ,
സുമതി_ഭിഃ — മേധാവിനാവശ്വിനൌ, അസ്മാഭിഃ ക്രിയമാണൈഃ കല്യാണൈസ്തോത്രൈസ്സഹ
ഇഹ ഉപ ആ ഗതം — അസ്മിൻ യജ്ഞേ ഉപാഗച്ഛതം

അർത്ഥം_ധനാദികരം വർഷിയ്ക്കുന്നവരെ ഇഷ്ടപ്പെടുന്ന ഞങ്ങൾ നിങ്ങളെത്തന്നെ വിളിയ്ക്കുന്നു. ഞങ്ങളുടെ അച്ഛൻ നിങ്ങളെ സ്തുതിച്ച് ധനം നേടിയപോലെ, മേധാവികളായ അശ്വികളേ, ഞങ്ങളാൽ ചൊല്ലപ്പെടുന്ന മംഗളസ്തോത്രങ്ങളുടെ കൂടെ ഈ യാഗത്തിൽ വന്നുചേർന്നാലും. (എന്നിട്ടഭീഷ്ടം തന്നരുളിയാലും.)

10 അശ്വിനാസ്വൃഷേസ്തുഹി
കവിത്തേശ്രുവതോഹവം
നേദീയസഃകൂളയാതഃപണീഠത വ. 27

അന്വയം:—

(ഋഷിരാത്മാനം ബ്രൂതേ)
ഹേ ഋഷേ, അശ്വിനാ
സു സ്തുഹി — വിശ്വമനഃ, അശ്വിനൌ സുഷ്ഠു സ്തുഹി
തേ ഹവം കവിൽ
ശ്രുവതഃ — താവശ്വിനൌ തവാഹ്വാനം ബഹുവാരം ശൃണുതാം
(ഏവം തൗ) നേദീയസഃ
കൂളയാതഃ — അന്തികതമാഞ്ഛത്രൂൻ ഹിംസ്താം
ഉത പണീൻ — അപിചാങ്ഗിരോഗവാമപനേതൄൻ അസുരാൻ ഹിംസ്താം

അർത്ഥം_(ഋഷി തന്നോടുതന്നെ പറയുന്നു)
അല്ലയോ ഋഷേ, വിശ്വമനസ്സേ, അശ്വികളെ നന്നായി സ്തുതിയ്ക്കുക. നിന്റെ വിളി ആ അശ്വികൾ പലവട്ടം കേൾ

ക്കട്ടെ. അപ്രകാരമവർ സമീപസ്ഥരായ ശത്രുക്കളെ ഹിംസി ക്കട്ടെ. അംഗിരസ്സുകളുടെ പശുക്കളെ അപഹരിച്ച പണിക ളെന്ന അസുരന്മാരെ ഹനിക്കട്ടെ.

11 വൈയശ്വസ്യശ്രുതംനരോ

തോമേഅസ്യവേദഥഃ

സജോഷസാവരുണോമിത്രോഅര്യമാ

അന്വയം:-

| | |
|---|---|
| ഹേ നരാ, | — നേതാരാവശ്വിനൌ, |
| വൈയശ്വസ്യ ശ്രുതം | — വ്യശ്വപുത്രസ്യ വിശ്വമനസോ മമാഹ്വാനം ശൃണുതം |
| ഉതോ മേ അസ്യ വേദഥഃ | — അപിച തദാഹ്വാനമാത്മീയ തയാ ജാനീഥഃ |
| (അഥ) വരുണഃ, മിത്രഃ, അര്യമാ, സ-ജോഷസാ | — സങ്ഗതൌ സന്തൌ മദീയമാഹ്വാനം ശ്രുത്വാ സുഖം പ്രയച്ഛന്തു |

അർത്ഥം.—അല്ലയോ നേതാക്കളായ അശ്വികളേ, വ്യശ്വ പുത്രനായ വിശ്വമനസ്സെന്ന എന്റെ വിളികേട്ടാലും. ആ വിളി സ്വന്തം ആത്മാവിലുംകൊണ്ടാലും. പിന്നെ, വരുണ നും, മിത്രനും, അര്യമാവും കൂടിച്ചേർന്ന് എന്റെ വിളികേട്ട് സുഖം തന്നരുളട്ടെ.

12 യുവാദത്തസ്യധിഷ്ണ്യാ

യുവാനീതസ്യസൂരിഭിഃ

അഹരഹർവൃഷണാമഹ്യംശിക്ഷതം

അന്വയം:—

| | |
|---|---|
| ഹേ ധിഷ്ണ്യാ വൃഷണാ, | — ധിഷ്ണ്യൌ, ധിഷണാർഹൌ, കാമാനാം വർഷിതാരാ വശ്വിനൌ, |

സൂരി–ഭിഃ — സൂരിഭ്യഃ (ചതുൎത്ഥ്യൎത്ഥേ തൃതീയാ)
യുവാ–ദത്തസ്യ — യുവാഭ്യാം സ്തോതൃഭ്യോയദ്ദീയതേ
(തഥാ) യുവാ–നീതസ്യ — യുവാഭ്യാം യൽ സ്തോതൃഭ്യോ നീയതേ
(തച്ച) അഹഃ–അഹഃ
മഹ്യം ശിക്ഷതം — പ്രതിദിനം വിശ്വമനസം പ്രയച്ഛതം.

അൎത്ഥം–സ്തുത്യന്മാരും കാമവൎഷകന്മാരുമായ അശ്വികളേ, സ്തോതാക്കൾക്കവേണ്ടി നിങ്ങളാൽ യാതൊന്നു നല്കപ്പെടുന്നുവോ, യാതൊന്നാനയിക്കപ്പെടുന്നുവോ, അതു് ദിവസം തോറും വിശ്വമനസ്സായ എനിക്കുതന്നരുളിയാലും.

13 യോവാംയജ്ഞേഭിരാവൃതോ
ധിവസ്ത്രാവധൂരിവ
സപൎയ്യന്താശുഭേചക്രാതേഅശ്വിനാ

അന്വയം:–
യഃ വാം യജ്ഞേഭിഃ — യുവാം യുഷ്മദ്വിഷയൈൎയ്യജ്ഞൈഃ
അധി–വസ്ത്രാ വധൂഃ–ഇവ
ആ–വൃതഃ — ഉപരിനിഹിതവസ്ത്രാ, അന്യേന വസ്ത്രേണാച്ഛാദിതാതഥാവൃതഃ
സപൎയ്യന്താ — അഭീഷ്ടപ്രദാനേന തം പരിചരന്തൌ
അശ്വിനാ ശുഭേ ചക്രാതേ — അശ്വിനൌ തം മനുഷ്യം മങ്ഗളേ ധനേ കൃതവന്തൌ

അൎത്ഥം–യാതൊരുവൻ നിങ്ങളെസ്സംബന്ധിച്ച യജ്ഞങ്ങളാൽ, വസ്ത്രംകൊണ്ടു തലമൂടിയ വധുവെന്നപോലെ, സ്വയം മൂടപ്പെട്ടവനാണോ, അഭീഷ്ടപ്രദാനംകൊണ്ടു് അവനെ സന്തോഷിപ്പിക്കുന്ന അശ്വികൾ അവന്നു് മംഗളമായ ഐശ്വൎയ്യമുണ്ടാക്കുന്നു.

14 യോവാമുരുവ്യചസ്തമം

ചികേതതിനൃപായ്യം

വർത്തിരശ്വിനാപരിയാതമസ്മയൂ

അന്വയം:—

ഹേ അശ്വിനാ

| | |
|---|---|
| ഉരുവ്യചഃ-തമം | — അതിശയേന ഗ്രഹേഷു ഭൃതം, വ്യാപ്തം |
| നൃ-പായ്യം | — നേതൃഭ്യാം യുവാഭ്യാം പാതവ്യം സോമം |
| യഃ വാം (ദാതും) | |
| ചികേതതി | — ഭൃശംജാനാതി |
| (തസ്യ) വർത്തിഃ | — ഗൃഹം |
| അസ്മ-യൂ പരി യാതം | — അസ്മാൻ, വിശ്വമനസം മാം (പൂജാർത്ഥം ബഹുവചനം) കാമയ മാനൌ യുവാം സോമപാനാർത്ഥ മായാതം |

അർത്ഥം—അല്ലയോ അശ്വികളേ, മരികകളിൽ തികച്ചും നിറഞ്ഞതും നേതാക്കളായ നിങ്ങൾക്ക് കടിക്കാനുള്ളതുമായ സോമം നിങ്ങൾക്ക് തരാൻ ഏവൻ തികച്ചുമറിയുന്നുവോ, (ഉദ്ദേശിക്കുന്നുവോ) അവൻെറ (ആ എൻെറ) ഗൃഹത്തിൽ, വിശ്വമനസ്സായ എന്നെ ഇഷ്ടപ്പെടുന്ന നിങ്ങൾ, സോമപാനത്തിന്നായി നേരേ വന്നാലും.

15 അസ്മഭ്യംസുവൃഷണ്വസൂ

യാതംവർത്തിർനൃപായ്യം

വിഷ്വദ്രുഹേവയജ്ഞമൂഹഥുർഗ്ഗിരാ വ. 28

അന്വയം:–

| | |
|---|---|
| ഹേ വൃഷൺ_വസൂ, | — വൃഷണധനാവശ്വിനൌ |
| അസ്മഭ്യം നൃ–പായ്യം | — അസ്മദത്ഥം നേതൃഭ്യഃ പാതവ്യം സോമം പ്രതി |
| വത്തിഃ സു യാതം | — അസ്മദീയം ഗൃഹം പ്രതി സുഷ്ഠ്വായാതം |
| ഗിരാ യജ്ഞം | — സ്തുതിവാചാ യുവാം മനുഷ്യേഷു യജ്ഞസമാപ്തിം |
| വിഷുദ്രുഹാ ഇവ | — വിഷുദ്രുഹഃ ശരഃ, തേന യഥാ വ്യാധഃ മൃഗമഭിലഷിതന്ദേശം പ്രാപയതി തഥാ |
| ഊഹഥുഃ | — പ്രാപയഥഃ |

അത്ഥം_അല്ലയോ വഷ്ണധനന്മാരായ അശ്വികളേ, ഞങ്ങാംക്കവേണ്ടി, നേതാക്കളായ നിങ്ങാംക്ക് കടിക്കാനുള്ള സോമത്തെ ഉദ്ദേശിച്ച് ഞങ്ങളുടെ ഗൃഹത്തിൽ നന്നായി വന്നാലും. സ്തുതിവചനത്താൽ നിങ്ങാം ഒരു വേടൻ ശരത്താൽ മൃഗത്തെ വേണ്ടിടത്തെത്തിയ്ക്കുന്ന പോലെ, യജ്ഞത്തെ നിവ്വിഘ്ന സമാപ്തിയിലെത്തിക്കുന്നു.

16 വാഹിഷ്ഠോവാംഹവാനാം

സ്തോമോദൂതോഹുവന്നരാ

യുവാഭ്യാംഭൂത്വശ്വിനാ

അന്വയം:—

| | |
|---|---|
| ഹേ നരാ, അശ്വിനാ, ഹവാനാം സ്തോമഃ | — നേതാരാവശ്വിനൌ, സ്തോതൄണാം സ്തോത്രാണാം മദ്ധ്യേ അയം സ്തോമം |
| വാഹിഷ്ഠഃ ദൂതഃ വാം ഹുവൽ | — യുവാമതിശയേന വ്യാപ്പുവൻ ദൂതഭൂതസ്സൻ യുവാമാഹ്വയതു |
| (സോയം സ്തോമഃ) യുവാഭ്യാം ഭൂതു | — പ്രിയകരോ ഭവതു |

14 യോവാമുരുവ്യചസ്തമം

ചികേതതിനൃപായ്യം

വർതിരശ്വിനാപരിയാതമസ്മയൂ

അന്വയം'—

ഹേ അശ്വിനാ

| | | |
|---|---|---|
| ഉരുവ്യചഃ–തമം | — | അതിശയേന ഗ്രഹേഷു ഭൃതം, വ്യാപ്തം |
| നൃ–പായ്യം | — | നേതൃഭ്യാം യുവാഭ്യാം പാതവ്യം സോമം |
| യഃ വാം (ദാതും) | | |
| ചികേതതി | — | ഭൃശഞ്ജാനാതി |
| (തസ്യ) വർതിഃ | — | ഗൃഹം |
| അസ്മ–യൂ പരി യാതം | — | അസ്മാൻ, വിശ്വമനസം മാം (പൂജാർത്ഥം ബഹുവചനം) കാമയമാനൌ യുവാം സോമപാനാർത്ഥമായാതം |

അർത്ഥം—അല്ലയോ അശ്വികളേ, മരികകളിൽ തികച്ചും നിറഞ്ഞതും നേതാക്കളായ നിങ്ങൾക്ക് കുടിക്കാനുള്ളതുമായ സോമം നിങ്ങൾക്ക് തരാൻ ഏവൻ തികച്ചുമറിയുന്നുവോ, (ഉദ്ദേശിക്കുന്നുവോ) അവൻെറ (ആ എൻെറ) ഗൃഹത്തിൽ, വിശ്വമനസ്സായ എന്നെ ഇഷ്ടപ്പെടുന്ന നിങ്ങൾ, സോമപാനത്തിന്നായി നേരേ വന്നാലും.

15 അസ്മഭ്യംസുവൃഷണ്വസൂ

യാതംവർതിർനൃപായ്യം

വിഷുദ്രുഹേവയജ്ഞമൂഹഥുർഗ്ഗിരാ വ. 28

അന്വയം:–

ഹേ വൃഷൺ–വസൂ, — വൃഷണധനാവശ്വിനൌ
അസ്മഭ്യം നൃ–പായ്യം — അസ്മദർത്ഥം നേതൃഭ്യഃ പാതവ്യം സോമം പ്രതി
വർത്തിഃ സു യാതം — അസ്മദീയം ഗൃഹം പ്രതി സുഷ്ഠ്വായാതം
ഗിരാ യജ്ഞം — സ്തുതിവാചാ യുവാം മനുഷ്യേഷ്വ യജ്ഞസമാപ്തിം
വിഷ്വദ്രുഹാ ഇവ — വിഷ്വദ്രുഹഃ ശരഃ, തേന യഥാ വ്യാധഃ മൃഗമഭിലഷിതദേശം പ്രാപയതി തഥാ
ഊഹഥുഃ — പ്രാപയഥഃ

അർത്ഥം–അല്ലയോ വർഷണധനന്മാരായ അശ്വികളേ, ഞങ്ങൾക്കവേണ്ടി, നേതാക്കളായ നിങ്ങൾക്ക് കുടിക്കാനുള്ള *സോമത്തെ ഉദ്ദേശിച്ച് ഞങ്ങളുടെ ഗൃഹത്തിൽ നന്നായി വന്നാ*ലും. സ്തുതിവചനത്താൽ നിങ്ങൾ ഒരു വേടൻ ശരത്താൽ മൃഗത്തെ വേണ്ടിടത്തെത്തിയ്ക്കുന്ന പോലെ, യജ്ഞത്തെ നിർവ്വിഘ്ന സമാപ്തിയിലെത്തിക്കുന്നു.

16 വാഹിഷ്ഠോവാംഹവാനാം
സ്തോമോദൂതോഹുവന്നരാ
യുവാഭ്യാംഭൂത്വശ്വിനാ

അന്വയം:–

ഹേ നരാ, അശ്വിനാ,
ഹവാനാം സ്തോമഃ — നേതാരാവശ്വിനൌ, സ്തോതൄണാം സ്തോത്രാണാം മദ്ധ്യേ അയം സ്തോമം
വാഹിഷ്ഠഃ ദൂതഃ വാം ഹുവൽ — യുവാമതിശയേന വ്യാപ്നുവൻ ദൂതഭൂതസ്സൻ യുവാമാഹ്വയതു
(സോയം സ്തോമഃ)
യുവാഭ്യാം ഭൂതു — പ്രിയകരോ ഭവതു

14 യോവാമുരുവ്യചസ്തമം

ചികേതതിനൃപായ്യം

വർത്തിരശ്വിനാപരിയാതമസ്മയൂ

അന്വയം:—

ഹേ അശ്വിനാ

| | | |
|---|---|---|
| ഉരുവ്യചഃ-തമം | — | അതിശയേന ഗ്രഹേഷു ഭൃതം, വ്യാപ്തം |
| നൃ-പായ്യം | — | നേതൃഭ്യാം യുവാഭ്യാം പാതവ്യം സോമം |
| യഃ വാം (ദാതും) | | |
| ചികേതതി | — | ഭൃശഞ്ജാനാതി |
| (തസ്യ) വർത്തിഃ | — | ഗൃഹം |
| അസ്മ-യൂ പരി യാതം | — | അസ്മാൻ, വിശ്വമനസം മാം (പൂജാർത്ഥം ബഹുവചനം) കാമയ മാനൌ യുവാം സോമപാനാർത്ഥ മായാതം |

അർത്ഥം—അല്ലയോ അശ്വികളേ, മരികകളിൽ തികച്ചും നിറഞ്ഞതും നേതാക്കളായ നിങ്ങാംക്ക് കുടിക്കാനുള്ളതുമായ സോമം നിങ്ങാംക്ക് തരാൻ ഏവൻ തികച്ചുമറിയുന്നുവോ, (ഉദ്ദേശിക്കുന്നുവോ) അവൻെറ (ആ എൻെറ) ഗൃഹത്തിൽ, വിശ്വമനസ്സായ എന്നെ ഇഷ്ടപ്പെടുന്ന നിങ്ങാം, സോമപാനത്തിന്നായി നേരേ വന്നാലും.

15 അസ്മഭ്യംസുവൃഷണ്വസൂ

യാതംവർത്തിർനൃപായ്യം

വിഷുദ്രുഹേവയജ്ഞമൂഹഥുർഗ്ഗിരാ വ. 28

അന്വയം:–

(ഋഷിഃ ശ്വേതയാവരീനാമ്ന്യഃ നദ്യാസ്തീരേ അശ്വിനൌ സ്തൌതി.)

| | |
|---|---|
| ഉത സിന്ധുഃ ഹിരണ്യ–<br>വർത്തനിഃ | — സ്യന്ദനശീലാ, ഹിരൺമയോ ഭയകൂലാ |
| സ്യാ ശ്വേത–യാവരീ | — സാ ശ്വേതജലാനദീ |
| നദീനാം വാം | — അന്യാസാം നദീനാം മദ്ധ്യേയുവാം |
| വാഹിഷ്ഠാ | — സ്തുത്യാതിശയേനാഗന്ത്രീ ഭവതി |

(തസ്യാദഹമസ്യാസ്തീരേ യുവാമസ്തവം)

അർത്ഥം–(ഋഷി ശ്വേതയാവരി എന്ന നദിയുടെ തീരത്തിൽ അശ്വികളെ സ്തുതിക്കുന്നു.) ഒഴുകുന്ന ശീലമുററ, സ്വർണ്ണവർണ്ണങ്ങളായ ഇരുകരകളുള്ള ആ വെൺനീരിയന്ന ശ്വേതയാവരി എന്ന നദി നിങ്ങളെ (നിങ്ങളുടെ തേരിനെ) ഏററവും സ്തുതിച്ചുകൊണ്ടു വഹിയ്ക്കുന്നു. (അതിനാൽ ഞാൻ ആ നദീതീരത്തിൽ അശ്വികളെ സ്തുതിക്കുന്നു )

19 സ്മദേതയാസുകീർത്യാ
ശ്വിനാശ്വേതയാധിയാ
വഹേഥേശുഭ്രയാവാനാ

അന്വയം:–

| | |
|---|---|
| ഹേ ശുഭ്ര–യാവാനാ,<br>അശ്വിനാ, | — ശോഭനേഗമനവന്താവശ്വിനൌ, |
| സു–കീർത്യാ, ശ്വേതയാ<br>ധിയാ | — ശോഭനേസ്തുത്യാ, ശ്വേതജലയാ ധാരയിത്ര്യാ (കൂലസ്ഥിതാൻ പ്രാണിനഃ സഖയിതാരൌ സന്തൗ) |
| ഏതയാ സ്മദ് വഹേഥേ | — നദ്യാ സുശോഭനം സ്തോത്രം യുവാം പ്രാപ്നഥഃ |

അർത്ഥം—അല്ലയോ നേതാക്കളായ അശ്വികളേ, സ്തോതാക്കളുടെ സ്തോത്രങ്ങൾക്കിടയിൽ ഈ സ്തോത്രം അഭ്യൎത്ഥനരുന്ന ദൂതനായി നിങ്ങളെ വിളിക്കട്ടെ. ഈ സ്തോത്രം നിങ്ങൾക്ക് പ്രിയകരമാവട്ടെ.

17 യദദോദിവോഅൎണ്ണവ

ഇഷോവാമദഥോഗൃഹേ

ശ്രുതമിന്മേഅമർത്യാ

അന്വയം:—

| | |
|---|---|
| ഹേ അമർത്യാ, | — മരണധർമ്മരഹിതാവശ്വിനൌ, |
| ദിവഃ അദഃ | — ദ്യുലോകസ്യാമുഷ്മിൻ സ്ഥാനേ |
| അൎണ്ണവേ യൽ മദഥഃ | — അപാം സ്ഥാനേ യദിമാദ്യഥഃ |
| വാ ഇഷഃ ഗൃഹേ | — അഥവാ യുവാമിച്ഛതോ യജമാനസ്യ ഗൃഹേ യദി |
| (ഏവഞ്ചേൽ) മേ ശ്രുതം ഇൽ | — മദീയസ്തോത്രം ശൃണുതമേവ, മമൈവ സ്തോത്രം ശ്രുത്വാ മാദയതം |

അർത്ഥം—അല്ലയോ അമരന്മാരായ അശ്വികളേ, നിങ്ങൾ ദ്യുലോകത്തിലെ ആസ്ഥാനത്തോ ജലസ്ഥാനമായ സമുദ്രത്തിലോ, ഹർഷിക്കുന്നു എങ്കിൽ, നിങ്ങളെ ഇച്ഛിക്കുന്ന യജമാനന്റെ ഗൃഹത്തിലാണെങ്കിൽ (എവിടെയായാലും) എന്റെ സ്തോത്രം കേൾക്കുകതന്നെ ചെയ്യാലും. എന്റെ തന്നെ സ്തോത്രത്താൽ ഹർഷിച്ചാലും.

18 ഉതസ്യാശ്വേതയാവരീ

വാഹിഷ്ഠാവാന്നദീനാം

സിന്ധുർഹിരണ്യവൎത്തനിഃ

ആതുകൊണ്ടുതന്നെ ഞങ്ങളുടെ മൂന്നു സവനങ്ങളിലും സോമ പാനത്തിന്നായി വന്നാലും.

21 തവവായവൃതസ്പതേ

ത്വഷ്ടുർജ്ജാമാതരദ്ഭുത

അവാംസ്യാവൃണീമഹേ

അന്വയം:—

| | |
|---|---|
| ഹേ ഋതഃ പതേ, | |
| ത്വഷ്ടുഃ ജാമാതഃ, | — ഋതപതേ, യജ്ഞപതേ, ത്വഷ്ടുർജ്ജാമാതഃ, |
| ഹേ അദ്ഭുത, വായോ | — മഹൻ, വായോ, |
| തവ അവാംസി ആ | |
| വൃണീമഹേ | — സംഭജാമഹേ |

അൎത്ഥം—അല്ലയോ യജ്ഞപതേ, ത്വഷ്ടാവിന്റെ ജാമാതാവേ, മഹാനായ വായോ, അവിടത്തെ രക്ഷണങ്ങളെ ഞങ്ങൾ ഭജിക്കുന്നു, വരിക്കുന്നു.

22 ത്വഷ്ടുർജ്ജാമാതരംവയ

മീശാനംരായഈമഹേ

സുതാവന്തോവായുംദ്യുമ്നാജനാസഃ

അന്വയം:—

| | |
|---|---|
| (ഇമേ,) ജനാസഃ | |
| സുത–വന്തഃ വയം | — ജനാഃ അഭിഷുത സോമാ വയം |
| ത്വഷ്ടുഃ ജാമാതരം | — ബ്രഹ്മണഃ ജാമാതരം |
| ഈശാനം വായും | — സൎവ്വസ്യേശ്വരം തം |
| രായഃ ഈമഹേ | — ധനം യാചാമഹേ |
| (തേന വയം) ദ്യുമ്നാ | — ധനവന്തസ്യാമ |

അൎത്ഥം—സംസ്കരിച്ച സോമത്തോടുകൂടിയ ഈ ജനങ്ങളായ നമ്മൾ ബ്രഹ്മാവിന്റെ ജാമാതാവും എല്ലാററിന്നും ഈ

അർത്ഥം—ശോഭന ഗമനത്തോടുകൂടിയ അശ്വികളേ. നല്ല സ്തുതിയോടുകൂടി വെൺനീർ ധരിച്ചുകൊണ്ടൊഴുകുന്ന ഈ നദിയാൽ ഉച്ചരിയ്ക്കപ്പെടുന്ന സ്തോത്രത്തെ, ഇരുകരകളിലുള്ള പ്രാണികൾക്ക് സുഖമിയററുന്നവരായി നിങ്ങൾ പ്രാപിക്കുന്നു.

20 യുക്ഷ്വാഹിത്വംരഥാസഹാ

യുവസ്വപോഷ്യാവസോ

ആന്നോവായോമധുപിബാ

സ്മാകംസവനാഗഹി വ. 29

അന്വയം:—

| | |
|---|---|
| ഹേ വസോ, വായോ, | — ശത്രൂണാം വാസയിതഃ വായോ, |
| രഥ-സഹാ | — രഥവഹൌ, രഥവഹന സമർത്ഥാവശ്വൌ |
| ത്വം ഹി യുക്ഷ്വ | — ത്വമേവ സംയോജയ |
| പോഷ്യാ | — കണ്ഠേഷു പൊഷ്യൌ, കരതലാസ്ഫാലനൈരാശ്വാസ്യ പോഷണീയൌ |
| യുവസ്വ | — സങ്ഗ്രാമേഷു ശത്രുവധാർത്ഥം മിശ്രയ |
| ആൽ നഃ മധു പിബ | — അനന്തരമസ്മദീയം മദകരം സോമം പിബ |
| (അത ഏവ) അസ്മാകം സവനാ ആ ഗഹി | — ത്രിഷു സവനേഷു സോമപാനാർത്ഥമാഗച്ഛ |

അർത്ഥം—ശത്രുക്കളെ അകററുന്ന വായോ, തേർ വലിയ്ക്കാൻ കരുത്തുള്ള കുതിരകളെ അവിടുന്നുതന്നെ തേരിൽ പൂട്ടിയാലും. കഴുത്തിൽ കൈകൊണ്ടു തടവി, താലോലിച്ചു തലോടേണ്ടുന്ന അവയെ, യുദ്ധങ്ങളിൽ ശത്രുജയത്തിനുവേണ്ടി ചേർത്താലും. അനന്തരം ഞങ്ങളുടെ ഹർഷകരമായ സോമം കുടിച്ചാലും.

| | |
|---|---|
| ത്വാം നൃ-സദനേഷു ഹി | — യജ്ഞേഷു ഖലു |
| ഗ്രാവാണം ന ഹൂമഹേ | — സോമാഭിഷവാർത്ഥം ഗ്രാവാണം സ്തുതിഭിരാഹ്വയന്തി തദ്വദാഹ്വയാമഃ |

അർത്ഥം—അല്ലയോ വായോ, ഏററവും നല്ല രൂപമൊത്തവനും മഹത്വംകൊണ്ട് എങ്ങും വ്യാപിച്ച സർവ്വംഗങ്ങളോടു കൂടിയവനുമായ അവിടത്തെ യജ്ഞങ്ങളിലാണല്ലൊ, ഞങ്ങൾ സോമം ചതക്കുന്ന കല്ലിനെ സ്തുതികളാൽ വിളിക്കുന്നപോലെ, വിളിക്കുന്നത്.

25 സത്വന്നോദേവമനസാ
വായോമന്ദാനോഅഗ്രിയഃ
കൃധിവാജാഅപോധിയഃ വ. 30

അന്വയം:—

ഹേ ദേവ, വായോ,

| | |
|---|---|
| അഗ്രിയഃ | — ദേവാനാം മദ്ധ്യേ മുഖ്യഃ |
| സഃ ത്വം മനസാ മന്ദാനഃ | — സ്വയമേവ മോദമാനസ്സൻ |
| നഃ വാജാൻ അപഃ | |
| ധിയഃ കൃധി | — അന്നാനി മേഘഭേദേനോദകാനി ച പ്രദത്തേസതി അഗ്നിഹോത്രാദികർമ്മാണി കുരു |

അർത്ഥം—അല്ലയോ ദേവനായ വായോ, ദേവന്മാരിൽ മുഖ്യനായ അവിടുന്ന് സ്വയം ഹർഷവാനായി ഞങ്ങൾക്ക് അന്നങ്ങളും മുകിൽ പിളർന്ന് വെള്ളങ്ങളും തന്ന് അഗ്നിഹോത്രാദി കർമ്മങ്ങളുണ്ടാക്കിയാലും, സാധിപ്പിച്ചാലും.

ശരണമായ വായുവിനോടു ധനം യാചിക്കുന്ന ആ ദാനത്താൽ നമ്മൾ ധനവാന്മാരാകാവൂ

23 വായോയാഹിശിവാദിവോ

വഹസ്വാസ്വശ്വ്യം

വഹസ്വമഹഃപൃഥുപക്ഷസാരഥേ

അന്വയം —

ഹേ വായോ, ദിവഃ ശിവ

ആ യാഹി — ദ്യുലോകസ്യ ശീലം കല്യാണമാപ്രാപയ

(തതസ്ത്വം) സു-അശ്വ്യം — ശോഭനാശ്വസങ്ഘം രഥം

സു വഹസ്വ — സർവ്വതോവിക്ഷ്യപ്രാപയ

മഹഃ പൃഥു—പക്ഷസാ

രഥേ വഹസ്വ — മഹാംസ്ത്വം പൃഥുപാശ്വദ്വയാവശ്വൌ രഥേ വഹസ്വ

അർത്ഥം—അല്ലയോ വായോ, അവിടുന്ന് സ്വർഗ്ഗത്തിന്റെ മംഗളം പ്രാപിപ്പിച്ചാലും, സ്ഥാപിച്ചാലും പിന്നെ, നല്ല കതിരക്കൂട്ടമൊത്ത തേർ എമ്പാടും പ്രജകൾക്കെത്തിച്ചാലും. മഹാനായ അവിടുന്ന് രണ്ടുഭാഗവും തടിച്ച കതിരകളെ അവിടുത്തെ തേരിൽ പൂട്ടിയാലും

24 ത്വാംഹിസുപ്സരസ്തമം

നൃഷദനേഷുഹൂമഹേ

ഗ്രാവാണന്നാശ്വപൃഷ്ഠംമംഹനാ

അന്വയം —

(ഹേ വായോ )

സുപ്സരഃ തമം — അതിശയേന ശോഭനരൂപവന്തം

മംഹനാ അശ്വ—പൃഷ്ഠം — മഹത്വേന സർവ്വതോ വ്യാപ്ത പൃഷ്ഠം, വ്യാപ്തകൃത്സ്നാങ്ഗം

ത്തുക്കളോടും മന്ത്രപാലകനായ ബ്രഹ്മണസ്പതിയോടും ഇന്ദ്രാദികളായ എല്ലാ ദേവന്മാരോടും മനുവായ ഞാൻ വരണീയമായ രക്ഷണം യാചിക്കുന്നു.

2 ആപശ്ശുങ്ഗാസിപൃഥിവീംവനസ്പതീ

നുഷാസാനക്തമോഷധീഃ

വിശ്വേചനോവസവോവിശ്വവേദസോ

ധീനാംഭൂതപ്രാവിതാരഃ

അന്വയം:—

| | |
|---|---|
| (ഹേ സ്തോതഃ) പശ്ശും ആഗാസി | — അഗ്നീഷോമീയം പശ്ശും സമന്താൽ സ്തുഹി |
| (തഥാ) പൃഥിവീം | — ദേവസദനഭൂതാം, യജ്ഞവേദിം പ്രതി സ്തുഹി |
| (കിംച) വനസ്പതീൻ | — മഥനസാധനാനരണിരൂപാൻ സ്തുഹി |
| (തഥാ) ഉഷസാ നക്തം | — ഹോതവ്യതയാ ഉഷഃകാലം യഷ്ടവ്യതയാ രാത്രിഞ്ച പ്രതിസ്തുഹി |
| (കിംച) ഓഷധീഃ ച | — ഫലപാകാന്താസ്സോമലതാശ്ച സ്തുഹി |
| (തതഃ) ഹേ'വസവഃ, വിശ്വ—വേദസഃ, വിശ്വേ, | — വാസയിതാരഃ, സർവ്വജ്ഞാനാഃ സർവ്വേപിദേവാഃ |
| നഃ ധീനാം പ്ര—അവിതാരഃ ഭൂത | — അസ്മദീയാനാം കർമ്മണാം രക്ഷിതാരഃ അനേനാഗ്നിനാ സഹ യൂയം ഭവത |

അർത്ഥം—അല്ലയോ സ്തോതാവേ, അഗ്നീഷോമത്തിനുള്ള പശുവിനെ മികച്ചും സ്തുതിക്കുക. ദേവസദനമായി വേച്ച യജ്ഞവേദിയെ സ്തുതിക്കുക. തീ കടയുന്നതിന്ന് ഉപകരണമായ അരണിരൂപത്തിലുള്ള മരങ്ങളെ സ്തുതിക്കുക. അതുപോ

വർഗ്ഗം–31 മുതൽ 34 കൂടി വൈവസ്വതഃ മനുഃ ഋഷിഃ വിഷമാ ബൃഹതീ സമാ സതോ ബൃഹതീച ഛന്ദസീ വിശ്വേദേവാ ദേവതാ.

1 അഗ്നിരുക്ഥേപുരോഹിതോ
ഗ്രാവാണോബർഹിരധ്വരേ
ഋചായാമിമരുതോബ്രഹ്മണസ്പതിം
ദേവാന്നവോവരേണ്യം

അന്വയം:–

| | |
|---|---|
| (മനുഃ പ്രാർത്ഥയതേ) | |
| ഉക്ഥേ അധ്വരേ | — സ്തോത്രശസ്ത്രാത്മകേ ഹിംസാ രഹിതേസ്മിൻ യജ്ഞേ |
| അഗ്നിഃ പുരഃ–ഹിതഃ | — യജ്ഞാർത്ഥം പുരതഃ ഉത്തരവേദ്യാ മൃത്വിഗ്ഭിർന്നിഹിതഃ |
| (തഥാ) ഗ്രാവാണഃ | — സോമാഭിഷവാർത്ഥം പുരതോ നിഹിതാഃ |
| ബർഹിഃ | — ച പുരതോനിഹിതം |
| (ഏവം സാമഗ്ര്യാം സത്യാം) മരുതഃ | — താൻ |
| ബ്രഹ്മണഃ പതിം | — മന്ത്രപാലയിതാരന്ദേവം |
| ദേവാൻ വരേണ്യം അവഃ— | ഇന്ദ്രാദീൻ സർവ്വാൻ ദേവാൻ വരണീയം രക്ഷണം |
| ഋചാ യാമി | — സൂക്തരൂപയാ സ്തുത്യാമനരഹം യാചാമി |

അർത്ഥം–മനു പ്രാർത്ഥിക്കുന്നു—സ്തോത്രശാസ്ത്രാത്മകവും ഹിംസാ രഹിതവുമായ യാഗത്തിൽ അഗ്നി, യജ്ഞത്തിനു വേണ്ടി മുമ്പിൽ, ഉത്തരവേദിയിൽ, ഋത്വിക്കുകളാൽ സ്ഥാപിതനായിരിക്കുന്നു. സോമം സംസ്കരിക്കുന്നതിനു പിടി കല്ലുകളും മുമ്പിൽ വയ്ക്കപ്പെട്ടിരിക്കുന്നു. ദർഭയും മുമ്പിൽ വിരി ക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരം സാമഗ്രികളൊരുങ്ങവേ, മരു

അന്വയം:—

| | |
|---|---|
| വിശ്വ-വേദസഃ | — സർവ്വതോ വ്യാപ്തധനാഃ |
| രിശാദസഃ വിശ്വേ | |
| ഹി സ്ഥ | — ശത്രൂണാമുപക്ഷയിതാരസ്സർവ്വേ ഖലു ദേവാഃ |
| മനവേ വൃധേ ഭുവൻ | — മനോർവ്വദ്ധനായ ഭവന്തു (ഷഷ്ഠ്യർത്ഥേ ചതുർത്ഥീ) |
| ഹേ വിശ്വ-വേദസഃ, | — സർവ്വജ്ഞാദേവാഃ യൂയം |
| അരിഷ്ടേഭിഃ പായു-ഭിഃ | — പരൈരഹിംസിതൈഃ പാലനൈസ്സഹ |
| നഃ അവൃകം ഛർദിഃ | |
| യന്ത | — അസ്മാകം ബാധാരഹിത ങ്ഗൃഹം പ്രയച്ഛത |

അർത്ഥം—എങ്ങും വ്യാപിച്ച ധനങ്ങളോടുകൂടിയവരും ശത്രുഹന്താക്കളുമായ ദേവന്മാരാണല്ലൊ, അവരെല്ലാം മനുവിൻെറ അഭിവൃദ്ധിക്കായി ഭവിക്കട്ടെ. സർവ്വജ്ഞന്മാരായ ദേവന്മാർ ശത്രുക്കളാൽ തകരാറാക്കപ്പെടാത്ത രക്ഷണങ്ങളോടുകൂടി, നമുക്ക കേടററ ഗൃഹം തന്നരുളുമാറാകണം.

5 ആനോഅദ്യസമനസോ

ഗന്താവിശ്വേസജോഷസഃ

ഋചാഗിരാമരുതോദേവ്യദിതേ

സദനേപസ്ത്യമഹി വ. 31

അന്വയം:—

| | |
|---|---|
| സ-മനസഃ വിശ്വേ | — സർവ്വേഷു സ്തോത്രേഷു സമാന മനസ്കാസ്സർവ്വേ ദേവാ യൂയം |
| സ-ജോഷസഃ | — പരസ്പരം സങ്ഗതാസ്സന്തഃ |
| ഗിരാ ഋചാ അദ്യ | — ശുശ്രൂഷതയാ പ്രാപ്തവ്യേന സൂക്തേന സഹാസ്മിൻ യാഗദിനേ |
| നഃ ആ ഗന്ത | — യഷ്ടൃനസ്മാനാഗച്ഛത |

ലെ വിളിക്കപ്പെടേണ്ടും ഉഷഃകാലത്തെയും യജിക്കപ്പെടേണ്ടും രാത്രിയെയും സ്തുതിക്കുക. മൂന്നു പാകംവന്ന സോമലതകളെയും സ്തുതിക്കുക. ഏവരെയും വസിപ്പിക്കുന്നവരും സർവ്വജ്ഞന്മാരുമായ സർവ്വമാന ദേവന്മാരേ, ഈ അഗ്നിയോടുകൂടി നിങ്ങളും ഞങ്ങളുടെ കർമ്മങ്ങൾക്ക് രക്ഷിതാക്കളായി ഭവിച്ചാലും.

3 പ്രസൂനഏതുധ്വരോ॒ऽഗ്നാ

ഗ്നാദേവേഷുപൂർവ്യഃ

ആദിത്യേഷുപ്രവരുണേധൃതവ്രതേ

മരുൽസ്വവിശ്വഭാനുഷു

അന്വയം:—

| | |
|---|---|
| പൂർവ്യഃ നഃ അധ്വരഃ | — മുഖ്യോസ്മദീയോയജ്ഞഃ |
| അഗ്നാ, ദേവേഷു സു പ്ര ഏതു | — ദേവാനാം മുഖ്യേഗ്നൗ, സർവ്വേഷ്വന്യേഷു ദേവേഷു ച പ്രകർഷേണ ഗച്ഛതു |
| ആദിത്യേഷു | — അദിതേഃ പുത്രേഷ്വിന്ദ്രാദിഷു |
| ധൃത–വ്രതേ വരുണേ | — ധൃതകർമ്മണി തസ്മിൻ |
| വിശ്വ–ഭാനുഷു മരുൽ–സു പ്ര | — സർവ്വതോ വ്യാപ്തതേജസ്സേഷു തേഷു ച പ്രൈതു |

അർത്ഥം:—മുഖ്യമായ നമ്മളുടെ യജ്ഞം ദേവന്മാരിൽ മുമ്പനായ അഗ്നിയിലും മററെല്ലാ ദേവന്മാരിലും നന്നായെത്തട്ടെ. അദിതിപുത്രന്മാരായ ഇന്ദ്രൻ മുതലായവരിലും ധൃതകർമ്മാവായ വരുണനിലും, എങ്ങും വ്യാപിച്ച തേജസ്സോടുകൂടിയ മരുത്തുക്കളിലും നന്നായെത്തട്ടെ.

4 വിശ്വേഹിഷ്മാമനവേവിശ്വവേദസോ

ഭുവന്വൃധേരിശാദസഃ

അരിഷ്ടേഭിഃപായുഭിർവിശ്വവേദസോ

യന്താനോവൃകച്ഛർദ്ദിഃ

അന്വയം:—

| | |
|---|---|
| വൃഷ്ണഃ സുതസ്യ | — വർഷകസ്യ അഭിഷുതസ്യ |
| ദേവാൻ അന പ്ര–ഭൂഷതഃ | |
| അസ്യ | — പ്രവേഷ്ടുമിച്ഛതസ്സോമസ്യ |
| ധാരാഃ ഓജസാ പ്ര | |
| അക്ഷരൻ | — സ്വവീര്യേണ പ്രകർഷേണ ക്ഷരന്തി |

അർത്ഥം—വർഷിക്കുന്നവനും സംസ്കരിക്കപ്പെട്ടവനും ദേവന്മാരെ വളർത്താനിച്ഛിക്കുന്നവനുമായ സോമന്റെ ധാരകൾ സ്വവീര്യത്താൽ നന്നായൊഴുകുന്നു.

2 സപ്തിംമൃജന്തിവേധസോ

ഗൃണന്തഃകാരവോഗിരാ

ജ്യോതിർജ്ജജ്ഞാനമുക്ഥ്യം

അന്വയം:—

| | |
|---|---|
| ഗൃണന്തഃ, വേധസഃ | — സ്തുവന്തഃ, വിധാതാരഃ |
| കാരവഃ ഗിരാ | — കർമ്മകർത്താരോധ്വര്യ്വാദയഃ സ്തുത്യാസാധനേന |
| ജ്യോതിഃ ജജ്ഞാനം | |
| ഉക്ഥ്യം | — ദീപ്യമാനം, ജായമാനം, വർദ്ധമാനം, സ്തുത്യം |
| സപ്തിം മൃജന്തി | — അശ്വസ്ഥാനീയം സോമം ശോധയന്തി |

അർത്ഥം—സ്തുതിക്കുന്നവരും വിധാതാക്കളും കർമ്മകർത്താക്കളും ആയ അധ്വര്യു മുതലായവർ, സ്തുതിയാൽ പ്രകാശിക്കുന്നവനും (അരണികളാൽ കടഞ്ഞ്) ജനിച്ചുവളർന്നവനും സ്തുത്യനും കതിരയുടെ സ്ഥാനത്തുള്ളവനുമായ സോമനെ തൊട്ട ... ന്നു, ശുദ്ധീകരിക്കുന്നു.

3 സുഷഹാസോമതാനിതേ

പുനാനായപ്രഭൂവസോ

വർദ്ധാസമുദ്രമുക്ഥ്യം

അന്വയം:—

ഹേ പ്രഭു—വസോ,

| | |
|---|---|
| സോമ, | — പ്രഭൂതധന, സോമ, |
| പുനാനായ തേ | — പൂയമാനാസ്യ തവ |
| താനി സു—സഹാ | — തേജാംസി ശോഭനാഭി ഭാവുകാനി |
| (തസ്മാൽ) ഉക്ഥ്യം | |
| സമുദ്രം | — സ്തുത്യം സമുദ്രസദൃശം ദ്രോണകലശം |
| വർദ്ധ | — വർദ്ധയ, രസേന പൂരയ |

*അർത്ഥം—അല്ലയോ മഹാധനനായ സോമ, ശുദ്ധീകരനായ* അവിടേയ്ക്കു ചേർന്ന ആ തേജസ്സുകൾ എല്ലാററിനെയും നന്നായി കീഴടക്കുന്നവയത്രേ അതിനാൽ സ്തുത്യവും സമുദ്രംപോലെയുള്ളതുമായ ദ്രോണകലശത്തെ രസംകൊണ്ടു നിറച്ചാലും.

4 വിശ്വാവസൂനിസഞ്ജയൻ

പവസ്വസോമധാരയാ

ഇനദ്വേഷാംസിസധ്ര്യക്

അന്വയം:—

ഹേ സോമ, വിശ്വാ

| | |
|---|---|
| വസൂനി | — സർവ്വാണി ധനാന്യസ്മദർത്ഥം |
| സം—ജയൻ ധാരയാ | |
| പവസ്വ | — അഭ്യാഹരൻ ക്ഷര |
| ദ്വേഷാംസി സധ്ര്യക് ഇന | — സർവ്വാണി ദ്വേഷ്യാണി സഹൈവ ദൂരദേശം പ്രതിപ്രേരയ |

അത്ഥം.--അല്ലയോ സോമ, എല്ലാ ധനങ്ങളെയും ഞങ്ങൾക്ക വേണ്ടി നേടിക്കൊണ്ട്, ധാരയായി പ്രവഹിച്ചാലും. എല്ലാ ശത്രുക്കളെയുമൊപ്പമകററിയാലും.

6 രക്ഷാസുനോഅരരുഷ
സ്സ്വനാൽസമസ്യകസ്യചിൽ
നിദോയത്രമുമുച്മഹേ

അന്വയം:--

| | |
|---|---|
| (ഹേ സോമ) അരരുഷഃ | |
| സ്വനാൽ | — അദാതുഃ നിന്ദകസ്യ ശബ്ദാൽ |
| (ന കേവലമേകസ്യ | |
| ദാനശീലസ്യ) സമസ്യ | — സർവ്വസ്യ കസ്യചിൽ |
| (ന കേവലം സ്വനാൽ, | |
| കിന്തഹി) കസ്യചിൽ | |
| നിദഃ | — നിന്ദകാൽ |
| യത്ര മുമുച്മഹേ | — യസ്മി(ന്നക്ഷണേന വയം |
| | മുക്താഭവേമ, തേനരക്ഷണേന |
| നഃ സു രക്ഷ | — അസ്മാൻ സുഷ്ഠുരക്ഷ |

അത്ഥം.--അല്ലയോ സോമ, ദാനം ചെയ്യാത്തവന്റെ, സൽകമ്മനിന്ദകന്റെ ശബ്ദത്തിൽനിന്ന് (പ്രലാപത്തിൽ നിന്ന്) ഒരുത്തന്റെ മാത്രമല്ല, അത്തരക്കാരെല്ലാവരുടെയും ശബ്ദത്തിൽനിന്ന് അത്ര മാത്രമല്ല, നിന്ദകരിൽനിന്ന്, യാതൊരു രക്ഷണത്താൽ ഞങ്ങൾക്ക വിടുതി കിട്ടുമോ, ആ രക്ഷണത്താൽ ഞങ്ങളെ നന്നായി കാത്താലും.

6 ഏന്ദോപാത്ഥിവംരയി
ദിവ്യംപവസ്വധാരയാ
ദ്യമന്തംശുഷ്മമാഭര വ. 19

അന്വയം:—

ഹേ ഇന്ദോ, — ക്ലിദ്യമാന സോമ, ത്വം
ധാരയാ ആ പവസ്വ — സവ്വതഃ ക്ഷര
പാത്ഥിവം, ദിവ്യം
രയിം — ഭൌമം ദിവ്യഞ്ച ധനം
ദ്യു—മന്തം ശുഷ്മം ആ ഭര — ദീപ്തിമന്തം ബലഞ്ചാസ്മഭ്യ
മാഹര

അത്ഥം—അല്ലയോ നനവിയന്ന സോമ, അവിടുന്നു ധാര യായൊഴുകിയാലും. ഭൌമവും ദിവ്യവുമായ ധനവും പ്രകാശ വത്തായ ബലവും ഞങ്ങൾക്ക കൊണ്ടു തന്നാലും.

വഗ്ഗം—20 ആങ്ഗിരസോ ബിന്ദുഃ ഋഷിഃ.

1 പ്രധാരാഅസ്യശുഷ്മിണോ

വൃഥാപവിത്രേഅക്ഷരൻ

പുനാനോവാചമിഷ്യതി

അന്വയം:—

ശുഷ്മിണഃ അസ്യ ധാരാഃ — ബലവതസ്സോമസ്യ പ്രവാഹാഃ
പവിത്രേ വൃഥാ അക്ഷരൻ — ദശാപവിത്രേനായാസേന
സ്രവന്തി
(തദാനീം) പുനാനഃ — പൂയമാനസ്സോമഃ
വാചം പ്ര ഇഷ്യതി — സ്വീയം ധ്വനിം പ്രേരയതി

അത്ഥം—ബലവാനായ സോമന്റെ പ്രവാഹങ്ങൾ അനാ യാസമായി വീഴുന്നു. അപ്പോൾ ശുദ്ധികരനായ അവിടുന്നു സ്വന്തം ശബ്ദം പുറപ്പെടുവിക്കുന്നു.

2 ഇന്ദുഹിയാനസ്സോതൃഭി

ർമ്മൃജ്യമാനഃകനിക്രദൽ

ഇയത്തിവഗ്നമിന്ദ്രിയം

.ന്വയം:—

യം) ഇന്ദുഃ

ാത്ര–ഭിഃ — ദീപ്തസ്തോമ സ്തുതിഭിഃ

ാപവിത്രേ)

്യമാനഃ — ശോധ്യമാനഃ

യാനഃ, കനിക്രദത് — പ്രേര്യമാണഃ, വ്യാപ്രിയമാണഃ, ശബ്ദം കുർവ്വൻ

ന്ദ്രിയം വചഃ

ഭതി — ഇന്ദ്രസംബന്ധിനം ശബ്ദം പ്രേരയതി

അർത്ഥം—ഈ പ്രകാശവാനായ സോമൻ സ്തുതികകളാൽ ദശാപവിത്രത്തിൽ ശുദ്ധീകരിക്കപ്പെട്ട് വ്യാപിക്കുന്നവനാ യി, ശബ്ദമുണ്ടാക്കിക്കൊണ്ട്, ഇന്ദ്രസംബന്ധിയായ, ഇന്ദ്രന്ന് പ്രിയകരമായ ശബ്ദമുണ്ടാക്കുന്നു.

3 ആനശ്ശുഷ്മന്നൃഷാഹ്യം

വീരവന്തംപുരുസ്പൃഹം

പവസ്വസോമധാരയാ

അന്വയം:—

ഹേ സോമ, (ത്വം)

ധാരയാ — പ്രവാഹേണ

നൃ–സഹ്യം — നൃണാം, അസ്മദ്വിരോധിനാമഭി ഭാവുകം

വീര–വന്തം,

പുരു–സ്പൃഹം — പുത്രോപേതം, ബഹുഭിസ്പൃഹ ണീയം

ശുഷ്മം നഃ ആ പവസ്വ — ബലമസ്മഭ്യം ക്ഷര (ഏതസ്യ ലാഭായ പവസ്വ)

അർത്ഥം—അല്ലയോ സോമ, അവിടുന്ന് പ്രവാഹംകൊണ്ട് ഞങ്ങളുടെ ശത്രുക്കളെ കീഴടക്കുന്നതും സന്താനയുക്തവും ഏവരാ ലും ആശിക്കത്തക്കതുമായ ബലം ഒഴുകിയാലും. (ആ ബല സിദ്ധിക്കുവേണ്ടി ഒഴുകിയാലും.)

4 പ്രസോമോഅതിധാരയാ

പവമാനോഅസിഷ്യദൽ

അഭിദ്രോണാന്യാസദം

അന്വയം:—

(അയം) പവമാനഃ

| | |
|---|---|
| സോമഃ | — പൂയമാനസ്സോമഃ |
| ധാരയാ അതി | — ദശാപവിത്രമതിക്രമ്യ |
| ദ്രോണാനി അഭി | |
| ആ–സദം | — ദ്രോണകലശാദീന്യാസാദനായ |
| പ്ര അസിസ്യദൽ | — പ്രസ്യന്ദതേ |

അർത്ഥം—ഈ ശുദ്ധികരനായ സോമൻ പ്രവാഹംകൊണ്ടു ദശാപവിത്രത്തെ മറികടന്നു്, ദ്രോണകലശം മുതലായ പാത്രങ്ങളിലിരിയ്ക്കാനായൊഴുകുന്നു.

5 അപ്സുത്വാമധുമത്തമം

ഹരിംഹിന്വന്ത്യദ്രിഭിഃ

ഇന്ദവിന്ദ്രായപീതയേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, അപ്–സു | — സോമ, വസതീവരീഷു |
| മധുമൽ–തമം, ഹരിം | — അതിശയേന മധുമന്തം, ഹരിതവർണ്ണം |
| ത്വാ അദ്രി–ഭിഃ | — ത്വാമഭിഷവഗ്രാവഭിഃ |
| ഇന്ദ്രായ പീതയേ | |
| ഹിന്വന്തി | — ഇന്ദ്രസ്യപാനായ പ്രേരയന്തി |

അർത്ഥം—അല്ലയോ സോമ, ഏറ്റവും മാധുര്യമേറും പച്ചനിറമിയന്നുമുള്ള അവിടുത്തെ, വസതീവരികളെന്ന മന്ത്രപൂതജലങ്ങളിൽ, സംസ്കരിച്ച്, പിടികല്ലുകളാൽ ചതച്ച് ഇന്ദ്രനു കുടിയ്ക്കാനായൊരുക്കുന്നു.

6 സുനോതാമധുമത്തമം

സോമമിന്ദ്രായവജ്രിണേ

ചാരുംശർദ്ധായമത്സരം വ 20

അന്വയം –

(ഹേ ഋത്വിജഃ, യൂയം)

| | |
|---|---|
| മധുമത്_തമം | — അതിശയേന മധുരരസോപേതം |
| ചാരും മത്സരം സോമം | — ചരണീയം മദകരം സോമം |
| വജ്രിണേ ഇന്ദ്രായ, | |
| ശർദ്ധായ | — വജ്രയുക്തായ തസ്മൈ, അസ്മാകം ബലായ ച |
| സുനോത | — സുനുത |

അർത്ഥം–അല്ലയോ ഋത്വിക്കുകളേ, നിങ്ങൾ മധുരച്ചാറററും ഒഴുക്കാവുന്നതും ഹർഷകരവുമായ സോമം വജ്രവാനായ ഇന്ദ്രന്നായും നമുക്ക ബലത്തിന്നുവേണ്ടിയും (ഇന്ദ്രൻ കുടിച്ചതുകൊണ്ട നമുക്ക ബലം) സംസ്കരിക്കുക

വർഗ്ഗം–21 രാഹൂഗണോഗോതമഃ ഋഷിഃ

1 പ്രസോമാസസ്വാധ്യഃ

പവമാനാസോഅക്രമുഃ

രയിങ്കൃണ്വന്തിചേതനം

അന്വയം–

സു–ആധ്യഃ,

| | |
|---|---|
| പവമാനാസഃ | — സുകർമ്മാണഃ, പൂയമാനാഃ |
| സോമാസഃ പ്ര അക്രമുഃ | — ദ്രോണകലശം പ്രതി ഗച്ഛന്തി |
| (തേ ച) ചേതനം രയിം | |
| കൃണ്വന്തി | — പ്രജ്ഞാപനം ധനമസ്മാകം കുർവന്തി |

അത്ഥം—ശോഭനകമ്മമുററവയും ശുദ്ധികരങ്ങളുമായ സോമങ്ങാം ദ്രോണകലശത്തെ ഉദ്ദേശിച്ചൊഴുകുന്നു. വിളിച്ചുൽഘോഷിക്കുന്ന ധനം അവ നമുക്കുണ്ടാക്കുന്നു.

2 ദിവസ്പൃഥിവ്യാഅധി
ഭവേന്ദോദ്യുമ്നവദ്ധനഃ
ഭവാവാജാനാംപതിഃ

അന്വയം:—

ഹേ ഇന്ദോ, വാജാനാം

| | | |
|---|---|---|
| പതിഃ ഭവ | — | അന്നാനാം സ്വാമീഭവ |
| ദിവഃ പൃഥിവ്യാഃ അധി | — | ദ്യുലോകേ ഭൂലോകേ ച |
| ദ്യുമ്ന—വദ്ധനഃ ഭവ | — | ദ്യോതമാനസ്യ ഹിരണ്യാദിലക്ഷണസ്യ ധനസ്യ വദ്ധയിതാ ഭവ |

(ലോകദ്വയേ യൽ ദ്യുമ്നമസ്തി അസ്മാകം തസ്യ വദ്ധയിതാ ഭവ)

അത്ഥം—അല്ലയോ സോമ, അവിടുന്ന് അന്നനാഥനായിഭവിച്ചാലും. ദ്യോവിലേയും ഭൂവിലേയും പ്രകാശമാനമായ, സ്വണ്ണാദിയായ ധനം വദ്ധിപ്പിയ്ക്കുന്നവനായാലും. (രണ്ടു ലോകങ്ങളിലും എന്തു ധനമുണ്ടോ, ഞങ്ങാക്കതു വദ്ധിപ്പിച്ചാലും. ഇവിടെ ധനമെന്നു പറയുന്നതു് അനശ്വരമായ പുണ്യഫലത്തെയാണ്.)

3 തുഭ്യംവാതാഅഭിപ്രിയ
സ്തുഭ്യമഷന്തിസിന്ധവഃ
സോമവദ്ധന്തിതേമഹഃ

അന്വയം:—

ഹേ സോമ, തുഭ്യം

| | | |
|---|---|---|
| വാതാഃ | — | ന [illegible]ം വായവഃ |
| അഭി—പ്രിയഃ | — | [illegible]പ്പ്രിയിതാരോ ഭവന്തി |

(തഥാ) സിന്ധവഃ ഇന്ദ്രം
അർഷന്തി — സ്യന്ദമാനാ നദ്യസ്സ്വരസം പ്രവഹന്തി

(തേ ഉഭയേമീ) തേ മഹഃ
വർധന്തി — തവ മഹത്വം വർധയന്തി

അർത്ഥം—അല്ലയോ സോമ, വായുക്കളുവിടേയ്ക്കു പ്രീതി കാരികളാകുന്നു. ഒലിക്കുന്ന പുഴകൾ അവിടേക്കുവേണ്ടിയാണൊഴുകുന്നതു്. ഇവർ രണ്ടുകൂട്ടരും അവിടുത്തെ മഹത്വത്തെ വളർത്തുന്നു.

4 ആപ്യായസ്വസമേതുതേ
വിശ്വതസ്സോമവൃഷ്ണ്യം
ഭവാവാജസ്യസംഗഥേ

അന്വയം:—

1–6–22ൽ വ്യാഖ്യാനിച്ചിട്ടുണ്ടു്.

5 ഇന്ദ്രംഗാവോഘൃതംപയോ
ബഭ്രോദുദുഹ്രേഅക്ഷിതം
വർഷിഷ്ഠേഅധിസാനവി

അന്വയം:—

ഹേ ബഭ്രോ, — ബഭ്രുവർണ്ണ സോമ,
വർഷിഷ്ഠേ അധി സാനവി — പ്രവൃദ്ധേ സമുച്ഛ്രിതേ ദേശേ സ്ഥിതായ
ഇന്ദ്രം ഗാവഃ ഘൃതം പയഃ — തുഭ്യം ഗാവഃ ആജ്യം ക്ഷീരം ച
അക്ഷിതം ദുദുഹ്രേ — അക്ഷീണം ദുഹതേ

അർത്ഥം—തവിട്ടുനിറമൊത്ത സോമ, പരന്നുയർന്ന പ്രദേശത്തിരിക്കുന്ന ഭവാനിടേക്കുവേണ്ടി പശുക്കൾ നെയ്യും പാലും ക്ഷീണമായി കറന്നുതരുന്നു.

6 സ്വായുധസ്യതേസതോ

ഭുവനസ്യപതേവയം

ഇന്ദോസഖിത്വമുശ്മസി വ. 21

അന്വയം:—

ഹേ ഭുവനസ്യ പതേ,
ഇന്ദോ, — ഭൂതജാതസ്യ സ്വാമിൻ, സോമ,
വയം സു–ആയുധസ്യ തേ
സതഃ — തവ
സഖി–ത്വം ഉശ്മസി — കാമയാമഹേ

അർത്ഥം.—ചരാചരങ്ങൾക്കു നാഥനായ സോമ, നല്ല ആയുധമൊത്ത അവിടത്തെ സഖ്യം ഞങ്ങളിച്ഛിക്കുന്നു.

വർഗ്ഗം.—22 ആത്രേയശ്യാവാശ്വഃ ഋഷിഃ

1 പ്രസോമാസോമദച്യുത

ശ്രവസേനോമഘോനഃ

സുതാവിദഥേഅക്രമുഃ

അന്വയം:—

മദ–ച്യുതഃ സോമാസഃ — മദസ്രാവിണസ്സോമാഃ
സുതാഃ വിദഥേ — അഭിഷുതാസ്സന്തോയജ്ഞേ
മഘോനഃ നഃ ശ്രവസേ — ഹവിഷ്മതോ മമകീർത്തയേ
പ്ര അക്രമുഃ — പ്രഗച്ഛന്തി

അർത്ഥം.—ഹർഷവർഷികളായ സോമങ്ങൾ സംസ്കരിക്കപ്പെട്ടവയായി, യജ്ഞത്തിൽ ഹവിസ്സേന്തിയ എന്റെ കീർത്തിയ്ക്കായി വന്നുകൊണ്ടിരിക്കുന്നു.

2 ആദീന്ത്രിതസ്യയോഷണോ

ഹരിംഹിന്വന്ത്യദ്രിഭിഃ

ഇന്ദുമിന്ദ്രായപീതയേ

ന്വയം.—

| | |
|---|---|
| ആൽ ഈം ഹരിം ഇന്ദും | — അപിചൈനം ഹരിതവൎണ്ണം സോമം |
| ത്രിതസ്യ യോഷണഃ | — തന്നാമകസ്യൎഷേരങ്ഗുലയഃ |
| ഇന്ദ്രായ പീതയേ | — പാനായ |
| അദ്രി-ഭിഃ ഹിന്വന്തി | — ഗ്രാവഭിഃ പ്രേരയന്തി |

അൎത്ഥം—കൂടാതെ, ഈ പച്ചനിറമുററ സോമനെ ത്രിതനെന്ന ഋഷിയുടെ വിരലുകൾ ഇന്ദ്രനു കടിയ്ക്കാനായി പിടിക്കല്ലുകളാൽ സംസ്കരിക്കുന്നു.

3 ആദീംഹംസോയഥാഗണം

വിശ്വസ്യാവീവശന്മതിം

അത്യോനഗോഭിരജ്യതേ

അന്വയം'—

| | |
|---|---|
| ആൽ ഈം | — അപിചായം സോമഃ |
| ഹംസഃ യഥാ ഗണം | — സ്വഗതിവിശേഷേണ സമൂഹം പ്രവിശതി തദ്വൽ |
| വിശ്വസ്യ മതിം | — സൎവ്വസ്യ സ്തോതൃജനസ്യ സ്തുതിം |
| അവീവശൽ | — വശം നയതി |
| (സചസോമഃ) അത്യഃ ന | — അശ്വഇവ |
| ഗോഭിഃ അജ്യതേ | — ഉദകൈസ്സിച്യതേ |

അൎത്ഥ—പിന്നെ, അരയന്നം സ്വന്തം ഗതിവിശേഷത്തോടുകൂടി കൂട്ടംചേരുന്നപോലെ, ഈ സോമൻ എല്ലാ സ്തോതാക്കളുടെയും സ്തുതിയെ വശത്തിലാക്കുന്നു. ആ സോമൻ കുതിര, ജലങ്ങളാലെന്നപോലെ, നനയ്ക്കപ്പെടുന്നു, കളിപ്പിക്കപ്പെടുന്നു.

4 ഉഭേസോമാവചാകശ

ന്മൃഗോനതക്തോഅൎഷസി

സീദന്നൃതസ്യയോനിമാ

അന്വയം:—

ഹേ സോമ, ഉഭേ
അവ—ചാകശൽ — ദ്യാവാപൃഥിവ്യൌ പശ്യംസ്തും
മൃഗഃ ന തക്തഃ — മൃഗഇവ ഗവ്യൈർമ്മിശ്രിതസ്സൻ
ഋതസ്യ യോനിം ആ
സീദൻ അഷസി — യജ്ഞസ്യ സ്ഥാനമാശ്രയൻ ഗച്ഛസി

അൎത്ഥം—അല്ലയോ സോമ, ദ്യാവാപൃഥിവികളിരുപേരെയും കണ്ടുകൊണ്ടവിടന്നു്, മാൻ എന്നപോലെ മെയ്യിൽ നെയ് മുതലായവ ചേൎന്നവനായി, യജ്ഞസ്ഥാനത്തെ ആശ്രയിച്ചു പോകുന്നു. (മാനിൻെറ ദേഹം മിഴുക്കു പുരട്ടിയപോലെ മിനുപ്പും മിന്നിച്ചയുമുള്ളതാണെല്ലോ.)

5 അഭിഗാവോഽനൂഷത

യോഷാജാരമിവപ്രിയം

അഗന്നാജിംയഥാഹിതം

അന്വയം:—

(ഹേ സോമ, ത്വാം) യോഷാ
പ്രിയം ജാരം—ഇവ — സായഥാതം സ്തൌതി തദ്വൽ
ഗാവഃ അഭി അനൂഷത — ശബ്ദാ അഭിഷ്ടുവന്തി
(സസോമഃ) ഹിതം
ആജിം യഥാ അഗൻ — ധനപ്രാപകത്വേന ഹിതകരം യുദ്ധം ശൂരഇവ പാത്രമാഗച്ഛതി

അൎത്ഥം—അല്ലയോ സോമ, യുവതി പ്രിയപ്പെട്ട കാമുകനെ സ്തുതിക്കുന്നപോലെ, ശബ്ദങ്ങളവിടുത്തെ നേരെ സ്തുതിക്കുന്നു. ധനലാഭകരമെന്ന നിലയിൽ ഹിതകരമായ യുദ്ധത്തിന്നു് ശൂരനായ പടയാളിപോലെ, ആ സോമൻ പാത്രത്തിലേയ്ക്കു വരുന്നു.

6 അസ്മേധേഹിദ്യുമദ്യശോ

മഘവദ്ഭ്യശ്ചമഹ്യംച

സനിംമേധാമുതശ്രവഃ

അന്വയം:—

(ഹേ സോമ,) അസ്മേ

മഘവത്-ഭ്യഃ ച — ഹവിഷ്മദ്ഭ്യഃ
മഹ്യം ച ദ്യു-മത് — ദീപ്തിമത്
യശഃ ധേഹി — അന്നം ദേഹി
(കിഞ്ച) സനിം, മേധാം,
ഉത ശ്രവഃ — ധനം, പ്രാജ്ഞാം കീർത്തിഞ്ച ധേഹി

അത്ഥം—അല്ലയോ സോമ, ഈ ഹവിഷ്മന്മാരായ ഞങ്ങൾക്കും എനിക്കും തിളക്കമുററ അന്നം തന്നരുളിയാലും. പിന്നെ, ധനവും ജ്ഞാനവും കീർത്തിയും തന്നരുളിയാലും.

വർഗ്ഗം—23 ആപ്ത്യസ്ത്രിതഃ ഋഷിഃ

1 പ്രസോമാസോവിപശ്ചി
തോപാന്നയന്ത്യൂമ്മയഃ
വനാനിമഹിഷാഇവ

അന്വയം:—

വിപഃ—ചിതഃ
സോമാസഃ — മേധാവിനസ്സോമാഃ
അപാം ഊമ്മയഃ ന — തായഥാസന്തതമുത്ഭവന്തി തദ്വത്
വനാനി മഹിഷാഃ—ഇവ — പ്രവൃദ്ധാമൃഗാഇവ ച
പ്ര യന്തി — പാത്രാണി പ്രതി പ്രഗച്ഛന്തി

അത്ഥം—പ്രജ്ഞാനമിയന്ന സോമങ്ങൾ ജലങ്ങൾ തിളച്ച് പുളച്ചുവരുന്നപോലെയും, പെരിയ മൃഗങ്ങൾ കാടുകളെ പൂകുന്നപോലെയും പാത്രങ്ങളെ പ്രാപിക്കുന്നു.

2 അഭിദ്രോണാനിബഭ്രവ
ശ്ശുക്രാഋതസ്യധാരയാ
വാജംഗോമന്തമക്ഷരൻ

അന്വയം:—

ബഭ്രവഃ, ശുക്രാഃ — ബഭ്രുവർണ്ണാഃ, ദീപ്താസ്സോമാഃ
ഋതസ്യ ധാരയാ — അമൃതസ്യ ധാരാകാരേണ
ഗോ—മന്തം വാജം
അക്ഷരൻ — ബഹുഗോയുക്തമന്നം ക്ഷരന്തി
(തേ) ദ്രോണാനി അഭി — അഭിക്ഷരന്തി
(യദ്യപി ദ്രോണകലശശബ്ദ ഏവ തഥാപി തൽപ്രാധാന്യം ദിതരേപിപാത്രാ ദ്രോണാ ഇത്യുച്യന്തേ.)

അർത്ഥം—തവിട്ടനിറമുററവയും കാന്തങ്ങളുമായ സോമങ്ങൾ അമൃതമൊഴുക്കിക്കൊണ്ടു് വളരെ പശുക്കളോടൊത്ത അന്നത്തെയാണൊഴുക്കുന്നതു്. (ഹോമത്തിന്നു് സോമരസം സംഭൃതമാകമ്പോൾതന്നെ സമ്പത്തു വധിക്കുന്നു.) അവ ദ്രോണകലശങ്ങളെ പ്രാപിക്കുന്നു. (ദ്രോണകലശം ഒന്നേ ഉള്ള എങ്കിലും അതിൻെറ പ്രാധാന്യംകൊണ്ടു് മററു പാത്രങ്ങളും ആ പേരിൽ പറയപ്പെടുന്നു.)

3 സുതാഇന്ദ്രായവായവേ

വരുണായമരുദ്ഭ്യഃ

സോമാഅർഷന്തിവിഷ്ണവേ

അന്വയം:—

സുതാഃ സോമാഃ — അഭിഷുതാസ്സോമാഃ
ഇന്ദ്രായ, വായവേ,
വരുണായ മരുൽ_ഭ്യഃ,
വിഷ്ണവേ, അർഷന്തി — ഗച്ഛന്തി

അർത്ഥം—സംസ്കരിക്കപ്പെട്ട സോമങ്ങൾ ഇന്ദ്രന്നും വായുവിന്നും വരുണന്നും മരുത്തുക്കൾക്കും വിഷ്ണുവിന്നും വേണ്ടി പാത്രത്തെ പ്രാപിക്കുന്നു.

4 തിസ്രോവാചഉദീരതേ

ഗാവോമിമന്തിധേനവഃ

ഹരിരേതികനിക്രദൽ

അന്വയം:-

| | | |
|---|---|---|
| തിസ്രഃ വാചഃ | — | ഋഗാദിഭേദേന ത്രിവിധാസ്തുതീഃ |
| ഉത് ഈരതേ | — | ഋത്വിജഃ പ്രോൽഗമയന്തി |
| ധേനവഃ ഗാവഃ | — | ആശിരേണ പ്രീണയിത്ര്യസ്താഃ |
| മിമന്തി | — | ദോഹാർത്ഥം ശബ്ദയന്തി |
| ഹരിഃ കനിക്രദത് ഏതി | — | ഹരിതവർണ്ണസ്സോമശ്ശബ്ദം കുർവ്വൻ കലശം ഗച്ഛതി |

അർത്ഥം—ഋഗ്യജുസ്സാമഭേദങ്ങളോടുകൂടിയ മൂന്നുവിധത്തിലുള്ള സ്തുതികളെ ഋത്വിക്കുകൾ പുറപ്പെടുവിടുന്നു. സോമത്തിൽ പാൽ, തൈർ മുതലായവയുടെ ചേർച്ചകൊണ്ട് സന്തോഷിപ്പിക്കുന്ന പശുക്കൾ കറവിനുവേണ്ടി ശബ്ദിക്കുന്നു. പച്ചനിറമുള്ള സോമൻ ശബ്ദമുണ്ടാക്കിക്കൊണ്ട്, ദ്രോണകലശത്തെ പ്രാപിക്കുന്നു.

5 അഭി ബ്രഹ്മീരനൂഷത

യഹ്വീരൃതസ്യ മാതരഃ

മർമൃജ്യന്തേ ദിവഃ ശിശും

അന്വയം:-

| | | |
|---|---|---|
| യഹ്വീഃ, ഋതസ്യ മാതരഃ | — | മഹത്യഃ, യജ്ഞസ്യ നിർമ്മാത്ര്യഃ |
| ബ്രഹ്മീഃ | — | ബ്രാഹ്മണപ്രേരിതാ സ്തുതയഃ |
| ദിവഃ ശിശും | — | ദ്യുദേവതായാശ്ശിശുസ്ഥാനീയം സോമം |
| അഭി അനൂഷത (കിഞ്ചതമേവ) | — | അഭിഷ്ടുവന്തി |
| മർമൃജ്യന്തേ | — | മൃജന്തി |

അർത്ഥം—മഹത്വമുററവയും യജ്ഞമുണ്ടാക്കുന്നവയുമായി ബ്രാഹ്മണരാൽ ചൊല്ലപ്പെട്ട സ്തുതികൾ ദ്യുലോകദേവതയുടെ കുട്ടിയായ സോമനെ പുകഴ്ത്തുന്നു. അവിടത്തെത്തന്നെ തലോ

6 രായസ്സമുദ്രാംശ്ചതു
രോസ്മഭ്യംസോമവിശ്വതഃ
ആപവസ്വസഹസ്രിണഃ വ.23

അന്വയം:—

| | |
|---|---|
| ഹേ സോമ, രായഃ | |
| ചതുരഃ സമുദ്രാൻ | — ധനപൂർണ്ണാൻ സമുദ്രാൻ |
| അസ്മഭ്യം വിശ്വതഃ ആ | |
| പവസ്വ | — സർവ്വതഃ ക്ഷര |
| (തഥാ) സഹസ്രിണഃ | — അപരിമിതാൻ കാമാനാം പവസ്വ |

(ചതുസ്സമുദ്രമുദ്രിതഭൂമണ്ഡലസ്വാമിത്വമേവാശാസ്തേ.)

അർത്ഥം—അല്ലയോ സോമ, ധനപൂർണ്ണങ്ങളായ നാലു സമുദ്രങ്ങളും ഞങ്ങൾക്ക ചുററുമൊഴുക്കിയാലും. (നാലു സമുദ്രങ്ങളും ചുററിയ ഭൂമണ്ഡലത്തിൻെറ അധീശത്വം തന്നരുളിയാലും.) അതുപോലെ അപരിമിതങ്ങളായ അഭീഷ്ടങ്ങളുമൊഴുക്കിയാലും

വർഗ്ഗം—24

1 പ്രസുവാനോധാരയാത
നേന്ദുർഹിന്വാനോഅർഷതി
രുജദ്ദൃള്ഹാവ്യോജസാ

അന്വയം:—

| | |
|---|---|
| ഇന്ദുഃ സുവാനഃ, | |
| ഹിന്വാനഃ | — സൂയമാനഃ, അധ്വര്യുണാ പ്രേര്യമാണഃ |
| ധാരയാ തനാ പ്ര അർഷതി | — പവിത്രം പ്രഗച്ഛതി |
| (അഥ പ്രത്യക്ഷകൃതഃ) | |
| ദൃള്ഹാ | — ദൃഢാന്യപി ശത്രുപുരാണി |
| ഓജസാ വി രുജൽ | — വിരുജതി, വിശ്ലേഷയതി |

അൎത്ഥം—സോമൻ സംസ്കരിക്കപ്പെട്ടുന്നവനും അധ്വൎയ്യുവാൽ പ്രേരിപ്പിയ്ക്കപ്പെട്ടുന്നവനുമായി, ധാരയായി ദശാപവിത്രത്തിലേയ്ക്കൊഴുകുന്നു. ഉറപ്പുററ ശത്രുപുരങ്ങളെയും ബലത്താൽ പിളൎക്കുന്നു.

2 സുതഇന്ദ്രായവായവേ

വരുണായമരുദ്ഭ്യഃ

സോമോഅൎഷതിവിഷ്ണവേ

അന്വയം:—

സുതഃ സോമഃ — അഭിഷുതസ്സോമഃ

ഇന്ദ്രായ, വായവേ

വരുണായ മരുൽ-ഭ്യഃ വിഷ്ണവേ അൎഷതി-ഗച്ഛതി

അൎത്ഥം—സംസ്കരിക്കപ്പെട്ട സോമൻ ഇന്ദ്രനും വായുവിന്നും വരുണന്നും മരുത്തുക്കൾക്കും വിഷ്ണുവിന്നും വേണ്ടി പാത്രത്തിലേയ്ക്കൊഴുകുന്നു.

3 വൃഷാണംവൃഷഭിൎയ്യതം

സുന്വന്തിസോമമദ്രിഭിഃ

ദുഹന്തിശക്മനാപയഃ

അന്വയം —

വൃഷാണം, യതം സോമം — രസസേക്താരം, നിയതം സോമം

വൃഷ—ഭിഃ അദ്രി—ഭിഃ

സുന്വന്തി — ഗ്രാവഭിരഭിഷുണ്വന്തി

ശക്മനാ പയഃ ദുഹന്തി — അധ്വൎയ്യവഃ കൎമ്മണാ സോമരസം ദുഹന്തി

അൎത്ഥം—രസം തൂകുന്നവനും ഒരേമട്ടൊഴുകുന്നവനുമായ സോമനെ ചാർ ഒഴുക്കുന്ന പിടിക്കല്ലുകളാൽ അധ്വൎയ്യുക്കൾ സംസ്കരിക്കുന്നു. അവർ കൎമ്മത്താൽ ചാർ കറന്നെടുക്കുന്നു.

4 ഉവന്ത്രിതസ്യമജ്ജ്യാ

ഉവദിന്ദ്രായമത്സരഃ

സംരൂപൈരജ്യതേഹരിഃ

അന്വയം:—

ത്രിതസ്യ — സൂക്തദ്രഷ്ടുരൃഷേസ്സായം
മത്സരഃ മജ്ജ്യഃ ഉവൽ — മദകരസ്സോമശ്ശുദ്ധോഭവേതി
തസ്യയാഗാത്ഥം
ശേഷപാനാത്ഥഞ്ച
(തഥാ) ഇന്ദ്രായ ഉവൽ — ഇന്ദ്രപാനായ മജ്ജ്യാഭ്രൽ
രൂപൈഃ ഹരിഃ സം
അജ്യതേ — ക്ഷീരാദിഭിഹ്‌രിതവണ്ണഃ

അത്ഥം—സൂക്തദ്രഷ്ടാവായ ത്രിതഷിക്കു ചേൻ ഹഷ്കരനായ ഈ സോമൻ ശുദ്ധനായി ഭവിക്കുന്നു (തൻെറ യാഗത്തിന്നും തനിയ്ക്കു ശേഷംകൊള്ളാനും) അതുപോലെ ഇന്ദ്രന്നു കുടിയ്ക്കാൻവേണ്ടി ശുദ്ധനായിത്തീരുന്നു പാൽ മുതലായവയാൽ വിവിധ രൂപങ്ങളൊത്തു് പച്ചനിറമുററവനായിരിക്കുന്നു.

5 അഭീമൃതസ്യവിഷ്ടപ

ന്ദുഹതേപൃശ്നിമാതരഃ

ചാരുപ്രിയതമംഹവിഃ

അന്വയം:—

ഋതസ്യ വിഷ്ടപം ഈം — യജ്ഞസ്യാശ്രയമേനം സോമം
ചാരു പ്രിയ-തമം
ഹവിഃ — മനോഹരം ഹോമസാധനം
പൃശ്നി—മാതരഃ അഭി
ദുഹതേ — മരുതഃ ദുഹന്തി

അത്ഥം—യജ്ഞാശ്രയനായ ഈ സോമനെ മനോഹരവും ഹോമാഹ്‌വുമായ ഹവിസ്സായി പൃശ്നിപുത്രന്മാരായ മരുത്തുക്കൾ കറക്കുന്നു.

6 സമേനമഹ്രുതാഇമാ

ഗിരോഅർഷന്തിസസ്രുതഃ

ധേനൂർവാശ്രോഅവീവശൽ വ. 24

അന്വയം:—

അഹ്രുതാഃ, സ—സ്രുതഃ — അകുടിലാഃ, സരന്ത്യഃ
ഇമാഃ ഗിരഃ ഏനം സം
അർഷന്തി — സ്തുതയസ്സോമം സങ്ഗച്ഛന്തേ
(സോമഃ) ധേനൂഃ — പ്രീണയിത്രീസ്സാസ്തുതീഃ
വാശ്രഃ അവീവശൽ — ശബ്ദയന്നർസൻ കാമയതേ

അർത്ഥം—ആർജ്ജവമുററവയും ഒഴുകുന്നവയുമായ നമ്മുടെ സ്തുതികൾ ഈ സോമനോടു ചേരുന്നു. പ്രീതിപ്പെടുത്തുന്ന ആ സ്തുതികളെ സോമൻ ശബ്ദിക്കുന്നവനായി കാമിക്കുന്നു.

വർഗ്ഗം—25 ആങ്ഗിരസഃ പ്രഭുവസുഃ ഋഷിഃ

1 ആനഃപവസ്വധാരയാ

പവമാനരയിംപൃഥും

യയാജ്യോതിർവ്വിദാസിനഃ

അന്വയം:—

ഹേ പവമാന,
ധാരയാ നഃ — പ്രവാഹേണാസ്മാകം
യയാ ജ്യോതിഃ
നഃ വിദാസി — ദ്യോതമാനം സ്വർഗ്ഗമസ്മാകം
യഥാലംഭയസി തഥാ
പൃഥും രയിം ആ പവസ്വ — പ്രഭൂതം ധനം സർവ്വതഃ ക്ഷര

അർത്ഥം—അല്ലയോ ശുദ്ധികരനായ സോമ, അവിടുത്തെ ധാരയാൽ ഞങ്ങൾക്കു സ്വർഗ്ഗത്തെ നേടിത്തരുന്നപോലെ, വിസ്തീർണ്ണമായ സമ്പത്തും ഏമ്പാടുമൊഴുക്കിയാലും. (പാരത്രികം ഐഹികസുഖവും തന്നരുളിയാലും.)

2 ഇന്ദോസമുദ്രമീങ്ഖയ

പവസ്വവിശ്വമേജയ

രായോധർത്താനഓജസാ

അന്വയം:-

| | |
|---|---|
| ഹേ സമുദ്രം-ഈങ്ഖയ, | |
| ഇന്ദോ, | — ഉദകപ്രേരക, സോമ, |
| വിശ്വം-ഏജയ, | — സർവ്വസ്യാസ്മച്ഛത്രോഃ കമ്പയിതഃ, ത്വം |
| ഓജസാ നഃ | — ബലേനാസ്മഭ്യം |
| രായഃ ധർത്താ പവസ്വ | — ധനസ്യ ധാരകസ്സൻ ക്ഷര |

അർത്ഥം-അല്ലയോ ഉദക (വർഷ) പ്രേരകനായ സോമ, ഞങ്ങളുടെ എല്ലാ ശത്രുക്കളെയും വിറപ്പിക്കുന്നവനേ, ബലത്തോടുകൂടി ഞങ്ങൾക്ക് ധനമേന്തുന്നവനായി ഒഴുകിവന്നാലും.

3 ത്വയാവീരേണവീര

വോഭിഷ്യാമപൃതന്യതഃ

ക്ഷരാണോഅഭിവാര്യം

അന്വയം:-

| | |
|---|---|
| ഹേ വീര-വഃ, | — വീരവന്ത്സോമ, |
| വീരേണ ത്വയാ | — സഹായേന |
| പൃതന്യതഃ അഭി സ്യാമ | — സങ്ഗ്രാമമിച്ഛതശ്ശത്രൂനഭിഭവേമ |
| നഃ വാര്യം അഭി ക്ഷര | — വരണീയം ധനമഭിഗമയ |

അർത്ഥം-വീരന്മാരോടുകൂടിയ സോമ, വീരകർമ്മാവായ അവിടുന്നാകുന്ന സഹായനോടുകൂടി യുദ്ധമിച്ഛിക്കുന്ന ശത്രുക്കളെ ഞങ്ങൾ കീഴടക്കാവൂ. ഞങ്ങൾക്ക ശ്രേഷ്ഠധനമെത്തിച്ചാലും.

4 പ്രവാജമിന്ദുരിഷ്യതി

സിഷാസൻവാജസാഋഷിഃ

വ്രതാവിദാനആയുധാ

അന്വയം:—

വാജ–സാഃ, ഋഷിഃ — അന്നസ്യദാതാ സർവ്വസ്യദ്രഷ്ടാ
വ്രതാ ആയുധാ വിദാനഃ — കർമ്മാണ്യായുധാനി ച ജാനൻ
ഇന്ദുഃ സിസാസൻ — സോമോയജമാനാൻ
സംഭക്തുമിച്ഛൻ
വാജം പ്ര ഇഷ്യതി — യജമാനേഭ്യോന്നം പ്രേരയതി

അർത്ഥം—അന്നദാതാവും എല്ലാം കാണുന്നവനും കർമ്മങ്ങളെയുമായുധങ്ങളെയും (യജ്ഞത്തെയും യുദ്ധത്തെയും) അറിയുന്നവനുമായ സോമൻ യജമാനന്മാരെ പ്രാപിക്കാനിച്ഛിക്കുന്നവനായി (അവരിൽ അനുഗ്രഹകാംക്ഷിയായി) അന്നമെത്തിക്കുന്നു.

5 തങ്ഗീർഭിർവ്വാചമീങ്ഖയം

പുനാനംവാസയാമസി

സോമഞ്ജനസ്യഗോപതിം

അന്വയം:—

വാചം–ഈങ്ഖയം — വാചഃ പ്രേരയിതാരം
പുനാനം സോമം
ഗീഃ–ഭിഃ — പൂയമാനം തം സ്തുതിവാഗ്ഭി
സ്സൌമി
ജനസ്യ ഗോ–പതിം — ഗവാംപതിം സോമം
തം വാസയാമസി — സ്തുതിഭിർവ്വാസയാമഃ

അർത്ഥം–ഉള്ളിലിരുന്നു വാക്കുകളെ പ്രേരിപ്പിക്കുന്നവനും ശുദ്ധീകരനുമായ സോമനെ സ്തുതിവചനങ്ങളാൽ പുകഴ്ത്തുന്നു.

ഉപാസകർ, ജനത്തിന്ന് പശുപാലകനായ അവിടത്തെ സ്തുതികൾകൊണ്ട് മൂടുന്നു, പുതപ്പിക്കുന്നു.

6 വിശ്വോയസ്യവ്രതേജനോ

ദാധാരധർമ്മണസ്പതേഃ

പുനാനസ്യപ്രഭൂവസോഃ വ. 25

അന്വയം:–

| | | |
|---|---|---|
| വിശ്വഃ ജനഃ | — | സർവ്വേമനുഷ്യഃ, യജമാനഃ |
| ധർമ്മണഃ പതേഃ | — | കർമ്മണഃ പാലകസ്യ |
| പുനാനസ്യ പ്രഭൂ-വസോഃ | — | പൂയമാനസ്യ, പ്രഭൂതധനസ്യ സോമസ്യ |
| യസ്യ വ്രതേ ദാധാര | — | യസ്യ കർമ്മണി മനോധാരയതി, തം സ്തൌമി |

അർത്ഥം–കർമ്മപാലകനും ശുദ്ധീകരനും മഹാധനനുമായ യാതൊരു സോമന്റെ കർമ്മത്തിൽ എല്ലാ യജമാനന്മാരും മനസ്സ നിർത്തുന്നുവോ, ആ സോമനെ സ്തുതിക്കുന്നു.

വർഗ്ഗം–26.

1 അസർജിരഥ്യോയഥാ

പവിത്രേചമ്വോസ്സുതഃ

കാർഷ്മൻവാജീന്യക്രമീൽ

അന്വയം:–

| | | |
|---|---|---|
| രഥ്യഃ യഥാ | — | രഥാശ്വഃ, സയഥാവിസൃജ്യതേ തദ്വൽ |
| ചമ്വോഃ സുതഃ | — | അധിഷവണഫലകയോഃ–രഭിഷുതസ്സോമഃ |
| പവിത്രേ അസർജി | — | ദശാപവിത്രേ സൃഷ്ടോഭൂൽ |

| | |
|---|---|
| ...ാജീ കാർഷ്ണൻ | — വേഗനവാൻ സോമാഖ്യാശ്വഃ ദേവാനാമാകർഷണവതി യജ്ഞരൂപേ സംഗ്രാമേ |
| ...ി അക്രമീൽ | — ക്രാമയതി (കാർഷ്ണ ഇതരേതരാ കർഷണാൽ യുദ്ധം) |

അർത്ഥം-തേക്കുതിര വിടപ്പെടുന്നപോലെ, സംസ്കരിക്കുന്ന ഇരുപലകയിൽനിന്ന് സോമൻ ദശാപവിത്രത്തിൽ വിടപ്പെട്ടു. വേഗവാനായ സോമനാകുന്ന കുതിര ദേവന്മാരെ ആകർഷിക്കുന്ന യജ്ഞമാകുന്ന യുദ്ധത്തിൽ കടന്നുചെല്ലുന്നു.

2 സവഹ്നിസ്സോമജാഗൃവിഃ

പവസ്വദേവവീരതി

അമീകോശംമധുശ്ചുതം

അന്വയം:—

| | |
|---|---|
| ഹേ സോമ, സഃ വഹ്നിഃ | — വാഹകഃ |
| ജാഗൃവിഃ, ദേവ-വീഃ | — ജാഗരൂകഃ, ദേവകാമസ്സ്വം |
| മധു-ശ്ചുതം കോശം | — മധുസ്രാവിണം ദശാപവിത്രം |
| അമീ പവസ്വ | — അതിക്രമ്യ ദ്രോണകലശം പ്രതിക്ഷര |

അർത്ഥം.—അല്ലയോ സോമ, ജഗത്തു വഹിക്കുന്നവനും ഉണർന്നവനും ദേവകാമനുമായ അവിടുന്ന് മധുരരസം ഉതിർക്കുന്ന ശോപവിത്രത്തെക്കടന്നു് ദ്രോണകലശത്തിലേക്കൊഴുകിയാലും.

3 സനോജ്യോതീംഷിപൂർവ്യ

പവമാനവിരോചയ

ക്രത്വേദക്ഷായനോഹിന

അന്വയം:–

ഹേ പൂർവ്വ്യ, പവമാന, — പുരാണ, സോമ,
സഃ (ത്വം) നഃ ജ്യോ
തീംഷി വി രോചയ — അസ്മാകം ദിവ്യാനി സ്ഥാനാനി പ്രകാശയ
(കിഞ്ച) ദക്ഷായ ക്രതവേ — ബലപ്രദായ യാഗായ
നഃ ഹിന്വ — അസ്മാൻ പ്രേരയ

അർത്ഥം–അല്ലയോ പുരാണനായ സോമ, അവിടുന്ന് ഞങ്ങളുടെ ദിവ്യങ്ങളായ സ്ഥാനങ്ങളെ തെളിയിച്ചാലും. (അതിനുവേണ്ടി) ബലപ്രദമായ യാഗത്തിന്നായി ഞങ്ങളെ പ്രേരിപ്പിച്ചാലും.

4 ശുംഭമാനഋതായുഭി
മൃജ്യമാനോഗഭസ്ത്യോഃ
പവതേവാരേഅവ്യയേ

അന്വയം:–

ഋതയുഭിഃ ശുംഭമാനഃ — യജ്ഞകാമൈരൃത്വിഗ്ഭി രലങ്ക്രിയമാണഃ
(തേഷാമേവ) ഗഭസ്ത്യോഃ
മൃജ്യമാനഃ — ഹസ്തയോഃ പൂയമാനഃ സോമഃ
അവ്യയേ വാരേ പവതേ — അവിമയേവാലേ, ദശാപവിത്രേ പൂയതേ

അർത്ഥം–യജ്ഞേച്ഛുക്കളായ ഋത്വിക്കുകളാൽ അലങ്കരിക്കപ്പെടുന്നവനും അവരുടെ തന്നെ കൈകളിൽ ശുദ്ധീകരിക്കപ്പെടുന്നവനുമായ സോമൻ ആട്ടിൻരോമമാന്ന ദശാപവിത്രത്തിൽ അരിച്ചുവൃത്തിയാക്കപ്പെടുന്നു.

5 സവിശ്വാദാശുഷേവസു

സോമോദിവ്യാനിപാത്ഥിവാ

പവതാമാന്തരിക്ഷ്യാ

അന്വയം —

| | |
|---|---|
| സഃ സോമഃ | — അഭിഷൂയമാണസ്സോമഃ |
| ദിവ്യാനി, പാത്ഥിവാ, അന്തരിക്ഷ്യാ | — ദിവിഭവാനി, പൃഥിവ്യാം ഭവാനി, അന്തരിക്ഷേ ഭവാനി ച |
| വിശ്വാ വസു | — സവ്വാണി ധനാനി |
| ദാശുഷേ ആ പവതാം | — ഹവിദ്ദാത്രേ ആഭിമുഖ്യേന പ്രയച്ഛതു |

അത്ഥം—സംസ്കരിക്കപ്പെടുന്ന സോമൻ ദ്യോവിലും ഭൂവിലുമന്തരിക്ഷത്തിലുമുള്ള എല്ലാ ധനങ്ങളും ഹവിസ്സേകുന്ന യജമാനന്നു നേരെ കൊടുക്കട്ടെ

6 ആദിവസ്പൃഷ്ടമശ്വയു

ഗ്ഗവ്യയസ്സോമരോഹസി

വീരയുശ്ശവസസ്പതേ വ. 26

അന്വയം —

| | |
|---|---|
| ഹേ ശവസഃ പതേ, സോമ, | — അന്നസ്യപാലക, സോമ, |
| (ത്വം സ്തോതൃണാം) | |
| അശ്വ–യുഃ | — അശ്വമിച്ഛൻ |
| ഗവ്യ–യുഃ, വീര–യുഃ | — ഗാ ഇച്ഛൻ, പുത്രാനിച്ഛൻ |
| ദിവഃ പൃഷ്ഠം ആ രോഹസി | — സ്വഗ്ഗമാഹുതിദ്വാരാരോഹസി |

അത്ഥം—അല്പയോ അന്നപാലകനായ സോമ, അവിടുന്നു സ്തോതാക്കൾക്കു് കുതിരയെയും പശുക്കളെയും പുത്രന്മാരെയുമിച്ഛിക്കുന്നവൻ, ആശംസിക്കുന്നവനായിട്ടാണു് ആഹുതിമാഗ്ഗത്തിലൂടെ സ്വഗ്ഗത്തിലേക്കു് കയറിപ്പോകുന്നതു്.

വഗ്ഗം—27 ആങ്ഗിരസോരഹൂഗണഃ ഋഷിഃ

1 സസുതഃപീതയേവൃഷാ

സോമഃപവിത്രേഅഷ്തി

വിഘ്നന്നക്ഷാംസിദേവയുഃ

അന്വയം:—

| | |
|---|---|
| പീതയേ സുതഃ | — ഇന്ദ്രാദീനാം പാനായാഭിഷുതഃ |
| ദേവ_യുഃ സഃ സോമഃ | — ദേവകാമസ്സഃ |
| രക്ഷാംസി വി-ഘ്നൻ, | |
| വൃഷാ | — നിഘ്നൻ, കാമാനാം വഷ്ണശ്ച സൻ |
| പവിത്രേ അഷ്തി | — ദശാപവിത്രേ ഗച്ഛതി |

അത്ഥം—ഇന്ദ്രാദിദേവന്മാക്കു കുടിക്കാനായി സംസ്കരിക്കപ്പെട്ടവനും ദേവകാമനമായ സോമൻ രക്ഷസ്സുകളെ ഹനിച്ചുകൊണ്ടും (ഉപാസകന്മാക്കു്) കാമവഷകനായും ദശാപവിത്രത്തിലൂടെ ഒഴുകുന്നു.

2 സപവിത്രേവിചക്ഷണോ

ഹരിരർഷതിധണ്ണസിഃ

അഭിയോനിംകനിക്രദൽ

അന്വയം –

| | |
|---|---|
| വി–ചക്ഷണഃ ധർണ്ണസിഃ | — സർവ്വസ്യ ദ്രഷ്ടാ, ധാരകഃ |
| സഃ ഹരിഃ പവിത്രേ | |
| അർഷതി | — ഹരിതവർണ്ണസ്സോമഃ ദശാ പവിത്രേ ഗച്ഛതി |
| (പശ്ചാൽ) കനിക്രദൽ | — ശബ്ദം കുർവ്വൻ |
| യോനിം അഭി | — സ്ഥാനം, ദ്രോണകലശമഭി ഗച്ഛതി |

അർത്ഥം–എല്ലാം കാണുന്നവനും താങ്ങുന്നവനും പച്ചനിറമുററവനുമായ ആ സോമൻ ദശാപവിത്രത്തിലൊഴുകുന്ന പിന്നെ ശബ്ദമുണ്ടാക്കിക്കൊണ്ടു് സ്വസ്ഥാനമായ ദ്രോണകലശത്തെ നേരെ പ്രാപിക്കുന്നു

3 സവാജീരോചനാദിവഃ

പവമാനോവിധാവതി

രക്ഷോഹാവാരമവ്യയം

അന്വയം –

| | |
|---|---|
| സഃ വാജീ | — വേഗനവാനശ്വസ്ഥാനീയഃ |
| ദിവഃ രോചനാ | — ദ്യുലോകസ്യ രോചകഃ |
| രക്ഷഃ–ഹാ പവമാനഃ | — രക്ഷസാം ഹന്താ പൂയമാന സ്സോമഃ |
| അവ്യയം വാരം വി ധാവതി | — ദശാപവിത്രമതീത്യ ധാവതി |

അർത്ഥം വേഗവാനായ കുതിരപോലെയുള്ളവനും ദ്യോവിനെ പ്രകാശിപ്പിക്കുന്നവനും രക്ഷസ്സുകളുടെ ഹന്താവും ശുദ്ധികരനുമായ സോമൻ ആട്ടിൻരോമമുററ ദശാപവിത്രത്തെ കടന്നൊഴുകുന്നു

4 സത്രിതസ്യാധിസാനവി

പവമാനോ അരോചയൽ

ജാമിഭിസ്സൂര്യംസഹ

അന്വയം:—

| | |
|---|---|
| സഃ ത്രിതസ്യ അധി സാനവി | — ഉത്കൃഷ്ടേ യജ്ഞേ |
| പവമാനഃ, ജാമി—ഭിഃ സഹ | — പൂയമാനഃ, ബന്ധുഭൂതൈ സ്തേജോഭിസ്സഹിതസ്സൻ |
| സൂര്യം അരോചയൽ | — പ്രകാശിതവാൻ |

അർത്ഥം—ആ സോമൻ ത്രിതഷിയുടെ ഉത്തമമായ യാഗത്തിൽ ശുദ്ധീകരനായി, ബന്ധപ്പെട്ട മററു തേജസ്സുകളോടുകൂടി സൂര്യനെ പ്രകാശിപ്പിച്ചു.

5 സവൃത്രഹാവൃഷാസുതോ

വരിവോവിദദാഭ്യഃ

സോമോവാജമിവാസരൽ

അന്വയം:—

| | |
|---|---|
| സുതഃ, വൃത്ര—ഹാ, വൃഷാ | — അഭിഷുതഃ, ശത്രുഹന്താ, വർഷകഃ |
| വരിവഃ—വിൽ | — യഷ്ടൃധനസ്യ ലംഭകഃ |
| അദാഭ്യഃ സഃ സോമഃ | — അന്യൈരദംഭനീയസ്സോമഃ |
| വാജം—ഇവ അസരൽ | — സങ്ഗ്രാമമശ്വഇവ ദ്രോണകലശം ഗച്ഛതി |

അർത്ഥം—സംസ്കരിക്കപ്പെട്ടവനും ശത്രുഹന്താവും ഫലവർഷകനും, യാഗാനുഷ്ഠാതാവിന്ന് ധനം നേടിക്കൊടുക്കുന്നവനും ആരാലും ഹിംസിക്കപ്പെടാൻ പററാത്തവനുമായ ആ സോമൻ പടക്കളത്തെ കുതിര എന്നപോലെ ദ്രോണകലശത്തെ പ്രാപിക്കുന്നു.

6 സദേവഃകവിനേഷി

തോ൨൨ഭിദ്രോണാനിധാവതി

ഇന്ദുരിന്ദ്രായമംഹനാ

അന്വയം:-

| | |
|---|---|
| സഃ ദേവഃ ഇന്ദുഃ | — ക്രീഡ്യമാനസ്സോമഃ |
| കവിനാ ഇഷിതഃ | — ക്രാന്തപ്രജ്ഞേനാധ്വര്യുണാ പ്രേരിതസ്സൻ |
| ഇന്ദ്രായ ദ്രോണാനി | — ഇന്ദ്രാർത്ഥം ദ്രോണകലശാൻ |
| അഭി ധാവതി | — അഭിഗച്ഛതി |
| മംഹനാ | — സമഹാൻ |

അർത്ഥം—ആ ദേവനായ, നനവിയന്ന സോമൻ കവിഞ്ഞ അറിവൊത്ത അധ്വര്യുവിനാൽ പ്രേരിതനായി, ഇന്ദ്രനുവേണ്ടി ദ്രോണകലശങ്ങളെ (കലശത്തെ) പ്രാപിക്കുന്നു. അവിടുന്നു മഹാനാണ്.

വർഗ്ഗം—28

1 ഏഷഉസ്യവൃഷാര
ഥോഽവ്യോവാരേഭിരർഷതി
ഗച്ഛൻവാജംസഹസ്രിണം

അന്വയം:-

| | |
|---|---|
| സ്യഃ ഏഷഃ വൃഷാ | — പ്രസിദ്ധഃ അഭിഷുതഃ വർഷിതാ സോമഃ |
| രഥഃ അവ്യഃ വാരേഭിഃ | — രംഹണശീലഃ അവേർവ്വാലൈഃ, ദശാപവിത്രേണ |
| സഹസ്രിണം വാജം ഉ | — സഹസ്രസംഖ്യാകം ധനം യജമാനായ ദാതുമേവ |
| ഗച്ഛൻ അർഷതി | — ദ്രോണകലശം പ്രവിശൻ ഗച്ഛതി |

അർത്ഥം—പ്രസിദ്ധനും സംസ്കരിക്കപ്പെട്ടവനും കാമവർഷകനുമായ സോമൻ, ഓടുന്ന ശീലമിയന്നവനായി, ആട്ടിൻരോമമുററ ദശാപവിത്രത്തിലൂടെ യജമാനന്ന് കണക്കററ ധനം നൽകാനായിത്തന്നെ പുറപ്പെട്ട്, ദ്രോണകലശം പ്രാപിക്കുന്നു.

2 ഏതന്ത്രിതസ്യയോഷണോ
ഹരിംഹിന്വന്ത്യദ്രിഭിഃ
ഇന്ദുമിന്ദ്രായപീതയേ

അന്വയം:—

| | |
|---|---|
| ഏതം ഇന്ദും, ഹരിം | — ക്ലിദ്യമാനം, ഹരിതവർണ്ണം സോമം |
| ത്രിതസ്യ യോഷണഃ | — ഋഷേരങ്ഗുലയഃ |
| ഇന്ദ്രായ പീതയേ | — ഇന്ദ്രസ്യപാനായ |
| അദ്രി-ഭിഃ ഹിന്വന്തി | — പ്രേരയന്തി |

അർത്ഥം—ഈ നനവുവീഴുന്ന പച്ചവർണ്ണമുററ സോമത്തെ ത്രിതഋഷിയുടെ വിരലുകരം ഇന്ദ്രന്ന കുടിക്കാൻവേണ്ടി പിടി കല്ലുകളാൽ സംസ്കരിക്കുന്നു

3 ഏതന്ത്യംഹരിതോദശ
മർമൃജ്യന്തേഅപസ്യുവഃ
യാഭിർമ്മദായശുംഭതേ

അന്വയം—

| | |
|---|---|
| ഏതം ത്യം | — തം സോമം |
| യാഭിഃ മദായ ശുംഭതേ | — ഹർഷായ ദീപ്യതേ |
| (അധ്വര്യോഃ) ദശ | |
| ഹരിതഃ | — ഹരണസ്വഭാവാഅങ്ഗുലയഃ |
| അപസ്യുവഃ | — കമ്മേച്ഛാവത്യസ്സത്യഃ |
| മർമൃജ്യന്തേ | — ശോധയന്തി, |

അർത്ഥം—ഈ സോമം, ഏതുവയാൽ ഹർഷത്തിന്നായി തെളി വിയററപ്പെടുന്നുവോ, അധ്വര്യുവിന്റെ മനോഹാരികളായ ആ പത്തു വിരലുകരം കമ്മമിച്ഛിയ്ക്കുന്നവയായി, ശുദ്ധീകരി ക്കുന്നു

4 ഏഷസ്യമാനുഷീഷ്വാ

ശ്യേനോനവിക്ഷുസീദതി

ഗച്ഛഞ്ജാരോനയോഷിതം

അന്വയം:—

| | |
|---|---|
| സ്യഃ ഏഷഃ | — സഃസോമഃ |
| മാനുഷീഷു വിക്ഷു | — യജമാന രൂപാസു പ്രജാസ്വനുഗ്രഹരൂപേണ |
| ശ്യേനഃ ന | — ശ്യേനഇവ, ശംസനീയഗതിഃ, പക്ഷിരിവ |
| യോഷിതം ഗച്ഛൻ ജാരഃ ന | — അഭിഗച്ഛഞ്ജാരഇവ, സ യഥാ സങ്കേതിതഃ തസ്യാഃ കാമപൂരണായ ഗൃഹേഗച്ഛതി തദ്വൽ |
| ആ സീദതി | — ആഗച്ഛതി |

അർത്ഥം—ആ സോമൻ യജമാനന്മാരായ പ്രജകളിൽ അനുഗ്രഹരൂപത്തോടുകൂടി, ശംഗിയിൽ പറക്കുന്ന പക്ഷിപോലെയും, കാമപൂരണത്തിന്ന് സങ്കേതസ്ഥലത്ത് യുവതിയെ പ്രാപിക്കുന്ന ജാരനെന്നപോലെയും വന്നുചേരുന്നു.

5 ഏഷസ്യമദ്യോര

സോവപശ്യദിവശ്ശിശുഃ

യഇന്ദുർവ്വാരമാവിശൽ

അന്വയം:—

| | |
|---|---|
| യഃ ഇന്ദുഃ വാരം ആ അവിശൽ | — യസ്സോമഃ പവിത്രമാവിശതി |
| ദിവഃ ശിശുഃ സ്യഃ ഏഷഃ | — ദ്യുപുത്രഃ സസോമഃ |
| മദ്യഃ രസഃ അവ പശ്യേ | — മദനീമിത്തരസഭൂതസ്സൻ സർവ്വമവപശ്യതി |

അത്ഥം—യാതൊരു സോമൻ ദശാപവിത്രത്തിൽ പ്രവേശിക്കുന്നുവോ, ആ ദ്യോവിൻെറ കുട്ടിയായ സോമൻ ഹർഷകരമായ രസമായി ഭേവിച്ച് എല്ലാം കാണുന്നു.

6 ഏഷസ്യപീതയേസുതോ
ഹരിരർഷതിധർണ്ണസിഃ
ക്രന്ദൻയോനിമഭിപ്രിയം ഋ. 28

അന്വയം:—

ഏഷഃ സ്യഃ പീതയേ — സസോമഃ പാനായ
സുതഃ, ഹരിഃ, ധർണ്ണസിഃ — അഭിഷുതഃ, ഹരിതവർണ്ണഃ, സർവ്വസ്യ ധാരകഃ
പ്രിയം യോനിം — പ്രിയഭൂതം സ്ഥാനം, ദ്രോണകലശം
ക്രന്ദൻ അഭി അർഷതി — ശബ്ദയന്നഭിഗച്ഛതി

അത്ഥം—ആ സോമൻ (ദേവാദികൾക്ക്) കുടിക്കാനായി സംസ്കരിക്കപ്പെട്ട്, പച്ചനിറമിയന്ന്, എല്ലാം താങ്ങുന്നവനായി, പ്രിയഭൂതമായ സ്വസ്ഥാനത്തെ, ദ്രോണകലശത്തെ ശബ്ദിച്ചുകൊണ്ടു നേരെ പ്രാപിക്കുന്നു.

വർഗ്ഗം—29 ആങ്ഗിരസോബൃഹന്മതിഃ ഋഷിഃ

1 ആശുരർഷ്ബൃഹന്മതേ
പരിപ്രിയേണധാമ്നാ
യത്രദേവാഇതിബ്രുവൻ

അന്വയം:—

ഹേ ബൃഹൻ—മതേ, — മഹാമതേ, സോമ
പ്രിയേണ ധാമ്നാ — ദേവാനാം പ്രിയതമേന ധാരാ

"യത്ര ദേവാഃ" — 'വർത്തന്തേ താം ദിശം ഗച്ഛാമി'
ഇതി ബ്രുവൻ — ഇത്യുച്ചാരയൻ
ആശുഃ പരി അർഷ — ശീഘ്രസ്സൻ പരിഗച്ഛ

അർത്ഥം—അല്ലയോ മഹാമനസ്സനായ സോമ, ദേവന്മാർക്കേററവുമിഷ്ടമായ അവിടുത്തെ ധാരാരൂപമായ ശരീരത്താൽ "എവിടെ ഇന്ദ്രാദി ദേവന്മാരുണ്ടോ, അവിടെ ഞാൻ പോകുന്നു" എന്ന വിളിച്ചുപറഞ്ഞുകൊണ്ട് വേഗവാനായി വന്നാലും.

2 പരിഷ്കൃണ്വന്നനിഷ്കൃതം
ജനായയാതയന്നിഷഃ
വൃഷ്ടിന്ദിവഃപരിസ്രവ

അന്വയം:—

(ഹേ സോമ,) അനിഃ—കൃതം
പരി—കൃണ്വൻ — അസംസ്കൃതം യജമാനം സംസ്കുർവ്വൻ
ജനായ ഇഷഃ യാതയൻ — യജമാനായാന്നം നിർഗ്ഗമയൻ
ദിവഃ വൃഷ്ടിം പരി സ്രവ — അന്തരിക്ഷാദ്വൃഷ്ടിമഭിക്ഷര

അർത്ഥം—അല്ലയോ സോമ, അസംസ്കൃതനായ യജമാനനെ സംസ്കരിച്ചുകൊണ്ട്, യജമാനന്ന് അന്നമെത്തിക്കുന്നവനായി അന്തരിക്ഷത്തിൽനിന്ന മഴ പെയ്യിച്ചാലും. (മഴപെയ്യിച്ച് അന്നപുഷ്ടി ഉണ്ടാക്കിയാലും.)

3 സുതഏതിപവിത്ര ആ
ത്വിഷിന്ദധാനഓജസാ
വിചക്ഷാണോവിരോചയൻ

അന്വയം:—

(സോമഃ) പവിത്രേ സുതഃ

ത്വിഷിം ദധാനഃ — അഭിഷുതസ്സൻ ദീപ്തിം ധാരയൻ

വി–ചക്ഷാണഃ,

വി–രോചയൻ — സർവ്വം പശ്യൻ, ദീപയൻ

ഓജസാ ആ ഏതി — ബലേന ദേവാനാഭിമുഖ്യേന ഗച്ഛതി

അർത്ഥം-സോമൻ ദശാപവിത്രത്തിൽ സംസ്കരിക്കപ്പെട്ടവനായി, പ്രകാശമേന്തിക്കൊണ്ട്, എല്ലാം കാണുന്നവനും തെളിയിക്കുന്നവനുമായി, ബലത്തോടുകൂടി ദേവന്മാരെ നേരെ പ്രാപിക്കുന്നു.

4 അയംസയോദിവസ്പരി

രഘുയാമാപവിത്രആ

സിന്ധോരൂർമ്മാവ്യക്ഷരൽ

അന്വയം:–

യഃ ദിവഃ പരി

രഘു–യാമാ — ദ്യുലോകസ്യോപരിലഘുഗമനഃ (ദേവപ്രാപ്ത്യൈ)

അയം സഃ പവിത്രേ ആ — സോമോദശാപവിത്രേ സിച്യമാനഃ

സിന്ധോഃ ഊർമ്മാ വി

അക്ഷരത് — ജലസ്രാവിണ്യാഃ ഊർമ്മൌ സംഘാതേ വിവിധം ക്ഷരതി

അർത്ഥം—ആർ ദ്യുലോകത്തിന്നു മുകളിൽ എളുപ്പം ഗമിക്കുന്നവനായി ദേവപ്രാപ്തിയിലെത്തുന്നുവോ, ആ സോമൻ ദശാപവിത്രത്തിൽ നനവിയററപ്പെടുന്നവനായി ജലധാരകളുടെ സമൂഹത്തിൽ സ്വയമൊഴുകുന്നു.

5 ആവിവാസൻപരാവതോ

അഥോഅർവ്വാവതസ്സുതഃ

ഇന്ദ്രായസിച്യതേമധു

അന്വയം:—

അഥോ സുതഃ പരാ-വതഃ — അഥാഭിഷുതസ്സോമോ ദൂര സ്ഥാൻ

അർവ്വാ-വതഃ — അന്തികസ്ഥാംശ്ച ദേവാൻ

ആ-വിവാസൻ — രസേന പരിചരണായ

ഇന്ദ്രായ മധു സിച്യതേ — മധുസദൃശം രസം ക്ഷരതേ

അർത്ഥം–പിന്നെ, സംസ്കരിക്കപ്പെട്ട സോമൻ ദൂരത്തിലും ചാരത്തിലുമുള്ള ദേവന്മാരെ രസംകൊണ്ടു പരിചരിക്കാനായി ഇന്ദ്രനു തേനൊത്ത ചാറൊഴുക്കുന്നു.

6 സമീചീനാഅനൂഷത

ഹരിംഹിന്വന്ത്യദ്രിഭിഃ

യോനാവൃതസ്യസീദത വ. 29

അന്വയം:—

(ഹേ ദേവാഃ,) സം-

ഈചീനാഃ അനൂഷത — സംഗതാസ്സ്തോതാരസ്തുവന്തി

ഹരിം അദ്രി-ഭിഃ

ഹിന്വന്തി — ഹരിതവർണ്ണം സോമം ഗ്രാവഭിഃ പ്രേരയന്തി

(തസ്മാൽ) ഋതസ്യ

യോനൌ സീദത — യജ്ഞസ്യ സ്ഥാനേ നിഷണ്ണാ ഭവത

അർത്ഥം–അല്ലയോ ദേവന്മാരേ, സ്തോതാക്കളൊന്നുചേർന്നു [illegible] ദെ സ്തുതിക്കുന്നു, പച്ചനിറമാർന്ന സോമനെ പിടിക്കല്ലു

കളാൽ ഋത്വിക്കുകൾ സംസ്കരിക്കുന്നു. അതിനാൽ യജ്ഞസ്ഥാനത്തു വന്നിരുന്നാലും.

വർഗ്ഗം—30

1 പുനാനോഅക്രമീദഭി
വിശ്വാമൃധോവിചർഷണിഃ
ശുംഭന്തിവിപ്രംധീതിഭിഃ

അന്വയം:—

പുനാനഃ, വി-ചർഷണിഃ — പൂയമാനഃ സർവ്വസ്യദ്രഷ്ടാ സോമഃ
വിശ്വാഃ മൃധഃ അഭി
അക്രമീൽ — സർവ്വാൻ ഹിംസകാനതിക്രാന്തവാൻ
(ഋത്വിജഃ) വിപ്രം
ധീതി-ഭിഃ — മേധാവിനം തമഭിഷവാദി കർമ്മഭിഃ
ശുംഭന്തി — ദീപയന്തി, അലങ്കുർവ്വന്തി

അർത്ഥം—ശുദ്ധീകരനും എല്ലാം കാണുന്നവനുമായ സോമൻ എല്ലാ ദ്രോഹികളെയുമതിക്രമിച്ചു. ഋത്വിക്കുകൾ മേധാവിയായ അവിടുത്തെ സംസ്കരണാദി കർമ്മങ്ങളാൽ തെളിയിക്കുന്നു, ചമയിക്കുന്നു.

2 ആയോനിമരുണോരുഹ
ദ്ഗമദിന്ദ്രംവൃഷാസുതഃ
ധ്രുവേസദസിസീ

അന്വയം:—

(അയം) അരുണഃ — അരുണവർണ്ണസ്സോമഃ
യോനിം ആ രുഹത് — സ്ഥാനം ദ്രോണകലശ
മാരോഹതി
(തതഃ) ഇന്ദ്രം ഗമത് — ഗച്ഛതി
വൃഷാ, സുതഃ — ഫലാനാം വർഷകഃ,
അഭിഷുതസ്സൻ ഗത്വാ
ധ്രുവേ സദസി സീദതി — സ്ഥിരേ, ദ്യുലോകാഖ്യേ
സ്ഥാനേ നിവസതി

അർത്ഥം—ഈ ഇളംചുവപ്പു നിറമാന്ന സോമൻ സ്വസ്ഥാനമായ ദ്രോണകലശത്തിലേറുന്നു. പിന്നെ ഇന്ദ്രനെ പ്രാപിക്കുന്നു. കർമ്മഫലവർഷകനും സംസ്കരിക്കപ്പെട്ടവനുമായി, നിത്യമായ ദ്യുലോകത്തിൽ വസിക്കുന്നു.

3 ആനോരയിംമഹാമി

ന്ദോസ്മഭ്യംസോമവിശ്വതഃ

ആപവസ്വസഹസ്രിണം

അന്വയം:—

ഹേ ഇന്ദോ,
സോമ, നഃ നു — അസ്മഭ്യം ക്ഷിപ്രം
മഹാം സഹസ്രിണം
രയിം — മഹാന്തമസംഖ്യാതം ധനം
അസ്മഭ്യം വിശ്വതഃ ആ
പവസ്വ — സർവ്വതഃ പരിസ്രവ

അർത്ഥം—അല്ലയോ ദീപ്തനായ സോമ, വേഗത്തിൽ ഞങ്ങൾക്ക് മഹത്തും കണക്കററതുമായ ധനം എമ്പാടുമൊഴുക്കിയാലും.

4 വിശ്വാസോമപവമാന

ദ്യുമ്നാനീന്ദവാഭര

വിദാസ്സഹസ്രിണീരിഷഃ

അന്വയം:–

ഹേ പവമാന, ഇന്ദോ,

സോമ, — പൂയമാന, ദീപ്ത, സോമ, ത്വം

വിശ്വാ ദ്യുമ്നാനി ആ ഭര — സർവ്വാണി ദ്രവിണാന്യസ്മഭ്യ മാഹര

സഹസ്രിണിഃ ഇഷഃ

വിദാഃ — സഹസ്രസംഖ്യാകാന്യന്നാനി ലംഭയ ച

അർത്ഥം–ശുദ്ധീകരണം പ്രകാശമാനനമായ സോമ, അവിടുന്ന് എല്ലാ ധനങ്ങളും ഞങ്ങൾക്ക കൊണ്ടുതന്നാലും. ആയിരക്കണക്കിലന്നം നേടിത്തരുകയും ചെയ്യാലും.

5 സനഃപുനാനആഭര

രയിംസ്തോത്രേസുവീര്യം

ജരിതുർവ്വർദ്ധയാഗിരഃ

അന്വയം:–

(ഹേ സോമ,) സഃ (ത്വം)

നഃ സ്തോത്രേ — അസ്മാകം സ്തോത്രേ

പുനാനഃ സു–വീര്യം

രയിം — പൂയമാനഃ, അഭിഷൂയമാണഃ, സുപുത്രോപേതം ധനം

ആ ഭര — ആ ഹര

(കിഞ്ച) ജരിതുഃ ഗിരഃ

വർദ്ധയ — സ്തോതുസ്തുതീഃ പ്രവർദ്ധയ

അർത്ഥം–അല്ലയോ സോമ, ആ അവിടുന്ന് ശുദ്ധീകരനായി (സംസ്കരിക്കപ്പെടുന്നവനായി) ഞങ്ങളുടെ സ്തോതാവിന്ന് നല്ല പുത്രന്മാരോടുകൂടിയ ധനം കൊണ്ടുകൊടുത്താലും. സ്തോതാവിന്റെ സ്തുതികളെ വളർത്തിയാലും.

6 പുനാനഇന്ദവാഭര

സോമദ്വിബർഹസംരയിം

വൃഷന്നിന്ദോനഉക്ഥ്യം വ. 30

അന്വയം:—

ഹേ ഇന്ദോ, സോമ,

| | |
|---|---|
| പുനാനഃ | — പൂയമാനസ്ത്വം |
| ദ്വി-ബർഹസം രയിം | — ദ്യുപൃഥിവ്യാഖ്യയോഃ സ്ഥാനയോഃ പരിവൃഢം ധനം |
| ആ ഭര | — ആഹര |
| ഹേ ഇന്ദോ, വൃഷൻ നഃ | |
| ഉക്ഥ്യം | — കാമവർഷകസ്ത്വം സ്തുത്യം ധനമാഹര |

അർത്ഥം—അല്ലയോ പ്രകാശമാനനായ സോമ, ശുദ്ധീകരനായ അവിടന്ന് ദ്യോവും ഭൂവുമായ രണ്ടു സ്ഥാനങ്ങളിലുള്ള ശ്രേഷ്ഠമായ ധനം ഞങ്ങൾക്ക കൊണ്ടുതന്നാലും. അല്ലയോ നനവുററ സോമ, അവിടന്നു ഞങ്ങൾക്ക് പ്രശസ്യമായ ധനം കൊണ്ടുതന്നാലും.

വർഗ്ഗം—31 കാണ്വോമേധ്യാതിഥിഃ ഋഷിഃ

1 പ്രയേഗാവോനഭൂർണ്ണയ

സ്ത്വേഷാഅയാസോഅക്രമുഃ

ഘ്നന്തഃകൃഷ്ണാമപത്വചം

അന്വയം:—

(ഹേ സ്തോതാരഃ,) യേ

| | |
|---|---|
| ഗാവഃ ന | — യേ അഭിഷുതാസ്സോമാസ്തുതി വാചഇവ, തായഥാ സ്തുത്യം പ്രതിക്ഷിപ്രം ഗച്ഛന്തി തദ്വൽ |

| | |
|---|---|
| ഭ്രഷ്ണയഃ, ത്വേഷാഃ, അയാസഃ | — ക്ഷിപ്രാഃ, ദീപ്താഃ, ഗമനശീലാശ്ചസന്തഃ |
| കൃഷ്ണാം ത്വചം അപഘ്നന്തഃ | — കൃഷ്ണാ ത്വഗ് രക്ഷാഃ, തം നിഘ്നന്തഃ |
| പ്ര അക്രമുഃ | — പ്രാക്രമീൽ, താൻ സ്തുത |

അർത്ഥം—അല്ലയോ സ്തോതാക്കളേ, സംസ്കരിക്കപ്പെട്ട സോമങ്ങളേവ, സ്തുതികരം സ്തുത്യദേവനെ പ്രാപിക്കുന്നപോലെ, ഗതിവേഗമുററവയായി, തിളങ്ങുന്നവയായി, ഗമനശീലങ്ങളായി, കരിന്തൊലിയൊത്ത രക്ഷസ്സിനെ നിഹനിക്കുന്നവയായി, പ്രക്രമിക്കുന്നുവോ, ആ സോമങ്ങളെ സ്തുതിക്കുക. (കരിന്തൊലിയുള്ള രക്ഷസ്സുകൾ ഇന്ത്യയിലെ ആദിവാസികളാവാം.)

2 സുവിതസ്യമനാമ
ഹേതിസേതുന്ദുരാവ്യം
സാഹ്വാംസോദസ്യുമവ്രതം

അന്വയം:—

| | |
|---|---|
| സുവിതസ്യ സേതും | — ശോഭനസ്യ സോമസ്യ രക്ഷോ വിഷയം ബന്ധനം |
| ദുഃ—ആവ്യം | — ദുഷ്ടമതിം |
| അവ്രതം ദസ്യും | — അകർമ്മാണം ശത്രും |
| അതി സഹ്വാംസഃ | |
| മനാമഹേ | — ഭരതീത്യാഭിഭവന്തോ വയം സ്തുമഃ |

അർത്ഥം—ശോഭനനായ സോമൻെറ രക്ഷോബന്ധനത്തെയും അവരോടുള്ള ദൌർമ്മനസ്യത്തെയും, (വിരോധത്തെയും) കർമ്മമൊന്നുമനുഷ്ഠിക്കാത്ത ശത്രുവിനെ കടന്നു കീഴടക്കുന്ന ഞങ്ങൾ

സ്തുതിക്കുന്നു. (രക്ഷസ്സുകളെ ബന്ധിക്കുന്ന പ്രവൃത്തിയെയും അതിന്റെ പിന്നിലുള്ള വിരോധബുദ്ധിയെയും സ്തുതിക്കുന്നു.)

3 ശൃണ്വേവൃഷ്ടേരിവസ്വനഃ
പവമാനസ്യശുഷ്മിണഃ
ചരന്തിവിദ്യുതോദിവി

അന്വയം:-

| | |
|---|---|
| പവമാനസ്യ, ശുഷ്മിണഃ | — പൂയമാനസ്യ, ബലവതഃ |
| സ്വനഃ വൃഷ്ടേഃ-ഇവ | — വൃഷ്ടേഃ മഹാൻ സ്വനഇവ പ്രവൃത്തരസാപാതസമയേ |
| ശൃണ്വേ | — ശ്രൂയതേ |
| (തസ്യൈവ) വി-ദ്യുതഃ | |
| ദിവി ചരന്തി | — ദീപ്തയോന്തരിക്ഷേ ചരന്തി |

അർത്ഥം—ശുദ്ധീകരണം ബലവാനുമായ സോമന്റെ ശബ്ദം ചാറൊഴുകുന്ന സമയത്തു്, മഴയുടെ ഊക്കനൊച്ചപോലെ, കേൾക്കപ്പെടുന്നു. അവിടത്തെ തന്നെ പ്രകാശങ്ങളും അന്തരിക്ഷത്തിൽ ചലിക്കുന്നു.

4 ആപവസ്വമഹീമിഷ
ങ്ഗോമദിന്ദോഹിരണ്യവൽ
അശ്വാവദ്വാജവൽസുതഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, സുതഃ | — സോമ, അഭിഷുതസ്ത്വം |
| ഗോ—മൽ, | |
| ഹിരണ്യ—വൽ | — ബഹുഭിർഗ്ഗോഭിര്യുക്തം, ഹിരണ്യൈര്യുക്തം |
| അശ്വ—വൽ വാജ—വൽ | — അശ്വൈഃ ബലൈശ്ച യുക്തം |
| മ്ഹീം ഇഷം ആ പവസ്വ | — മഹാന്നമാക്ഷര |

അത്ഥം—അല്ലയോ സോമ, സംസ്കരിയ്ക്കപ്പെട്ട അവിടുന്ന് വളരെപ്പശുക്കളൊത്തതും സ്വർണ്ണങ്ങളോടുകൂടിയതും കുതിരകളോടു ചേർന്നതും ബലങ്ങളിയന്നതുമായ മഹത്തായ അന്നങ്ങളാംഷ ചൊരിഞ്ഞാലും. (അവിടുത്തെ രസധാരകൊണ്ടുണ്ടാക്കിയാലും.)

5 സപവസ്വവിചഷ്ണ

ആമഹീരോദസീപൃണ

ഉഷാസ്സൂര്യോനരശ്മിഭിഃ

അന്വയം:—

| | |
|---|---|
| ഹേ വി-ചഷ്ണേ, | — വിദ്രഷ്ടഃ, സോമ, |
| സഃ (ത്വം) പവസ്വ | — രസം ക്ഷര |
| (തേന രസേന) മഹീ | |
| രോദസീ | — മഹത്യൌ ദ്യാവാപൃഥിവ്യൌ |
| ഉഷാഃ | — ഉഷസഃ, അഹാനി (ഉഷശ്ശബ്ദേന തദുപലക്ഷിത മഹരുച്യതേ) |
| രശ്മി-ഭിഃ സൂര്യഃ ന | |
| ആ പൃണ | — സൂര്യഇവാപൂരയ |

അത്ഥം—അല്ലയോ സവ്വദ്രഷ്ടാവായ സോമ, ആ അവിടുന്ന് ചാറൊഴുക്കിയാലും. ആ ചാററിനാൽ മഹതികളായ ദ്യാവാപൃഥിവികളെ, ഉഷസ്സുകളപ്പെട്ട ദിവസങ്ങളെ സൂര്യൻ രശ്മികളാലെന്നപോലെ, നിറച്ചാലും.

6 പരിണഗ്ധ്യമയന്ത്യാ

ധാരയാസോമവിശ്വതഃ

സരാരസേവവിഷ്വപം

അന്വയം.—

ഹേ സോമ, നഃ ശർമ്മ—
യന്ത്യാ ധാരയാ — സുഖയന്ത്യാ ധാരയാ
രസാ—ഇവ വിഷ്ടപം — രസേന ദ്യുലോകമിവ
വിശ്വതഃ പരി സര — സർവ്വതഃ പരിചര

അർത്ഥം.—അല്ലയോ സോമ, ഞങ്ങൾക്ക സുഖമേകുന്ന ധാരയാൽ, അവിടത്തെ രസത്താൽ ദ്യുലോകത്തെ എന്നപോലെ, എമ്പാടും പരന്ന ചരിച്ചാലും.

വർഗ്ഗം—32

1 ജനയന്രോചനാദിവോ
ജനയന്നപ്സുസൂര്യം
വസാനോഗാഅപോഹരിഃ

അന്വയം —

(അയം) ഹരിഃ — ഹരിതവർണ്ണസ്സോമഃ
ദിവഃ രോചനാ — ദ്യുസംബന്ധീനി രോചനാനി
നക്ഷത്രഗ്രഹമണ്ഡലാനി
ജനയൻ — ഉല്പാദയൻ
അപ്—സു സൂര്യം ജനയൻ — അന്തരിക്ഷേ ആദിത്യഞ്ചോൽ
പാദയൻ
ഗാഃ അപഃ വസാനഃ — അധോഗന്ത്രീഃ അപഃ ഭൂമിം
ഛാദയൻപവതേ

അർത്ഥം.—ഈ പച്ചനിറമുററ സോമൻ ദ്യോവിലുള്ള ഗ്രഹനക്ഷത്രമണ്ഡലങ്ങളെയും അന്തരിക്ഷത്തിൽ സൂര്യനെയുമുല്പാ ദിപ്പിച്ചുകൊണ്ടും കീഴോട്ടു വീഴുന്ന ജലങ്ങളെക്കൊണ്ടു് ഭൂമി [illegible] ന്ദുമൊഴുകുന്നു

2 ഏഷപ്രത്നേനമന്മനാ

ദേവോദേവേഭ്യസ്പരി

ധാരയാപവതേസുതഃ

അന്വയം:—

| | |
|---|---|
| ദേവഃ ഏഷഃ പ്രത്നേന | |
| മന്മനാ | — ദീപ്യമാനസ്സോമഃ പുരാണേന മനനീയേന സ്തോത്രേണയുക്തഃ |
| സുതഃ ദേവേഭ്യഃ | — അഭിഷുതസ്തേഭ്യഃ |
| പരി ധാരയാ പവതേ | — പരിതഃ പ്രവാഹേണ ക്ഷരതി |

അത്ഥം—ഈ തിളങ്ങുന്ന സോമൻ പുരാണവും ധ്യാനയോഗ്യവുമായ സ്തോത്രത്തോടുകൂടി സംസ്കരിക്കപ്പെട്ട്, ദേവന്മാക്കവേണ്ടിയെമ്പാടും പ്രവഹിച്ചൊഴുകുന്നു.

3 വാവൃധാനായതുർവ്വയേ

പവന്തേവാജസാതയേ

സോമാസ്സഹസ്രപാജസഃ

അന്വയം:—

| | |
|---|---|
| സഹസ്ര—പാജസഃ | — അപരിമിതബലാഃ |
| സോമാഃ വവൃധാനായ | — വദ്ധമാനായ |
| തുർവ്വയേ വാജ—സാതയേ | |
| പവന്തേ | — ക്ഷിപ്രായാന്നലാഭായ പൂയന്തേ |

അത്ഥം—കണക്കററ ബലങ്ങളുള്ള സോമങ്ങൾ വദ്ധമാനവും വേഗവത്തുമായ അന്നലാഭത്തിന്നായി ശുദ്ധീകരിക്കപ്പെടുന്നു.

4 ദുഹാനഃപ്രത്നമിൽപയഃ

പവിത്രേപരിഷിച്യതേ

ക്രന്ദന്ദേവാംഅജീജനൽ

അന്വയം:—

പ്രത്നം ഇത് പയഃ

ദധാനഃ — പുരാണമേവ രസന്ദധാനസ്സോമഃ

പവിത്രേ പരി

സിച്യതേ — ദശാപവിത്രേ പരിതസ്സിച്യതേ

(കിഞ്ച) ക്രന്ദൻ ദേവാൻ — ശബ്ദംകുർവ്വംസ്താൻ

അജീജനൽ — പ്രാദുർഭൂതാൻ കൃതവാൻ

അർത്ഥം—പണ്ടുതന്നെയുള്ള രസം ധരിയ്ക്കുന്ന സോമൻ ദശാപവിത്രത്തിൽ മുറ്റും നനയ്ക്കപ്പെടുന്നു. പിന്നെ ശബ്ദമുണ്ടാക്കിക്കൊണ്ടു് ദേവന്മാരെ പ്രാദുർഭവിപ്പിക്കുന്നു, ഉണ്ടാക്കുന്നു.

5 അഭിവിശ്വാനിവാ

ര്യാഭിദേവാം്ഋതാവൃധഃ

സോമഃപുനാനോഅർഷതി

അന്വയം:—

(അയം) സോമഃ പുനാനഃ — പൂയമാനഃ

വിശ്വാനി വാര്യാ — സർവ്വാണി വരണീയാനി ധനാനി

അഭി അർഷതി — അഭിഗച്ഛതി

(തഥാ) ഋത–വൃധഃ

ദേവാൻ അഭി — യജ്ഞവർദ്ധകാൻ ദേവാനഭ്യർഷതി

അർത്ഥം—ഈ സോമൻ ശുദ്ധീകരനായി എല്ലാ ശ്രേഷ്ഠധനങ്ങളെയും നേരെ പ്രാപിക്കുന്നു. അതുപോലെ യജ്ഞവർദ്ധകരായ ദേവന്മാരെയും നേരെ പ്രാപിക്കുന്നു.

6 ഗോമന്നസ്സോമവീരവ

ദശ്വാവദ്വാജവൽസുതഃ

പവസ്വബൃഹതീരിഷഃ

വ. 32

അന്വയം:—

ഹേ സോമ, സുതഃ നഃ — അഭിഷുതസ്ത്വമസ്മഭ്യം
ഗോ—മൽ, വീര—വൽ — ബഹുഭിർഗ്ഗോഭിര്യുക്തം, പുത്രൈരുപേതം
അശ്വ—വൽ, വാജ—വൽ — അശ്വൈര്യുക്തം, ബലൈര്യുക്തം ധനം
ബൃഹതീഃ ഇഷഃ പവസ്വ — പ്രഭൂതാന്യന്നാനി ച ക്ഷര, പ്രയച്ഛ

അർത്ഥം—അല്ലയോ സോമ, സംസ്കരിക്കപ്പെട്ട അവിടുന്നു ഞങ്ങൾക്കു ധാരാളം പശുക്കളൊത്തതും പുത്രന്മാരോടുകൂടിയതും കുതിരകളോടു ചേർന്നതും ബലങ്ങളുററതുമായ ധനവും, ധാരാളം (ബഹുവിധങ്ങളായ) അന്നങ്ങളും തന്നരുളിയാലും.

വർഗ്ഗം—33

1 യോഅത്യഇവമൃജ്യതേ

ഗോഭിർമ്മദായഹര്യതഃ

തംഗീർഭിർവ്വാസയാമസി

അന്വയം:—

യഃ അത്യഃ—ഇവ മദായ — അതനശീലോശ്വഇവ ദേവാനാം ഹർഷായ
ഗോഭിഃ മൃജ്യതേ — ഗോവികാരൈഃ പയ ആദിഭിഃ മിശ്ര്യതേ
(യഃ) ഹര്യതഃ — കാന്തഃ, മനോഹരഃ
തം ഗീഃ—ഭിഃ
വാസയാമസി — തം സോമം സ്തുതിഭിർവ്വാസയാമഃ

അർത്ഥം—യാതൊരു സോമൻ, ഗതിവേഗമുററ കുതിരപോലെ, ദേവന്മാരുടെ ഹർഷത്തിന്നായി പശുവിൻപാൽ മുതലായവയോടു ചേർക്കപ്പെടുന്നുവോ, യാതൊരു സോമൻ കമനീയനാണോ, ആ അവിടുത്തെ സ്തുതികളാൽ ഞങ്ങളുടുപ്പിക്കുന്നു.

2 തന്നോവിശ്വാഅവസ്യവോ

ഗിരശ്ശുംഭന്തിപൂർവ്വഥാ

ഇന്ദുമിന്ദ്രായപീതയേ

അന്വയം:-

നഃ വിശ്വാഃ അവസ്യവഃ

| | |
|---|---|
| ഗിരഃ | — അസ്മാകം അവഃ, രക്ഷണമിച്ഛന്ത്യസ്സർവ്വാസ്സ്തുതയഃ |
| പൂർവ്വ–ഥാ | — പൂർവ്വം യഥാ തഥൈവേ ദാനീമപി |
| ഇന്ദ്രായ പീതയേ | — ഇന്ദ്രസ്യപാനായ |
| തം ഇന്ദും ശുംഭന്തി | — ദീപയന്തി |

അർത്ഥം—രക്ഷണമിച്ഛിക്കുന്ന നമ്മുടെ എല്ലാ സ്തുതികളും പണ്ടെന്നപോലെ ഇന്നും ഇന്ദ്രനു കുടിയ്ക്കാനായി ആ സോമത്തെ പ്രകാശിപ്പിക്കുന്നു

3 പുനാനോയാതിഹര്യത

സ്സോമോഗീർഭിഃപരിഷ്കൃതഃ

വിപ്രസ്യമേധ്യാതിഥേഃ

അന്വയം:-

| | |
|---|---|
| പുനാനഃ, ഹര്യതഃ | — പൂയമാനഃ, കമനീയഃ |
| സോമഃ ഗീഃ–ഭിഃ | |
| പരി–കൃതഃ | — സ്തുതിഭിരലങ്കൃതഃ |
| വിപ്രസ്യ | |
| മേധ്യ–അതിഥേഃ | — മേധാവിനോമമ യാഗാർത്ഥം |
| യാതി | — കലശം പ്രതിഗച്ഛതി |

അർത്ഥം—ശുദ്ധീകരണം മനോഹരനായ സോമൻ സ്തുതികളാൽ അലങ്കൃതനായി, മേധാവിയായ മേധ്യാതിഥിയുടെ (എന്റെ) യാഗത്തിനുവേണ്ടി ദ്രോണകലശം പ്രാപിക്കുന്നു.

4 പവമാനവിദാരയി

മസ്മഭ്യംസോമസുശ്രിയം

ഇന്ദോസഹസ്രവച്ചസം

അന്വയം:–

| | | |
|---|---|---|
| ഹേ പവമാന, ഇന്ദോ, | | |
| സോമ, | — | പൂയമാന, ക്ലിദ്യമാന, സോമ, |
| അസ്മഭ്യം സു–ശ്രിയം | — | ശോഭനശ്രീയായുക്തം |
| സഹസ്ര–വച്ചസം രയിം | | |
| വിദാഃ | — | ബഹുദീപ്തിമദ്ധനം ദേഹി |

അത്ഥം–ശുദ്ധികരണം നനവിയലുന്നവനമായ സോമ, ഞങ്ങൾക്ക നല്ല ശ്രീയോടുകൂടിയതും ആയിരം പ്രകെളൊത്തതുമായ ധനം തന്നാലും.

5 ഇന്ദുരത്യോനവാജസൃൽ

കനിക്രന്തിപവിത്രആ

യദക്ഷാരതിദേവയുഃ

അന്വയം:–

| | | |
|---|---|---|
| (അയം) ഇന്ദുഃ അത്യഃ ന | — | അശ. |
| വാജ–സൃൽ | — | സങ്ഗ്രാമസരണഃ |
| പവിത്രേ ആ കനിക്രന്തി | — | ദശാപവിത്രേ ആസമന്താച്ഛബ്ദം കരോതി |
| യൽ അതി അക്ഷാഃ | — | യദാപവിത്രമതിക്രമ്യ ക്ഷരതി, തദാ |
| ദേവ_യുഃ | — | ദേവകാമസ്സഞ്ഛബ്ദം കരോതി |

അത്ഥം–ഈ സോമൻ കുതിരപോലെ യുദ്ധഗാമിയാകുന്നു. ദശാപവിത്രത്തിൽ മുറ്റും ശബ്ദമുണ്ടാക്കുന്നു. പവിത്രത്തെ കവിഞ്ഞൊഴുകുമ്പോഴാണ് ദേവകാമനായി ശബ്ദമുണ്ടാകുന്നതു്.

6 പവസ്വവാജസാതയേ
വിപ്രസ്യഗൃണതോവൃധേ
സോമരാസ്വസുവീര്യം വ. 33

അന്വയം:—

ഹേ സോമ, വാജ—സാതയേ

| | |
|---|---|
| പവസ്വ | — അന്നലാഭായ ക്ഷര |
| (തഥാ) ഗൃണതഃ | |
| വിപ്രസ്യ വൃധേ | — സ്തുവതോമേധാവിനോവൃദ്ധ്യൈ ക്ഷര |
| സു—വീര്യം രാസ്വ | — ശോഭനവീര്യവന്തം പുത്രം ദേഹി |

അർത്ഥം—അല്ലയോ സോമ, അന്നലാഭത്തിന്നായൊഴുകിയാലും. സ്തുതിക്കുന്ന മേധാവിയുടെ അഭിവൃദ്ധിക്കായൊഴുകിയാലും. നല്ല വീര്യമുററ പുത്രനെ തന്നരുളിയാലും.

എട്ടാമധ്യായം സമാപ്തം

ആറാമഷ്ടകം കഴിഞ്ഞു.

3 ആരോകാഇവഘേദഹ

തിഗ്മാഅഗ്നേതവത്വിഷഃ

ദദ്ഭിർവ്വനാനിബപ്സത।

അന്വയം —

ഹേ അഗ്നേ, തവ തിഗ്മാഃ
ത്വിഷഃ — തീക്ഷ്ണാ ദീപ്തയഃ
ആരോകാഃ-ഇവ — ആരോചമാനാഃ പശവ ഇവ
ദത്-ഭിഃ വനാനി
ബപ്സതി ഘ ഇത്
അഹ — ദന്തൈരരണ്യാനി ഭക്ഷയന്തി ഖലു

അർത്ഥം—അല്ലയോ അഗ്നേ, അവിടത്തെ കടുത്ത തേജസ്സുകളും, പ്രകാശമുററ ജന്തുക്കളും പല്ലുകളാലെന്നപോലെ, കാടുകളെ കടിച്ചുതിന്നുകയല്ലോ ചെയ്യുന്നു

4 ഹരയോധൂമകേതവോ

വാതജൂതാഉപദ്യവി

യതന്തേവൃഥഗഗ്നയഃ

അന്വയം —

ഹരയഃ, വാത-ജൂതാഃ — ഹരണശീലാഃ, വാതപ്രേരിതാഃ
ധൂമ-കേതവഃ അഗ്നയഃ — ധൂമജ്വാലാസ്തേ
ഉപ ദ്യവി വൃഥക്
യതന്തേ — അന്തരിക്ഷേ പൃഥക് ഗച്ഛന്തി

അർത്ഥം—വലിച്ചെടുക്കുന്നവയും വായുവിനാൽ ഓട്ടപ്പെടുന്നവയും പുകപൂണ്ട ജ്വാലകളൊത്തവയുമായ അഗ്നികളും അന്തരിക്ഷത്തിൽ പ്രത്യേകം പ്രത്യേകമെത്തുന്നു.

5 ഏതേത്യേവൃഥഗ്ഗ്നയ

ഇദ്ധാസസ്സമദൃക്ഷത

ഉഷസാമിവകേതവഃ വ. 29

അന്വയം:—

| | |
|---|---|
| ഏതേ ത്യേ അഗ്നയഃ | — തേ അഗ്നയഃ |
| വൃഥക് ഇദ്ധാസഃ | — പൃഥക് സമിദ്ധാസ്സന്തഃ |
| ഉഷസാം—ഇവ കേതവഃ | — ഉഷസാം പ്രജ്ഞാപകാ ഇവ |
| സം അദൃക്ഷത | — സമ്യക് ദൃശ്യന്തേ |

അർത്ഥം—ആ അഗ്നികൾ വെവ്വേറെ യജമാനന്മാരാൽ ആളിക്കത്തിക്കപ്പെട്ട്, ഉഷസ്സിൻെറ കൊടികൾപോലെ നന്നായി കാണപ്പെടുന്നു.

6 കൃഷ്ണാരജാംസിപത്ഥ്സുതഃ

പ്രയാണേജാതവേദസഃ

അഗ്നിര്യദ്രോധതിക്ഷമി

അന്വയം:—

| | |
|---|---|
| ക്ഷമി യൽ അഗ്നിഃ രോധതി | — ക്ഷമായാം ഭൂമ്യാം യദാഗ്നിഃ ശുഷ്കാൻ വനസ്പതീൻ നിരുണദ്ധി |
| (തദാ) ജാത—വേദസഃ പ്ര—യാനേ | — അഗ്നേഃ പ്രഗമനേ |
| പത്ഥ്സുതഃ രജാംസി | — പത്തഃ പാംസവഃ |
| കൃഷ്ണാ | — കൃഷ്ണാനി ഭവന്തി |

അർത്ഥം—ഭൂമിയിൽ ഉണങ്ങിയ മരങ്ങളെ ചെന്നു നേരിട്ട പ്പോൾ സർവ്വജ്ഞനായ അഗ്നിയുടെ പോക്കിൽ എമ്പാടും പടന്ന പൊരികൾ കറുത്തവയായി വേിക്കുന്നു.

7 ധാസിം കൃണ്വാന ഓഷധീ

ബപ്സദഗ്നിർ ന വായതി

പുനര്യന്തരുണീരപി

അന്വയം:–

| | |
|---|---|
| അഗ്നിഃ ഓഷധീഃ | — സസ്യാദീനി |
| ധാസിം കൃണ്വാനഃ | — അന്നം കുർവ്വൻ |
| ബപ്സൻ ന വായതി | — ഭക്ഷയൻ ന ശാമ്യതി |
| പുനഃ തരുണീഃ അപി | |
| യൻ | അപ്രൗഢാ ഓഷധീരപിഗച്ഛൻ ഭവതി |

അർത്ഥം–അഗ്നി സസ്യാദികളെ (ഉണങ്ങിയവയെ) അന്നമാക്കിക്കൊണ്ട് ഭക്ഷിച്ചിട്ട്, അടങ്ങുന്നില്ല. വീണ്ടും ഉണങ്ങാത്ത സസ്യാദികളെ ചെന്നു പിടിക്കുന്നവനായി ഭവിക്കുന്നു.

8 ജിഹ്വാഭിരഹ നന്നമ

ദർച്ചിഷാ ജഞ്ജണാഭവൻ

അഗ്നിർവ്വനേഷു രോചതേ

അന്വയം:–

| | |
|---|---|
| അഗ്നിഃ ജിഹ്വാഭിഃ അഹ | — |
| നന്നമൽ | — |
| അർച്ചിഷാ ജഞ്ജണാ– | |
| ഭവൻ | — |
| വനേഷു രോചതേ | — |

അർത്ഥം–അഗ്നി ...
ദികളെ കനിയിച്ച് സ്വ...
ളിൽ പ്രകാശിക്കുന്നു.

9 അപ്പ്വഗ്നേസധിഷ്ടവ

സൗഷധീരനുരുധ്യസേ

ഗർഭേസഞ്ജായസേപുനഃ

അന്വയം:–

| | |
|---|---|
| ഹേ അഗ്നേ, തവ | — യസ്യ തവ |
| അപ്–സു സധിഃ | — ജലേഷു പ്രവേശനം സ്ഥാനം |
| സഃ (ത്വം) ഓഷധീഃ | — സസ്യാദീൻ |
| അനു രുധ്യസേ | — അനുരുണത്സി |
| പുനഃ ഗർഭേ സൻ ജായസേ | — താസാം ഭൂമിഷ്ഠാനാം ഗർഭേ സൻ ഭവൻ പുനഃ പ്രാദുർഭവസി |

അൎത്ഥം—അല്ലയോ അഗ്നേ, യാതൊരു അവിടേയ്ക്കു് ജലങ്ങളിൽ പ്രവേശസ്ഥാനമുണ്ടോ, ആ അവിടുന്നു്, സസ്യാദികളെ മുററും ചുററുന്നു. പിന്നെ വീണ്ടും ഭൂമിയിലുള്ള അവയിൽ (വിത്തുവീണു്) ഗർഭം പ്രാപിച്ചു് മുളക്കുന്നു.

10 ഉദഗ്നേതവതദ്ഘൃതാ

ദർച്ചീരോചതആഹുതം

നിംസാനഞ്ജുഹ്വോ ഽ ഽ മുഖേ വ. 30

അന്വയം:–

ഹേ അഗ്നേ, തവ

| | |
|---|---|
| ഘൃതാൽ | — ആജ്യാൽ |
| ആ-ഹുതം ജുഹ്വഃ മുഖേ | — ഹോമസാധനഭൂതായാ സ്രുചോമുഖേ |
| നിംസാനം തൽ അർച്ചിഃ | — നിലിഹാനം തത്തേജഃ |
| ഉൽ രോചതേ | — ഉൽഗതം പ്രകാശതേ |

അൎത്ഥം—അല്ലയോ അഗ്നേ, അവിടേക്കു നെയ്യ് ഹോമിച്ച ഹോമസാധനമായ സ്രുവത്തിന്റെ മുഖത്തെ, തലപ്പിനെ നക്കുന്ന ആ ജ്വാല മേല്പോട്ടുപോയി പ്രകാശിക്കുന്നു.

7 ധാസിം കൃണ്വാന ഓഷധീ

ബ്ബഫ്സദഗ്നിർന്നവായതി

പുനര്യന്തരുണീരപി

അന്വയം:—

| | |
|---|---|
| അഗ്നിഃ ഓഷധീഃ | — സസ്യാദീനി |
| ധാസിം കൃണ്വാനഃ | — അന്നം കർവ്വൻ |
| ബപ്സത് ന വായതി | — ക്ഷേയൻ ന ശാമ്യതി |
| പുനഃ തരുണീഃ അപി | |
| യൻ | അശുഷ്കാ ഓഷധീരപിഗച്ഛൻ വേതി |

അർത്ഥം—അഗ്നി സസ്യാദികളെ (ഉണങ്ങിയവയെ) അന്നമാക്കിക്കൊണ്ട് ക്ഷേപിച്ചിട്ട്, അടങ്ങുന്നില്ല. വീണ്ടും ഉണങ്ങാത്ത സസ്യാദികളെ ചെന്നു പിടികൂന്നവനായി ഭവിക്കുന്നു.

8 ജിഹ്വാഭിരഹ നന്നമ

ദർച്ചിഷാ ജഞ്ജണാഭവൻ

അഗ്നിർവ്വനേഷുരോചതേ

അന്വയം:—

| | |
|---|---|
| അഗ്നിഃ ജിഹ്വാഭിഃ അഹ | — ജ്വാലാഭിരേവ |
| നന്നമത് | — വനസ്പതീരത്യന്തം നമയൻ |
| അർച്ചിഷാ ജഞ്ജണാ- | |
| ഭവൻ | — തേജസാ ജ്വാലാവൃതോ ഭവൻ |
| വനേഷു രോചതേ | — പ്രകാശതേ |

അർത്ഥം—അഗ്നി നാവുകളാൽ (ജ്വാലകളാൽ) തന്നെ വൃക്ഷാദികളെ കനിയിച്ച് സ്വതേജസ്സാൽ ജ്വാലാവൃതനായി കാട്ടുകളിൽ പ്രകാശിക്കുന്നു.

9 അപ്സ്വഗ്നേസധിഷ്ടവ

സൗഷധീരനുരുധ്യസേ

ഗർഭേസഞ്ജായസേപുനഃ

അന്വയം:-

| | |
|---|---|
| ഹേ അഗ്നേ, തവ | — യസ്യ തവ |
| അപ്—സു സധിഃ | — ജലേഷു പ്രവേശനം സ്ഥാനം |
| സഃ (ത്വം) ഓഷധീഃ | — സസ്യാദീൻ |
| അനു രുധ്യസേ | — അനുരുണത്സി |
| പുനഃ ഗർഭേ സൻ ജായസേ | — താസാം ഭൂമിഷ്ഠാനാം ഗർഭേ സൻ ഭവൻ പുനഃ പ്രാദുർഭവസി |

അർത്ഥം_അല്ലയോ അഗ്നേ, യാതൊരു അവിടേയ്ക്ക് ജലങ്ങളിൽ പ്രവേശസ്ഥാനമുണ്ടോ, ആ അവിടുന്ന്, സസ്യാദികളെ മുററും ചുററുന്നു. പിന്നെ വീണ്ടും ഭൂമിയിലുള്ള അവയിൽ (വിത്തുവീണ്) ഗർഭം പ്രാപിച്ച് മുളക്കുന്നു.

10 ഉദഗ്നേതവതദ്ഘൃതാ

ദർച്ചീരോചതആഹുതം

നിംസാനഞ്ജുഹ്വോമുഖേ വ. 30

അന്വയം:-

| | |
|---|---|
| ഹേ അഗ്നേ, തവ | |
| ഘൃതാത് | — ആജ്യാത് |
| ആ-ഹുതം ജുഹ്വഃ മുഖേ | — ഹോമസാധനഭൂതായാ സ്രുചോമുഖേ |
| നിംസാനം തത് അർച്ചിഃ | — നിലിഹാനം തത്തേജഃ |
| ഉത് രോചതേ | — ഉൽഗതം പ്രകാശതേ |

അർത്ഥം—അല്ലയോ അഗ്നേ, അവിടേക്കു നെയ്യ് ഹോമിച്ച ഹോമസാധനമായ സ്രുവത്തിൻെറ മുഖത്തെ, തലോടിനിൽക്കുന്ന ആ ജ്വാല മേല്പോട്ടുപോയി പ്രകാശിക്കുന്നു.

7 ധാസിംകൃണ്വാനഓഷധീ

ബപ്സദഗ്നിർന്നവായതി

പുനര്യന്തരുണീരപി

അന്വയം:—

| | |
|---|---|
| അഗ്നിഃ ഓഷധീഃ | — സസ്യാദീനി |
| ധാസിം കൃണ്വാനഃ | — അന്നം കർവ്വൻ |
| ബപ്സൽ ന വായതി | — ഭക്ഷയൻ ന ശാമ്യതി |
| പുനഃ തരുണീഃ അപി | |
| യൻ | അശുഷ്കാ ഓഷധീരപിഗച്ഛൻ ഭവതി |

അർത്ഥം— അഗ്നി സസ്യാദികളെ (ഉണങ്ങിയവയെ) അന്നമാക്കിക്കൊണ്ട് ഭക്ഷിച്ചിട്ട്, അടങ്ങുന്നില്ല. വീണ്ടും ഉണങ്ങാത്ത സസ്യാദികളെ ചെന്നു പിടിക്കുന്നവനായി ഭവിക്കുന്നു.

8 ജിഹ്വാഭിരഹനന്നമ

ദർച്ചിഷാജഞ്ജണാഭവൻ

അഗ്നിർവ്വനേഷുരോചതേ

അന്വയം:—

| | |
|---|---|
| അഗ്നിഃ ജിഹ്വാഭിഃ അഹ | — ജ്വാലാഭിരേവ |
| നന്നമൽ | — വനസ്പതീരത്യന്തം നമയൻ |
| അർച്ചിഷാ ജഞ്ജണാ-<br>ഭവൻ | — തേജസാ ജ്വാലാവൃതോ ഭവൻ |
| വനേഷു രോചതേ | — പ്രകാശതേ |

അർത്ഥം— അഗ്നി നാവുകളാൽ (ജ്വാലകളാൽ) തന്നെ വൃക്ഷാദികളെ കുനിയിച്ച് സ്വതേജസ്സാൽ ജ്വാലാവൃതനായി കാട്ടുകളിൽ പ്രകാശിക്കുന്നു.

9 അപ്സ്വഗ്നേസധിഷ്ടവ

സൗഷധീരനുരുധ്യസേ

ഗർഭേസഞ്ജായസേപുനഃ

അന്വയം:—

ഹേ അഗ്നേ, തവ — യസ്യ തവ
അപ്‌—സു സധിഃ — ജലേഷു പ്രവേശനം സ്ഥാനം
സഃ (ത്വം) ഓഷധീഃ — സസ്യാദീൻ
അനു രുധ്യസേ — അനുരുണത്സി
പുനഃ ഗർഭേ സൻ ജായസേ — താസാം ഭൂമിഷ്ഠാനാം
ഗർഭേ സൻ ഭവൻ പുനഃ
പ്രാദുർഭവസി

അർത്ഥം.—അല്ലയോ അഗ്നേ, യാതൊരു അവിടേയ്ക്ക് ജലങ്ങളിൽ പ്രവേശസ്ഥാനമുണ്ടോ, ആ അവിടുന്ന്, സസ്യാദികളെ മുററും ചുററുന്നു. പിന്നെ വീണ്ടും ഭൂമിയിലുള്ള അവയിൽ (വിത്തുവീണ്) ഗർഭം പ്രാപിച്ച് മുളക്കുന്നു.

10 ഉദഗ്നേതവതദ്ഘൃതാ

ദർച്ചിരോചതആഹുതം

നിംസാനഞ്ജുഹ്വോ൧മുഖേ വ. 30

അന്വയം:—

ഹേ അഗ്നേ, തവ
ഘൃതാൽ — ആജ്യാൽ
ആ-ഹുതം ജുഹ്വഃ മുഖേ — ഹോമസാധനഭൂതായാ
സ്രുചോമുഖേ
നിംസാനം തൽ അർച്ചിഃ — നിലിഹാനം തത്തേജഃ
ഉൽ രോചതേ — ഉൽഗതം പ്രകാശതേ

അർത്ഥം—അല്ലയോ അഗ്നേ, അവിടേക്കു നെയ്യ് ഹോമിച്ച ഹോമസാധനമായ സ്രുവത്തിന്റെ മുഖത്തെ, തലപ്പിനെ നക്കുന്ന ആ ജ്വാല മേല്പോട്ടുപോയി പ്രകാശിക്കുന്നു.

11 ഉക്ഷാന്നായവശാന്നായ

സോമപൃഷ്ഠായവേധസേ

സ്തോമൈർവ്വിധേമാഗ്നയേ

അന്വയം:—

ഉക്ഷ—അന്നായ, വശാ—
അന്നായ — ഉക്ഷാന്ന മദനീയം യസ്യ തസ്മൈ, വശാന്നം യസ്യ തസ്മൈ

സോമ—പൃഷ്ഠായ,
വേധസേ — സോമഘൃതപൃഷ്ഠായ, കാമാനാം വിധാത്രേ

അഗ്നയേ സ്തോമൈഃ
വിധേമ — സ്തോത്രൈഃ പരിചരേമ

അത്ഥം-വെള്ളം തളിയ്ക്കപ്പെട്ട ഹവിസ്സോടുകൂടിയവനും യാഗപശുവിന്റെ വസയാകുന്ന ഹവിസ്സൊത്തവനും സോമം ചേൻ മൈ മുതുകിലാണ്ടവനും അഭീഷ്ടങ്ങളും നിറവേററുന്നവനമായ അഗ്നിയ്ക്കായി സ്തോത്രങ്ങളെ കൊണ്ടു പരിചരിയ്ക്കാവൂ.

12 ഉതത്വാനമസാവയം

ഹോതവ്വരേണ്യക്രതോ

അഗ്നേസമിദ്ഭിരീമഹേ

അന്വയം:—

ഉത ഹേ ഹോതഃ,
വരേണ്യ—ക്രതോ — ദേവാനാം ഹ്വാതഃ, വരണീയ പ്രജ്ഞ,

ഹേ അഗ്നേ, ത്വാ വയം — ത്വാമങ്ഗിരസാഃ
നമസാ സമിത്—ഭിഃ (ച)
ഈമഹേ — യാചാമഹേ

അത്ഥം—പിന്നെ, ദേവന്മാരെ വിളിയ്ക്കുന്നവനും ഉൽകൃഷ്ട പ്രജ്ഞയോടുകൂടിയവനമായ അഗ്നേ, അവിടുത്തോട് അങ്ഗി

രസന്മാരായ ഞങ്ങരം ഹവിസ്സാല്യം ചമതകളാലുമഭീഷ്ടം യാചിക്കുന്നു.

13 ഉതത്വാഭൃഗുവച്ഛുചേ

മനുഷ്വദഗ്നആഹുത

അങ്ഗിരസ്വദ്ധവാമഹേ

അന്വയം:—

ഉത ഹേ ശുചേ,

| | |
|---|---|
| ആ—ഹുത, അഗ്നേ, | — സ്വഭാവതശ്ശുദ്ധ, ഹവിഃ പ്രക്ഷിപ്താഗ്നേ, |
| ത്വാ ഭൃഗു—വൽ മനുഷ്വൽ, | |
| അങ്ഗിരസ്വൽ | — യഥാ ഭൃഗുഃ, യഥാമനുഃ, യഥാങ്ഗിരാസ്തഥാ |
| ഹവാമഹേ | — ആഹ്വയാമഹേ |

അത്ഥം—കൂടാതെ, പ്രകൃതികൊണ്ടുതന്നെ ശുദ്ധനും പരിശുദ്ധദ്രവ്യങ്ങരം ഹോമിക്കപ്പെട്ടവനുമായ അഗ്നേ, അവിടുത്തെ ഞങ്ങരം ഭൃഗുവെന്നപോലെ, മനുവെന്നപോലെ, അങ്ഗിരസ്സെന്നപോലെ വിളിക്കുന്നു.

14 ത്വംഹ്യഗ്നേഅഗ്നിനാ

വിപ്രോവിപ്രേണസന്ഥ്സതാ

സഖാസഖ്യാസമിധ്യസേ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, വിപ്രഃ സൻ | — മേധാവീസൻ |
| സഖാ (ച) ത്വം | |
| വിപ്രേണ സതാ | — ഇതരേണ സാധുനാ |
| സഖ്യാ അഗ്നിനാ | |
| സം—ഇധ്യസേ ഹി | — സഖീഭൂതേനേതരേണാഗ്നിനാ പ്രകാശസേ ഹി |

അർത്ഥം—അല്ലയോ അഗ്നേ, മേധാവിയായി സഖാവായ അവിടുന്ന് മറെറാരു മേധാവിയായ സുകൃതിയും പണ്ഡിതനുമായ അഗ്നിയോടുകൂടി പ്രകാശിക്കുന്നു. (അതായത് ഒരു പണ്ഡിതൻ മറെറാരു പണ്ഡിതനോടു ചേൎന്ന ശോഭിക്കുന്ന പോലെ അവിടുന്ന് വേറെ അഗ്നിയോടു ചേൎന്ന ശോഭിക്കുന്നു.)

15 സത്വംവിപ്രായദാശുഷേ
രയിംദേഹിസഹസ്രിണം
അഗ്നേവീരവതീമിഷം വ. 31

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, സഃ ത്വം | — പ്രസിദ്ധനായ |
| വിപ്രായ ദാശുഷേ | — മേധാവിനേ ഹവിർദാത്രേ യജമാനായ |
| സഹസ്രിണം രയിം | — സഹസ്രസംഖ്യാകം, അപരിമിതം ധനം |
| വീരവതീം ഇഷം ദേഹി | — പുത്രപൗത്രാദിസഹിതമന്നഞ്ച പ്രയച്ഛ |

അർത്ഥം—അല്ലയോ അഗ്നേ, പ്രസിദ്ധനായ അവിടുന്ന് മേധാവിയായ, ഹവിസ്സേകുന്ന യജമാനന്ന് അളവററ ധനവും പുത്രപൗത്രാദികളോടുകൂടിയ അന്നവും നൽകിയാലും.

16 അഗ്നേഭ്രാതസ്സഹസ്കൃത
രോഹിദശ്വശുചിവ്രത
ഇമംസ്തോമംജുഷസ്വമേ

അന്വയം —

ഹേ ഭ്രാതഃ, സഹഃ-കൃത, — ഭ്രാതൃവന്മിത്രഭൂത, സഹസാ, ബലേന കൃത

രോഹിൽ–അശ്വ, ശ്രുചി–
വ്രത, അഗ്നേ, — ലോഹിതവർണ്ണാശ്വ, ശുദ്ധകർമ്മന്നഗ്നേ,
മേ ഇമം സ്തോമം
ജുഷസ്വ — മമസ്തോത്രം സേവസ്വ

അർത്ഥം–സഹോദരൻ പോലെ ഹിതകാരിയും ബല ത്താൽ (അരണി കടഞ്ഞ്) ഉണ്ടായവനും ചുകന്ന കതിരക ളൊത്തവനും ശുദ്ധകർമ്മാവുമായ അഗ്നേ, എന്റെ ഈ സ്തോത്രം കൈക്കൊണ്ടാലും.

17 ഉതത്വാഗ്നേമമസ്തുതോ
വാശ്രായപ്രതിഹര്യതേ
ഗോഷ്ഠങ്ഗാവഇവാശത

അന്വയം:–
ഉത ഹേ അഗ്നേ, ത്വാ
മമ സ്തുതഃ — ത്വാം മമസ്തുതയഃ
വാശ്രായ പ്രതി–ഹര്യതേ – വത്സായ പയോദോഗ്ധും
ഗോ–സ്ഥം ഗാവഃ–ഇവ — യഥാഗാവഃ പ്രവിശന്തി തദ്വൽ
ആശത — പ്രാപ്നുവന്തി

അർത്ഥം–പിന്നെ അഗ്നേ, എന്റെ സ്തുതികൾ കട്ടിക്കു മുല ചുരത്താനായി തൊഴുത്തിൽ പശുക്കളെത്തുന്നപോലെ അവിട ത്തെ അടുക്കലെത്തുന്നു.

18 തുഭ്യന്താങ്ഗിരസ്തമ
വിശ്വാസ്സുക്ഷിതയഃപൃഥക്
അഗ്നേകാമായയേമിരേ

അന്വയം:–
ഹേ അങ്ഗിരഃ–തമ,
അഗ്നേ, — അങ്ഗിരസാം ശ്രേഷ്ഠാഗ്നേ,

തുഭ്യം താഃ വിശ്വാഃ
സു-ക്ഷിതയഃ — സർവ്വാഃ പ്രസിദ്ധാഃ പ്രജാഃ
കാമായ പൃഥക് യേമിരേ — ആത്മനഃ കാമസിദ്ധ്യർത്ഥം
പ്രത്യേകം നിയച്ഛന്തി

അർത്ഥം.-അങ്ഗിരസ്സുകളിൽ ശ്രേഷ്ഠനായ അഗ്നേ, എല്ലാ നല്ല ആളുകളും തന്റെ തന്റെ അഭീഷ്ടസിദ്ധിക്കായി അവിടേക്ക് ഹവിസ്സ്തോത്രങ്ങളെ ഒററയ്ക്കൊററയ്ക്ക സമർപ്പിക്കുന്നു.

19 അഗ്നിർധീഭിർമ്മനീഷിണോ

മേധിരാസോ വിപശ്ചിതഃ

അദ്മസദ്യായഹിന്വിരേ

അന്വയം:-
മനീഷിണഃ — മനസ ഈശ്വരാഃ
മേധിരാസഃ വിപഃ-
ചിതഃ — മേധാവിനഃ, പ്രാജ്ഞാ
യജമാനാഃ
ധീഭിഃ അദ്മ-സദ്യായ — കർമ്മഭിരന്നസ്യ ഭജനായ
അഗ്നിം ഹിന്വിരേ — പ്രീണയന്തി

അർത്ഥം—മനസ്സടക്കമുള്ളവരും ബുദ്ധിമാന്മാരും വിദ്വാന്മാരുമായ യജമാനന്മാർ കർമ്മങ്ങളാൽ അന്നപ്രാപ്തിക്കായി അഗ്നിയെ പ്രീതിപ്പെടുത്തുന്നു.

20 തന്ത്വാമജ്മേഷുവാജിനം

തന്വാനാഅഗ്നേഅധ്വരം

വഹ്നിംഹോതാരമീളതേ വ. 32

അന്വയം:-
ഹേ അഗ്നേ, വാജിനം — ബലിനം
വഹ്നിം, ഹോതാരം — ഹവിഷാം വോഢാരം,
ദേവാനാ

14 അഭിവോവീരമന്ധസോമദേഷുഗായ

ഗിരാമഹാവിചേതസം

ഇന്ദ്രന്നാമശ്രുത്യംശാകിനംവചോയഥാ

അന്വയം:–

(ഹേ ഉദ്ഗാത്രാദയഃ,)

| | |
|---|---|
| വഃ അന്ധസഃ മദേഷു | യൂയം സോമസ്യോൽപാദ്യമാനേഷു സത്സു |
| വീരം, നാമ | — ശത്രൂണാമീരയിതാരം, നാമകം |
| വി–ചേതസം, ശ്രുത്യം | — വിശിഷ്ടപ്രജ്ഞം, സർവ്വത്ര ശ്രോതവ്യം |
| ശാകിനം ഇന്ദ്രം മഹാ ഗിരാ | — ശക്തം തം മഹത്യാ സ്തുത്യാ |
| വചഃ യഥാ (തഥാ) അഭി ഗായ | — യുഷ്മദീയാവാഗ്യഥാ, യേന പ്രകാരേണ, ഗായത്ര്യാ ത്രിഷ്ടുഭാ വാ പ്രവർത്തതേ, തഥാഭി ഗായത, സ്തുതിം കുരുത |

അർത്ഥം–ഉൽഗാതാക്കൾ മുതലായവരേ, നിങ്ങൾ സോമമുൽപാദിപ്പിക്കവേ, ശത്രുക്കളെ അകററുന്നവനും കനിയിപ്പിക്കന്നവനും ഉൽകൃഷ്ടജ്ഞാനമൊത്തവനും എങ്ങും കേൾവിയുററവനും ശക്തനുമായ ഇന്ദ്രനെ മഹത്തായ സ്തോത്രത്താൽ, നിങ്ങളുടെ വാക്ക് എപ്രകാരം, ഗായത്രിയായിട്ടോ, ത്രിഷ്ടുപ്പായിട്ടോ, നന്നായി പ്രവർത്തിക്കുമോ, അപ്രകാരം ഗാനം ചെയ്യുക, നേരെ സ്തുതിചൊല്ലുക.

15 ദദീരേക്ഷ്ണസ്തനോ ദദിർവ്വസു

ദദിർവ്വാജേഷുപുരുഹൂതവാജിനം വ. 3

നൂനമഥ

അന്വയം:—

ഹേ പുരുഹൂത, — ബഹുഭിരാഹൂതേന്ദ്ര, ത്വം
തന്വേ രേക്ണഃ നൂനം
ദദിഃ — മഹ്യം ശരീരായ ധനം ക്ഷിപ്രം
ദാതാ ഭവ
(തഥാ) വസു ദദിഃ — പുത്രാദിഭ്യോ ധനം ദാതാ ഭവ
അഥ വാജേഷു വാജിനം
ദദിഃ — സംഗ്രാമേഷ്വന്നവന്തം രയിം
ദാതാഭവ

അർത്ഥം—വളരെപ്പേരാൽ വിളിക്കപ്പെട്ട ഇന്ദ്ര, അവിടുന്ന് എന്റെ ശരീരത്തിന്ന് ധനം (ധർമ്മസാധനമായ ആരോഗ്യം) വേഗം തന്നരുളിയാലും. പുത്രാദികൾക്ക് ധനം കൊടുക്കുന്നവനായാലും. പിന്നെ യുദ്ധങ്ങളിൽ അന്നമൊത്ത ധനമരുളുന്നവനായാലും.

16 വിശ്വേഷാമിരജ്യന്തംവസൂനാം

സാസഹ്വാംസഞ്ചിദസ്യവർപ്പസഃ

കൃപയതോനൂനമത്യഥ

അന്വയം:—

(ഹേ ഇന്ദ്ര, ത്വാം)
വിശ്വേഷാം വസൂനാം
ഇരജ്യന്തം — സർവ്വേഷാം ധനാനാമീശാനം
അസ്യ വർപ്പസഃ
കൃപയതഃ ചിത് — വാരകസ്യ യുദ്ധം കല്പയതഃ
അപി ശത്രോഃ
അതി സസഹ്വാംസം — അതീത്യാഭിഭവിതാരം
യജമാനസ്തുവതേ
(സത്വം) അഥ നൂനം — ക്ഷിപ്രമദ്യേദാനീമേവ ധനം
പ്രയച്ഛ

അർത്ഥം—അല്ലയോ ഇന്ദ്ര, എല്ലാ ധനങ്ങൾക്കുമീശനം, തട
ഞ്ഞു യുദ്ധത്തിന്നൊരുങ്ങുന്ന ശത്രുവിനെ [illegible]ീഴടക്ക

ന്നവനമായ അവിടുത്തെ, യജമാനൻ സ്തുതിക്കുന്ന അപ്രകാര മുള്ള അവിടുന്ന് ഉടനെ, ഇപ്പോഠം തന്നെ, (ആ യജമാനന്ന്) ധനം നൽകിയാലും.

17 മഹസ്സവോഅരമിഷേസ്തവാമഹേ

മീള്ഹുഷേഅരംഗമായജഗ്മയേ

യജ്ഞേഭിർഗ്ഗീർഭിർവ്വിശ്വമനുഷാംമരുതാ

മിയക്ഷസിഗായേത്വാനമസാഗിരാ

അന്വയം:-

| | |
|---|---|
| (ഹേ ഇന്ദ്ര,) മഹഃ വഃ | — മഹതസ്തവ |
| സു ഇഷേ അരം | — ശോഭനോന്നായ അസ്മദഭീഷ്ടയ മരം ഗമനമിച്ഛാമി |
| (തദർത്ഥം) മീള്ഹുഷേ | — സേക്ത്രേ |
| അരം-ഗമായ | — അരംഗമനായ, സമ്പൂർണ്ണഗമനായ |
| ജഗ്മയേ | — യജ്ഞം പ്രതിഗമനശീലായ |
| യജ്ഞേഭിഃ ഗീ-ഭിഃ | |
| സ്തവാമഹേ | — യജനസാധനൈർഹവിർഭിഃ സ്തുതിഭിശ്ചസ്തുമഃ |
| വിശ്വ-മനുഷാം | — വിശേഷാം, സർവ്വേഷാം മനുഷ്യാണാം, യഷ്ട്ര്യണാം |
| മരുതാം ഇയക്ഷസി | — മരുതാം സംബന്ധി ത്വം ഏതൈരിജ്യസേ |
| (കിഞ്ച) ത്വാ നമസാ | |
| ഗിരാ ഗായേ | — നമസ്കാരേണ സ്തുത്യാ ച സ്തുവേ |

അർത്ഥം-അല്ലയോ ഇന്ദ്ര, നല്ല അന്നത്തിന്നുവേണ്ടി അവിടുത്തെ നികവുററ വരവിനെ ഞാൻ ഇച്ഛിക്കുന്നു. അതിന്നായി ഫലവർഷകനും നികവുററ വരുന്നവനും യജ്ഞമുദ്ദേശിച്ച് പോകുശീലമായവനുമായ അവിടുത്തെ യാഗസാധനങ്ങളായ ഹവിസ്സുകളാലും സ്തോത്രങ്ങളാലുമാരാധിക്കുന്നു. മനുഷ്യരായ എല്ലാ യജമാനന്മാരും മരുത്തുക്കാരും ചേർന്ന അവിടുന്ന്, ഹവിസ്സോ

അന്വയം:—

| | | |
|---|---|---|
| ഹേ ചോദയൽ-മതേ, | | |
| ഇന്ദ്ര, | — | ചോദയന്തീ, ധനം പ്രേരയന്തീ മതിര്യസ്യ, താദൃശേന്ദ്ര, |
| ദുഃ—മതീനാം പ്ര_ഭങ്ഗം | — | ദുഷ്ടമനസ്ഥാനാം വൃത്രാദീനാം പ്രഭഞ്ജകം ത്വാം യാചാമഹേ |
| ഹേ ചോദയൽ—മതേ, | — | ധനപ്രേരകബുദ്ധേ, |
| ശവിഷ്ഠ | — | അതിശയേന ബലവൻ, സ്തുതസ്ത്വം |
| അസ്മഭ്യം ജ്യേഷ്ഠം യുജ്യം | | |
| രയിം ആ ഭര | — | അസ്മാകം യോഗ്യം, ഉചിതം ശ്രേഷ്ഠം ധനമാഹര |

അർത്ഥം—ഉപാസകൎക്ക് ധനമെത്തിക്കുന്ന മനസ്സോടുകൂടിയ ഇന്ദ്ര, ദുഷ്ടബുദ്ധികളായ വൃത്രാദികളെ പിളൎക്കുന്ന അവിടുത്തോടു യാചിക്കുന്നു: ഉപാസകൎക്കു ധനമെത്തിക്കുന്ന മനസ്സോടുകൂടിയവനും മഹാബലനുമായ ഇന്ദ്ര, സ്തുതിക്കപ്പെട്ട അവിടുന്ന് ഞങ്ങൾക്ക് യോഗ്യവും (ഉചിതവും) ശ്രേഷ്ഠവുമായ ധനം കൊണ്ടുതന്നാലും.

20 സനിതസ്സുസനിതരുഗ്ര
ചിത്രചേതിഷ്ഠസൂനൃത
പ്രാസഹാസമ്രാട്ത്സഹുരിംസഹന്തം
ഭുജ്യംവാജേഷുപൂൎവ്യം
വ 4

അന്വയം:—

| | | |
|---|---|---|
| ഹേ സനിതഃ, സു— | | |
| സനിതഃ, | — | ദാതഃ, സുഷ്ഠുദാതഃ, |
| ഉഗ്ര, ചിത്ര, ചേതിഷ്ഠ, | — | ഉൽഗൂൎണ്ണബല, ചായനീയ, അത്യന്തം ചേതയിതഃ, |
| സൂനൃത, പ്ര—സഹാ, | | |
| സം_രാട് | — | സുസത്യ, പ്രസഹ്യ, സൎവ്വസ്യ സ്വാമിൻ, ത്വം |

സഹുരിം, സഹന്തം ഭൃജ്യം — സഹനശീലം പുത്രാദിയുതം ഭോഗയിതാരം
പൃത്സ്യം വാജേഷു — മുഖ്യം ധനം സങ്ഗ്രാമേഷു

അർത്ഥം—ദാനശീലനും ശോഭനദാനവാനും ഉഗ്രനും വിവിധരൂപനും ഏററവും ബോധനശീലനും നല്ല സത്യശീലമുററവനും ബലവാനും എല്ലാററിന്നുമീശ്വരനുമായ ഇന്ദ്ര, അവിടുന്ന്, പുത്രാദികളോടു ചേർന്ന് കൂട്ടായനുഭവിപ്പാൻ പററിയ മുഖ്യമായ ധനം യുദ്ധങ്ങളിൽ കൊണ്ടുതന്നാലും.

21 ആസഹുരിയന്ത്രാവതാ
അദേവഃപൂർത്തമാദദേ
യഥാചിദ്വശോഅശ്വ്യഃ
പൃഥുശ്രവസികാനീതേ
സ്യാവ്യുഷ്യാദദേ

അന്വയം:—
യഥാ ചിത് — യേന പ്രകാരേണ, യസ്മാത്
അശ്വ്യഃ, വശഃ — അശ്വപുത്രഃ, വശസംജ്ഞകഃ
കാനീതേ പൃഥു-ശ്രവസി — കന്യായാഃ പുത്രേ, ഏതന്നാമകേ രാജനി
അസ്യാഃ ആ വി—ഉഷി — ഉഷസഃ സമന്താദ്വ്യുഷ്ടൗ
ഈവത് പൂർത്തം — ഗമനവത് ഗവാദികം പൂർണ്ണം
ആ- ദദേ — പ്രഭൂതം ധനമാദത്തേ
യഃ അദേവഃ (തഥാ)
ആ-ദദേ — ധനമാദത്തേ
സഃ ഈ ഏതു — ദേവാദന്യോ മനുഷ്യഃ, സവശഃ ആഗച്ഛതു

അർത്ഥം—അശ്വപുത്രനായ വശനെന്ന ഋഷി കന്യാപുത്രനായ പൃഥുശ്രവസ്സെന്ന രാജാവിങ്കൽനിന്ന് ഈ പ്രഭാതത്തി[illegible]

ടെ ദാനമായി സ്വീകരിച്ചുവല്ലോ അതിനാൽ ദേവനൊന്നുമ ല്ലാത്ത മനുഷ്യനായ ഏവൻ അപ്രകാരം വാങ്ങിയോ, ആ വശൻ വന്നുചേരട്ടേ. (വശന്റെ ബന്ധുക്കൾ പറയുന്നത്. പൃഥുശ്രവസ്സിന്റെ ദാനത്തിന്നു സ്തുതി.)

22 ഷഷ്ടിംസഹസ്രാശ്വ്യസ്യായുതാസന

മുഷ്ട്രാനാംവിംശതിംശതാ

ദശശ്യാവീനാംശതാദശത്ര്യരുഷീണാം

ദശഗവാംസഹസ്രാ

അന്വയം:—

(സവശഃ ആഗത്യ ബ്രൂതേ)

| | |
|---|---|
| അശ്വ്യസ്യ | — അശ്വസംബന്ധിനഃ |
| ഷഷ്ടിം സഹസ്രാ | — സഹസ്രാണി. |
| അയുതാ അസനം | — അയുതാന്യഭജം |
| ഉഷ്ട്രാനാം വിംശതിം | |
| ശതാ | — ശതാന്യസനം |
| ശ്യാവീനാം ദശ ശതാ | — ശ്യാവവർണ്ണാനാം ബഡവാനാം ദശ ശതാന്യസനം |
| ദശ ത്രി_അരുഷീണാം | — ത്രീണ്യാരോചമാനാനി, ശുഭ്രാണി കകുപ്പൃഷ്ഠപാശ്വ സ്ഥാനാനി യാസാം, താസാം |
| ഗവാം ദശ സഹസ്രാ | — സഹസ്രാണ്യസനം |

അത്ഥം—(വശൻ മടങ്ങിവന്ന് പറയുന്നു.) കുതിരകൾ അറുപതിനായിരവും പല പതിനായിരങ്ങളും, ഒട്ടകങ്ങൾ രണ്ടായിരവും കറുത്ത പെൺകുതിരകൾ ആയിരവും, മുഞ്ഞ, മുതുക് വാരിപ്പുറം എന്നിവ മിന്നുന്ന പശുക്കൾ പതിനായിരവും (പൃഥുശ്രവസ്സിങ്കൽ നിന്ന്) ഞാൻ ദാനംവാങ്ങി.

23 ദശശ്യാവാഋദ്ധദ്രയോ

വീതവാരാസആശവഃ

മത്രാനേമിന്നിവാവൃതുഃ

അന്വയം:–

| | |
|---|---|
| ശ്യാവാഃ ആശവഃ | — ശ്യാവവർണ്ണാ വേഗവന്തോശ്വാഃ |
| നേമിം നി വവൃത്തുഃ | — രഥനേമിം നിവർത്തയന്തി, രഥം വഹന്തി |
| (തേ) ഋധത്–രയഃ | |
| വീത–വാരാസഃ | — പ്രവൃദ്ധവേഗാഃ, ക്രാന്തബലാഃ |
| മന്ഥാഃ | — മഥനശീലാഃ |

അർത്ഥം—പുള്ളി കറുത്ത കുതിരകൾ തേർചക്രം വലിക്കുന്നു. അവ മികച്ച വേഗമുററ് കടന്ന ബലമിയന്നവയായി തേരിനെ ഇട്ടുകടയുന്നു, കടയുന്നപോലെ ഉരുട്ടുന്നു.

24 ദാനാസഃപൃഥുശ്രവസഃ

കാനീതസ്യസുരാധസഃ

രഥംഹിരണ്യയന്ദദ

ന്മംഹിഷ്ഠസ്സൂരിരഭൂ

ദ്വർഷിഷ്ഠമകൃതശ്രവഃ

അന്വയം:–

(താനി ധനാനി ബന്ധൂനാം പുരസ്താന്നിർദ്ദിശന്നാശാസ്തേ.)

| | |
|---|---|
| കാനീതസ്യ പൃഥു–ശ്രവസഃ | — കന്യാപുത്രസ്യ തസ്യ |
| സു–രാധസഃ ദാനാസഃ | — ശോഭനധനസ്യ ദത്താനി ധനാനീമാനി |
| (സഃ) ഹിരണ്യയം രഥം ദദത് | — ഹിരണ്മയം രഥഞ്ച പ്രായച്ഛൻ |
| (ന്ത ) മംഹിഷ്ഠഃ സൂരിഃ അഭൂത് | — അതിശയേന ദാതാ പ്രാജ്ഞശ്ച ഭവതി |
| വർഷിഷ്ഠം ശ്രവഃ അകൃത | — അതിശയേന പ്രവൃദ്ധാം കീർത്തിം കരോതി |

അത്ഥം:—(ആ ധനങ്ങരം ബന്ധുക്കരംക്കമുമ്പിൽ നിരത്തി ച്ചുണ്ടിക്കാണിച്ച് വശൻ പ്രശംസിക്കുന്നു) കന്യാപുത്രനായ പൃഥുശ്രവസ്സിൻെറ ദാനങ്ങളായ *ശോഭനധനങ്ങളാണിവ. അ* ദ്ദേഹം സ്വൎണ്ണമയമായ തേരും തന്നു. ഇപ്രകാരം ഏററവും ദാനശീലനും പ്രാജ്ഞനുമായി ഭവിക്കുന്നു. ഏററവും പെരിയ കീത്തി സ്വയമുണ്ടാക്കുന്നു.

25 ആനോവായോമഹേതനേ
യാഹിമഖായപാജസേ
വയംഹിതേചകൃമാഭൂരിദാവനേ
സദ്യശ്ചിന്മഹിദാവനേ   വ. 5

അന്വയം:—

| | |
|---|---|
| ഹേ വായോ (ത്വം) നഃ | — അസ്മാൻ പ്രതി |
| മഹേ തനേ മഖായ | |
| പാജസേ ആ യാഹി | — മഹതേ ധനായ ബൃഹതേ ബലായചാഗച്ഛ |
| വയം ഹി തേ ഭൂരി | |
| ദാവനേ | — വയം ഖലു തുഭ്യം പ്രഭൂതധന ദാത്രേ |
| ചകൃമ | — സ്തുതിം കൎമ്മ |
| സദ്യഃ ചിൽ മഹി | |
| ദാവനേ | — തവാഗമനാനന്തരമേവ മഹതേ ദാനായ സ്തുതിം ചകൃമ |

അത്ഥം—അല്ലയോ വായോ, ഞങ്ങരംക്ക മഹത്തായ ധന ത്തിന്നും പെരുത്ത ബലത്തിന്നുംവേണ്ടി (രണ്ടും തന്നരുളാൻ) വന്നാലും. ഞങ്ങരം തന്നെ, സമൃദ്ധിമത്തായ ധനദാനം ചെയ്യുന്ന അവിടുത്തേയ്ക്ക് സ്തുതി ചൊല്ലുന്നു. അവിടുന്നുവന്നാലുടനെത്ത ന്നെ മഹത്തായ ദാനത്തിന്നായി സ്തുതി ചൊല്ലുന്നു.

26 യോഅശ്വേഭിർവ്വഹതേവസ്തഉസ്രാ

സ്ത്രിസ്സപ്തസപ്തതീനാം

ഏഭിസ്സോമേഭിസ്സോമസുദ്ഭിസ്സോമപാ

ദാനായശുക്രപൂതപാഃ

അന്വയം:—

ഹേ സോമ–പാഃ

| | |
|---|---|
| ശുക്രപൂത–പാഃ | — സോമസ്യപാതഃ, ദീപ്തസ്യ പൂതസ്യ തസ്യപാതസ്ത്വായോ, |
| യഃ അശ്വേഭിഃ വഹതേ | — യഃ പൃഥുശ്ശ്രവാ അശ്വൈർവ്വഹതേ |
| (ഗൃഹം) വസ്തേ | — ഗൃഹേ വസതി ച |
| ഉസ്രാഃ ത്രിഃ സപ്ത | |
| സപ്തതീനാം | — ഉക്തസംഖ്യാകാഭിർഗ്ഗോഭിഃ ഗച്ഛതി |
| ഏഭിഃ സോമേഭിഃ | — സോമൈഃ |
| സോമസുദ്ഭിഃ | — സോമമഭിഷുണ്വദ്ഭിശ്ച |
| ദാനായ | — തുഭ്യം സോമം ദാതും സ ഉദ്യതഃ |

അർത്ഥം—അല്ലയോ സോമപായിൻ, തെളിവുററ ശുദ്ധി പൂണ്ട സോമം കുടിക്കുന്ന വായോ, ഏതു പൃഥുശ്ശ്രവസ്സ് കുതിരകളോടുകൂടി പോകുന്നുവോ, ഏവൻ സ്വഗൃഹത്തിൽ താമസിക്കുന്നുവോ, അദ്ദേഹം ആയിരത്തി നാനൂററി എഴുപതു് പശുക്കളോടുകൂടിയാണു് സഞ്ചരിക്കുന്നതു്. ഈ സോമങ്ങളോടും സോമസംസ്കർത്താക്കളോടുംകൂടി അവിടേക്കു് സോമം തരുവാൻ അദ്ദേഹം പുറപ്പെട്ടിരിക്കുന്നു.

27 യോമഇമഞ്ചിദുത്മ

നാമന്ദച്ചിത്രന്ദാവനേ

അരട്വേഅക്ഷേനഹുഷേസുകൃത്വനി

സുകൃത്തരായസുക്രതുഃ

അന്വയം:—

യഃ മേ ഇമം ചിത്രം
ചിൽ ഉ — മഹ്യം ചായനീയം ഗവാദികമപേ്യവ
ദാവനേ ത്മനാ അമന്ദൽ — ദാനായാത്മനാമന്ദത, അമാദ്യത
(സഃ) സു–ക്രതുഃ — ശോഭനകർമ്മാ രാജാ
സുകൃൽ–തരായ — സുകൃതകർത്തൃത്വായ
സു–കൃത്വനി, അരട്വേ,
അക്ഷേ, നഹുഷേ — അരട്വാദയഃ, രാജഞ്ശുഭശീലാ അധ്യക്ഷാഃ; തേഷു അന്വശാൽ 'അസ്മൈ ഗവാദികാൻ സംയോജയത' ഇതി

അർത്ഥം—ആർ എനിക്ക് ഈ മനോഹരമായ പശു മുതലായ ധനത്തിൻെറ തന്നെ ദാനത്തിന്നായി സ്വയം സന്തോഷം പൂകിയോ, ആ പൃഥുശ്രവസ്സെന്ന സൽകർമ്മവാനായ രാജാവ് സൽകർമ്മകർത്തൃത്വത്തിന്നായി, നല്ലവരായ അരട്വൻ, അക്ഷൻ, നഹുഷൻ എന്നീ കോശാധ്യക്ഷന്മാരായ മന്ത്രിമാരോട് 'ഇദ്ദേഹത്തിന്ന് പശു മുതലായതെത്തിക്കുക' എന്നനുശാസിച്ചു.

28 ഉചത്ഥ്യേ൪വപുഷിയസ്വരാ
ളുതവായോഘൃതസ്നാഃ
അശ്വേഷിതംരജേഷിതംശുനേഷിതം
പ്രാജ്മതദിദന്നുതൽ

അന്വയം:—

ഹേ വായോ, ഉചത്ഥ്യേ
വപുഷി — സ്തുത്യേ ശരീരേ
യഃ സ്വ–രാട് — യസ്സ്വയം രാജതേ
(യശ്ച) ഘൃത–സ്നാഃ — ഘൃതവച്ഛുദ്ധഃ

26 യോശ്വേഭിർവ്വഹതേവസ്തഉസ്രാ

സ്ത്രിസ്സപ്തസപ്തതീനാം

ഏഭിസ്സോമേഭിസ്സോമസുദ്ഭിസ്സോമപാ

ദാനായശുക്രപൂതപാഃ

അന്വയം:—

| | |
|---|---|
| ഹേ സോമ–പാഃ | |
| ശുക്രപൂത–പാഃ | — സോമസ്യപാതഃ, ദീപ്തസ്യ പൂതസ്യ തസ്യപാതൃദ്വായോ, |
| യഃ അശ്വേഭിഃ വഹതേ | — യഃ പൃഥുശ്രവാ അശ്വൈരുഹ്യതേ |
| (ഗൃഹം) വസ്തേ | — ഗൃഹേ വസതി ച |
| ഉസ്രാഃ ത്രിഃ സപ്ത | |
| സപ്തതീനാം | — ഉക്തസംഖ്യാകാഭിർഗ്ഗോഭി ർഗ്ഗച്ഛതി |
| ഏഭിഃ സോമേഭിഃ | — സോമൈഃ |
| സോമസുദ്–ഭിഃ | — സോമമഭിഷുണ്വദ്ഭിഃ |
| ദാനായ | — തുഭ്യം സോമം ദാതും സ |

അർത്ഥം:—അല്ലയോ സോമപായിൻ, തെളിവ
പൂണ്ട സോമം കുടിക്കുന്ന വായോ, ഏതു പൃഥു
കുതിരകളോടുകൂടി പോകുന്നുവോ, ഏവൻ ഗൃ
താമസിക്കുന്നുവോ, അദ്ദേഹം ആയിരത്തി നാനൂ
പശുക്കളോടുകൂടിയാണു് സഞ്ചരിക്കുന്നതു്. ഈ
ടം സോമസംസ്കർത്താക്കളോടുംകൂടി അവിടേക്കു്
വാൻ അദ്ദേഹം പുറപ്പെട്ടിരിക്കുന്നു.

27 യോമഇമഞ്ചിദുത്മ

നാമന്ദച്ചിത്രന്ദാവനേ

അരട്വേഅക്ഷേനഹുഷേസുകൃത്വനി

സുകൃത്തരായസുക്രതുഃ

അന്വയം:—

| | |
|---|---|
| ഗാവഃ ന യൂഥം ഉപ യന്തി | — വൃഷഭാ യഥാ ഗവാം യൂഥമുപ ഗച്ഛന്തി തദ്വൽ |
| വധ്രയഃ | — പൃഥുശ്രവസാ ദത്താഃ ഛിന്നമുഷ്കാ വൃഷഭാഃ |
| മാ ഉപ ആ യന്തി | — മമസമീപം പ്രാപ്നുവന്തി |
| വധ്രയഃ | — ഉപായന്തി (പുനരുക്തിരാദരാൎത്ഥാ) |

അൎത്ഥം—കാളകൾ പശുക്കളുട്ടത്തെ പ്രാപിക്കുന്നപോലെ പൃഥുശ്രവസ്സിനാൽ നൽകപ്പെട്ട ഉടച്ച മൂരികൾ എന്റെ അടുക്കലെത്തുന്നു. മൂരികൾ എന്റെ അടുക്കലെത്തുന്നു. (പുനരുക്തി ആദരത്തിന്നുവേണ്ടി.)

31 അധയച്ചാരഥേഗണേ
ശതമുഷ്ട്രാഅചിക്രദൽ
അധശ്വിത്നേഷുവിംശതിംശതാ

അന്വയം:—

| | |
|---|---|
| അധ യൽ ചാരഥേ | — അധ യഥാചര്യമാണേ, വനേ പ്രേര്യമാണേ |
| ഗണേ ഉഷ്ട്രാൻ ശതം | — ഉഷ്ട്രാണാം ശതം |
| അചിക്രദൽ | — അസ്മഭ്യം പ്രദാനായാജൂഹാവ |
| അധ ശ്വിത്നേഷു | — അപിച ശ്വേതവൎണ്ണേഷു ഗോയൂഥേഷു |
| വിംശതിം ശതാ | — ശതാനാം വിംശതിമചിക്രദൽ |

അൎത്ഥം-പിന്നെ, കാട്ടിൽ മേയ്ക്കപ്പെട്ടിരുന്ന നൂറ് ഒട്ടകങ്ങളെ എനിക്കുതരാനായി വിളിപ്പിച്ചു. വെളുത്ത രണ്ടായിരം പശുക്കളെയും വിളിപ്പിച്ചു.

*30

(സഃ പൃഥുശ്രവാഃ)

| | |
|---|---|
| അശ്വ–ഇഷിതം | — അശ്വൈഃ പ്രാപിതം |
| രജഃ–ഇഷിതം | — ഉഷ്ട്രൈഃ പ്രാപിതം |
| ശുനാ–ഇഷിതം | — ശുനകൈഃ പ്രാപിതം |
| ഉത അജ്മ പ്ര | — അപി ച അന്നം പ്രാദാൽ |
| തൽ ഇദം | — പുരതോദൃശ്യതേ |
| തൗ ന | — തദ്വൈവാനുഗ്രഹാല്ലബ്ധം |

അർത്ഥം—അല്ലയോ വായോ, പുകഴ്പെത്തക്ക മെയ്യിൽ ആർ സ്വയം ശോഭിക്കുന്നുവോ, ആർ നിന്നെ പോലെ ശുദ്ധനാണോ, ആ പൃഥുശ്രവസ്സ് കതിരകളാലും ഒട്ടകങ്ങളാലും നായ്ക്കളാലും കൊണ്ടുവരപ്പെട്ട അന്നം തന്നു. അതായത് അന്നംതന്ന് കതിരകാം മുതലായവയെകൊണ്ട് ഇവിടെ എത്തിച്ചു. അതിതാ മുമ്പിൽ കാണപ്പെടുന്നു (അതവിടുത്തെത്തന്നെ അനുഗ്രഹംകൊണ്ടത്രേ കിട്ടിയതു്).

29 അധപ്രിയമിഷിരായ

ഷഷ്ടിംസഹസ്രാസനം

അ… …ിന്നവൃഷ്ണാം

…പദ്

പൂണ…

കതിരക…

താമസി…

പശുകാരേ…

ടം സോമന…

വാൻ അദ്ദേഹ…

അധുനാ ധനാദി പ്രേരയിത്രേ

…ാദജാ

…ഷസമൂഹമിവ

…ം സേക്തൄണാം ഗവാം

…സ്രാത്മകം

(ന സമ്പ്രത്യേയം)

…ക്കൊത്തിക്കുന്ന

…ൻമൂരികളെ

27 യേ…

നാമ…

ആദേ…

അന്വയം:-

| | | |
|---|---|---|
| അധ സ്യാ യോഷണാ | — | അധുനാ സാ യോഷാ രാജ്ഞാ പ്രദത്താ |
| മഹീ പ്രതീചീ | — | മഹതീ അസ്മദഭിമുഖീ |
| അശ്വ്യം വശം | | |
| അധി-രുക്മാ | — | അശ്വപുത്രം മാം പ്രതി സാഭരണാസതീ |
| വി നീയതേ | — | പ്രേര്യതേ |

അർത്ഥം—ഇപ്പോഴിതാ രാജാവിനാൽ നൽകപ്പെട്ട പൂജ്യയായ സ്ത്രീ അശ്വപുത്രനായ വശന്റെ (എന്റെ) നേരെ ആഭരണഭൂഷിതയായി നയിക്കപ്പെടുന്നു. (പണ്ടു രാജാക്കന്മാർ വധൂപദത്തിനോ ദാസീപദത്തിനോ ആയി സ്ത്രീകളെ കൊടുത്തിരുന്നു. അടിമവ്യവസ്ഥയുടെ ഒരു ഭാഗമായിട്ടുവേണം ഇതിനെ കരുതാൻ.)

വർഗ്ഗം—7 മുതൽ 10 കൂടി. ആപ്ത്യഃ ത്രിതഃ ഋഷിഃ, മഹാപങ്ക്തിശ്ഛന്ദഃ, ആദിത്യോഷസൗദേവതാ

1 മഹിവോമഹതാമവോ

വരുണമിത്രദാശുഷേ

യമാദിത്യാഅഭിദ്രുഹോ

രക്ഷഥാനേമഘന്നശ

ദനേഹസോവഊതയ

സ്സുഊതയോവഊതയഃ

അന്വയം:-

| | | |
|---|---|---|
| ഹേ വരുണ, ഹേ മിത്ര | — | (ഏതദ്വയം അര്യമ്ണോപ്യുപലക്ഷണം) |
| മഹതാം വഃ അവഃ | — | യുഷ്മാകം രക്ഷണം |
| ദാശുഷേ മഹി | — | ഹവിർദ്ദാത്രേ യജമാനായ മഹത് |

32 ശതന്ദാസേബല്ബൂഥേ
വിപ്രസ്തരക്ഷആദദേ
തേതേവായവിമേജനാ
മദന്തീന്ദ്രഗോപാ
മദന്തിദേവഗോപാഃ

അന്വയം:-

| | |
|---|---|
| (അയം) വിപ്രഃ | — മേധാവീവശോഹം |
| ബല്ബൂഥേ ദാസേ | |
| തരുക്ഷേ | — ബല്ബൂഥനാമകേ ദാസേ ഗവാശ്വാദീനാമധികൃതേ |
| (ഗവാശ്വാദീനാം) ശതം | |
| ആ ദദേ | — ആദത്തവാൻ |
| ഹേ വായോ, തേ തേ | — തവസ്വഭൂതാഃ, തവസ്തോതാരഃ |
| ഇമേ ജനാഃ | |
| ഇന്ദ്ര—ഗോപാഃ മദന്തി | — ഇന്ദ്രേണ രക്ഷിതാ ഹൃഷ്യന്തി |
| ദേവ—ഗോപാഃ മദന്തി | — ദേവൈരക്ഷിതാ മോദന്തി |

അർത്ഥം-ഈ മേധാവിയായ വശനെന്ന ഞാൻ പൃഥുശ്രവസ്സിൻെറ കീഴിൽ പശു, കുതിര മുതലായവയുടെ അധികൃതനായ ബല്ബൂഥനെന്ന ദാസങ്കൽ നിന്ന് കണക്കററ പശു കുതിരകളെ നേടി അല്ലയോ വായോ, അവിട്ടത്തേയ്ക്കു ചേന്നവരും അവിടത്തെ സ്തോതാക്കളുമായ ഈയുള്ളവർ ഇന്ദ്രനാൽ രക്ഷിതരായി സന്തോഷിക്കുന്നു ദേവന്മാരാൽ രക്ഷിതരായി മോദിക്കുന്നു

33 അധസ്യാദയോഷണാമഹീ
പ്രതീചീവശസ്യാശ്വ്യം
അധിരുക്മാവിനീയതേ

| | |
|---|---|
| ഉപരി | — സ്വശിശുകാനാം സുഖായോ പരികല്പന്തി തദ്വൽ |
| അസ്മേ ശർമ്മ വി യച്ഛത | — അസ്മാസു സുഖം കുരുത |
| വഃ ഊതയഃ അനേഹസഃ | — രക്ഷണാനി അനുപദ്രവാണി |
| വഃ ഊതയഃ സു-ഊതയഃ | — രക്ഷണാനി ശോഭനരക്ഷണാനി |

അർത്ഥം - അല്ലയോ ദേവന്മാരേ, ആദിത്യന്മാരേ, നിങ്ങൾ ദുഃഖത്തിന്റെ (ദുഃഖകാരണമായ പാപത്തിന്റെ) വിനാശനം, പരിഹാരമാർഗ്ഗമറിയുന്നു. അതിനാൽ പക്ഷികൾ സുഖത്തിന്നായി ചിറകുകൾ കുഞ്ഞുങ്ങൾക്കു മുകളിൽ വയ്ക്കുന്നപോലെ, ഞങ്ങൾക്ക് (മുകളിൽ രക്ഷാപക്ഷങ്ങൾ പരത്തി) സുഖമുണ്ടാക്കിയാലും. നിങ്ങളുടെ രക്ഷണങ്ങൾ നിരുപദ്രവങ്ങളത്രേ. *നിങ്ങളുടെ രക്ഷണങ്ങൾ ശോഭന രക്ഷണങ്ങളത്രേ.*

3 വ്യ॑സ്മേഅധിശർമ്മതൽ

പക്ഷാവയോനയന്തന്

വിശ്വാനിവിശ്വവേദസോ

വരൂഥ്യാമനാമ

ഹേനേഹസോവഊതയ

സ്സുഊതയോവഊതയഃ

അന്വയം:—

(ഹേ ആദിത്യാഃ, യൂയം)

| | |
|---|---|
| അസ്മേ അധി | — അസ്മാസു |
| വയഃ ന പക്ഷാ | — യഥാ പക്ഷിണഃ പക്ഷൗ തച്ഛിശുകാനാമുപരി നിക്ഷേപന്തി തദ്വൽ |
| തൽ ശർമ്മ വി യന്തന | — വിശേഷേണ പ്രാപയത |
| ഹേ വിശ്വ-വേദസഃ, | — സർവ്വധനാഃ, യുഷ്മാൻ |
| വിശ്വാനി വരൂഥ്യാ | — വരൂഥം ഗൃഹം, തദുചിതാനി സർവ്വാണി ധനാനി, സുഖാനി |

(കിഞ്ച) ഹേ ആദിത്യാഃ,

യം ദ്രുഹഃ അടി രക്ഷഥ — യം യജമാനം ദ്രോഗ്ധുസ്സകാശാൽ പാലയഥ

ഈം അംഹഃ ന നശൽ — ഏനം യജമാനം പാപം ന പ്രാപ്നോതി

വഃ ഊതയഃ അനേഹസഃ — യുഷ്മാകം രക്ഷണാനി അനപദ്രവാണി

വഃ ഊതയഃ സു-ഊതയഃ — യുഷ്മാകം രക്ഷണാനി ശോഭനരക്ഷണാനി

അർത്ഥം—അല്ലയോ വരുണ, മിത്ര, (ഈ രണ്ടു ദേവന്മാരോടൊപ്പം അര്യമാവും ഉപലക്ഷണമായുകപ്പെടുന്നു). മഹാത്മാക്കളായ നിങ്ങളുടെ രക്ഷണം ഹവിസ്സേകുന്ന യജമാനന്ന് പെരിയതത്രേ. പിന്നെ ആദിത്യന്മാരേ, നിങ്ങളേവനെ ദ്രോഹികളിൽ നിന്നു രക്ഷിയ്ക്കുന്നുവോ, ആ യജമാനനെ പാപം തീണ്ടുന്നില്ല. നിങ്ങളുടെ രക്ഷണങ്ങൾ നിരുപദ്രവങ്ങളത്രേ. നിങ്ങളുടെ രക്ഷണങ്ങൾ ശോഭനരക്ഷണങ്ങളത്രേ.

2 വിദാദേവാ അഘാനാ
മാദിത്യാസോ അപാകൃതിം
പക്ഷാവയോയഥോപരി
വ്യ1സ്മേശർമ്മയച്ഛ
താനേഹസോവഊതയ
സ്സുഊതയോവഊതയഃ

അന്വയം:-

ഹേ ദേവാഃ, ആദിത്യാസഃ — ആദിത്യായൂയം
അഘാനാം അപ-
ആകൃതിം വിദ — ദുഃഖാനാമപാകരണം, പരിഹാരപ്രകാരം ജാനീഥ
(തസ്മാൽ) വയഃ യഥാ
പക്ഷാ — പക്ഷിണഃ പക്ഷൗ

അൎത്ഥം—ഏതു മനുഷ്യന്നു ഗൃഹവും ജീവനസാധനമായ അന്നവും സൽബുദ്ധികളായവർ കൊടുക്കുന്നുവോ, ആ യജമാനന്നുവേണ്ടി ഈ ആദിത്യന്മാർ യാഗംചെയ്യാത്ത (യാഗവിരോധിയായ) മനുഷ്യന്റെ എല്ലാ ധനത്തിന്നും ഉടയവരായി, അവരിൽനിന്നു് എടുത്തുകൊടുപ്പാനീശന്മാരാകുന്നു. നിങ്ങളുടെ രക്ഷണങ്ങൾ നിരുപദ്രവങ്ങളത്രേ ശോഭനരക്ഷണങ്ങളത്രേ.

5 പരിണോവൃണജന്നഘാ

ദുൎഗ്ഗാണിരഥ്യോയഥാ

സ്യാമേദിന്ദ്രസ്യശൎമ്മ

ണ്യാദിത്യാനാമുതാവ

സ്യനേഹസോവഊതയ

സ്സൂഊതയോവഊതയഃ വ. 7

അന്വയം:—

| | |
|---|---|
| ദുഃ-ഗാനി രഥ്യഃ യഥാ — | ദുൎഗ്ഗമനാൻ പ്രദേശാൻ, അവടധിഷ്ണ്യാദികാംസ്തഥാ |
| നഃ അഘാ പരി വൃണജൻ— | അസ്മാകം പാപാനി പരി വൎജ്ജയന്തു |
| ഇന്ദ്രസ്യ ശൎമ്മണി ഇൽ സ്യാമ — | വയം തസ്യ സുഖേ ഏവ ഭവേമ |
| ഉത ആദിത്യാനാം അവസി — | രക്ഷണേസ്യാമ |
| വഃ ഊതയഃ അനേഹസഃ — | രക്ഷണാനി നിരുപദ്രവാണി |
| വഃ ഊതയഃ സു-ഊതയഃ — | രക്ഷാണാനി ശോഭന രക്ഷണാനി |

അൎത്ഥം—തേർ കുതിരകൾ കണ്ടുള്ളവയും കാട്ടുതീയുള്ളവയുമായ പ്രദേശങ്ങളൊഴിച്ചു പോകുന്നപോലെ, ഞങ്ങൾ പാപങ്ങളെ വൎജ്ജിക്കട്ടെ, വിട്ടുപോകട്ടെ. ഞങ്ങൾ ഇന്ദ്രന്റെ സുഖ

മനാമഹേ — യാചാമഹേ
വഃ ഊതയഃ അനേഹസഃ — രക്ഷണാനി അനപദ്രവാണി
വഃ ഊതയഃ സു—ഊതയഃ — രക്ഷണാനി ശോഭനരക്ഷണാനി

അത്ഥം—അല്ലയോ ആദിത്യന്മാരേ, പക്ഷികൾ കുഞ്ഞുങ്ങളുടെ മുകളിൽ ചിറകുകൾ വെച്ച സുഖിപ്പിക്കുന്നപോലെ, ആ സുഖം ഞങ്ങളിൽ നന്നായി പ്രാപിപ്പിച്ചാലും. അല്ലയോ സർവ്വധനന്മാരേ, ഒരു ഗൃഹത്തിന്ന വേണ്ടും എല്ലാ ധനങ്ങളും (സുഖങ്ങളും) തന്നരുളുവാൻ നിങ്ങളോട് യാചിക്കുന്നു. നിങ്ങളുടെ രക്ഷണങ്ങൾ നിരുപദ്രവങ്ങളത്രേ. നിങ്ങളുടെ രക്ഷണങ്ങൾ ശോഭനരക്ഷണങ്ങളത്രേ.

4 യസ്മാ അരാസത ക്ഷയം
ജീവാതും ച പ്രചേതസഃ
മനോർവ്വിശ്വസ്യ ഘേദിമ
ആദിത്യാ രായ ഈശ
തേനേഹസോ വ ഊതയ
സ്സു ഊതയോ വ ഊതയഃ

അന്വയം:—

യസ്മൈ ക്ഷയം — യസ്മൈ മനുഷ്യായ നിവാസം
ജീവാതും ച — ജീവനസാധനമന്നഞ്ച
പ്ര—ചേതസഃ അരാസത — പ്രകൃഷ്ടമതയഃ പ്രയച്ഛന്തി
(തസ്മൈ യജമാനായ,
തദർത്ഥം) ഇമേ ആദിത്യാഃ — ദേവാഃ
വിശ്വസ്യ ഘ
ഇത് മനോഃ — സർവ്വസ്യാപ്യയഷ്ടൃകസ്യ മനുഷ്യസ്യ
രായഃ ഈശതേ — സ്വാമിനോ ഭവന്തി (അപഹൃത്യ യജമാനായ പ്രദാതും)
വഃ ഊതയഃ അനേഹസഃ — രക്ഷണാനി അനപദ്രവാണി
വഃ ഊതയഃ സു—ഊതയഃ — രക്ഷണാനി ശോഭനരക്ഷണാനി

ങ്ങളും അനുപദ്രവങ്ങളല്ലോ. നിങ്ങളുടെ രക്ഷണങ്ങളും ശോഭന രക്ഷണങ്ങളല്ലോ. (ആശ വ. എന്ന് സായണഭാഷ്യത്തിൽ പദം മുറിച്ച് കാണിച്ചിട്ടുണ്ടെങ്കിലും ആശവഃ എന്ന സംബോധനയായിട്ടാണ് വ്യാഖ്യാനത്തിൽ. അപ്പോൾ ദേവന്മാരുടെ വിശേഷണമായി വേഗവാന്മാരായ ദേവന്മാരെ എന്നർത്ഥം വരും. പദപാഠമനുസരിച്ചാണ് ഇവിടെ വ്യാഖ്യാനിച്ചിട്ടുള്ളത്. 'ശുനശ്ചിച്ഛേപം' എന്നതിൽ ശുനശ്ശേപം, ചിൽ എന്ന് പദം വേർതിരിച്ചിട്ടുണ്ടല്ലോ. ഓഹിവത്തന്തേ എന്നതിൽ ഓ എന്ന പദത്തെ ഭാഷ്യകാരൻ ആ ഉ എന്ന് വേർതിരിച്ച് അർത്ഥം പറഞ്ഞുകാണുന്നു. അതുപോലെ ആശ വ' എന്ന രണ്ട പദത്തെ ആശവഃ എന്ന് ഒററപ്പദമാക്കിയതും ന്യായീകരിക്കാം)

7 നതന്തിഗ്മഞ്ചനത്യജോ
നദ്രാസദഭിതംഗുരു
യസ്മാഉശർമ്മസപ്രഥ
ആദിത്യാസോഅരാധ്വ
മനേഹസോവഊതയ
സ്സുഊതയോവഊതയഃ

അന്വയം:—

തം തിഗ്മം ചന — തീക്ഷ്ണമേവസന്തം തം മനുഷ്യം

ത്യജഃ ന അഭി ദ്രാസൽ — ത്യജഃ, ക്രോധനാമൈതൽ, ക്രോധാൽ പ്രയുജ്യമാനമായുധം ന ഹിനസ്തി

(തഥാ) തം ഗുരു ന — തം മനുഷ്യം അപരിഹാര്യം ദുഃഖം ന ഹിനസ്തി

ഹേ ആദിത്യാസഃ, സ-പ്രഥഃ — ആദിത്യാഃ, സമാനപ്രഥനാസ്സൂയം

ത്തിൽത്തന്നെ മേവാവൂ. ആദിത്യന്മാരുടെ രക്ഷണത്തിൽ വർത്തിക്കാവൂ നിങ്ങളുടെ രക്ഷണങ്ങൾ നിരുപദ്രവങ്ങളല്ലോ· നിങ്ങളുടെ രക്ഷണങ്ങൾ ശോഭനരക്ഷണങ്ങളല്ലോ.

6 പരിഹ്വൃതേദനാജനോ

യുഷ്മാദത്തസ്യവായതി

ദേവാഅദ്രമാശവോ

യമാദിത്യാഅഹേത

നാനേഹസോവഊതയ

സ്സൂഊതയോവഊതയഃ

അന്വയം:—

ഹേ ദേവാഃ ആദിത്യാഃ

പരി–ഹ്വൃതാ ഇത് — തപോനിയമാദിനാ പരിപീഡിതേനൈവ

അനാ ജനഃ — പ്രാണേന യുക്തോ ജനഃ

യുഷ്മാ–ദത്തസ്യ — യുഷ്മാഭിർദ്ദത്തം ധനം (കർമ്മണി ഷഷ്ഠീ)

വായതി — ഗച്ഛതി

വഃ യം ആശ, അഹേതന — യൂയം യം ജനം ഗച്ഛഥ, പ്രാപ്നുഥ

(സജനഃ) അദ്രം — അനല്പം ധനം വായതി

വഃ ഊതയഃ അനേഹസഃ — യുഷ്മാകം രക്ഷണാനി നിരുപദ്രവാണി

വഃ ഊതയഃ സു–ഊതയഃ — രക്ഷണാനി ശോഭനരക്ഷണാനി

അർത്ഥം.–അല്ലയോ ദേവന്മാരേ, ആദിത്യന്മാരേ, തപസ്സിന്റെ യമനിയമാദികളാൽ പീഡിതനായ പ്രാണനോടുകൂടിയ ഈയുള്ളവൻ, നിങ്ങളാൽ നൽകപ്പെട്ട ധനത്തെയാണ് പ്രാപിക്കുന്നത് നിങ്ങൾ ഏതു യജമാനനെ പ്രാപിക്കുന്നുവോ, ആ യജമാനൻ അനല്പമായ ധനം നേടുന്നു. നിങ്ങളുടെ രക്ഷണ

അത്ഥം—അല്ലയോ ദേവന്മാരേ, കവചങ്ങളിൽ ശൂരയോദ്ധാക്കളെ പോലെ, ഞങ്ങൾ നിങ്ങളിൽ, നിങ്ങളുടെ രക്ഷകളിൽ, ഭവിഷ്ഠാവൃ നിങ്ങൾ ഞങ്ങളെ പെരിയ പാപത്തിൽ നിന്നു രക്ഷിച്ചാലും; നിങ്ങൾ ചെറിയ പാപത്തിൽനിന്നും രക്ഷിച്ചാലും. നിങ്ങളുടെ രക്ഷണങ്ങൾ അനപദ്രവങ്ങളത്രേ. രക്ഷണങ്ങൾ ശോഭന രക്ഷണങ്ങളത്രേ.

9 അദിതിന്നഉരുഷ്യ

ത്വദിതിശ്ശർമ്മയച്ഛതു

മാതാമിത്രസ്യരേവ

തോര്യമ്ണോവരുണസ്യ

പാനേഹസോവഊതയ

സ്സുഊതയോവഊതയഃ

അന്വയം:—

മിത്രസ്യ രേവതഃ

| | |
|---|---|
| അര്യമ്ണഃ | — ധനവതസ്തസ്യ |
| വരുണസ്യ ച മാതാ | — നിർമ്മാത്രീ, ജനനീ |
| അദിതിഃ നഃ ഉരുഷ്യതു | — അസ്മാന്രക്ഷതു |
| അദിതിഃ ശർമ്മ യച്ഛതു | — സുഖം പ്രയച്ഛതു |
| (ഹേ ആദിത്യാഃ) വഃ | |
| ഊതയഃ അനേഹസഃ | — യുഷ്മാകം രക്ഷണാന്യനപദ്രവാണി |
| വഃ ഊതയഃ സു–ഊതയഃ | — രക്ഷണാനി ശോഭനരക്ഷണാനി |

അത്ഥം—മിത്രന്റെയും ധനവാനായ അര്യമാവിന്റെയും വരുണന്റെയുമമ്മയായ അദിതി നമ്മുടെ രക്ഷിക്കട്ടേ. അദിതി നമ്മൾക്ക സുഖം നൽകട്ടേ. അല്ലയോ അദിതിപുത്രന്മാരേ, നിങ്ങളുടെ രക്ഷണങ്ങൾ അനപദ്രവങ്ങളത്രേ. രക്ഷണങ്ങൾ ശോഭനരക്ഷണങ്ങളത്രേ.

യസ്മൈ ഉ ശർമ അരാധ്വം .. യസ്മാ ഏവസുഖമദത്തം, തം
ന ഹിനസ്തി
വഃ ഊതയഃ അനേവാസഃ – രക്ഷണാന്യനപദ്രവാണി
വഃ ഊതയഃ സു-ഊതയഃ — രക്ഷണാനി ശോഭനരക്ഷണാനി

അർഥം—തപശ്ചാര്യകളായ അപ്രകാരം തീക്ഷ്ണനായ ആ മനുഷ്യനെ ക്രോധത്താൽ പ്രയോഗിയ്ക്കപ്പെടുന്ന ആയുധം ഹനിയ്ക്കുന്നില്ല. അതുപോലെ അവനെ പരിഹാരമില്ലാത്ത ദുഃഖം കഷ്ടപ്പെടുത്തുന്നില്ല. അല്ലയോ ആദിത്യന്മാരേ, ഒരുപോലെ എങ്ങും വ്യാപിച്ച നിങ്ങൾ ആർക്കാണോ സുഖമേകിയത്, അവനെയും ആ ദുഃഖം ബാധിക്കുന്നില്ല. നിങ്ങളുടെ രക്ഷണങ്ങൾ അനപദ്രവങ്ങളത്രേ. ശോഭനരക്ഷണങ്ങളത്രേ.

8 യുഷ്മേദേവാഅപിഷ്മസി
യുധ്യന്തഇവവർമസു
യൂയംമഹോനഏനസോ
യൂയമർഭാദുരുഷ്യ
താനേഹസോവഊതയ
സ്സുഊതയോവഊതയഃ

അന്വയം:—

ഹേ ദേവാഃ, യുഷ്മേ — യുഷ്മാസു വയം
വർമ-സു യുധ്യന്തഃ-ഇവ — കവചേഷു യഥാശ്ശൂരാഃ
അപി സ്മസി — അപിഭവേമ, യുഷ്മാഭി
രപിഹിതാസ്യാമ
യൂയം നഃ മഹഃ ഏനസഃ
ഉരുഷ്യത — അസ്മാൻ മഹതഃ പാപാദ്രക്ഷത
യൂയം അർഭാത് — അല്പാദപ്യേനസ ഉരുഷ്യത
വഃ ഊതയഃ അനേഹസഃ — രക്ഷണാന്യനപദ്രവാണി
വഃ ഊതയഃ സു-ഊതയഃ — രക്ഷണാനി ശോഭനരക്ഷണാനി

11 ആദിത്യാഅവഹിഖ്യ
താധികൂലാദിവസ്പശഃ
സുതീർത്ഥമർവ്വതോയ
ഥാനനോനേഷഥാസുഗ
മനേഹസോവഊതയ
സ്സുഊതയോവഊതയഃ

അന്വയം:—

ഹേ ആദിത്യാഃ

| | |
|---|---|
| കൂലാൽ—ഇവ അധി സ്പശഃ — | കൂലേസ്പൃഷ്ടാഃ സ്ഥിതാ ഇവ, യഥാ കൂലസ്ഥാഃ പുരുഷാഃ അധോഗതമുദകം ജിജ്ഞാസവോ വിലോകയന്തി തദ്വൽ |
| (യൂയമസ്മാൻ) അവ ഹി ഖ്യത — | അവ ഹി പശ്യത, അധസ്ഥിതാനസ്മാൻ പശ്യത |
| (തഥാകൃത്വാ യഥാശ്വരക്ഷകാഃ) അർവ്വതഃ — | അശ്വാൻ |
| യഥാ സു—തീർത്ഥം — | ശോഭനോവതാരപ്രദേശം പ്രാപയന്തി തദ്വൽ |
| നഃ സു—ഗം അനു നേഷഥ — | അസ്മാൻ സന്മാർഗ്ഗമനുനയഥ, ആനുകൂല്യേന പ്രാപയഥ |
| വഃ ഊതയഃ അനേഹസഃ — | യുഷ്മാകം രക്ഷണാന്യനപദ്രവാണി |
| വഃ ഊതയഃ സു—ഊതയഃ — | രക്ഷണാനി ശോഭനരക്ഷണാനി |

അർത്ഥം.—അല്ലയോ ആദിത്യന്മാരേ, കരയിൽ നിൽക്കുന്നവർ താഴെയുള്ള വെള്ളത്തെ ജിജ്ഞാസുക്കളായി നോക്കുന്നപോലെ, താഴത്തുള്ള ഞങ്ങളെ (മുകളിലുള്ള) നിങ്ങൾ നോക്കുക തന്നെ ചെയ്യാലും. അപ്രകാരം ചെയ്തിട്ട് കുതിരക്കാർ കുതിരകളെ ഇറക്കാൻ സൗകര്യമുള്ളിടത്തേക്ക് കൊണ്ടുപോകുന്ന പോ

10 യദ്ദേവാശ്ശർമ്മശരണം

യദ്ഭദ്രം യദനാതുരം

ത്രിധാതുയദ്വരൂഥ്യ ി

തദസ്മാസുവിയന്ത

നാനേഹസോവഊതയ

സ്സ്വൂതയോവഊതയഃ വ 8

അന്വയം —

ഹേ ദേവാഃ യൽ

| | |
|---|---|
| ശർമ്മ ശരണം | — സുഖം ശരണീയം |
| യൽ ഭദ്രം യൽ | |
| അനാതുരം | — സർവ്വൈർഭജനീയം, രോഗ രഹിതം |
| യൽ ത്രി-ധാതു | — ത്രിഗുണം |
| (യൽ) വരൂഥ്യം | — വരൂഥം ഗൃഹം, തദ്ധിതം |
| തൽ അസ്മാസു വി യന്തന | — തൽ ശർമ്മവിയച്ഛത |
| വ ഊതയഃ അനേഹസഃ | — യുഷ്മാകം രക്ഷണാന്യന ഉപദ്രവാണി |
| വഃ ഊതയഃ സു-ഊതയഃ | — രക്ഷണാനി ശോഭനരക്ഷണാനി |

ഭാഷ്യം—അല്ലയോ ദേവന്മാരേ, യാതൊരു സുഖം ശരണം പ്രാപിക്കാവുന്നതോ, യാതൊന്ന് എല്ലവരാലും ഭജനീയമോ, യാതൊന്ന് രോഗരഹിതമോ, യാതൊന്ന് ഐഹികാമുഷ്മികാധ്യാത്മികങ്ങളായ മൂന്ന് ഗുണങ്ങളും ചേർന്നതോ, യാതൊന്ന് (സുഖകരവും ശാന്തവുമായ) ഗൃഹത്തിന് (ഗൃഹസ്ഥാശ്രമത്തിന്) യോജിച്ചതോ ആ സുഖം, ഞങ്ങളിലിയററിയാലും നിങ്ങളുടെ രക്ഷണങ്ങൾ അനുപദ്രവങ്ങളത്രേ രക്ഷണങ്ങൾ ശോഭനരക്ഷണങ്ങളത്രേ

ണയുന്ന ശത്രുവിനും നന്മയുണ്ടാകാതിരിക്കട്ടെ. എന്നാൽ പശ്ശുവിന്നും കറവപ്പശ്ശുവിന്നും നന്മയുണ്ടാവട്ടെ. അന്നമിച്ഛിക്കുന്ന ഞങ്ങളുടെ പുത്രാദിജനത്തിന്നും നന്മയുണ്ടാവട്ടെ. നിങ്ങളുടെ രക്ഷണങ്ങൾ അനുപദ്രവങ്ങളത്രേ. രക്ഷണങ്ങൾ ശോഭനരക്ഷണങ്ങളത്രേ.

13 യദാവിര്യദപീച്യ
ന്ദേവാസോഅസ്തിദുഷ്കൃതം
ത്രിതേതദ്വിശ്വമാപ്ത്യ
ആരേഅസ്മദ്ദധാത
നാനേഹസോവഊതയ
സ്സൂതയോവഊതയഃ

അന്വയം:—

ഹേ ദേവാസഃ, യൽ

| | |
|---|---|
| ആവിഃ അസ്തി | — ദേവാഃ, യൽ പാപമാവിർഭൂതമസ്തി |
| ദുഃ—കൃതം യൽ അപീച്യം | - അന്തർഹിതമസ്തി |
| തൽ വിശ്വം ആപ്ത്യേ | |
| ത്രിതേ | — തദ്ദ്വയമപാം പുത്രേമയിമാഭൂൽ |
| (കിന്തു) അസ്മൽ ആരേ | |
| ദധാതന | — അസ്മത്തോദൂരേ സ്ഥാപയത |
| വഃ ഊതയഃ അനേഹസഃ | — യുഷ്മാകം രക്ഷണാന്യനപദ്രവാണി |
| വഃ ഊതയഃ സു—ഊതയഃ | — ശോഭനരക്ഷണാനി |

അർത്ഥം—അല്ലയോ ദേവന്മാരേ, യാതൊരു പാപം പുറത്തു വെളിപ്പെടുന്നുവോ, യാതൊരു ദുഷ്കൃതമുള്ളിൽ ഒളിഞ്ഞിരിക്കുന്നുവോ, അതു രണ്ടും ജലപുത്രനായ എനിക്കുണ്ടാകരുതേ. അവയെ എങ്കൽനിന്ന് അകലെ നിർത്തിയാലും. നിങ്ങളുടെ [illegible] ത്തേ, ശോഭനരക്ഷണങ്ങളത്രേ.

ലെ, ഞങ്ങളെ സന്മാർഗ്ഗത്തിലേയ്ക്കുനയിച്ചാലും, അനുകൂലമായെത്തിച്ചാലും. നിങ്ങളുടെ രക്ഷണങ്ങൾ അനപദ്രവങ്ങളത്രേ. രക്ഷണങ്ങൾ ശോഭനരക്ഷണങ്ങളത്രേ.

12 നേഹഭദ്രംരക്ഷസ്വിനേ

നാവയൈനോപയാഉത

ഗവേചഭദ്രന്ധേനവേ

വീരായചശ്രവസ്യ

തേനേഹസോവഊതയ

സ്സൂഊതയോവഊതയഃ

അന്വയം.—

| | | |
|---|---|---|
| (ഹേ ആദിത്യാഃ) ഇഹ | | |
| രക്ഷസ്വിനേ | — | രക്ഷഃബലം, ബലവതേ സ്വദ്വേഷ്ട്രേ |
| ഭദ്രം ന | — | കല്യാണം ന ഭവതു |
| അവ—യൈ ന | — | ഹിംസിതുമവഗച്ഛതേ ഭദ്രം ന ഭവതു |
| ഉത ഉപ—യൈ ന | — | ഉപഗച്ഛതേ ന ഭദ്രം ഭവതു |
| (തഹി) ഗവേ ച ധേനവേ | | |
| (ച) ഭദ്രം | — | നവപ്രസൂതികായൈ ച ഭദ്രം ഭവതു |
| ശ്രവസ്യതേ വീരായ ച | — | അന്നമിച്ഛതേസ്മൽ പുത്രാദികായ ച ഭദ്രം ഭവതു |
| വഃ ഊതയഃ അനേഹസഃ | — | യുഷ്മാകം രക്ഷണാന്യനപദ്രവാണി |
| വഃ ഊതയഃ സു—ഊതയഃ | — | രക്ഷണാനി ശോഭനരക്ഷണാനി |

അർത്ഥം—അല്ലയോ ആദിത്യന്മാരേ, ഈ ഭൂമിയിൽ ഹിംസിയ്ക്കാനൊരുങ്ങിവരുന്ന ശക്തനായ (ഞങ്ങളുടെ) ശത്രുവിന്നും ദ്രോഹിയ്ക്കും നന്മയുണ്ടാവാതിരിക്കട്ടേ. അതുപോലെ അടുത്ത

മാപ്യേപരിദദ്മ

സ്യനേഹസോവഊതയ്

സ്സഊതയോവഊതയഃ

വ. 9

അന്വയം:—

| | |
|---|---|
| ഹേ ദിവഃ ദുഹിതഃ, | — സ്വർഗ്ഗപുത്രി, |
| നിഷ്കം വാ ഘ കൃണവതേ | — ആഭരണവിശേഷം കുർവ്വതേ സ്വർണ്ണകാരായ ച (വാശബ്ദശ്ചാർത്ഥ) |
| (യൽ) ദുഃ-സ്വപ്ന്യം | — സ്വർണ്ണകാരേണ നിർമ്മാണ സമയേ യൽ ദുഷ്ടം |
| വാ സ്രജം | — അഥവാമാല്യം കുർവ്വതേ, കുർവ്വാണേ യൽ ദുസ്വപ്ന്യം |
| സർവ്വം ആപ്ത്യേ ത്രിതേ | — അപാം പുത്രേമയി |
| പരി ദദ്മസി | — ഉപരി ദദ്മഃ, വയന്ത്രിതാഃ തൽ സർവ്വം പരിത്യജാമ |
| വഃ ഊതയഃ അനേഹസഃ | — തവരക്ഷണാന്യനുപദ്രവാണി |
| വഃ ഊതയഃ സു—ഊതയഃ | — ശോഭനരക്ഷണാനി |

അർത്ഥം—അല്ലയോ സ്വർഗ്ഗപുത്രിയായ ഉഷസ്സേ, ആഭരണങ്ങളുണ്ടാക്കുന്ന തട്ടാന്നു് യാതൊരു പീഡ, ക്ലേശമുണ്ടാകുന്നുവോ, അല്ലെങ്കിൽ മാലാകാരന്നു് യാതൊരു ക്ലേശം വരുന്നുവോ, ആ ക്ലേശത്തെയെല്ലാം ജലപുത്രനായ ത്രിതന്റെ മുകളിൽ കൂടി പോകട്ടേ; ത്രിതന്മാരായ ഞങ്ങളവയെ ഒഴിവാക്കാവൂ. (തീയിന്നടുത്തിരുന്നു് ഊതിപ്പണിയെടുക്കുന്ന തട്ടാന്റെ ക്ലേശവും വെയിലത്തും മഴയത്തും നടന്നു പൂതേടുന്ന മാലാകാരന്റെ കഷ്ടപ്പാടും എനിക്കുണ്ടാകരുതു്.) അവിടുത്തെ രക്ഷണങ്ങൾ അനുപദ്രവങ്ങളത്രേ, ശോഭനരക്ഷണങ്ങളാത്ര.

16 തദന്നായതദപസേ

തംഭാഗമുപസേദുഷേ

ത്രിതായചദ്വിതായ

14 യച്ചഗോഷ്വദുഷ്വപ്ന്യം

യച്ചാസ്മേദുഹിതർദിവഃ

ത്രിതായതദ്വിഭാവ

ര്യാപ്ത്യായപരാവ

ഹാനേഹസോവഊതയ

സ്സഊതയോവഊതയഃ

അന്വയം:—

ഹേ ദിവഃ ദുഹിതഃ, — ഉഷഃ
യൽ ച ഗോഷു ദുഃ—
സ്വപ്ന്യം — അസ്മദീയാസു ഗോഷു
പീഡാനിമിത്തകം
യൽ ച അസ്മേ — അസ്മാസു പീഡാനിമിത്തകം
ഹേ വിഭാ–വരി, തൽ — ഉഷഃ, തൽ സർവ്വം
ആപ്ത്യായ ത്രിതായ
പരാ വഹ — ദൂരേപരിഹര
വഃ ഊതയഃ അനേഹസഃ — തവ രക്ഷണാന്യനപദ്രവാണി
വഃ ഊതയഃ സു–ഊതയഃ — ശോഭനരക്ഷണാനി

അത്ഥം—അല്ലയോ സ്വർഗ്ഗപുത്രിയായ ഉഷസ്സേ, യാതൊന്നു പശുക്കളിൽ ഉപദ്രവഹേതുകമോ, യാതൊന്നു ഞങ്ങളിൽ ക്ലേശകരമോ, അതെല്ലാം അല്ലയോ തെളിയുന്ന ഉഷസ്സേ, ജല പുത്രനായ ത്രിതന്നുവേണ്ടി ദൂരേയ്ക്കകററിയാലും. അവിടുത്തെ രക്ഷണങ്ങൾ അനപദ്രവങ്ങളത്രേ, ശോഭനരക്ഷണങ്ങളത്രേ

15 നിഷ്കംവാഘാകൃണവതേ

സ്രജംവാദുഹിതർദിവഃ

ത്രിതേദുഷ്വപ്ന്യംസർവ്വ

17 യഥാകലാംയഥാശഫം

യഥൃണംസന്നയാമസി

ഏവാദുഷ്വപ്ന്യംസർവ്വ

മാപ്ത്യേസന്നയാമ

സ്യനേഹസോവഊതയ

സ്സൂതയോവഊതയഃ

അന്വയം:—

യഥാ കലാം, യഥാ ശഫം — യേന പ്രകാരേണ സംജ്ഞാപിതസ്യപശോഃ ഏദയശഫാദ്യവയവാൻ

യഥാ ഋണം സം—
നയാമസി — കസ്യചിൽ പുരുഷസ്യ ഋണഞ്ച സന്നയന്തി

ഏവ ദുഃ—സ്വപ്ന്യം സർവ്വം — ഏവം ദുസ്വപ്ന്യം സർവ്വം
ആപ്ത്യേ (വർത്തമാനം)
സം നയാമസി — ജലപുത്രേത്രിതേ അപസാരയാമഃ

വഃ ഊതയഃ അനേഹസഃ — തവ രക്ഷണാന്യനപദ്രവാണി
വഃ ഊതയഃ സു—ഊതയഃ — ശോഭനരക്ഷണാനി

അർത്ഥം—യാഗത്തിന്നായി കൊല്ലപ്പെട്ട പശുവിന്റെ കരം, കുളമ്പു മുതലായ അവയവങ്ങളെ എപ്രകാരം അകലെ കളയുന്നുവോ, എപ്രകാരം ഒരാളുടെ കടം വീട്ടിയില്ലാതാക്കുന്നുവോ, അതുപോലെ, എല്ലാ ദുസ്വപ്നവും ജലപുത്രനായ ത്രിതങ്കലുള്ളതു* ഞങ്ങളകററികളയുന്നു. അവിടത്തെ രക്ഷണങ്ങൾ അനപദ്രവങ്ങളത്രേ, ശോഭനരക്ഷണങ്ങളത്രേ.

ചോഭേദ്ദഷ്വചപ്ന്യംവ

ഹാനേഹസോവഊതയ

സ്സൂതയോവഊതയഃ

അന്വയം:—

ഹേ ഉഷഃ, തൽ–അന്നായ — യദേവ ജാഗ്രദവസ്ഥായാംഭോജ്യതേന സ്വപ്നേപി തദേവാന്നം യസ്യ, താദൃശായ, പ്രത്യക്ഷഭോജനവൽ സ്വപ്നേപി ഭോക്ത്രേ

(തഥാ) തൽ–അപസേ — യദേവാപഃ, കർമനിന്ദിതം ജാഗ്രദവസ്ഥായാം ക്രിയതേ തദേവ കർമ സ്വപ്നേയസ്യ, താദൃശായ

തം ഭാഗം ഉപ–സേദുഷേ — ദുസ്വപ്നസ്യാംശം പ്രാപ്തവതേ

ത്രിതായ ച ദ്വിതായ ച — ഭ്രാത്രേ ദ്വിതായ ച

ദുഃ–സ്വപ്ന്യം വഹ — അന്നകർമവിഷയം ദുസ്വപ്നമന്യത്ര പ്രാപയ

വഃ ഊതയഃ അനേഹസഃ — തവരക്ഷണാന്യനപദ്രവാണി

വഃ ഊതയഃ സു–ഊതയഃ — ശോഭനരക്ഷണാനി

അർത്ഥം_അല്ലയോ ഉഷസ്സേ, ഉണർവ്വിലനുഭവിക്കുന്ന, ഭവിക്കുന്ന, ഭക്ഷിക്കുന്ന അന്നംതന്നെ സ്വപ്നത്തിലുമനുഭവിക്കുന്നവനും, അതുപോലെ ഉണർവ്വിൽ യാതൊരു ഹീനകർമം ചെയ്യുന്നുവോ, അതു സ്വപ്നത്തിലും ചെയ്യുന്നവനും, ആ ദുസ്വപ്നത്തിന്റെ അംശം പ്രാപിക്കുന്നവനുമായ ത്രിതന്റെയും ഭ്രാതാവായ ദ്വിതന്റെയും അന്നവിഷയകവും കർമവിഷയകവുമായ പീഡനം മറ്റൊരിടത്തേക്കു മാററിയാലും. ഞങ്ങളിൽനിന്നകററിയാലും. അവിടുത്തെ രക്ഷണങ്ങൾ അനുപദ്രവങ്ങളത്രേ. ശോഭനരക്ഷണങ്ങളത്രേ

അന്വയം:—

| | | |
|---|---|---|
| യം വിശ്വേ ദേവാഃ | — | യമന്നമിന്ദ്രാദയസ്സർവ്വേ ദേവാഃ |
| ഉത മർത്ത്യാസഃ | — | അപിച മനുഷ്യാഃ |
| മധു ബ്രുവന്തഃ | — | മനോഹരമേതദിതി ശബ്ദയന്തഃ |
| അഭി സം-ചരന്തി | — | അഭിസങ്ഗച്ഛന്തേ, പ്രാപ്നുവന്തി |
| വരിവോവിൽ-തരസ്യ | — | അതിശയേന പൂജാം ലഭമാനസ്യ |
| സ്വാദോഃ വയസഃ | — | സുഷ്ഠ്വദനീയസ്യാന്നസ്യ (കർമ്മണി ഷഷ്ഠ്യഃ) സോമാഖ്യമന്നം |
| സു-മേധാഃ, സു-ആധ്യഃ | — | ശോഭനപ്രജ്ഞഃ, സ്വാധ്യയനഃ, സുകർമ്മാഹം പ്രഗാഥഃ |
| അഭക്ഷി | — | ഭക്ഷയേയ |

അർത്ഥം—യാതൊരന്നത്തെ ഇന്ദ്രാദികളായ എല്ലാ ദേവന്മാരും മനുഷ്യരും മനോഹരമെന്നു പറഞ്ഞുകൊണ്ട് നേരെ പ്രാപിക്കുന്നുവോ, ഏററവും പൂജാർഹവും സ്വാദുള്ളതുമായ ആ സോമാന്നം സുപ്രജ്ഞനും സൽകർമ്മവാനുമായ ഞാൻ (പ്രഗാഥൻ) ഉണ്ടുകൊണ്ടാവൂ.

2 അന്തശ്ച പ്രാഗാ അദിതിർഭവാ
സ്യവയാതാഹരസോ ദൈവ്യസ്യ
ഇന്ദവിന്ദ്രസ്യ സഖ്യഞ്ജുഷാണഃ
ശ്രൗഷ്ടീവ ധുരമനുരായ ഋധ്യാഃ

അന്വയം:—

| | | |
|---|---|---|
| ഹേ ഇന്ദോ, അന്തഃ ച പ്രഗാഃ | — | സോമ, ത്വം യാഗാഗാരസ്യാന്തഗ്ഗച്ഛതി |
| (ഗത്വാച) അദിതിഃ ദൈവ്യസ്യ ഹരസഃ | — | അദീനസ്ത്വം ദേവസംബന്ധിനഃ ക്രോധസ്യ |
| അവ-യാതാ ഭവാസി | — | പൃഥക്കർത്താ ഭവസി |

18 അദ്യൈജ്മാദ്യാസനാമ

ചാഭൂമാനാഗസോവയം

ഉഷോയസ്മാദ്ദുഷ്വപ്ന്യാ

ദഭൈഷ്മാപതദ്ദുച്ഛ

ത്വനേഹസോവഊതയ

സ്സുഊതയോവഊതയഃ വ 10

അന്വയം –

വയം അദ്യ അജൈഷ്മ — ത്രിതാവയഞ്ജയേമ
അസനാമ ച — സുസ്വപ്നം സംഭജേമ ച
അനാഗസഃ അഭൂമ — അപാപാ ഭവേമ
ഹേ ഉഷഃ യസ്മാൽ ദുഃ—
സ്വപ്ന്യാൽ അഭൈഷ്മ — ഭീതാസ്മ
തൽ അപ ഉച്ഛതു — തൽ പാപമപ ഗച്ഛതു
വഃ ഊതയഃ അനേഹസഃ — തവ രക്ഷണാന്യനപദ്രവാണി
വഃ ഊതയഃ സു—ഊതയഃ — ശോഭന രക്ഷണാനി

അർത്ഥം–ത്രിതന്മാരായ ഞങ്ങൾ ഇപ്പോൾ ജയിയ്ക്കാവൂ നല്ല സ്വപ്നത്തെ പ്രാപിയ്ക്കാവൂ അപാപന്മാരാകാവൂ അല്ല യോ ഉഷസ്സേ, യാതൊരു ദുഃസ്വപ്നത്തിൽ നിന്ന ഞങ്ങൾ പേടി ച്ചന്നുവോ, അതിന്ന കാരണമായ പാപം അകന്നപോകട്ടേ അവിടത്തെ രക്ഷണങ്ങളനപദ്രവങ്ങളത്രേ, ശോഭനരക്ഷണങ്ങ ളത്രേ

വർഗ്ഗം–11–12–13 കാണ്വഃ പ്രഗാഥഃ ഋഷിഃ, ത്രിഷ്ടുബ്ഛന്ദഃ ജഗത്യൗഛന്ദസീ, സോമോദേവതാ

1 സ്വാദോരഭക്ഷിവയസസ്സുമേധാ

സ്വാധ്യോവരിവോവിത്തരസ്യ

വിശ്വേയന്ദേവാഉതമർത്യാസോ

മധുബ്രുവന്തോഅഭിസഞ്ചരന്തി

പ്രകാശമാനമായ സ്വർഗ്ഗം പ്രാപിക്കാവൂ. ദേവന്മാരെ അറിയാവൂ. അപ്പോാം ഞങ്ങളെ ശത്രുക്കളെന്തുചെയ്യും? മനുഷ്യനായ എന്നോട് ദ്രോഹി എന്തുചെയ്യും? (പിന്നെ അവക്കൊന്നും ചെയ്‌വാനാവില്ല.)

4 ശന്നോഭവഹൃദആപീതഇന്ദോ

പിതേവസോമസൂനവേസുശേവഃ

സഖേവസഖ്യഉരുശംസധീരഃ

പ്രണആയുർജ്ജീവസേസോമതാരീഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, സോമ, | |
| പീതഃ | — അസ്മാഭിഃ പീതസ്ത്വം |
| പിതാ—ഇവ സൂനവേ | — സ്വാത്മജായ യഥാ സുഖായ ഭവതി |
| സഖാ—ഇവ സഖ്യേ | — യഥാസഖാ അഹിതാന്നിവൎത്ത്യ ഹിതേ നീത്വാ സ്വസഖ്യേ |
| സു_ശേവഃ | — സുസുഖോ ഭവതി തദ്വൽ |
| നഃ ഹൃദേ ശം ആ ഭവ | — ഹൃദയായ സുഖം, സുഖകരോ ഭവ |
| (കിഞ്ച) ഹേ ഉരു—ശംസ, | |
| സോമ, | — ഉരുകീൎത്തേ, സോമ |
| ധീരഃ നഃ ജീവസേ | — ധീമാംസ്ത്വം അസ്മാകം ജീവനായ |
| ആയുഃ പ്ര താരീഃ | — ആയുഷ്യം പ്രവൎദ്ധയ |

അൎത്ഥം.—അല്ലയോ കളിരിയന്ന സോമ, ഞങ്ങളാൽ കുടിക്കപ്പെട്ട അവിടന്ന്, അച്ഛൻ മകന്ന് സുഖയിതാവാകുന്നപോലെ, അഹിതത്തിൽനിന്ന പിന്തിരിപ്പിച്ച് ഹിതത്തിൽ നയിച്ച് തനിക്ക സുഖയിതാവാകുന്ന ചങ്ങാതിപോലെ, ഞങ്ങൾക്ക ഹൃദയത്തിന്ന സുഖകരനായാലും. പിന്നെ, അതിയശസ്വിയായ സോമ, ധീമാനായ അവിടന്ന് ഞങ്ങൾക്ക ജീവനത്തിന്നായി ആയുസ്സ വൎദ്ധിപ്പിച്ചാലും.

ഇന്ദ്രസ്യ സഖ്യം ജുഷാണഃ — സേവമാനസ്ത്വം
ശ്രൗഷ്ടീ–ഇവ ധുരം — ക്ഷിപ്രഗാമ്യശ്വഃ ധുരമിവ
രായേ അനു ഋധ്യാഃ — അസ്മാകം ധനലാഭായാനു
ഗച്ഛസി

അർത്ഥം—അല്ലയോ സോമ, അവിടുന്നു യാഗശാലയ്ക്കുള്ളിൽ പോകുന്നു. പോയിട്ട് പോരിമയുള്ള അവിടുന്ന് ദേവന്മാരുടെ കോപത്തെ അകറ്റുന്നവനായി ഭവിക്കുന്നു. ഇന്ദ്രന്റെ ചങ്ങാതം പൂണ്ട അവിടുന്ന് ഗതിവേഗമുററ കുതിര ഭാരത്തെയെന്നപോലെ ഞങ്ങൾക്ക ധനസിദ്ധിയ്ക്കായി (ധനമേന്തിക്കൊണ്ട്) അനുകൂലമായി വരുന്നു

3 അപാമസോമമമൃതാഅഭൂ
മാഗന്മജ്യോതിരവിദാമദേവാൻ
കിന്നൂനമസ്മാൻകൃണവദരാതിഃ
കിമുധൂർത്തിരമൃതമർത്ത്യസ്യ

അന്വയം —
ഹേ അമൃത സോമം

അപാമ — അമരണ, സോമം ത്വാം പാനം
കരവാമ
(തതഃ) അമൃതാഃ അഭൂമ — അമരണാഃഭവേമ
(പശ്ചാൽ) ജ്യോതിഃ
അഗന്മ — ദ്യോതമാനം സ്വർഗ്ഗം
പ്രാപ്നയാമ
ദേവാൻ അവിദാമ — ജ്ഞാതവന്തോഃഭവേമ
അസ്മാൻ നൂനം അരാതിഃ — ഇദാനീം ശത്രുഃ
കിം കൃണവൽ? — കിം കര്യാത്?
കിം ഉ മർത്ത്യസ്യ — മനുഷ്യകൃതസ്യ മമ
ധൂർത്തിഃ? — ഹിംസകഃ കിം കര്യാൽ?

അർത്ഥം—അല്ലയോ നിത്യ സോമനായ അവിടുത്തെ ഞങ്ങൾ കുടിയ്ക്കുമാറാവു് അതുകൊണ്ട് അമരണന്മാരാകാവൂ പിന്നെ,

6 അഗ്നിന്നമാമഥിതംസന്ദിദീപഃ
പ്രചക്ഷയകൃണുഹിവസ്യസോനഃ
അഥാ ഹിതേമദആസോമമന്യേ
രേവാംഇവപ്രചരാപുഷ്ടിമച്ഛ

അന്വയം:—

ഹേ സോമ, മഥിതം
അഗ്നിം ന — അരണ്യോർമ്മഥിതമഗ്നിമിവ
മാ സം ദിദീപഃ — മാം സന്ദീപയ
പ്ര ചക്ഷയ — ചക്ഷുഷസ്സംധുക്ഷണേന
നഃ വസ്യസഃ കൃണുഹി — അതിശയേന വസുമതഃ കുരു
അഥ ഹി തേ മദേ ആ
മന്യേ — അധുനാ ഖലുത്വാം മദായ ആഭിമുഖ്യേന സ്തൗമി
(തഥാ സതി)
രേവാൻ—ഇവ — ധനവാൻ സമ്പ്രതി (ഇവേതി സമ്പ്രത്യർത്ഥേ)
പുഷ്ടിം അച്ഛ പ്ര ചര — അസ്മൽ പോഷമഭിഗച്ഛ

അർത്ഥം—അല്ലയോ സോമ, അരണികളിൽ കടഞ്ഞ അഗ്നിയെപ്പോലെ എന്നെ പ്രകാശിപ്പിച്ചാലും. കണ്ണിന്റെ തെളിവോടെ പ്രകാശിപ്പിച്ചാലും. ഞങ്ങളെ ഏററവും ധനവാന്മാരാക്കിയാലും. ഇപ്പോഠംതന്നെ അവിടുത്തെ, ഹർഷത്തിനുവേണ്ടി നേരെ സ്തുതിക്കുന്നു. അപ്രകാരമിരിക്കേ, ധനവാനായ അവിടുന്ന് ഇപ്പോഠം ഞങ്ങഠംക്ക പുഷ്ടിയണച്ചാലും.

7 ഇഷിരേണതേമനസാസുതസ്യ
ക്ഷീമഹിപിത്ര്യസ്യേവരായഃ
സോമരാജൻപ്രണ ആയൂംഷിതാരീ
രഹാനീവസൂര്യോവാസരാണി

5 ഇമേമാപീതായശസഉരുഷ്യവോ
രഥംനഗാവഃസമനാഹപർവ്വസു
തേമാരക്ഷന്തുവിസ്രസശ്ചരിത്രാ
ദുതമാസ്രാമാദ്യവയന്ത്വിന്ദവഃ വ. 11

അന്വയം:—

പീതാഃ, യശസഃ
ഉരുഷ്യവഃ — യശസ്കരാഃ അസ്മാകം രക്ഷാകാമാഃ
ഇമേ ഗാവഃ രഥം ന — ഇമേസോമാഃ ഗോവികാരഭൂതാ വധ്ര്യഃ രഥമിവ, താ യഥാരഥം വിസ്രസ്തം
പർവ്വസു മാ സം അനാഹ — സന്ധതേ തദ്വത് മാം പർവ്വസു സന്നഹ്യന്തു
(കിഞ്ച) തേ മാ — തേ സോമാ മാം
വിസ്രസഃ ചരിത്രാത്
രക്ഷന്തു — വിസ്രസ്താച്ചരണാത്, അവഷ്ടാനാത് പാലയന്തു
(സോമഃ പീതശ്ചേത് കമ്രഹ്യവിസ്രസ്തം ഭവതി)
ഉത മാ സ്രാമാത് — മാം വ്യാധേസ്സകാശാത്
ഇന്ദവഃ യവയന്തു — സോമാഃ പൃഥക്കർവ്വന്തു

അർത്ഥം—കുടിക്കപ്പെട്ടാൽ യശസ്സിയറ്റുന്നവയും, നമ്മെ രക്ഷിക്കാനിച്ഛിക്കുന്നവയുമായ ഈ സോമങ്ങളും, ഉടച്ച കാളകം മാർഗ്ഗസന്ധികളിൽ തേരിനെ വീഴാതെതാങ്ങുന്നപോലെ, എന്നെ അംഗസന്ധികളിൽ താങ്ങി രക്ഷിക്കട്ടേ. പിന്നെ, ആ സോമങ്ങളും എന്നെ വീഴ്ചകൂടാത്ത, ലോപംവരാത്ത കമ്മാനുഷ്ഠാനത്താൽ രക്ഷിക്കട്ടേ. (സോമം കടിച്ചാൽ മാത്രമേ കമ്മം വീഴ്ചയററതാവൂ.) കൂടാതെ, എന്നെ രോഗത്തിൽ നിന്ന് സോമങ്ങളും വേർപെടുത്തട്ടേ.

അത്ഥം–അല്ലയോ സോമ, സ്വാമിൻ, ഞങ്ങളെ ക്ഷേമത്തിന്നായി സുഖിപ്പിച്ചാലും. വ്രതികളായ ഞങ്ങൾ അവിടേയ്ക്കു ചേന്നവരാകുന്നു. അതവിടുന്നറിയുന്നു. പിന്നെ, അല്ലയോ സോമ, തഴച്ച ഞങ്ങളുടെ ശത്രു, കോപമേന്തിവരുന്നു. അപ്രകാരമുള്ള ശത്രുവിന്നിഷ്ടംപോലെ ഞങ്ങളെ വിട്ടുകൊടുക്കരുതേ.

9 ത്വംഹിനസ്തന്വസ്സോമഗോപാ

ഗാത്രേഗാത്രേനിഷസത്ഥാനൃചക്ഷാഃ

യത്തേവയംപ്രമിനാമവ്രതാനി

സനോമൃളസുഷഖാദേവവസ്യഃ

അന്വയം–

ഹേ സോമ, ത്വം നഃ

| | |
|---|---|
| തന്വഃ ഗോപാഃ ഹി | — തനോഃ അങ്ഗസ്യ രക്ഷിതാ |
| നൃ–ചക്ഷാഃ | — നൃണാം, കമ്മനേതൄണാം ദ്രഷ്ടാത്വം |
| ഗാത്രേ–ഗാത്രേ നി– | |
| സസത്ഥ | — സവ്വേഷ്വങ്ഗേഷു നിഷീദസി |
| യൽ തേ വ്രതാനി | — യദ്യപിതവ കമ്മാണി |
| വയം പ്ര–മിനാമ | — ഹിംസ്മഃ, തഥാപി |
| ഹേ ദേവ സഃ (ത്വം) | |
| വസ്യഃ നഃ | — ശ്രേഷ്ഠാനസ്മാൻ |
| സു–സഖാ മൃള | — ശോഭനസഖാസൻ സുഖയ |

അത്ഥം–അല്ലയോ സോമ, സ്വാമിൻ, അവിടുന്നു ഞങ്ങളുടെ ശരീരത്തിന്റെ രക്ഷിതാവാണല്ലോ. കമ്മനേതാക്കളെ കാണുന്ന അവിടുന്ന് എല്ലാ അങ്ഗങ്ങളിലുമിരിക്കുന്നു. ഞങ്ങൾ അവിടുത്തെ കമ്മങ്ങളെ മുടക്കുന്നവെങ്കിൽക്കൂടി, അല്ലയോ ദേവ, അവിടുന്ന് ശ്രേഷ്ഠരായ ഞങ്ങളെ ഹിതകാരിയായി സുഖിപ്പിച്ചാലും.

അന്വയം:—

| | | |
|---|---|---|
| ഹേ സോമ, രാജൻ | — | സ്വാമിൻ |
| ഇഷിരേണ മനസാ | — | ഇച്ഛാവതാ ചിത്തേന |
| പിത്ര്യസ്യ—ഇവ രായഃ | — | പിതൃസംബന്ധിനോ ധനസ്യ, ധനമിവ |
| സുതസ്യ തേ ഭക്ഷീമഹി | — | അഭിഷുതം ത്വാം ഭക്ഷീമഹി |
| സൂര്യഃ വാസരാണി | | |
| അഹാനി—ഇവ | — | ജഗദ്വാസകാനി ദിനാനീവ |
| നഃ ആയൂംഷി പ്ര താരീഃ | — | പ്രവർദ്ധയ |

അർത്ഥം—അല്ലയോ സോമ, സ്വാമിൻ, ഇച്ഛയൊത്ത മനസ്സാൽ അച്ഛന്റെ മുതലിനെയനുഭവിക്കുന്നപോലെ, സംസ്കരിക്കപ്പെട്ട അവിടത്തെ ഭക്ഷിക്കുന്നു ജഗത്തിനെ വസിപ്പിക്കുന്ന പകലുകളെ സൂര്യനെന്നപോലെ, ഞങ്ങളുടെ ആയുസ്സുകളെ വർദ്ധിപ്പിച്ചാലും.

8 സോമരാജന്മൃളയാനസ്വസ്തി

തവസ്മസിവ്രത്യാ൨സ്തസ്യവിദ്ധി

അലത്തിദക്ഷഉതമന്യുരിന്ദോ

മാനോഅര്യോഅനുകാമംപരാദാഃ

അന്വയം:—

| | | |
|---|---|---|
| ഹേ സോമ, രാജൻ, നഃ | | |
| സ്വസ്തി മൃളയ | — | അസ്മാനവിനാശായ സുഖയ |
| വ്രത്യാഃ തവ സ്മസി | — | വ്രതിനോവയം തവസ്വഭൃതാസ്മഃ |
| തസ്യ വിദ്ധി | — | തസ്യ, തം, ത്വം ജാനീഹി |
| (കിഞ്ച) ഹേ ഇന്ദോ, | | |
| ദക്ഷഃ അലത്തി | — | പ്രവൃദ്ധോസ്മച്ഛത്രുർഗ്ഗച്ഛതി |
| ഉത മന്യുഃ | — | ക്രുദ്ധഃ അലത്തി |
| (താദൃശസ്യ) അര്യഃ | | |
| അനു_കാമം | - | അരേഃ യഥാ കാമം |
| നഃ മാ പരാ ദാഃ | — | അസ്മാൻ മാ പരാദേഹി |

അന്വയം:-

(യാഃ) തമിഷീചീഃ — ബലവത്യഃ പീഡാഃ അസ്മാൻ
നിഃ അത്രസൻ — നിതരാം കമ്പയന്തി
(തഥാ) അവൈഷുഃ — ഭയേങ്കുർവ്വന്തി
ത്യാഃ അനിരാഃ — താഃ പ്രേരയിതുമശക്യാഃ
അമീവാഃ അപ അസ്ഥുഃ — പീഡാ അവഗച്ഛന്തു
(യസ്മാൽ) സോമഃ
വി–ഹായാഃ — മഹാൻ സൻ
അസ്മാൻ ആ അരുഹൽ — ആഗമൽ, പ്രാപ്പവാൻ
യത്ര ആയുഃ പ്ര–തിരന്തേ — യസ്മിൻ സോമേപീതേ ആയുഃ പ്രവദ്ധയന്തി
(മനുഷ്യസ്തം സോമം)
അഗന്മ — പ്രാപ്പവാൻ

അത്ഥം—ഏതു ബലവതികളായ വേദനകരം നമ്മളെ ഏററവും ഇളക്കിവിടുന്നുവോ, പേടിപ്പിക്കുന്നുവോ, അകററാൻ പററാത്ത ആ പീഡകരം അകന്നുപോകട്ടെ. കാരണം സോമം മഹത്വമുററ് നമ്മളെ ആവേശിച്ചിരിക്കുന്നു. യാതൊരു സോമം കടിച്ചാൽ, ആയുസ്സ വദ്ധിപ്പിയ്ക്കുന്നുവോ അതിനെ മനുഷ്യൻ പ്രാപിച്ചിരിക്കുന്നു.

12 യോനഇന്ദുഃപിതരോഹൃത്സുപീ
തോമർത്ത്യോമർത്ത്യാആവിവേശ
തസ്മൈസോമായഹവിഷാവിധേമ
മൃളീകേഅസ്യസുമതൗസ്യാമ

അന്വയം:-

ഹേ പിതരഃ, — പാലയിതാരോ ദേവാഃ
യഃ ഇന്ദുഃ ഹൽ–സു പീതഃ — പീതസ്സൻ
അമർത്ത്യഃ മർത്ത്യാൻ നഃ
ആ–വിവേശ — മൃതിരഹിതസ്സന്നാവിഷ്ടവാൻ
തസ്മൈ സോമായ
ഹവിഷാ വിധേമ — പരിചരേമ
അസ്യ മൃളീകേ,
[illegible]

10 ഋദൂദരേണസഖ്യാസചേയ
യോമാനരിഷ്യേദ്ധര്യശ്വപീതഃ
അയംയസ്സോമോന്യധായ്യസ്മേ
തസ്മാഇന്ദ്രംപ്രതിരമേമ്യായുഃ വ. 12

അന്വയം:—
(അഹം പ്രഗാഥഃ)
ഋദൂദരേണ — ഉദരാബാധകേന സോമേന
സഖ്യാ സചേയ — സങ്ഗച്ഛേയ, സങ്ഗതോ ഭവാമ
ഹേ ഹരി—അശ്വ, യഃ
പീതഃ മാ ന രിഷ്യേൽ — നഹിംസ്യേൽ
യഃ അയം സോമഃ അസ്മേ
നി അധായി — അസ്മാസു നിഹിതോഭൂൽ
തസ്മൈ പ്ര–തിരം ആയുഃ
ഇന്ദ്രം എമി — ജാരേ ചിരകാലാവസ്ഥാനാൽ തം യാചേ

അത്ഥം—പ്രഗാഥനായ ഞാൻ വയററിന്ന സുഖമായ ഉദ്ദര മായ സോമത്തോടുകൂടിച്ചേരാവൂ. അല്ലയോ ഹരികളെന്ന കുതിരകളൊത്ത ഇന്ദ്ര, യാതൊരു ഈ സോമം ഞങ്ങളിൽ, ഞങ്ങളുടെ വയററിൽ ചെന്നുവോ, അതിന്ന് (അവിടെ) ദീഘായുസ്സുണ്ടാവാൻ ഇന്ദ്രനോട യാചിക്കുന്നു.

11 അപത്യാഅസ്ഥുരനിരാഅമീവാ
നിരത്രസന്തമിഷീചിരഭൈഷ്യഃ
ആസോമോഅസ്മാഅരുഹദ്വിഹായാ
അഗന്മയത്രപ്രതിരന്തആയുഃ

അന്വയം:—

ഹേ ത്രാതാരഃ, ദേവാഃ, — രക്ഷിതാരോ ദേവാഃ,

നഃ അധി വോചത — അസ്മാൻ പ്രത്യധിവചനം കുരുത

(കിഞ്ച) നഃ നി–ദ്രാ മാ

ഈശത — ബാധിതുമീശ്വരാമാഭൂവൻ

ഉത ജല്പിഃ മാ — നിന്ദകോമാ നിന്ദതു

വയം വിശ്വഹ സോമസ്യ

പ്രിയാസഃ — സർവ്വേഷ്വഹസ്സു പ്രിയാസ്യാമ

സു–വീരാസഃ വിദഥം

ആ വദേമ — ശോഭനപുത്രാസ്സന്ത സ്തോത്രമാഭിമുഖ്യേന വദേമ

അർത്ഥം–അല്ലയോ രക്ഷിതാക്കളായ ദേവന്മാരേ, ഞങ്ങളെക്കുറിച്ച് അധിവചിച്ചാലും. (അനുകൂല പക്ഷപാതമായി, പ്രശംസാപരമായി പറഞ്ഞാലും.) പിന്നെ, ഞങ്ങളെ ഉറക്കം (ആലസ്യം) കീഴടക്കരുതു്. (എന്നും ഞങ്ങൾ കർമ്മനിരതരാകണം.) കൂടാതെ വിടുവായൻ ഞങ്ങളെ നിന്ദിയ്ക്കരുതു്. ഞങ്ങൾ സോമന്നു് എന്നും പ്രിയപ്പെട്ടവരാകാവൂ. സൽപുത്രന്മാരൊത്തവരായി സ്തോത്രം ചൊല്ലാവൂ.

15 ത്വന്നസ്സോമവിശ്വതോവയോധാ

സ്ത്വംസ്വർവ്വിദാവിശാനൃചക്ഷാഃ

ത്വന്നഇന്ദഊതിഭിസ്സജോഷാഃ

പാഹിപശ്ചാതാദുതവാപുരസ്താൽ വ. 13

അന്വയം:—

ഹേ സോമ, ത്വം നഃ — അസ്മാകം

വിശ്വതഃ വയഃ–ധാഃ — സർവ്വേഭ്യോദിഗ്ഭ്യോന്നദാതാ

(തഥാ) ത്വം സ്വഃ–വിത് — സ്വർഗ്ഗലംഭകഃ

നൃ–ചക്ഷാഃ ആ വിശ — സർവ്വമനുഷ്യദ്രഷ്ടാ ത്വമാഭിമുഖ്യേനോപവിശ

അർത്ഥം:—രക്ഷിതാക്കളായ ദേവന്മാരേ, യാതൊരു സോമൻ ഹൃദയത്തിലൂടെക്കൊണ്ട് അമരണനായി, മരണവിധേയരായ നമ്മളെ ആവേശിച്ചുവോ, ആ സോമനായി ഹവിസ്സാൽ പരിചരിക്കാവൂ. അവിടത്തെ സുഖത്തിൽ, അനുഗ്രഹബുദ്ധിയിൽ, വേിയ്ക്കാവൂ

13 ത്വംസോമപിതൃഭിസ്സംവിദാ

നോനുദ്യാവാപൃഥിവീആതതന്ഥ

തസ്മൈതഇന്ദോഹവിഷാവിധേമ

വയംസ്യാമപതയോരയീണാം

അന്വയം:—

| | |
|---|---|
| ഹേ സോമ, ത്വം | |
| പിതൃ—ഭിഃ | — പാലയിതൃഭിർദ്ദേവൈസ്സഹ |
| സം—വിദാനഃ | — സങ്ഗച്ഛമാനഃ, |
| ദ്യാവാപൃഥിവീ അനു ആതതന്ഥ | — ദ്യാവാപൃഥിവ്യാവനുക്രമേണ വിസ്താരയസി |
| ഹേ ഇന്ദോ, തസ്മൈ തേ ഹവിഷാ വിധേമ | — തുഭ്യം പരിചരേമ |
| വയം രയീണാം പതയഃ സ്യാമ | — ധനാനാമധിപതയോ ഭവേമ |

അർത്ഥം:—അല്ലയോ സോമ, അവിടന്ന് രക്ഷിതാക്കളായ ദേവന്മാരോട് കൂടിച്ചേർന്നവനായി ദ്യാവാപൃഥിവികളെ ക്രമത്തിൽ പരത്തുന്ന, നിറഞ്ഞു നിൽക്കുന്ന അല്ലയോ സോമ, ആ അവിടേയ്ക്കായി ഞങ്ങൾ പരിചരണം ആചരിയ്ക്കാവൂ. ഞങ്ങൾ ധനങ്ങൾക്ക സ്വാമികളാകാവൂ.

14 ത്രാതാരോദേവാഅധിവോചതാനോ

മാനോനിദ്രാഈശതമോതജല്പിഃ

വയംസോമസ്യവിശ്വഹപ്രിയാസ

അത്ഥം—അല്ലയോ അഗ്നേ, യജിക്കപ്പെടേണ്ടും മററഗ്നികളോടുകൂടി വന്നരുളിയാലും. ദേവന്മാരെ വിളിക്കുന്ന അവിടത്തെ അതിന്നായി ഞങ്ങരം വരിക്കുന്നു. അധ്വര്യുവിൻെറ കയ്യിൽനിന്നു നീളുന്ന ഹവിസ്സററ സ്രുക് (ഹോമോപകരണം) ഏററവും യജ്വാവായ അവിടത്തെ ദക്ഷിയിലിരുത്തി നികവോടെ ഭക്ഷിപ്പിക്കട്ടേ. (അവിടുന്നിൽ ഹവിസ്സ ഹോമിക്കട്ടേ.)

2 അച്ഛാഹിത്വാസഹസസ്സൂനോഅംഗിര
സ്രുചശ്ചരന്ത്യധ്വരേ
ഊജ്ജോനപാതങ്ഘൃതകേശമീമ
ഹേഗ്നിംയജ്ഞേഷുപൂർവ്വ്യം

അന്വയം:—

| | |
|---|---|
| ഹേ അങ്ഗിരഃ, | |
| സഹസഃ സൂനോ, | — അങ്ഗിരസാം മദ്ധ്യേ ഭവ, ബലസ്യ പുത്രാഗ്നേ, |
| ത്വാ ഹി അധ്വരേ അച്ഛ | — ത്വാം ഏവ യാഗേഭിപ്രാപ്തും |
| സ്രുചഃ ചരന്തി | — ഗച്ഛന്തി |
| (അതഃ) ഊർജ്ജഃ നപാതം | — ബലസ്യ നപ്താരം |
| ഘൃത–കേശം | — പ്രദീപ്ത കേശ സ്ഥാനീയ ജ്വാലം |
| പൂർവ്വ്യം അഗ്നിം | |
| യജ്ഞേഷു ഈമഹേ | — പുരാതനം തമസ്മദീയേഷു യാഗേഷു സ്തൗമി |

അത്ഥം:—അങ്ഗിരസ്സുകളിൽ പെട്ടവനും ബലത്തിൻെറ മകനുമായ അഗ്നേ, യാഗത്തിൽ അവിടുത്തെത്തന്നെ പ്രാപിക്കാനാണ് സ്രുക്കുകരം വരുന്നതു്. അതിനാൽ ബലപൗത്രനും തലമുടിയുടെ സ്ഥാനത്തു മിന്നുന്ന ജ്വാലകളൊത്തവനും പുരാതനനുമായ അഗ്നിയെ ഞങ്ങളുടെ യജ്ഞങ്ങളിൽ സ്തുതിക്കുന്നു.

ഹേ ഇന്ദോ, ത്വം
സ_ജോഷാഃ — സഹപ്രീയമാണസ്സൻ
ഊതി–ഭിഃ — മരുദ്ഭിസ്സഹിതസ്സൻ, രക്ഷാഭിർവ്വാ
പശ്ചാതാൽ ഉത വാ
പുരസ്താൽ നഃ പാഹി — പശ്ചാൽ പുരതശ്ച രക്ഷ

അർത്ഥം_അല്ലയോ സോമ, അവിടുന്ന് ഞങ്ങൾക്ക് എല്ലാടങ്ങളിൽനിന്നും അന്നദാതാവാകുന്നു അതുപോലെ അവിടുന്ന് സ്വർഗ്ഗം നേടിത്തരുന്നവനാകുന്നു മനുഷ്യരെ മുഴുവൻ കാണുന്ന അവിടുന്ന് നേരെവന്നിരുന്നാലും അല്ലയോ സോമ, മരുത്തുക്കളോടുകൂടി (രക്ഷകളോടുകൂടി) പിമ്പിലും മുമ്പിലും ഞങ്ങളെ കാത്താലും

വർഗ്ഗം 14 മുതൽ 17 കൂടി പ്രാഗാഥഃ ഭർഗ്ഗഃ ഋഷിഃ വിഷമാബൃഹതീ സമാസതോബൃഹതീ ച ഛന്ദസീ, അഗ്നിർദ്ദേവതാ

1 അഗ്നആയാഹ്യഗ്നിഭി
ഹോതാരന്ത്വാവൃണീമഹേ
ആത്വാമനക്തുപ്രയതാഹവിഷ്മതീ
യജിഷ്ഠംബർഹിരാസദേ

അന്വയം –
ഹേ അഗ്നേ, അഗ്നി_ഭിഃ
ആ യാഹി — യഷ്ടവ്യൈരിതരൈരഗ്നിഭിസ്സഹാഗച്ഛ
(തദർത്ഥം) ഹോതാരം
ത്വാ വൃണീമഹേ — ദേവാനാമാഹ്വാതാരം ത്വാം സംഭജാമഹേ
പ്ര–യതാ ഹവിഷ്മതീ — അധ്വര്യുഹസ്താഭ്യാം നിയതാ, ഹവിർഭിര്യുക്താസ്രുക്
യജിഷ്ഠം ത്വാം — യഷ്ടൃതമംത്വാം
ബർഹിഃ ആ–സദേ — ബർഹിഷ്യാസാദ്യ
ആ അനക്തു — സർവ്വതോ ഭക്ഷയതു

അന്വയം:-

| | | |
|---|---|---|
| ഹേ യവിഷ്ഠ്യ, അജസ്ര, | — | യുവതമ, നിത്യാഗ്നേ; |
| അദ്രോഘം | — | അദ്രോഗ്ധാരം മാം പ്രതി |
| വീതയേ ഉശതഃ ദേവാൻ | — | ഹവിർഭക്ഷണായ, തൽ കാമയമാനാൻ ദേവാൻ |
| ആ വഹ | — | ആ നയ |
| ഹേ വസോ സു-ധിതാ പ്രയാംസി | — | വാസക, സുനിഹിതാന്യന്നാനി |
| അഭി ആ ഗഹി | — | അഭ്യാഗച്ഛ |
| (ആഗത്യ ച) ധീതി-ഭിഃ ഹിതഃ മന്ദസ്വ | — | സ്തുതിഭിന്നിഹിതസ്സൻ ഹർഷം പ്രാപ |

അർത്ഥം-ഏറ്റവും യുവാവും സനാതനനുമായ അഗ്നേ, (ആരെയും) ദ്രോഹിയ്ക്കാത്ത എനിക്കുവേണ്ടി ഹവിസ്സുകൾ കൊള്ളാൻ അതിഷ്ടപ്പെടുന്ന ദേവന്മാരെ ആനയിച്ചാലും. ഏവരെയും അതാതിടത്തു വസിപ്പിക്കുന്ന അഗ്നേ, വേണ്ടപോലെ വെക്കപ്പെട്ട ഹവിരന്നങ്ങളെ പ്രാപിച്ചാലും. വന്നിട്ട്, സ്തുതികളോടുകൂടി ഇരുത്തപ്പെട്ടവനായി ഹർഷിച്ചാലും.

5 ത്വമിൽസപ്രഥാഅസി
സ്യഗ്നേത്രാതരൃതസ്സുകവിഃ
ത്വാംവിപ്രാസസ്സമിധാനദീദിവ
ആവിവാസന്തിവേധസഃ

വ 14

അന്വയം:-

| | | |
|---|---|---|
| ഹേ ത്രാതഃ അഗ്നേ, | — | രക്ഷകാഗ്നേ, |
| ഋതഃ കവിഃ ത്വം ഇൽ | — | സത്യഭൂതഃ ക്രാന്തപ്രജ്ഞസ്ത്വമേവ |
| സ-പ്രഥാഃ അസി | — | സർവ്വതഃ പൃഥുർവസി |
| ഹേ സം-ഇധാന, ദീദി-വഃ, | — | സമിധ്യമാന, ദീപ്താഗ്നേ, |

3 അഗ്നേകവിർവ്വേധാഅസി

ഹോതാപാവകയക്ഷ്യഃ

മന്ദ്രോയജിഷ്ഠോഅധ്വരേഷ്വീഡ്യോ

വിപ്രേഭിശ്ശുക്രമന്മഭിഃ

അന്വയം—

| | |
|---|---|
| ഹേ അഗ്നേ, കവിഃ, | — മേധാവീത്വം |
| വേധാഃ അസി | — ഫലാനാം വിധാതാ ഭവസി |
| ഹേ പാവക, ഹോതാ | — ശോധക, ദേവാനാ മാഹ്വാതാത്വം |
| യക്ഷ്യഃ | — യഷ്ടവ്യോസി |
| ഹേ ശുക്ര, മന്ദ്രഃ യജിഷ്ഠഃ | — ദീപ്ത, മോദനീയഃ, യഷ്ടൃതമസ്ത്വം |
| അധ്വരേ വിപ്രേഭിഃ | — മേധാവിഭിഃ ഋത്വിഗ്ഭിഃ |
| മന്മ—ഭിഃ ഈഡ്യഃ | — സ്തോത്രൈസ്തുത്യോസി |

അർത്ഥം—അല്ലയോ അഗ്നേ, മേധാവിയായ അവിടുന്ന് (കർമ്മങ്ങളുടെ) ഫലവിധാതാവാകുന്നു, പാപം കഴുകിക്കളയുന്ന അഗ്നേ, ദേവന്മാരെ വിളിക്കുന്ന അവിടുന്ന് യജിക്കപ്പെടേണ്ടവനാകുന്നു അല്ലയോ ഭാസമാന, ഹർഷണീയനും സ്വയമേററവും യജാവുമായ അവിടുന്ന്, യജ്ഞങ്ങളിൽ മേധാവികളായ ഋത്വിക്കുകളാൽ സ്തോത്രങ്ങളാൽ പുകഴ്ത്തപ്പെടേണ്ടവനാകുന്നു.

4 അദ്രോഘമാവഹോശതോയവിഷ്ഠ്യ

ദേവാഅജസ്രവീതയേ

അഭിപ്രയാംസിസുധിതാവസോഗഹി

മന്ദസ്വധീതിഭിർഹിതഃ

7 യഥാചിദ്വൃദ്ധമതസ
മഗ്നേസഞ്ജൂർവ്വസിക്ഷമി
ഏവാദഹമിത്രമഹോയോഅസ്മധ്രു
ഗ്ദുർമ്മന്മാകശ്ചവേനതി

അന്വയം:-

ഹേ മിത്ര—മഹഃ അഗ്നേ, — മിത്രാണാമസ്മാകം പൂജകാഗ്നേ,
ക്ഷമി വൃദ്ധം ചിൽ

| | |
|---|---|
| അതസം | — ക്ഷമായാം വർത്തമാനം ശുഷ്കം കാഷ്ഠം |
| യഥാ സം—ജൂർവ്വസി | — സമ്യക് ദഹസി |
| ഏവ യഃ അസ്മ-ധ്രുക് | — ഏവം യഃ അസ്മാകം ദ്രോഗ്ധാ |
| കഃ ച ദുഃ—മന്മാ വേനതി | — കശ്ചിദ്ദുർമ്മതിരസ്മാൻ ദ്രോഗ്ധും കാമയതേ. |
| (തം) ദഹ | — ഭസ്മീകുരു |

അർത്ഥം.-മിത്രങ്ങളായ ഞങ്ങളെക്കൊണ്ടാടുന്ന അഗ്നേ, ഭൂമിയിൽ ഉണങ്ങിയ വല്ല വിറകും ഏതുപ്രകാരമവിടുന്ന ദഹിപ്പിക്കുന്നുവോ, അപ്രകാരം ഞങ്ങളെ ഉപദ്രവിപ്പാൻ ഏതെങ്കിലും ദുർബ്ബുദ്ധി ആഗ്രഹിക്കുന്നുവെങ്കിൽ അവനെ ദഹിപ്പിച്ചാലും

8 മാനോമർത്തായരിപവേരക്ഷസ്വിനേ
മാഘശംസായരീരധഃ
അസ്രേധദ്ഭിസ്തരണിഭിര്യവിഷ്ഠ്യ
ശിവേഭിഃപാഹിപായുഭിഃ

അന്വയം:-

നഃ മർത്തായ രക്ഷസ്വിനേ

| | |
|---|---|
| രിപവേ | — മരണധർമ്മായ ബലവതേ ശത്രവേ |

ത്വാം വിപ്രാസഃ
വേധസഃ — മേധാവിനോ വിധാതാരഃ, സ്തോതാരഃ
ആ വിവാസന്തി — ആഭിമുഖ്യേന പരിചരന്തി

അർത്ഥം.-രക്ഷകനായ അഗ്നേ, സത്യഭൂതനും കടന്ന ജ്ഞാനമുററവനുമായ അവിടുന്നുതന്നെയാണ് എമ്പാടും മഹാനായിരിക്കുന്നത്. നന്നായി കത്തിജ്വലിച്ച് ശോഭിക്കുന്ന അഗ്നേ, അവിടുത്തെ, മേധാവികളായ സ്തോതാക്കൾ നേരെ പരിചരിക്കുന്നു.

6 ശോചാശോചിഷ്ഠദീദിഹിവിശേമയോ
രാസ്വസ്തോത്രേമഹാഅസി
ദേവാനാംശർമ്മന്മമസന്തുസൂരയ
ശ്രതൂഷാഹസ്വഗ്നയഃ

അന്വയം:—
ഹേ ശോചിഷ്ഠ, ശോച, — അതിശയേന ശോചയിതരഗ്നേ, ദീപ്യസ്വ
ദീദിഹി — ഭാസ്വൻ ദീപയ
വിശേ സ്തോത്രേ മയഃ
രാസ്വ — സുഖം ദേഹി
(ത്വം) മഹാൻ അസി — സർവ്വാധികോ ഭവസി
ദേവാനാം ശർമ്മൻ മമ
സൂരയഃ സന്തു — ശരണി സ്തോതാരോ ഭവന്തു
ശത്രു-സഹഃ, സു-അഗ്നയഃ — ശത്രൂണാമഭിഭവിതാരഃ, ശോഭനാഗ്നയശ്ച ഭവന്തു

അർത്ഥം.—അത്യന്തം ഭാസമാനനായ അഗ്നേ, ശോഭിച്ചാലും. ഞങ്ങളെ പ്രകാശിപ്പിച്ചാലും. പ്രജയായ സ്തോതാവിന്ന് സുഖം കൊടുത്താലും. അവിടുന്ന് എല്ലാവരെക്കാളും മഹാനാകുന്നു. എന്നിലു ചേർന്ന സ്തോതാക്കൾ ദേവന്മാരുടെ മംഗളാനുഗ്രഹത്തിൽ ഭവിക്കട്ടെ. അവർ ശത്രുക്കളെ ജയിക്കുന്നവരും നല്ല അഗ്നികളോടുകൂടിയവരുമാവട്ടെ.

അർത്ഥം—എല്ലാവരെയും അതാതിടത്തു വസിപ്പിക്കുന്ന അഗ്നേ, ആദ്യത്തെ സ്തുതികൊണ്ട്, ഒററസ്തുതികൊണ്ട്, ഞങ്ങളെ രക്ഷിച്ചാലും. രണ്ടാമത്തെ സ്തുതികൊണ്ട് പാലിച്ചാലും. ഹവിരന്നങ്ങൾക്കു സ്വാമിയായ അഗ്നേ, മൂന്നു സ്തുതികൾകൊണ്ട് പാലിച്ചാലും. നാലു സ്തുതികൾകൊണ്ടു പാലിച്ചാലും.

10 പാഹിവിശ്വസ്മാദ്രക്ഷസോഅരാവ്ണഃ
പ്രസ്മവാജേഷുനോവ
ത്വാമിദ്ധിനേദിഷ്ഠന്ദേവതാതയ
ആപിന്നക്ഷാമഹേവൃധേ വ. 15

അന്വയം:—

(ഹേ അഗ്നേ,) വിശ്വസ്മാൽ

| | |
|---|---|
| അരാവ്ണഃ | — സർവ്വസ്മാദദാതുഃ |
| രക്ഷസഃ പാഹി | — രാക്ഷസാൽ പാലയ |
| വാജേഷു നഃ പ്ര അവ സ്മ | — യുദ്ധേഷ്വസ്മാൻ പ്ര രക്ഷ ഹി |
| ഹി നേദിഷ്ഠം ആപിം | |
| ത്വാം ഇൽ | — ആസന്നം ബന്ധുഭൂതം ത്വാമേവ |
| ദേവ—താതയേ, വൃധേ | — യജ്ഞായ, വർദ്ധനായ ച |
| നക്ഷാമഹേ | — വ്യാപ്നുമഃ |

അർത്ഥം—എല്ലായോ അഗ്നേ, (ദാനം) കൊടുക്കാത്ത രാക്ഷസരിൽ നിന്നെല്ലാം ഞങ്ങളെ രക്ഷിച്ചാലും. യുദ്ധങ്ങളിൽ ഞങ്ങളെ വേണ്ടപോലെ രക്ഷിക്കുകതന്നെ ചെയ്യാലും. കാരണം, ഏററവും സമീപസ്ഥനായ ബന്ധുവായി അവിടത്തെ മാത്രമാണ് യജ്ഞത്തിന്നുമഭിവൃദ്ധിക്കും വേണ്ടി ഞങ്ങൾ പ്രാപിക്കുന്നു്, ആശ്രയിക്കുന്നു്.

| | |
|---|---|
| മാ രീരധഃ | — മാവശമാനയ |
| (തഥാ) | |
| അഘ-ശംസായ മാ | — പാപശംസകായ വശം മാനയ |
| ഹേ യവിഷ്ഠ്യ, | |
| അദ്രേധൽ-ഭിഃ | — യുവതമ, അഹിംസകൈഃ |
| തരണി-ഭിഃ ശിവേഭിഃ | — താരകൈഃ സുഖകരൈഃ |
| പായു-ഭിഃ പാഹി | — പാലനൈരക്ഷ |

അർത്ഥം—ഞങ്ങളെ മരണധർമ്മിയും ബലവാനുമായ ശത്രുവിന്ന് കീഴ്പെടുത്തരുതേ. അതുപോലെ ദോഷം ചൊല്ലുന്നവകും കീഴ്പെടുത്തരുതേ. അല്ലയോ നിത്യയുവാവേ, അഹിംസകങ്ങളും ആപത്തുകളിൽനിന്നു കരകയററുന്നവയും മംഗളങ്ങളുമായ രക്ഷണങ്ങളാൽ ഞങ്ങളെ കാത്താലും.

9 പാഹിനോഅഗ്നഏകയാ
പാഹ്യുതദ്വിതീയയാ
പാഹിഗീർഭിസ്തിസൃഭിരൂർജ്ജാംപതേ
പാഹിചതസൃഭിർവ്വസോ

അന്വയം:—

| | |
|---|---|
| ഹേ വസോ, അഗ്നേ, | — വാസയിതരഗ്നേ, |
| നഃ ഏകയാ (ഗിരാ) | |
| പാഹി | — ഏകയാ സ്തുത്യാ രക്ഷ |
| ഉത ദ്വിതീയയാ പാഹി | — ഗിരാ പാലയ |
| ഹേ ഊർജ്ജാം പതേ, | — അന്നാനാം, ഹവിഷാം സ്വാമിൻ, |
| തിസൃ-ഭിഃ ഗീഃ-ഭിഃ | |
| പാഹി | — പാലയ |
| (തഥാ) ചതസൃ-ഭിഃ | |
| പാഹി | — ഗീർഭിഃ പാലയ |

അന്വയം:—

| | |
|---|---|
| യേന പൃതനാസു | — യേന ധനേന യുദ്ധേഷു |
| ശർധതഃ, ആ—ദിശഃ | |
| അര്യഃ | — വേഗം കുർവ്വതഃ, ആദേഷ്ടൄൻ, ശസ്ത്രപ്രക്ഷേപ്തൄനരീൻ, ശത്രൂൻ |
| തരന്തഃ വംസാമ | — അതിക്രമന്തഃ ഹിംസാമ, തദ്ധനന്ദേഹി |
| ഹേ ശചീ—വസോ, സഃ | |
| ത്വം നഃ | — കർമ്മധന, ത്വമസ്മാൻ |
| പ്രയസാ വർദ്ധ | — അന്നേന വർദ്ധയ |
| വസു—വിദഃ ധിയഃ ജിന്വ | — വസൂനാം ലംഭകാന്യസ്മദീയാനി കർമ്മാണി പ്രീണയ |

അർത്ഥം_യുദ്ധങ്ങളിൽ ഏതു ധനംകൊണ്ടു് (അവിടത്തെ ഏതനുഗ്രഹധനംകൊണ്ടു്) വേഗവാന്മാരും ആയുധമേല്പിക്കുന്ന വരുമായി ഞങ്ങൾ ശത്രുക്കളെ ജയിയ്ക്കുമോ, ആ ധനം ഞങ്ങൾക്ക തന്നാലും അല്ലയോ കർമ്മധന, ആ അവിടുന്നു് ഞങ്ങളെ കർമ്മ ത്താൽ വളർത്തിയാലും. (ഞങ്ങളുടെ ഹവിസ്സു കൈക്കൊണ്ടു്) ധനങ്ങൾ നേടുന്ന ഞങ്ങളുടെ കർമ്മങ്ങളെ പ്രീണിപ്പിച്ചാലും, കൊണ്ടാടിയാലും.

13 ശിശാനോവൃഷഭോയ
ഥാഗ്നിശ്ശൃങ്ഗേദവിധ്വൽ
തിഗ്മാഅസ്യഹനവോനപ്രതിധൃഷേ
സുജംഭസ്സഹസോയഹുഃ

അന്വയം:_

| | |
|---|---|
| (അയം) അഗ്നിഃ ശൃങ്ഗേ | |
| ശിശാനഃ | — ശൃങ്ഗസ്ഥാനാ ജ്വാലാ-സ്തീക്ഷ്ണീകുർവ്വൻ |
| വൃഷഭഃ യഥാ ദവിധ്വത് | — ശിരഃ കമ്പയതി |

11 ആനോഅഗ്നേവയോവൃധം

രയിംപാവകശംസ്യം

രാസ്വാചനഉപമാതേപുരുസ്പൃഹം

സുനീതീസ്വയശസ്തരം

അന്വയം.–

| | |
|---|---|
| ഹേ പാവക, ഉപ–മാതേ, അഗ്നേ, | — ശോധക, ഉപ, അസ്മൽ സമീപേ നഃ ധനം മാതീതി, താദൃശാഗ്നേ, |
| വയഃ–വൃധം, ശംസ്യം | — അന്നവൎദ്ധകം, ശംസനീയം |
| രയിം നഃ ആ | — ധനമസ്മഭ്യമാഹര |
| നഃ സു–നീതി | — അസ്മാൻ സുനീത്യാ, ശോഭന നയനേന |
| പുരു–സ്പൃഹം | — ബഹുഭിസ്സ്പൃഹണീയം |
| സ്വയശഃ–തരം രാസ്വ ച | — അത്യന്തം, സ്വഭൂതകീൎത്തിം ധനം ദേഹി ച |

അൎത്ഥം–പാപമകററി ശുദ്ധീകരിയ്ക്കുന്നവനും ഞങ്ങൾക്കരികിൽ ധനമളന്നുതരുന്നവനായ അഗ്നേ, അന്നപുഷ്ടികരവും സ്തുത്യവുമായ (ധൎമ്മായത്തവുമായ) ധനം ഞങ്ങൾക്കു കൊണ്ടുതന്നാലും. ഞങ്ങളെ നന്നായി നയിച്ച്, ഏവരാലും ആശിയ്ക്കത്തക്കതും സ്വന്തം കീൎത്തി ഏററവുമിയററുന്നതുമായ ധനം തന്നാലും.

12 യേനവംസാമപൃതനാസുശൎദ്ധത

സ്തരന്തോഅൎയ്യആദിശഃ

സത്വന്നോവൎദ്ധപ്രയസാശചീവസോ

ജിന്വാധിയോവസുവിദഃ

ഹക, ആ അവിടുന്ന് ഞങ്ങളാൽ നൽകപ്പെട്ട ഹവിസ്സിനെ നന്നായി ഹോമിക്കപ്പെട്ടതാക്കിയാലും. ഞങ്ങൾക്ക ശ്രേഷ്ഠങ്ങളായ ധനങ്ങൾ ധാരാളം തന്നാലും.

15 ശേഷേവനേഷുമാത്രോ
സ്സന്ത്വാമർത്താസഇന്ധതേ
അതന്ദ്രോഹവ്യാവഹസിഹവിഷ്കൃത
ആദിദ്ദേവേഷുരാജസി
വ. 16

അന്വയം:—

(ഹേ അഗ്നേ,)

| | |
|---|---|
| വനേഷു മാത്രോഃ | — അരണ്യേഷു വർത്തമാനയോഃ, അരണ്യോഃ |
| ശേഷേ | — സ്വപിഷി, വർത്തസേ |
| ത്വാ മർത്താസഃ സം ഇന്ധതേ | — തഥാഭൂതം ത്വാം മനുഷ്യാഃ മഥനാദുൽപാദ്യതേ |
| (പശ്ചാൽ) അതന്ദ്രഃ | — അനലസസ്സൻ |
| ഹവിഃ_കൃതഃ ഹവ്യാ വഹസി | — യജമാനസ്യ ഹവീംഷി ദേവാൻ പ്രതി നയസി |
| ആൽ ഇൽ ദേവേഷു രാജസി | — അനന്തരമേവ ദേവേഷു മധ്യേ ദീപ്യസേ |

അർത്ഥം—അല്ലയോ അഗ്നേ, കാട്ടുകളിലുള്ള അരണികളിൽ അവിടുന്നുറങ്ങുന്നു. അപ്രകാരമുള്ള അവിടത്തെ മനുഷ്യരായ അധ്വര്യു മുതലായവർ കടച്ചിൽകൊണ്ട് പുറത്തുകൊണ്ടുവരുന്നു. അതിന്നുശേഷം അവിടുന്നുത്സാഹിയായി യജമാനന്റെ ഹവിസ്സ ദേവന്മാർക്കവേണ്ടി എത്തിക്കുന്നു. അതിൽ പിന്നീട മാത്രമാണ് അവിടുന്ന് ദേവന്മാർക്കിടയിൽ ശോഭിക്കുന്നത്.

(യഃ അഗ്നിഃ) സു-ജംഭഃ,
സഹസഃ യഹ്വഃ — സുദംഷ്ട്രഃ, ബലസ്യപുത്രഃ
അസ്യ ഹനവഃ തിഗ്മാഃ — ഹനുസ്ഥാനീയാ ജ്വാലാസ്തീക്ഷ്ണാഃ
ന പ്രതി-ധൃഷേ — പ്രതിധർഷിതുമശക്യാശ്ച

അർത്ഥം—ഈ അഗ്നി കൊമ്പുകളുടെ സ്ഥാനത്തുള്ള ജ്വാലകളെ കൂർത്തതാക്കി, ഒരു കാളപോലെ തല കുലുക്കുന്നു. ഏതഗ്നി നല്ല ദംഷ്ട്രയൊത്തവനും ബലത്തിന്റെ മകനുമാണോ, അവിടുത്തെ താടിയെല്ലിൻസ്ഥാനത്തുള്ള ജ്വാലകൾ മൂർച്ചയുറ്റവയും എതിരിടാൻ പറ്റാത്തവയുമത്രേ.

14 നഹിതേഅഗ്നേവൃഷഭപ്രതിധൃഷേ
ജംഭാസോയദ്വിതിഷ്ഠസേ
സത്വന്നോഹോതസ്സുഹുതംഹവിഷ്കൃധി
വംസ്വാനോവാര്യാപുരു

അന്വയം:-

ഹേ വൃഷഭ അഗ്നേ, യത്
വി-തിഷ്ഠസേ — വർഷകാഗ്നേ, യസ്മാത് ത്വം വിവിധം ഗച്ഛസി
(തസ്മാത്) തേ ജംഭാസഃ — ദന്തസ്ഥാനീയാ ജ്വാലാഃ
നഹി പ്രതി-ധൃഷേ — പ്രതിധർഷിതുമശക്യാഃ
ഹേ ഹോതഃ, സഃ ത്വം — ഹോമനിഷ്പാദക, ത്വം
നഃ ഹവിഃ സു-ഹുതം
കൃധി — അസ്മദ്ദത്തം ഹവിഃ സുഷ്ഠുഹുതം കുരു
നഃ വാര്യാ പുരു വംസ്വ — അസ്മഭ്യം വരണീയാനി ബഹൂനി ധനാനി ദേഹി

അർത്ഥം—അഭീഷ്ടവർഷകനായ അഗ്നേ, അവിടുന്നു പല പാടും പടരുന്നതുകൊണ്ട് പല്ലുകളുടെ സ്ഥാനത്തുള്ള ജ്വാലകൾ എതിരിടാൻ പറ്റാത്തവയാകുന്നു. അല്ലയോ ഹോമനിഷ്പാ

അന്വയം:–

(ഹേ യജമാനാഃ) വഃ — യുഷ്മദത്ഥം
അഗ്നിം–അഗ്നിം ഹുവേമ — അഗ്നിമേവാഹ്വയാമി
വൃക്ത–ബഹിഷഃ
ഹിത–പ്രയസഃ — ഛിന്നദഭാഃ നിഹിത ഹവിഷ്ഷാവയം
അധ്രി–ഗും — അധൃതഗമനം, സവ്വദാഗൃഹേ വത്തമാനം
ശശ്വതീഷു — ബഹ്വീഷു യാഗഭൂമിഷു വത്തമാനം
ഹോതാരം അഗ്നിം — ഹോമനിഷ്പാദകം തം
ചഷ്ണീനാം ആ — മനുഷ്യാണാമത്ഥായാഹ്വയാമി

അത്ഥം–അല്ലയോ യജമാനന്മാരേ, നിങ്ങറംക്കവേണ്ടി അഗ്നിയെ, അഗ്നിയെത്തന്നെ, വിളിക്കുന്നു. ദഭ്വിരിച്ചവരും ഒരുക്കിവെയ്ക്കപ്പെട്ട ഹവിസ്സോത്തവരുമായ ഞങ്ങറം, പോകാതെ ഗൃഹത്തിൽ വത്തിക്കുന്നവനും, വളരെ യാഗഭൂമികളിൽ ഒപ്പം സ്ഥിതിചെയ്യുന്ന ഹോമനിവ്വാഹകനുമായ അഗ്നിയെ മനുഷ്യഹിതത്തിന്നായി വിളിക്കുന്നു. (അഗ്നി പ്രസാദിച്ചാൽ മഴപെയ്യുന്നു. സമൃദ്ധികളുളവാകുന്നു. അതുകൊണ്ടുള്ള ഗുണഫലം യാഗാനുഷ്ഠാതാക്കറംക്കു മാത്രമല്ല മനുഷ്യക്കു പൊതുവേയാണ്. അതുകൊണ്ട് അഗ്നിതോഷണം മനുഷ്യഹിതാത്ഥം.)

18 കേതേനശമ്മന്ത്സചതേസുഷാമ
ണ്യഗ്നേതുഭ്യംചികിത്വനാ
ഇഷണ്യയാനഃപുരുരൂപമാഭര
വാജന്നേദിഷ്ഠമൂതയേ

അന്വയം:–

ഹേ അഗ്നേ, തുഭ്യം
ചികിത്വനാ — ചികിതുഷാ ഹോത്രാദിനാ ജനേന

16 സപ്തഹോതാരസ്ത്വമിദീളതേ

ത്വാഗ്നേസുത്യജമഹ്രയം

ഭിനത്സ്യദ്രിന്തപസാവിശോചിഷാ

പ്രാഗ്നേതിഷ്ഠജനാഅതി.

അന്വയം:—

ഹേ അഗ്നേ, സു–ത്യജം — സുത്യാഗം, അഭീഷ്ടപ്രദം
അഹ്രയം തം ഇൽ ത്വാ — അക്ഷീണംതമേവത്വാം
സപ്ത ഹോതാരഃ ഈളതേ — സപ്തഹോതൃകാസ്തുവന്തി
(കിഞ്ച) തപസാ
ശോചിഷാ — താപകേന തേജസാ
അദ്രിം വി ഭിനത്സി — മേഘം ഭിനത്സി
ഹേ അഗ്നേ, ജനാൻ
അതി പ്ര തിഷ്ഠ — അസ്മദ്വിരോധിജനാനതിക്രമ്യ ഹവിരാദായ ദേവാൻ പ്രതി പ്ര ഗച്ഛ

അർത്ഥം—അല്ലയോ അഗ്നേ, നല്ല അഭീഷ്ടമേകുന്നവനും ക്ഷീണിക്കാത്തവനുമായ അവിടുത്തെത്തന്നെയാണ് ഏഴു ഹോതൃകന്മാരും സ്തുതിക്കുന്നതു്. ചൂടിയറ്റുന്ന തേജസ്സാൽ അവിടുന്നു മേഘത്തെ പിളക്കുന്നു. ഞങ്ങളുടെ വിരോധികളെ അതിക്രമിച്ച്, ഹവിസ്സേന്തി ദേവന്മാരെ പ്രാപിച്ചാലും.

17 അഗ്നിമഗ്നിംവോഅധ്രിഗും

ഹുവേമവൃക്തബർഹിഷഃ

അഗ്നിംഹിതപ്രയസശ്ശശ്വതീ

ഷ്വാഹോതാരഞ്ചർഷണീനാം

ഗൃഹ-പതിഃ — യജമാനഗൃഹസ്യ
പാലകശ്ചത്വം
മഹാൻ അസി — അതിശയേന പൂജ്യോ ഭവസി
ദിവഃ പായുഃ — ദ്യുലോകസ്യ പാതാ
ദുരോണ-യുഃ — യജമാനഗൃഹസ്യ മിശ്രയിതാ,
സർവ്വദാ തത്ര വർത്തമാനഃ

അർത്ഥം.—അല്ലയോ അഗ്നേ, ദേവ, സ്തുത്യ, അവിടുന്ന് പ്രജകൾക്കു പാലകനും രാക്ഷസന്മാരെ ചുടുന്നവനുമാകുന്നു. യജമാനഗൃഹം വിട്ടു പോകാത്തവനും ആ ഗൃഹത്തിന്നു രക്ഷകനമായ അവിടുന്ന് ഏററവും പൂജ്യനാകുന്നു. അവിടുന്ന് ദ്യുലോകം കാക്കുന്നവനും യജമാനഗൃഹത്തിൽത്തന്നെ എപ്പോഴും വർത്തിയ്ക്കുന്നവനുമാകുന്നു.

20 മാനോരക്ഷആവേശീദാഘൃണീവസോ
മായാതുര്യാതുമാവതാം
പരോഗവ്യൂത്യനിരാമപക്ഷുധ
മഗ്നേസേധരക്ഷസ്വിനഃ വ. 17

അന്വയം:—

ഹേ ആഘൃണി-വസോ,
അഗ്നേ, — ദീപ്തധനാഗ്നേ,
നഃ രക്ഷഃ മാ ആ വേശീത് — രാക്ഷസാദിർമ്മാ പ്രവിശതു
(തഥാ) യാതു—മാവതാം
യാതുഃ മാ — യാതുധാനാനാം
പീഡാമാവേശീത്
അനിരാം, ക്ഷുധം,
രക്ഷസ്വിനഃ — അന്നാഭാവം ദാരിദ്ര്യം,
ക്ഷുത്പീഡാം, രക്ഷാംസി ച

കേതേന സചതേ — പ്രജ്ഞാപകേന സ്തോത്രേണ യുജ്യതേ
സു_സാമനി ശമ്മൻ — ശോഭനരഥന്തരാണി സാമോപേതേ ശമ്മണി, സുഖാസനേ യജ്ഞേ യജമാനോ യജതേ
(അതഃ) ഇഷണ്യയാ — സ്വീയയേച്ഛയാ
പുരു–രൂപം നേദിഷ്ഠം
വാജം — നാനാരൂപം അന്തികേ ഭവമന്നം
ഊതയേ നഃ ആ ഭര — രക്ഷണായാഹര

അർത്ഥം—അല്ലയോ അഗ്നേ, അവിടേയ്ക്കുവേണ്ടി അറിവുററ ഹോതാവു മുതൽ പേരാൽ യാഗം, വിളിച്ചറിയിക്കുന്ന സ്തോത്രത്തോട് യോജിപ്പിക്കപ്പെടുന്ന കേമംവിക്ക നല്ല രഥന്തര സാമത്തോടുകൂടിയ സുഖാസനമായ യജ്ഞത്തിൽ യജമാനൻ യജിക്കുന്നു അതുകൊണ്ട് സ്വേച്ഛയാൽ പലർക്കുള്ളതും സമീപ സ്ഥവുമായ അന്നം ഞങ്ങളുടെ രക്ഷയ്ക്കായി കൊണ്ടുതന്നാലും.

19 അഗ്നേജരിതർവിശ്പതി
സ്തേപാനോദേവരക്ഷസഃ
അപ്രോഷിവാൻഗൃഹപതിർമ്മഹാ അസി
ദിവസ്പായുർദുരോണയുഃ

അന്വയം _

ഹേ അഗ്നേ, ദേവ,
ജരിതഃ — സ്തുത്യ
(ത്വം) വിശ്പതിഃ
രക്ഷസഃ തേപാനഃ — പ്രജാപാലകഃ, രാക്ഷസാനാം താപകോസി
അപ്രോഷി-വാൻ — യജമാനഗൃഹമത്യജൻ

അർത്ഥം—സ്തോത്രരൂപവും ശസ്ത്രരൂപവുമായി രണ്ടുവിധത്തിലുള്ള ഈ വചസ്സും (സ്തുതിയും) ഇന്ദ്രൻ നേരെ കേൾക്കട്ടേ. കേട്ടിട്ട്, നമ്മോടിണങ്ങിയ ബുദ്ധിപൂർവ്വനായി, ഏററവും ബലവാനും ധനവാനുമായ അവിടുന്ന് സോമപാനത്തിന്നായി വന്നുചേരട്ടേ.

2 തംഹിസ്വരാജംവൃഷഭന്തമോജസേ
ധിഷണേനിഷ്ടതക്ഷതുഃ
ഉതോപമാനാംപ്രഥമോനിഷീദസി
സോമകാമംഹിതേമനഃ

അന്വയം:—

| | |
|---|---|
| വൃഷഭം തം ഹി | |
| സ്വ—രാജം | — വർഷകം തമേവേന്ദ്രം സ്വയമേവ രാജമാനം |
| ധിഷണേ ഓജസേ | — ദ്യാവാപൃഥിവ്യൗ ബലായ |
| തം നിഃ—തതക്ഷതുഃ | — സഞ്ചസ്കരതുഃ |
| (അഥ പ്രത്യക്ഷഃ, ഹേ ഇന്ദ്ര,) ഉത ഉപ—മാനാം | — ഉപമാനഭൂതാനാമന്യേഷാം ദേവാനാം മധ്യേ |
| പ്രഥമഃ നി സീദസി | — വേദ്യാമുപവിശസി |
| തേ മനഃ | |
| സോമ—കാമം ഹി | — സോമകാംക്ഷ്യേവ |

അർത്ഥം—വർഷകനായ ആ ഇന്ദ്രനെത്തന്നെയാണ്, സ്വയം പ്രകാശനായ ആ ഇന്ദ്രനെത്തന്നെയാണ്, ദ്യാവാപൃഥിവികൾ ബലത്തിന്നായി സംസ്ക്കരിച്ചത്. (എന്നി നേരിട്ട്) അല്ലയോ ഇന്ദ്ര, അവിടേയ്ക്കു തുല്യന്മാരായ ദേവന്മാർക്കിടയിൽ അവിടുന്ന് ഒന്നാമനായി വേദിയിലിരിക്കുന്നു. അവിടുത്തെ മനസ്സ് സോമകാംക്ഷിയാണല്ലോ.

| | |
|---|---|
| പരഃ-ഗവ്യൂതി | — ക്രോശദ്വയാദ്ദേശാൽ പരസ്മാൽ, അത്യന്തം ദൂരദേശേ |
| അപ സേധ | — പരിഹര |

അർത്ഥം:—ആപ്പയോ ശോഭനധനനായ അഗ്നേ, ഞങ്ങളുടെ അടുക്കൽ രാക്ഷസാദികൾ പ്രവേശിയ്ക്കരുതേ. അതുപോലെ പീഡാശീലരായ രാക്ഷസരുടെ ദ്രോഹം വരരുതേ. ഉണ്ണാനി ല്ലാത്ത ദാരിദ്ര്യത്തെയും വിശപ്പിനെയും രക്ഷസ്സുകളെയും രണ്ടു നാഴിക അകലെ വെച്ച് (ഞങ്ങൾക്കുതട്ടാതെ) പരി ഹരിച്ചാലും.

വർഗ്ഗം:—18 മുതൽ 21 കൂടി ഇന്ദ്രാദേവതാ.

1 ഉഭയംശൃണവച്ചന
ഇന്ദ്രോഅർവ്വാഗിദംവചഃ
സത്രാച്യാമഘവാസോമപീതയേ
ധിയാശവിഷ്ഠആഗമൽ

അന്വയം:—

| | |
|---|---|
| നഃ ഉഭയം ച | — അസ്മാകം സ്തോത്രാത്മകം ശസ്ത്രാത്മകഞ്ച |
| ഇദം വചഃ ഇന്ദ്രഃ അർവ്വാക് ശൃണവൽ | — അഭിമുഖശ്ശൃണോതു |
| (ശ്രുത്വാ ച) സത്രാച്യാ ധിയാ | — അസ്മാകം സഹാഞ്ചത്യാബുധ്യാ യുക്തസ്സൻ |
| ശവിഷ്ഠഃ മഘ-വാ | — ബലവത്തമോധനവാനിന്ദ്രഃ |
| സോമ-പീതയേ ആ ഗമൽ | — സോമപാനാർത്ഥമാഗച്ഛതു |

അന്വയം:—

| | | |
|---|---|---|
| ഹേ അപ്രാമി—സത്യ, | | |
| മഘ—വൻ, ഇന്ദ്ര, | — | അഹിംസിതസത്യ, ധനവന്നിന്ദ്ര, |
| ക്രത്വാ യഥാ വശഃ | — | കർമ്മണാ യേന പ്രകാരേണ കാമയേ |
| തഥാ ഇൽ അസൽ | — | തഥൈവ ഭവതി |
| ഹേ ശിപ്രിൻ, അദ്രി—വഃ, | — | സുശിപ്രിൻ, വജ്രവന്നിന്ദ്ര, |
| (വയം) മക്ഷു ചിൽ യന്തഃ | — | ശീഘ്രമേവ ശത്രൂൻ ഗച്ഛന്തഃ, അഭിഭവന്തഃ |
| തവ അവസാ വാജം സനേമ | — | തവരക്ഷണേനാന്നം സംഭജേമ |

അർത്ഥം—ലംഘിക്കാത്ത സത്യത്തോടുകൂടിയവനും ധനവാനുമായ ഇന്ദ്ര, കർമ്മംകൊണ്ടു് എപ്രകാരം വരണമെന്നു് അവിടുന്നു് ആഗ്രഹിക്കുന്നുവോ, അപ്രകാരം തന്നെ ഭവിക്കുന്ന നല്ല താടിയെല്ലോത്തവനും വജ്രായുധനുമായ ഇന്ദ്ര, ഞങ്ങൾ വേഗത്തിൽത്തന്നെ ശത്രുക്കളെ ജയിക്കുന്നവരായി, അവിടുത്തെ രക്ഷണത്താൽ അന്നത്തെ (പുഷ്ടിയെ) പ്രാപിക്കാവൂ.

5 ശഗ്ധ്യൂ൩ഷുശചീപത
ഇന്ദ്രവിശ്വാഭിരുതിഭിഃ
ഭഗന്നഹിത്വായശസംവസുവിദ
മനുശൂരചരാമസി

വ. 18

അന്വയം:—

| | | |
|---|---|---|
| ഹേ ശചീ—പതേ, ഇന്ദ്ര, | | |
| വിശ്വാഭിഃ ഊതി—ഭിഃ | — | സർവ്വൈർമ്മരുത്ഭിസ്സഹ |
| സു ശഗ്ധി ഉ | — | അസ്മാകം സുഖ്യാഭിമതം ദേഹ്യേവ |
| ഹേ ശൂര, ഭഗം ന യശസം | — | ഭാഗ്യമിവ യശസ്വിനം |
| വസു—വിദം ത്വാ ഹി | — | ധനസ്യ ലംഭകന്ത്വാമേവ |
| അനു ചരാമസി | — | പരിചരാമ |

3 ആവൃഷസ്വപുരൂവസോ

സുതസ്യേന്ദ്രാന്ധസഃ

വിദ്മാഹിത്വാഹരിവഃപൃത്സുസാസഹിം

അധൃഷ്ടഞ്ചിദ്ദധൃഷ്വണിം

അന്വയം:—

| | |
|---|---|
| ഹേ പുരു-വസോ, ഇന്ദ്ര, | — ബഹുധനേന്ദ്ര, ത്വം |
| സുതസ്യ അന്ധസഃ ആ വൃഷസ്വ | — അഭിഷുതം സോമം ജഠരേ ആസിഞ്ചസ്വ |
| ഹേ ഹരി—വഃ, | — ഹരിഭ്യാം യുക്തേന്ദ്ര, |
| പൃത്—സു സസഹിം | — സംഗ്രാമേഷു ശത്രൂണാമഭിഭവിതാരം |
| അധൃഷ്ടം ചിത് ദധൃഷ്വണിം | — കൈരപ്യധർഷണീയം, അന്യേഷാം ധർഷകം |
| ത്വാ വിദ്മ ഹി | — ജാനീമഃ ഖലു |

അർഥം—അല്ലയോ ബഹുധനനായ ഇന്ദ്ര, സംസ്കരിച്ച സോമത്തെ വയററിൽ നിറച്ചൊഴിച്ചാലും. ഹരികളെന്ന കുതിരകളൊത്ത ഇന്ദ്ര, യുദ്ധങ്ങളിൽ ശത്രുക്കളെ കീഴടക്കുന്നവനും ആരാലുമടക്കപ്പെടാത്തവനെങ്കിലും സ്വയം മററുള്ളവരെ അതിക്രമിക്കുന്നവനുമായ അവിടുത്തെ ഞങ്ങളറിയുമല്ലോ.

4 അപ്രാമിസത്യമഘവന്തഥേദസ

ദിന്ദ്രക്രത്വായഥാവശഃ

സനേമവാജന്തവശിപ്രിന്നവസാ

മക്ഷൂചിദ്യന്തോഅദ്രിവഃ

7 ത്വംഹ്യേഹിചേരവേ

വിദാഭഗംവസുത്തയേ

ഉദ്വാവൃഷസ്വമഘവൻഗവിഷ്ടയ

ഉദിന്ദ്രാശ്വമിഷ്ടയേ

അന്വയം:–

ഹേ മഘ–വൻ, ഇന്ദ്ര, ത്വം

| | |
|---|---|
| ഹി | — ദാതാഖലു |
| (അതഃ) ആ ഇഹി | — ആഗച്ഛ |
| (ആഗത്യാസ്മഭ്യം) | |
| വസുത്തയേ ഭഗം വിദാഃ | — വസുദാനായ ഭജനീയം ധനം ലഭസ്വ |
| ചേരവേ | — അനുചരതേ, ദാത്രേ |
| ഗോ–ഇഷ്ടയേ ഉൽ വവൃഷസ്വ | — ഗാമിച്ഛതേ മഹ്യം ഗാമുത്സിഞ്ചസ്വ, ദേഹി |
| (തഥാ) അശ്വം–ഇഷ്ടയേ ഉൽ | — അശ്വൈഷണവതേ മഹ്യമശ്വാനദ്യുഷസ്വ |

അർത്ഥം–അല്ലയോ ധനവാനായ ഇന്ദ്ര, അവിടുന്ന ദാതാവാണല്ലോ. അതുകൊണ്ടു വന്നാലും. വന്നിട്ട്, എനിക്കു ധനദാനത്തിന്നായി ഭജനീയമായ ധനം നേടിത്തന്നാലും. അവിടത്തെ അനുചരനും (ഹവിർദ്ദാതാവും) പശുവിനെ ഇച്ഛിക്കുന്നവനമായ എനിക്ക് പശുവിനെ വർഷിച്ചുതന്നാലും. അതുപോലെ കതിരയെ ഇച്ഛിക്കുന്ന എനിക്ക് കതിരയെ വർഷിച്ചുതന്നാലും.

8 ത്വംപുരൂസഹസ്രാണിശതാനിച

യൂഥാദാനായമംഹസേ

ആപുരന്ദരഞ്ചകൃമവിപ്രവചസ

ഇന്ദ്രംഗായന്തോവസേ

അർഥം-അല്ലയോ ശചീപതിയായ (കർമ്മനാഥനായ) ഇന്ദ്ര, എല്ലാ ഋതുക്കളോടുംകൂടി ഞങ്ങാക്ക് അഭിമതം നന്നായിത്തന്നതുകതന്നെ പെയ്യാലും. അല്ലയോ വിക്രമിയായ ഇന്ദ്ര, ഭാഗ്യമെന്നപോലെ കീർത്തിയുററവനും ധനം നേടിത്തരുന്നവനുമായ അവിടുത്തെ ഞങ്ങാ അനുക്രമത്തിൽ പരിചരിക്കാവൂ.

6 പൗരോഅശ്വസ്യപുരുകൃദ്ഗവാമ
സ്യുത്സോദേവഹിരണ്യയഃ
നകിർഹിദാനംപരിമർധിഷത്ത്വേ
യദ്യദ്യാമിതദാഭര

അന്വയം:-

(ഹേ ഇന്ദ്ര, ത്വം)
അശ്വസ്യ പൗരഃ — പൂരയിതാ
ഗവാം പുരു-കൃത് അസി — ബഹുകർത്താസി
ഹേ ദേവ, ഹിരണ്യയഃ,
ഉത്സഃ — ഹിരണ്മയശരീരസ്സും ഉത്സ
സദൃശോസി
ത്വേ ദാനം — ത്വയിവർത്തമാനമസ്മദീയം
ദേയം
നകിഃ പരി-മർധിഷത്
ഹി —ന കശ്ചിദ്ധിനസ്ത്യേവ
(അതഃ) യത്-യത് യാമി — അഹം യാചേ
തത് ആ ഭര — തദാഹൃത്യാഹര

അർഥം-അല്ലയോ ഇന്ദ്ര, അവിടുന്ന് കുതിരക്ക് തികവുണ്ടാക്കുന്നവനാകുന്നു. പശുക്കളെ പെരുപ്പിക്കുന്നവനാകുന്നു. അല്ലയോ ദേവ, സ്വർണ്ണമയശരീരനായ അവിടുന്ന് ഒരു നീരുറവുപോലെയാകുന്നു (വററാത്ത ദാനധാരയോടുകൂടിയവനാകുന്നു) അവിടുന്നിലിരിക്കുന്ന, ഞങ്ങാക്കു തരാനുള്ള ദാനധനത്തെ ആരും മുടക്കുന്നില്ല തന്നെ അതിനാൽ യാതൊന്ന യാതൊന്ന ഞാൻ യാചിക്കുമ്പോ, അതെനിക്കു കൊണ്ടുതന്നാലും.

യഃ വിപ്രഃ വാ അവിധൽ — മേധാവീ, സ്തുതികുശലോവാ
ത്വാം സ്തൗതി
സഃ ത്വാ-യാ പ്ര മമന്ദൽ — ത്വയീച്ഛയാ സാധനേന
പ്രകഷേണ മോദതേ

അർത്ഥം—ബഹുകർമ്മാവും ആരും എതിരിടാത്ത കോപത്തോടുകൂടിയവനും യുദ്ധത്തിൽ തനിയ്ക്കുംപോരിത്തത്തോടുകൂടി ശത്രുവിനെ നേരിടുന്നവനുമായ ഇന്ദ്ര, അവിടുത്തെ സ്തോത്രം മേധാവിയല്ലാത്ത, സ്തുതികുശലനല്ലാത്ത ഒരുവനോ, മേധാവിയും സ്തുതിസമർത്ഥനുമായ ഒരുവനോ ചൊല്ലിയാലും അവൻ അവിടുന്നിൽ ഇച്ഛയർപ്പിക്കുന്നതുകൊണ്ട് നന്നായി സന്തോഷം പ്രാപിക്കുന്നു. (ഇവിടെ വിപ്രപദത്തിന്ന് ബ്രാഹ്മണനെന്നും അർത്ഥമെടുക്കാം. അബ്രാഹ്മണനായാലും ബ്രാഹ്മണനായാലും, ഏതു ജാതിയിൽ പെട്ടവനായാലും അവിടുത്തെ സ്തോതാവ് ആത്മതുഷ്ടി പ്രാപിക്കുന്നു.)

10 ഉഗ്രബാഹുർമ്രക്ഷകൃത്വാപുരന്ദരോ
യദിമേശൃണവദ്ധവം
വസൂയവോവസുപതിംശതക്രതും
സ്തോമൈരിന്ദ്രംഹവാമഹേ വ. 19

അന്വയം:—

ഉഗ്ര—ബാഹുഃ — ഉൽഗൂർണ്ണഭുജഃ
മ്രക്ഷ—കൃത്വാ — ശത്രൂണാം വധകർത്താ
പുരം—ദരഃ — ശത്രുപുരാണാം ദാരയിതേന്ദ്രഃ
യദി മേ ഹവം ശൃണവൽ — ശൃണുയാൽ
(തർഹി) വസൂ—യവഃ — വസുകാമാവയം
വസു—പതിം, ശത—ക്രതും — ബഹുധനസ്വാമിനം,
ബഹുപ്രജ്ഞം
ഇന്ദ്രം സ്തോമൈഃ
ഹവാമഹേ — ആഹ്വയാമഃ

അർത്ഥം—കയ്യൂക്കേററവനും ശത്രുവധം ചെയ്യുന്നവനും ശത്രുപുരങ്ങളെ പിളക്കുന്നവനുമായ ഇന്ദ്രൻ എൻെറ വിളി കേൾക്ക

അന്വയം:-

| | |
|---|---|
| (ഹേ ഇന്ദ്ര,) ത്വം പുരു | |
| സഹസ്രാണി | — ബഹൂനി |
| ശതാനി യൂഥാ | — ഗവാദീനാം യൂഥാനി |
| ദാനായ മംഹസേ | — ദാത്രേ യജമാനായ പ്രയച്ഛസി |
| പുരം-ദരം ഇന്ദ്രം | — ശത്രുപുരാണാം ദാരയിതാരം തം |
| അവസേ ഗായന്തഃ | — രക്ഷണായ സ്തുവന്തഃ |
| വിപ്ര-വചസഃ | — വിവിധപ്രകൃഷ്ടവചനാവയം |
| ആ ചകൃമ | — ആഗന്താരം കുമ്മഃ |

അർത്ഥം-അല്ലയോ ഇന്ദ്ര, അവിടുന്ന് വളരെ ആയിരങ്ങളും നൂറുകളും കണക്കിൽ പശുമുതലായവയുടെ കൂട്ടങ്ങളെ ഹവിർദാതാവായ യജമാനന്നു കൊടുക്കുന്നു (ഇനി പരോക്ഷം) ശത്രുപുരങ്ങളെ പിളക്കുന്ന ഇന്ദ്രനെ, രക്ഷയ്ക്കായി സ്തുതിച്ചുകൊണ്ട് നാനാവിധങ്ങളായ ഉൽകൃഷ്ടവചസ്സുകളോടെ ഞങ്ങൾ അവിടത്തെ ഇങ്ങോട്ടു വരുത്തുന്നു (വരുന്നവനാക്കുന്നു)

9 അവിപ്രോവായദവിധ

ഭിപ്രോവേന്ദ്രതേവചഃ

സപ്രമമന്ദത്വായാശതക്രതോ

പ്രാചാമന്യോഅഹംസന

അന്വയം:-

| | |
|---|---|
| ശത-ക്രതോ, | |
| പ്രാചാ-മന്യോ, ഇന്ദ്ര, | — ബഹുകർമ്മൻ, പ്രാചീന ക്രോധ, അപ്രതിഹതക്രോധ, ഇന്ദ്ര, |
| ഹേ അഹം-സന, | — സംഗ്രാമേഹമിത്യാത്മനഃ മഹത്വം പ്രകാശയൻ ശത്രും സംഭജതേ, താദൃശ, |
| തേ വചഃ | — ത്വത്സ്തോത്രം |
| യത് അവിപ്രഃ വാ | — അമേധാവീ, അസ്തുതി കുശലോവാ |

12 ഉഗ്രംയുയുജ്മപൃതനാസുസാസഹി
ഋണകാതിമദാഭ്യം
വേദാഭൃമഞ്ചിൽസനിതാരഥീതമോ
വാജിനംയമിദൂനശൽ

അന്വയം —

| | | |
|---|---|---|
| പൃതനാസു സസഹിം | — | സംഗ്രാമേഷു ശത്രൂണാമഭി ഭവിതാരം |
| ഋണ–കാതിം | — | ഋണഭൂതസ്തുതിം, യസ്മൈ സ്തുതിരൃണവദവശ്യം ക്രിയതേ, തം |
| അദാഭ്യം, ഉഗ്രം യുയുജ്മ | — | കേനാപ്യഹിംസിതം, ഉൽഗൂർണ്ണബലമിന്ദ്രം യോജയാമഃ |
| (യഃ ഇന്ദ്രഃ) ഭൃമം ചിൽ | | |
| വാജിനം | — | ബഹുഷ്വശ്വേഷു ഭ്രമണശീലമേവ, ബലവന്തമശ്വം |
| രഥീ–തമഃ വേദ | — | രഥസ്വാമീവേത്തി, ഗൃഹ്ണാതി തദ്വൽ |
| സനിതാ (ഇന്ദ്രഃ) യം | | |
| ഇൽ | — | യമേവ ജനം ബഹൂനാം യജമാനാനാം മദ്ധ്യേ |
| നശൽ ഉ | — | വ്യാപ്നോത്യേവ തമിന്ദ്രം യുയുജ്മ |

അർത്ഥം-ശത്രുസേനകളെ ജയിക്കുന്നവനും, ഒരുകടമെന്നപോലെ ഒഴിച്ചുകൂടാതെ സ്തുതിയർപ്പിക്കപ്പെടുന്നവനും ആരാലും ഹിംസിക്കപ്പെടാത്തവനും ഊക്കേററവനുമായ ഇന്ദ്രനോടു നമ്മളം ചേരാവു. പല കുതിരകൾക്കിടയിൽനിന്ന് കുതിരനോട്ടക്കാരനായ തേരാളി, ശക്തിയുള്ള കുതിരയെ തിരഞ്ഞെടുക്കുന്നപോലെ, യാതൊരു ദാതാവായ ഇന്ദ്രൻ പലപല യജമാനന്മാർക്കിടയിൽനിന്ന് ഒരാളെ പ്രാപിക്കുന്നുവോ, ആ ഇന്ദ്രനോടു ചേരാവൂ

മെങ്കിൽ ധനേച്ഛുവായ ഞാൻ ബഹുധനങ്ങൾക്കു സ്വാമിയും ബഹുപ്രജനനമായ ഇന്ദ്രനെ സ്തോത്രങ്ങളാൽ വിളിക്കുന്നു.

11 നപാപാസോമനാമഹേ

നാരായാസോനജല്ഹവഃ

യദിന്വിന്ദ്രംവൃഷണംസചാസുതേ

സഖായങ്കൃണവാമഹൈ

അന്വയം:—

| | |
|---|---|
| യത് ഇത് നു | — യസ്മാദേവ കാരണാദിദാനീം |
| വൃഷണം ഇന്ദ്രം | — അഭീഷ്ടവർഷകം തം |
| സുതേ സചാ | — സോമേഭിഷുതേ സഹിതാസ്സന്തഃ |
| സഖായം കൃണവാമഹൈ | — മിത്രഭൂതം കർമ്മഃ |
| (തസ്മാൽ തം വയം) | |
| പാപാസഃ | — പാപാഃ, അകൃതപുണ്യാഃ, ബ്രഹ്മചര്യവ്രതാദിരഹിതാഃ |
| ന മനാമഹേ | — ന മന്യാമഹേ |
| (തഥാ) അരായാസഃ ന | — അഹവിർദ്ധനാഃ ന മനാമഹേ |
| ജല്ഹവഃ ന | — അജ്വലനാഃ, അനഗ്നയോ ന മനാമഹേ |

(കൃതവ്രതനിയമാദിപുണ്യാഃ ദാനവന്തോഗ്നിസഹിതാസ്സം സ്മഃ)

അർത്ഥം—യാതൊരു കാരണത്താൽ അഭീഷ്ടവർഷകനായ ഇന്ദ്രനെ നമ്മളിപ്പോൾ സംസ്കരിച്ച സോമത്തോടുകൂടി ചങ്ങാതിയാക്കുന്നുവോ, അക്കാരണത്താൽ നമ്മൾ പാപന്മാരായി, പുണ്യം, ബ്രഹ്മചര്യം മുതലായ വ്രതങ്ങൾ അനുഷ്ഠിക്കാത്തവരായി അവിടത്തെ ധ്യാനിക്കാറില്ല. ഹവിസ്സാകുന്ന ധനം നിവേദിക്കാതെ ധ്യാനിക്കാറില്ല. അനഗ്നികളായി, ഔപാസനാഗ്നിഹോത്രാദികളെ സൂക്ഷിക്കാത്തവരായി ധ്യാനിക്കാറില്ല. (വ്രതികളും ദാതാക്കളും കർമ്മികളുമായിട്ടാണ് അവിടത്തെ സ്തുതിക്കുന്നത്.)

അന്വയം:—

| | | |
|---|---|---|
| ഹേ രാധഃപതേ, മഘ-വൻ, ഗിർവ്വണഃ ഇന്ദ്ര, | — | ധനസ്വാമിൻ. ധനവൻ, ഗീർഭിർവ്വനനീയേന്ദ്ര, |
| ത്വം വിധതഃ മഹഃ രാധസഃ | — | പരിചരതോമഹതോ ധനസ്യ |
| ക്ഷയസ്യ അസി ഹി | — | ഗൃഹസ്യ ച വർദ്ധയിതാസി ഖലു |
| തം ത്വാ വയം | — | ത്വാം വയം |
| സുത-വന്തഃ ഹവാമഹേ | — | അഭിഷുതസോമവന്തഃ ആഹ്വയാമഃ |

അർത്ഥം—ധനസ്വാമിയും ധനവാനും സ്തുതിയാൽ ഭജനീയനുമായ ഇന്ദ്ര, പരിചരിക്കുന്നവന്ന്, അവിടുന്ന് മഹത്തായ ധനവും ഗൃഹവും വളർത്തുന്നവനാണല്ലോ. അപ്രകാരമുള്ള അവിടുത്തെ ഞങ്ങൾ സംസ്കരിച്ച സോമത്തോടുകൂടി വിളിക്കുന്നു.

15 ഇന്ദ്രസ്പളുതവൃത്രഹാ

പരസ്പാനോവരേണ്യഃ

സനോരക്ഷിഷച്ചരമംസമധ്യമം

സപശ്ചാൽപാതുനഃപുരഃ। വ. 20

അന്വയം:—

| | | |
|---|---|---|
| (അയം) ഇന്ദ്രഃ സ്പട് | — | സർവ്വസ്യ ജ്ഞാതാ |
| ഉത വൃത്ര-ഹാ | — | വൃത്രഹന്താ |
| പരഃ-പാഃ | — | പരപാലയിതാ |
| വരേണ്യഃ സഃ | — | അസ്മാകം വരണീയസ്സഇന്ദ്രഃ |
| നഃ രക്ഷിഷൽ | — | അസ്മാകം പ്രഥമം പുത്രം രക്ഷതു |
| ചരമം, മധ്യമം പാതു | — | അന്ത്യം പുത്രം, മധ്യമം പുത്രഞ്ച രക്ഷതു |
| സഃ നഃ പശ്ചാൽ | — | അസ്മാൻ പശ്ചാദ്രക്ഷതു |
| സഃ നഃ പുരഃ | — | പുരസ്താദ്രക്ഷതു |

അർത്ഥം—ഈ ഇന്ദ്രൻ എല്ലാമറിയുന്നവനാകുന്നു. പിന്നെ, ശത്രുഹന്താവാകുന്നു. പരന്മാരെ രക്ഷിക്കുന്നവനാകുന്നു. നമുക്കു വരണീയനായ ആ ഇന്ദ്രൻ നമ്മുടെ ആദ്യത്തെ പുത്രനെ രക്ഷിക്കട്ടെ. ഒടുക്കത്തെ മകനെ രക്ഷിക്കട്ടെ. നടുവിലുള്ള മകനെ

13 യതഇന്ദ്രഭയാമഹേ

തതോനോഅഭയംകൃധി

മഘവഞ്ഛഗ്ധിതവതന്നഊതിഭിഃ

വിദ്വിഷോവിമൃധോജഹി

അന്വയം:-

| | |
|---|---|
| ഹേ ഇന്ദ്ര, യതഃ ഭയാമഹേ | — യതഃ ഹിംസകാൽ വയം ഭയം ഗതാഃ |
| തതഃ നഃ അഭയം കൃധി | — അസ്മഭ്യമഭയം കരു |
| ഹേ മഘ-വൻ, തവ തൽ | — അസ്മഭ്യമഭയകൎത്തും തൈഃ |
| ഊതി-ഭിഃ ശഗ്ധി | — ശക്തോഭവസി |
| (കിഞ്ച) നഃ ദ്വിഷഃ വി | |
| ജഹി | — അസ്മദ്ദ്വേഷ്ടൄൻ വിശേഷേണ ജഹി |
| മൃധഃ വി | — ഹിംസകാൻ വിനാശയ |

അൎത്ഥം-അല്ലയോ ഇന്ദ്ര, എവിടെനിന്നു ഞങ്ങൾ ഭയപ്പെടുന്നുവോ, അവിടെനിന്നു ഞങ്ങൾക്ക് അഭയമുണ്ടാക്കിയാലും. അല്ലയോ ധനവൻ, ഞങ്ങൾക്ക് അഭയമുണ്ടാക്കാൻ ആ രക്ഷകളോടുകൂടി അവിടുന്നു ശക്തനാണല്ലോ. പിന്നെ ഞങ്ങളുടെ ശത്രുക്കളെ വിഹനിച്ചാലും. ദ്രോഹികൾക്ക് വിനാശമേല്പിച്ചാലും.

14 ത്വംഹിരാധസ്പതേരാധസോമഹഃ

ക്ഷയസ്യാസിവിധതഃ

തന്ത്വാവയംമഘവന്നിന്ദ്രഗിൎവ്വണ

സുതാവന്തോഹവാമഹേ

അന്വയം:–

| | |
|---|---|
| ഹേ സൽ–പതേ, ഇന്ദ്ര, | — സതാം പാലകേന്ദ്ര, |
| അദ്യ–അദ്യ ശ്വഃ–ശ്വഃ | — സർവ്വസ്മിന്നസ്മിൻദിനേ, സർവ്വസ്മിന്നപരേദിനേ, |
| നഃ ത്രാസ്വ | — അസ്മാൻ രക്ഷ |
| (തഥാ) പരേ ച | — പരസ്മിൻ തൃതീയേ ദിനേ ച രക്ഷ, |
| വിശ്വാ അഹാ ച | — സർവ്വാണ്യഹാനി, സർവ്വേഷ്വഹസ്സു ച രക്ഷ |
| (തഥാ) ജരിതൄൻ നഃ | — സ്തോതൄനസ്മാൻ |
| ദിവാ നക്തം ച രക്ഷിഷഃ | — രക്ഷസി, രക്ഷ |

അർത്ഥം–സത്തുക്കളുടെ രക്ഷകനായ ഇന്ദ്ര, എല്ലാ ഇന്നുകളിലും എല്ലാ നാളെകളിലും ഞങ്ങളെ രക്ഷിച്ചാലും. മററന്നാളും ഞങ്ങളെ രക്ഷിച്ചാലും. എല്ലാദിവസങ്ങളിലും രക്ഷിച്ചാലും. സ്തോതാക്കളായ ഞങ്ങളെ രാവും പകലും രക്ഷിച്ചാലും.

18 പ്രഭംഗീശൂരോമഘവാതുവീമഘ

സ്സമ്മിശ്ലോവീര്യായകം

ഉഭാതേബാഹൂവൃഷണാശതക്രതോ

നിയാവജ്രംമിമിക്ഷതുഃ വ. 21

അന്വയം:–

| | |
|---|---|
| (അയം) മഘ–വാ പ്ര–ഭംഗീ | — ധനവാൻ പ്രഭഞ്ജനശീലഃ |
| ശൂരഃ, തുവി–മഘഃ | — വീരഃ, പ്രഭൂതധനഃ |
| വീര്യായ കം സം–മിശ്ലഃ | — ശത്രൂണാം വീര്യകരണായ സുഖേന മിശ്രയിതാ |
| (തതഃ പ്രത്യക്ഷകൃതഃ) ഹേ ശത–ക്രതോ, തേ | |
| ഉഭാ | — ബഹുപ്രജ്ഞ, ഉഭൌ |
| യാ ബാഹൂ വജ്രം | — യൗബാഹൂ വജ്രായുധം |

രക്ഷിക്കട്ടെ. നമ്മളെ അവിടന്ന് പിന്നിൽ കാക്കട്ടേ; മുന്നിൽ കാക്കട്ടേ.

16 ത്വന്നഃപശ്ചാദധരാദുത്തരാൽപുര

ഇന്ദ്രനിപാഹിവിശ്വതഃ

ആരേഅസ്മൽകൃണുഹിദൈവ്യംഭയ

മാരേഹേതീരദേവീഃ

അന്വയം:-

| | |
|---|---|
| ഹേ ഇന്ദ്ര, ത്വം നഃ | — അസ്മാൻ |
| പശ്ചാൽ പുരഃ അധരാൽ ഉത്തരാൽ | — പശ്ചാൽ ഭാഗാൽ, പൂർവ്വഭാഗാൽ അധോഭാഗാൽ ഉത്തര (ദക്ഷിണ) ഭാഗാച്ച |
| വിശ്വതഃ നി പാഹി | — സർവ്വസ്മാൽ പ്രദേശാന്നിതരാം രക്ഷ |
| ദൈവ്യം ഭയം അസ്മൽ | — അസ്മത്തഃ |
| ആരേ കൃണുഹി | — ദൂരേ കുരു |
| (തഥാ) അദേവീഃ ഹേതീഃ ആരേ | — ആസുരാണ്യായുധാനി ദൂരേ കുരു |

അർത്ഥം.—അല്ലയോ ഃ ഇന്ദ്ര, അവിടന്ന ഞങ്ങളെ പിന്നിൽ നിന്നും മുന്നിൽ നിന്നും മുകളിൽ നിന്നും, എല്ലായി ടത്തുനിന്നും നന്നായി രക്ഷിച്ചാലും. ദേവന്മാർ വരുത്തുന്ന (ആധിദൈവികമായ) ഭയം ഞങ്ങളിൽ നിന്ന ദൂരേ അകററി യാലും. അതുപോലെ ആസുരങ്ങളായ ആയുധങ്ങളെ ദൂരേ അകററിയാലും.

17 അദ്യാദ്യാശ്വഃശ്വ

ഇന്ദ്രത്രാസ്വപരേചനഃ

വിശ്വാചനോജരിതൄന്ത്സൽപതേഅഹാ

ദിവാനക്തഞ്ചരക്ഷിഷഃ

2 അയുജോഅസമോനൃഭി
രേകഃ കൃഷ്ടീരയാസ്യഃ
പൂർവ്വീരതിപ്രവാവൃധേ
വിശ്വാജാതാന്യോജസാ
ഭദ്രാഇന്ദ്രസ്യരാതയഃ

അന്വയം:—

| | |
|---|---|
| അയുജഃ അസമഃ | — അസഹായഃ അന്യൈരസദൃശഃ |
| നൃഭിഃ ഏകഃ | — നേതൃഭിർദ്ദേവൈർമ്മുഖ്യഃ |
| അയാസ്യഃ | — ഉപക്ഷയിതുമശക്യ ഇന്ദ്രഃ |
| പൂർവ്വീഃ കൃഷ്ടീഃ അതി പ്ര വവൃധേ | — പൂർവ്വതന്യഃ പ്രജാഃ അതി പ്രവർദ്ധതേ |
| (കിഞ്ച) വിശ്വാ ജാതാനി | — സർവ്വാണ്യുൽപന്നാനി |
| ഓജസാ | — ബലേനാതിപ്രവവൃധേ |
| ഇന്ദ്രസ്യ രാതയഃ ഭദ്രാഃ | — ദാനാനി സ്തുത്യാനി |

അർത്ഥം—ഒററയ്ക്കു് അതുല്യനായി, നേതാക്കളായ ദേവന്മാരാൽ മുഖ്യനാക്കപ്പെട്ടവനായി, അജയ്യനായ ഇന്ദ്രൻ ഇതുവരെയുണ്ടായ പ്രജകളെയെല്ലാം കവിഞ്ഞു വർദ്ധിക്കുന്നു. പിന്നെ, ഭുവനത്തിലുൽപന്നമായ എല്ലാററിനെയും ബലത്താൽ കവിഞ്ഞു വളരുന്നു. ഇന്ദ്രൻെറ ദാനങ്ങൾ സ്തുത്യങ്ങളത്രേ.

3 അഹിതേനചിദർവ്വതാ
ജീരദാനുസ്സിഷാസതി
പ്രവാച്യമിന്ദ്രതത്തവ
വീര്യാണികരിഷ്യതോ
ഭദ്രാഇന്ദ്രസ്യരാതയഃ

നി മിമിക്ഷതു: — പരിഗൃഹ്ണീതഃ
(തൗ) വൃഷണാ — കാമാനാം വർഷകൗ

അർത്ഥം—ഈ ഇന്ദ്രൻ ശത്രുപുരങ്ങളെ പിളർക്കുന്നവനാകുന്നു ശാശ്വതനായവനാകുന്നു ധനാഢ്യം ധനമൊന്നവനാകുന്നു ശത്രുക്കളുടെ വീര്യത്തെ വളർത്താൻ പോരിൽ ചേരുന്നവനാകുന്നു (എതിരിട്ടു") അല്ലയോ ബഹുപ്രജരേ, വജ്രായുധമേന്തുന്ന അവിടുത്തെ രണ്ടു കൈകളും കാമവർഷകങ്ങളാകുന്നു

വർഗ്ഗം –22–23 പ്രപദപാഠപങ്ക്തിർബൃഹത്യാഖ്യമന്ത്രസ്സി

1 പ്രോമന്ത്രസ്തോഉപസ്തുതിം

ഭരതായജമുഷോഷതി

ഉക്ഥൈരിന്ദ്രസ്യമാഹിനം

വയോവർധന്തിസോമിനോ

ഭദ്രാഇന്ദ്രസ്യരാതയഃ

അന്വയം —
(ഹേ ഋത്വിജഃ,) യത്
ജുജോഷതി — യദിന്ദ്രസ്സേവതേ
അസ്മൈ ഉപസ്തുതിം
പ്രോ മാത — ഉപേത്യ ക്രിയമാണാം സ്തുതിം പ്രകർഷേണ സമ്പാദയത
സോമിനഃ ഇന്ദ്രസ്യ
മാഹിനം വയഃ — സോമപ്രിയസ്യ തസ്യ സോമലക്ഷണം മഹാന്നമവി:
ഉക്ഥൈഃ വർധന്തി — ശസ്ത്രൈർവർദ്ധയന്തി
ഇന്ദ്രസ്യ രാതയഃ ഭദ്രാഃ — ഇന്ദ്രസ്യ ദാനാനി സ്തുത്യാനി

അർത്ഥം—അല്ലയോ ഋത്വിക്കുകളേ, ഇന്ദ്രൻ കൈക്കൊള്ളുമെങ്കിൽ അടുത്തുചെന്നു" അവിടേയ്ക്കു സ്തുതിചൊല്ലുക സോമപ്രിയനായ ഇന്ദ്രനു ചേർന്ന മഹത്തായ സോമാന്നത്തെ ശസ്ത്രങ്ങളാലാണ്" വർദ്ധിപ്പിക്കുന്നതു" ഇന്ദ്രന്റെ ദാനങ്ങളും സ്തുത്യങ്ങളത്രേ.

ഇഹ ആ യാഹി — ഇഹാസ്മിൻ യജ്ഞേ ആഗച്ഛ
ഇന്ദ്രസ്യ രാതയഃ ഭദ്രാഃ — ദാനാനി സ്തുത്യാനി

അൎത്ഥം—ഏററവും ബലവാനായ ഇന്ദ്ര, കൎമ്മങ്ങളേവയാല വിടേശ്ശ് അനമിച്ചിരിയ്ക്കുന്ന, സ്തോതാവിന്ന് മംഗളമണക്കാൻ കഴിയുമോ, അപ്രകാരമുള്ള ഉത്സാഹവൎദ്ധകങ്ങളായ മികച്ച സ്തോത്രങ്ങൾ ഞങ്ങൾ ചൊല്ലുന്നു. ഇവിടെ ഞങ്ങളുടെ യജ്ഞത്തിൽ വന്നാലും. ഇന്ദ്രന്റെ ദാനങ്ങൾ സ്തുത്യങ്ങളത്രെ.

5 ധൃഷതശ്ചിദ്ധൃഷന്മനഃ
കൃണോഷീന്ദ്രയത്ത്വം
തീവ്രൈസ്സോമൈസ്സപൎയ്യതോ
നമോഭിഃപ്രതിഭൂഷതോ
ഭദ്രാഇന്ദ്രസ്യരാതയഃ

അന്വയം:—

ഹേ ഇന്ദ്ര, ധൃഷതഃ
ചിൽ ധൃഷൽ — ധൃഷ്ടാദപിധൃഷ്ടം
മനഃ കൃണോഷി — കരോഷി
യൽ ത്വം തീവ്രൈഃ
സോമൈഃ സപൎയ്യതഃ — മദകരൈഃ സോമൈഃ പൂജയതഃ
നമഃ—ഭിഃ പ്രതി—ഭൂഷതഃ — അലങ്കൃൎവ്വതശ്ച യജമാനസ്യാഭിമതം ദിശതി
ഇന്ദ്രസ്യ രാതയഃ ഭദ്രാഃ — ദാനാനി സ്തുത്യാനി

അൎത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന മനസ്സിനെ ധീരത്തിലുംവെച്ച ധീരമാക്കുന്നു. അതിനാൽ കടുത്ത ഹൎഷമുളവാക്കുന്ന സോമങ്ങളാൽ പൂജിക്കുന്നവനും സ്തോത്രങ്ങളാലവിടുത്തെ അലങ്കരിക്കുന്നവനുമായ യജമാനന്ന് അഭീഷ്ടങ്ങളേകുന്നു. ഇന്ദ്രന്റെ ദാനങ്ങൾ സ്തുത്യങ്ങളത്രേ.

അന്വയം:–

| | |
|---|---|
| (അയം) ജീര–ദാനഃ | — ക്ഷിപ്രപ്രദാന ഇന്ദ്രഃ |
| അഹിതേന ചിത് | |
| അശ്വേന | — അയോജിതേനാപ്യശ്വേന |
| സിസാസതി | — സംഭക്തുമിച്ഛതി |
| (അഥ പ്രത്യക്ഷകൃതഃ) | |
| ഹേ ഇന്ദ്ര, വീര്യാണി | |
| കരിഷ്യതഃ | — സാമർത്ഥ്യാനി കുർവ്വതഃ |
| തവ തത് പ്ര–വാച്യം | — മഹത്വം സ്തുത്യം |
| ഇന്ദ്രസ്യ രാതയഃ ഭദ്രാഃ | — ദാനാനി സ്തുത്യാനി |

അർത്ഥം–വേഗത്തിൽ പ്രസാദിച്ചരിഷ്ടം കൊടുക്കുന്ന ഈ ഇന്ദ്രൻ തേരിൽ കുതിരകളെ പൂട്ടാതെതന്നെ ശത്രുക്കളെ നേരിടാനിച്ഛിക്കുന്നു, ഒരുങ്ങുന്നു. (ഇനി നേരിട്ട്) അല്ലയോ ഇന്ദ്ര, വീരകർമ്മങ്ങൾ ചെയ്യുന്ന അവിടുത്തെ ആ മഹത്വം പ്രശംസനീയമാകുന്നു, ഇന്ദ്രന്റെ ദാനങ്ങൾ സ്തുത്യങ്ങളത്രേ.

4 ആയാഹികൃണവാമത

ഇന്ദ്രബ്രഹ്മാണിവർദ്ധനാ

യേഭിശ്ശവിഷ്ഠചാകനോ

ഭദ്രമിഹശ്രവസ്യതേ

ഭദ്രാഇന്ദ്രസ്യരാതയഃ

അന്വയം:–

| | |
|---|---|
| ഹേ ശവിഷ്ഠ, ഇന്ദ്ര, | — അതിശയേന ബലവന്നിന്ദ്ര, |
| യേഭിഃ ശ്രവസ്യതേ | — യൈഃ കർമ്മഭിരന്നമിച്ഛതേ സ്തോത്രേ |
| ഭദ്രം ചാകനഃ | — മംഗളം കർത്തും കാമയസേ |
| (താനി) വർദ്ധനാ | |
| ബ്രഹ്മാണി | — ഉത്സാഹവർദ്ധകാനി പരിവൃദ്ധാനി സ്തോത്രാണി |
| തേ കൃണവാമ | — കരവാമ |

അന്വയം:-

ഹേ പുരു-സ്തുത, ഇന്ദ്ര, — ബഹുസ്തുതേന്ദ്ര,
തേ വീര്യം ക്രതും അനു — സാമർത്ഥ്യം പ്രജ്ഞാഞ്ചാനുസൃത്യ
വിശേ ദേവാഃ ദദുഃ — ദധുഃ, ധാരയന്തി, തവബലേന പ്രജ്ഞയാചതേ ബലിനഃ പ്രജ്ഞാവന്തഃ

(താദൃശസ്ത്വം) വിശ്വസ്യ
ഗോ-പതിഃ ഭുവഃ — ഗവാം, ഉദകാനാം പതിർഭവസി
ഇന്ദ്രസ്യ രാതയഃ ഭദ്രാഃ — ദാനാനി സ്തുത്യാനി

അർത്ഥം_വളരെപ്പേരാൽ സ്തുതിയ്ക്കപ്പെട്ട ഇന്ദ്ര, അവിടത്തെ വീര്യവും ജ്ഞാനവുമനുസരിച്ചാണ് എല്ലാ ദേവന്മാരും ബലവും പ്രജ്ഞയും ധരിക്കുന്നത്. അപ്രകാരമുള്ള അവിടുന്ന് ഭുവനത്തിലുള്ള ജലങ്ങടെ സ്വാമിയാകുന്നു. ഇന്ദ്രന്റെ ദാനങ്ങൾ സ്തുത്യങ്ങളത്രേ.

8 ഗൃണേതദിന്ദ്രതേശവ
ഉപമന്ദേവതാതയേ
യദ്ധംസിവൃത്രമോജസാശചീപതേ
ഭദ്രാഇന്ദ്രസ്യരാതയഃ

അന്വയം:-

ഹേ ശചീ-പതേ, ഇന്ദ്ര, — കർമ്മനാഥേന്ദ്ര,
യത് വൃത്രം ഓജസാ
ഹംസി — യസ്മാത് ബലേന നാശയസി
തേ തത് ഉപ_മം ശവഃ — അന്തികം ബലം
ദേവ-താതയേ ഗൃണേ — യജ്ഞാർത്ഥം സ്തുവേ,
ഇന്ദ്രസ്യ രാതയഃ ഭദ്രാഃ — ദാനാനി സ്തുത്യാനി

അർത്ഥം—അല്ലയോ കർമ്മനാഥനായ ഇന്ദ്ര, വൃത്രനെ അവിടുന്നു യാതൊരു ബലത്താൽ കൊല്ലുന്നുവോ അവിടേയ്ക്കു സമീപസ്ഥമായ ആ ബലത്തെ യജ്ഞത്തിനുവേണ്ടി ഞാൻ സ്തുതിക്കുന്നു. ഇന്ദ്രന്റെ ദാനങ്ങൾ സ്തുത്യങ്ങളത്രേ.

6 അവചചക്ഷദൃചീഷ

മവതാമിവമാനുഷഃ

ജുഷ്ട്വീദക്ഷസ്യസോമിനഃ

സഖായംകൃണുതേയുജം

ഭദ്രാഇന്ദ്രസ്യരാതയഃ വ 22

അന്വയം:—

(അയമിന്ദ്രഃ) ഋചീഷമഃ — ഋചാ സ്തുത്യാ സമസ്തയാ പരിച്ഛിന്നസ്സൻ
മാനുഷഃ അവതാൻ-ഇവ — അവതാൻ, തൃഷിതോ മനുഷ്യഃ ജലപൂർണ്ണാൻ കൂപാദീനിവ
അവ ചചക്ഷേ — അസ്മാനനുഗ്രഹേണ പശ്യതി
(ദൃഷ്ട്വാ ച) ജുഷ്ട്വീ — പ്രീതോയം
ദക്ഷസ്യ സോമിനഃ — പ്രവൃദ്ധസ്യ യജമാനസ്യ
യുജം സഖായം കൃണുതേ — യുജ്യമാനം സഖായം കരോതി, തസ്യാഭിമതം സാധയതി
ഇന്ദ്രസ്യ രാതയഃ ഭദ്രാഃ — ദാനാനി സ്തുത്യാനി

അർത്ഥം—ഈ ഇന്ദ്രൻ സ്തുതികളാലെല്ലാം അളക്കപ്പെട്ടവനായി, സ്തുതികളുടെ അളവുകളിലൊതുങ്ങിയവനായി, ദാഹിച്ച ഒരു മനുഷ്യൻ കിണർ മുതലായ ജലാശയങ്ങളെയെന്നപോലെ, സോമപാനേച്ഛയാൽ നമ്മെ അനുഗ്രഹത്തോടു കൂടി നോക്കുന്നു. നോക്കിയിട്ട് പ്രീതിപൂണ്ട്, പ്രവൃദ്ധനും സോമമേന്തുന്നവനുമായ യജമാനനെ തനിക്കുയോജിച്ച ചങ്ങാതിയാക്കുന്നു. അവന്റെ അഭീഷ്ടങ്ങളും സാധിപ്പിക്കുന്നു. ഇന്ദ്രന്റെ ദാനങ്ങളും സ്തുത്യങ്ങളത്രേ

7 വിശ്വേതഇന്ദ്രവീര്യം

ദേവാഅനുക്രതുംദദുഃ

ഭുവോവിശ്വസ്യഗോപതിഃപുരുഷ്ടുത

ഭദ്രാഇന്ദ്രസ്യരാതയഃ

അന്വയം:—

| | |
|---|---|
| ഹേ ഭൂരി—ഗോ, മഘ—വൻ, ഇന്ദ്ര, | — ബഹുപശോ, ധനവന്നിന്ദ്ര, |
| തവ ശമ്മണി | — സുഖേ അനുഗ്രഹേ യേ വർത്തന്തേ |
| (തേ സോമേന) തേ | |
| ജാതം ശവഃ ഉൽ വവൃധുഃ | — തവബലമുദവധയന്തി |
| (ന കേവലം ബലം) | |
| ത്വാം ഉൽ | — ത്വാമേവ സ്തുത്യാദിനാ വദ്ധയന്തി |
| തവക്രതും ഭൂരി ഉൽ | — പ്രജ്ഞാമാധിക്യേന വദ്ധയന്തി |
| ഇന്ദ്രസ്യ രാതയഃ ഭദ്രാഃ | — ദാനാനി സ്തുത്യാനി |

അത്ഥം—ധാരാളം പശുക്കളൊത്തവനും ധനമുടയവനുമായ ഇന്ദ്ര, അവിടത്തെ അനുഗ്രഹസുഖത്തിൽ മേവുന്നവർ സോമത്താലവിടത്തെ സ്വതസ്സിദ്ധമായ ബലം മേൽക്കുമേൽ വളർത്തുന്നു. അത്രയല്ല, അവിടത്തെത്തന്നെ സ്തുത്യാദിയാൽ മേന്മേൽ വദ്ധിപ്പിയ്ക്കുന്നു. അവിടത്തെ പ്രജ്ഞയെ അമിതമായി വദ്ധിപ്പിക്കുന്ന ഇന്ദ്രന്റെ ദാനങ്ങൾ സ്തുത്യങ്ങളത്രേ.

11 അഹഞ്ചത്വഞ്ചവൃത്രഹ

ന്ത്സംയുജ്യാവസനിഭ്യആ

അരാതീവാചിദദ്രി

വോന്നനൗശൂരമംസതേ

ഭദ്രാഇന്ദ്രസ്യരാതയഃ

അന്വയം:—

| | |
|---|---|
| ഹേ വൃത്ര—ഹൻ, ത്വം ച | |
| അഹം ച | — |
| സനി—ഭ്യഃ ആ | — യാവതാ കാലേന ധനാനി ലഭ്യന്തേ താവൽകാലം |
| സം യുജ്യാവ | — സങ്ഗതൗ ഭവാവ |
| ഹേ ശൂര, അദ്രി—വഃ നൗ | — ശൗര്യവൻ, വജ്രവൻ, സങ്ഗതയോരാവയോഃ |

9 സമനേവവപുഷ്യതഃ

കൃണവന്മാനുഷായുഗാ

വിദേതദിന്ദ്രശ്ചേതനമധശ്രുതോ

ഭദ്രാഇന്ദ്രസ്യരാതയഃ

അന്വയം:—

| | |
|---|---|
| സമനാ—ഇവ (പുരുഷാൻ) വപുഷ്യതഃ | — സമാനമനസ്കായോഷിദിവ |
| കൃണവൽ | — ശരീരമിച്ഛതഃ സ്വവശാൻ കരോതി, ഏവമയമിന്ദ്രഃ |
| മാനുഷാ യുഗാ വിദേ | — മനുഷ്യാൻ യുഗാൻ, കാലാൻ ലംഭയതി |
| തൽ ഇന്ദ്രഃ ചേതനം | — യുഗനിർമ്മാണകർമ്മ സർവ്വസ്യ പ്രജ്ഞാപകം കൃതവാൻ |
| അധ ശ്രുതഃ | — സർവ്വത്രഖ്യാതോഽഭൂൽ |
| ഇന്ദ്രസ്യ രാതയഃ ഭദ്രാഃ | — ദാനാനി സ്തുത്യാനി |

അർത്ഥം—മനസ്സിണങ്ങിയ സ്ത്രീ, പുരുഷന്മാരെ തന്റെ ശരീരമിച്ഛിക്കുന്നവരായി സ്വവശന്മാരാക്കുന്നപോലെ, ഈ ഇന്ദ്രൻ മനുഷ്യകാലങ്ങളെ നേടുന്നു. ഇന്ദ്രൻ ആ കാലനിർമ്മാണകർമ്മം ഏവരെയുമറിയിക്കുകയും ചെയ്തു പിന്നെ അവിടുന്ന് എങ്ങും പ്രഖ്യാതനായി. ഇന്ദ്രന്റെ ദാനങ്ങൾ സ്തുത്യങ്ങളത്രേ

10 ഉജ്ജാതമിന്ദ്രതേശവ

ഉത്ത്വാമുത്തവക്രതും

ഭൂരിഗോഭൂരിവാവൃധു

മഘവന്തവശർമ്മണി

ഭദ്രാഇന്ദ്രസ്യരാതയഃ

ക്കപ്പെട്ട ഇന്ദ്രന്റെ യജിക്കാത്തവനുള്ള ശിക്ഷ വലുതത്രേ. ജ്യോതിഷ്ടരങ്ങളായ ധാരാളം സോമങ്ങൾ സംസ്കരിക്കുന്ന യജമാനന്ന് അവിടത്തെ അനുഗ്രഹവും മഹത്തത്രേ. ഇന്ദ്രന്റെ ദാനങ്ങൾ സ്തുത്യങ്ങളത്രേ.

വർഗ്ഗം–24–25 അനുഷ്ടുബ്ഗ്ഗായത്രീത്രിഷ്ടുഭശ്ഛന്ദാംസി, ഇന്ദ്രഃ ദേവാശ്ചദേവതാ

1 സപൂർവ്വ്യോമഹാനാം

വേനഃക്രതുഭിരാനജേ

യസ്യദ്വാരാമനുഷ്പിതാ

ദേവേഷുധിയആനജേ

അന്വയം:–

| | |
|---|---|
| യസ്യ ദ്വാരാ ധിയഃ | — ഇന്ദ്രസ്യ പ്രാപ്തൃപായാനി കർമ്മാണി |
| ദേവേഷു പിതാ മനുഃ ആനജേ | — തേഷുമദ്ധ്യേ സർവ്വേഷാം പാലകഃ പ്രാപ |
| സഃ പൂർവ്വ്യഃ മഹാനാം ക്രതു–ഭിഃ | — മുഖ്യ ഇന്ദ്രഃ യജമാനാനാം കർമ്മഭിർന്നിമിത്തഭൂതൈഃ |
| വേനഃ ആനജേ | — ഹവിഃ കാമയമാന ആഗച്ഛതി |

അർത്ഥം–യാതൊരിന്ദ്രനെ പ്രാപിക്കാനുള്ള കവാടങ്ങളായ കർമ്മങ്ങളെ എവർക്കും അച്ഛനായ മനു കടന്ന്, ദേവന്മാർക്കിടയിലെത്തിയോ, ആ മുഖ്യനായ ഇന്ദ്രൻ ആ യജമാനന്മാരുടെ കർമ്മങ്ങളെ ഉദ്ദേശിച്ച് ഹവിസ്സിച്ഛിച്ചുവന്നുചേരുന്നു.

2 ദിവോമാനന്നോൽസദ

ന്ന്സോമപൃഷ്ഠാസോഅദ്രയഃ

ഉക്ഥാബ്രഹ്മചശംസ്യാ

അരാതി–വാ ചിൽ — അദാനോപിതപദ്ദത്തധനസ്യ
അന മംസതേ — അനമതികരോതി
ഇന്ദ്രസ്യ രാതയഃ ഭദ്രാഃ — ദാനാനി സ്തുത്യാനി

അത്ഥം–അല്ലയോ വൃത്രഹന്താവേ, അവിടന്നും ഞാനും ധനങ്ങൾ ലഭിക്കുന്നതുവരെ (സായൂജ്യധനം നേടുംവരെ) കൂടി ച്ചേരാവൂ അല്ലയോ ശൂര, വജ്രായുധ, അപ്രകാരം കൂടിച്ചേർന്ന നമ്മുടെ, അവിടന്നരുളിയ ധനത്തെ, ദാനം ചെയ്യാത്തവൻ പോലും കൊണ്ടാടുന്ന ഇന്ദ്രന്റെ ദാനങ്ങൾ സ്തുത്യങ്ങളത്രേ.

12 സത്യമിദ്വാഉതംവയ
മിന്ദ്രംസ്തവാമനാനൃതം
മഹാംഅസുന്വതോവധോ
ഭൂരിജ്യോതീംഷിസുന്വതോ
ഭദ്രാഇന്ദ്രസ്യരാതയഃ വ. 23

അന്വയം:–
വയം ഉ തം ഇന്ദ്രം — പ്രഗാഥാസ്തതം
സത്യം ഇൽ വൈ സ്തവാമ
ന അനൃതം — അസത്യം ന സ്തവാമ, അസ്മാഭി–
രുക്താഗ്ഗുണാസ്സത്യാഃ
(സ്തുത്യസ്യേന്ദ്രസ്യ)
അസുന്വതഃ — അയഷ്ടുഃ
വധഃ മഹാൻ — ദണ്ഡഃ പ്രഭൂതോ ഭവതി
ഭൂരി ജ്യോതീംഷി
സുന്വതഃ — ബഹൂൻ സോമമഭിഷവം
കുവ്വതോ യജമാനസ്യാനുഗ്രഹശ്ച
മഹാൻ ഭവതി
ഇന്ദ്രസ്യ രാതയഃ ഭദ്രാഃ — ദാനാനി സ്തുത്യാനി

അത്ഥം–പ്രഗാഥന്മാരായ നമ്മളാവട്ടേ, ആ ഇന്ദ്രനെ സത്യമായിട്ട തന്നെയാണ് സ്തുതിക്കുന്നതു്, അസത്യമായിട്ടല്ല നമ്മൾ പറഞ്ഞ ഗുണങ്ങൾ സത്യങ്ങളാണ്. അപ്രകാരം സ്തുതി

അന്വയം:—

സഃ ഇന്ദ്രഃ പ്രത്ന–ഥാ — പ്രത്നവൽ, പൂർവ്വസ്മിൻകാലേ യഥാതഥാ

കവി–വൃധഃ — മേധാവിനാം, സ്തോതൄണാം വർദ്ധയിതാ

വാകസ്യ വക്ഷണിഃ

ശിവഃ — സ്തോത്രവോഢാ, സുഖകരഃ

അർക്കസ്യ ഹോമനി — അച്ചനീയസ്യ സോമസ്യ ഹോമേ

അസ്മ–ത്രാ അവസേ ഗന്തു — അസ്മാസു നിമിത്തഭൂതേഷു രക്ഷണായ ഗച്ഛതു

അർത്ഥം—ആ ഇന്ദ്രൻ മുൻകാലത്തെന്നപോലെ മേധാവികളായ സ്തോതാക്കളെ വളർത്തുന്നവനും സ്തോതാവിനെ വഹിക്കുന്നവനും സുഖകരനുമായി, പൂജ്യമായ സോമത്തിന്റെ ഹോമത്തിൽ നമ്മളുടെ രക്ഷയ്ക്കായെത്തട്ടേ.

5 ആദൂനതേഅനുക്രതും

സ്വാഹാവരസ്യയജ്യവഃ

ശ്വാത്രമർക്കാഅനൂഷ

തേന്ദ്രഗോത്രസ്യദാവനേ

അന്വയം:—

ആത് ഉ നു ഹേ ഇന്ദ്ര, സ്വാഹാ വരസ്യ — അനന്തരമേവാദ്യ ഹേ ഇന്ദ്ര,

യജ്യവഃ — സ്വാഹാദേവ്യാഃ പതേരഗ്നേര്യഷ്ടാരഃ, ത്വദർത്ഥമഗ്നൗ യാഗം കുർവ്വന്തഃ

അർക്കാഃ ഗോത്രസ്യ

ദാവനേ — സ്തോതാരോധനസ്യ ദാനായ

ശ്വാത്രം — ക്ഷിപ്രം, അതിശീഘ്രം, അതിദീപ്തം

തേ ക്രതും അനു അനൂഷത— തവകർമ്മാനുക്രമേണ സ്തുവന്തി

അന്വയം:—

സോമ—പൃഷ്ഠാസഃ അദ്രയഃ — സോമസ്പ്രഷ്ടാരഃ അഭിഷവ കർത്താരോ ഗ്രാവാണഃ

ദിവഃ മാനം ന ഉത് സദൻ — ദ്യുലോകസ്യ നിർമ്മാതാരം ന ഉത്സൃജന്തു

(കിഞ്ച) ഉക്ഥാ ബ്രഹ്മ ച ശംസ്യാ — ശസ്ത്രാണി സ്തോത്രാണി ച ശംസനീയാനി ഭവന്തി

അർത്ഥം.—സോമത്തെ തൊടുന്ന, സംസ്കരിക്കുന്ന പിടിക്കല്ലുകൾ ദ്യുലോകനിർമ്മാതാവായ ഇന്ദ്രനെ ഉപേക്ഷിക്കാതിരിക്കട്ടെ പിന്നെ ശസ്ത്രങ്ങളും സ്തോത്രങ്ങളും ചൊല്ലപ്പെടേണ്ടവയാകുന്നു

3 സവിദ്വാഅംഗിരോഭ്യ

ഇന്ദ്രോഗാഅവൃണോദപ

സ്തുഷേതദസ്യപൗംസ്യം

അന്വയം —

സഃ വിദ്വാൻ ഇന്ദ്രഃ — ഉപായജ്ഞസ്സഃ

അംഗിരഃ—ഭ്യഃ ഗാഃ

അപ അവൃണോത് — പണിഭിരപഹൃതാഃ പിഹിതാ ഗാ അപവാരിതവാൻ

തത് അസ്യ പൗംസ്യം

സ്തുഷേ — പുംസ്ത്വം, സാമർത്ഥ്യം സ്തൗമി

അർത്ഥം-കാര്യം നേടാനുള്ള വഴികളറിയുന്ന ആ ഇന്ദ്രൻ അംഗിരസ്സുകൾക്കുവേണ്ടി പണികളാലപഹരിക്കപ്പെട്ട് ഒളിപ്പിക്കപ്പെട്ട പശുക്കളെ തുറന്നുകൊടുത്തു. അവിടുത്തെ ആ പൗരുഷത്തെ ഞാൻ സ്തുതിക്കുന്നു.

4 സപ്രത്നഥാകവിവൃധ

ഇന്ദ്രോവാകസ്യവക്ഷണിഃ

ശിവോഅർക്കസ്യഹോമ

ന്യസ്മത്രാഗന്ത്വവസേ

(അയമിന്ദ്രഃ)
അസ്ത്രൃണാൽ — ശത്രൂൻ ഹിനസ്തി
ബർഹണാ സഃ അര്യഃ — സ്വമഹത്വേന സസ്സ്വാമീ
വിപഃ മാനസ്യ ക്ഷയഃ — മേധാവിനസ്സ്തോതുർമ്മമ
പൂജായാനിവാസോ ഭവതി

അർത്ഥം—എപ്പോഠം നിഷാദന്മാരുഠംപ്പെട്ട അഞ്ചുവർണ്ണങ്ങളിലുള്ള (ഏതെങ്കിലും) ജനത്താൽ ഇന്ദ്രങ്കൽ സ്തുതികഠം ചെയ്യപ്പെടുന്നുവോ, അപ്പോഠം ആ ഇന്ദ്രൻ ശത്രുക്കളെ ഹിംസിക്കുന്നു. സ്വപ്രഭാവംകൊണ്ട് സ്വാമിയായ അവിടുന്ന് മേധാവിയായ (സ്തോതാവായ) എന്റെ പൂജയ്ക്കു നിവാസഭൂതൻ, പാത്രഭൂതനാകുന്നു.

8 ഇയമ്മതേഅന്ഷ്ടുതി
ശ്ചകൃഷേതാനിപൗംസ്യാ
പ്രാവശ്ചക്രസ്യവർത്തനിം

അന്വയം:—
ഇയം അനു–സ്തുതിഃ തേ — ത്വദർത്ഥ(ക്രിയമാണാനുകൂലാ
സ്തുതിഃ തവ സ്വഭൂതാ
(യതഃ) താനി പൗംസ്യാ
ചകൃഷേ — പ്രസിദ്ധാനി വൃത്രവധാദീനി
വീരകർമ്മാണി ത്വം
കൃതവാനസി
(തതഃ) ചക്രസ്യ
വർത്തനിം — രഥാധാരസ്യമാർഗ്ഗം
പ്ര ആവഃ ഉ — പ്രാരക്ഷ ഏവ, രക്ഷഃകൃതചക്രമാർഗ്ഗബാധാ യഥാ ന ഭവതി
തഥാ രക്ഷസി

അർത്ഥം—അവിടേയ്ക്കായി ചൊല്ലപ്പെടുന്ന ഈ അനുകൂലസ്തുതി അവിടേയ്ക്കു ചേർന്നതാകുന്നു. അവിടുന്ന് പ്രസിദ്ധങ്ങളായ വൃത്രവധാദികളായ പൗരുഷകർമ്മങ്ങഠം ചെയ്യുവനാകയാൽ, (ഞങ്ങളുടെ യാഗത്തിന്നു വരവേ) തേരിന്റെ താങ്ങായ ചക്ര

അൎത്ഥം—അതിന്നുശേഷം ഇപ്പോഴുംതന്നെ, അല്ലയോ ഇന്ദ്ര, സ്വാഹാപതിയായ അഗ്നിക്കു്, അവിടേയ്ക്കുവേണ്ടി അഗ്നിയിൽ യാഗംചെയ്യുന്ന സ്തോതാക്കൾ ധനദാനത്തിന്നായി വേഗത്തിലും ദീൎഘമായും അവിടുത്തെ കൎമ്മത്തെ ക്രമമായി സ്തുതിക്കുന്നു.

6 ഇന്ദ്രേവിശ്വാനിവീൎയ്യാ

കൃതാനികൎത്ത്വാനിച

യമൎക്കാഅധ്വരംവിദുഃ വ. 24

അന്വയം:—

| | |
|---|---|
| യം അൎക്കാഃ അധ്വരം വിദുഃ | — സ്തോതാരഃ അഹിംസകം ജാനന്തി |
| (തസ്മിൻ) ഇന്ദ്രേ വിശ്വാനി വീൎയ്യാ | — സൎവ്വാണി സാമൎത്ഥ്യാനി |
| കൃതാനി കൎത്ത്വാനി ച | — ചരിതാനി ചരിതവ്യാനി ച വൎത്തന്തേ |

അൎത്ഥം—ആരെയാണോ സ്തോതാക്കൾ ഹിംസിയ്ക്കാത്തവനായറിയുന്നതു്, ആ ഇന്ദ്രങ്കൽ എല്ലാ വീരകൎമ്മങ്ങളും ചെയ്യപ്പെട്ടവയായും ചെയ്യപ്പെടേണ്ടവയായും വൎത്തിക്കുന്നു.

7 യൽപാഞ്ചജന്യയാവി

ശേന്ദ്രേഘോഷാഅസൃക്ഷത

അസ്തൃണാദ്ബൎഹണാവിപോ ƒ ƒ

ൎയ്യോമാനസ്യസക്ഷയഃ

അന്വയം:—

| | |
|---|---|
| യൽ പാഞ്ച-ജന്യയാ വിശാ | — യദാ പഞ്ചജനഭവയാ പ്രജയാ |
| ഇന്ദ്രേ ഘോഷാഃ അസൃക്ഷത | — സ്തുതയഃ സൃജ്യന്തേ, തദാനീം |

അന്വയം:—

(ഹേ ഋത്വിജഃ,) തൽ

| | |
|---|---|
| ദധാനാഃ | — സ്തോത്രം ധാരയന്തഃ |
| അവസ്യവഃ യുഷ്മാഭിഃ | — രക്ഷാകാമാവയം യുഷ്മാഭി സ്സഹിതാഃ |
| മരുത്വതഃ വൃധേ | — മരുദ്ഭിര്യുക്തസ്യേന്ദ്രസ്യ വർദ്ധനായ, തന്നിവേദനാർത്ഥം |
| മക്ഷു-പിതരഃ സ്യാമ | — അന്നസ്യ പിതരഃ പാലകാഃ, സ്വാമിനോ ഭവേമ |

അർത്ഥം—അല്ലയോ ഋത്വിക്കുകളേ, സ്തോത്രമേന്തുന്ന ഞങ്ങൾ രക്ഷേച്ഛുക്കളായി നിങ്ങളോടു ചേൎന്നു, മരുത്തുക്കളൊത്ത ഇന്ദ്രന്റെ വർദ്ധനത്തിന്നായി, അവിടേക്കു യാഗാദി കൎമ്മങ്ങളൎപ്പിയ്ക്കാനായി, അന്നത്തിന്നു സ്വാമികൾ, ഉടയവരാകാവൂ. (അന്നം സ്വഭോഗത്തിന്നല്ല. യാഗാദി കൎമ്മനിൎവ്വഹണത്തിന്നത്രേ.)

11 ബളൃത്വിയായധാമ്ന

ഋക്വഭിശ്ശൂരനോനമഃ

ജേഷാമേന്ദ്രത്വയായുജാ

അന്വയം:—

| | |
|---|---|
| ഹേ ശൂര, ഇന്ദ്ര, | — വിക്രാന്തേന്ദ്ര, |
| ഋത്വിയായ | — ഋതൗ ഭവായ, യാഗകാലേ പ്രാദുർഭൂതായ |
| ബട് ധാമ്നേ | — സത്യം കല്യാണതേജസേ തുഭ്യം |
| ഋക്വ-ഭിഃ നോനമഃ | — മന്ത്രൈരതിശയേന സ്തുമഃ |
| (ത്വതേന) ത്വയാ യുജാ | — സഹായഭൂതേന |
| ജേഷാമ | — ശത്രൂൻ ജയേമ |

അൎത്ഥം—അല്ലയോ വിക്രമിയായ ഇന്ദ്ര, ഋത്വിക്കുകൾ, ഞങ്ങൾ ഋതുവിൽ യാഗത്തിന്നു വിധിച്ച കാലത്തിൽ, പ്രത്യക്ഷപ്പെടുന്ന, സത്യമായും മംഗളതേജസ്സുററ അവിടേയ്ക്കായി മന്ത്ര

ത്തിൻെറ ഗതികൾ രക്ഷസ്സുകളെല്ലാമുണ്ടാവുന്ന ബാധ വരാത്തവിധം അവിടുന്ന കാക്കുന്നു, കാത്താലും.

9 അസ്യവൃഷ്ണോവ്യോദന

ഉരുക്രമിഷ്ടജീവസേ

യവന്നപശ്വരആദദേ

അന്വയം:—

അസ്യ വൃഷ്ണഃ വി–ഓദനേ – വർഷിതുരിന്ദ്രസ്യ വിവിധാന്നേ ലബ്ധേസതി

ജീവസേ ഉരു ക്രമിഷ്ട — ജീവനായ സർവ്വോലോകഃ വിസ്തീർണ്ണം പാദനിധാനം കരോതി

(തഥാ കൃത്വാ) പശ്വഃ യവം ന ആ ദദേ — പശവോ യവമിവ സർവ്വോജനഃ ആദദതേ

അർത്ഥം—ഈ വർഷകനായ ഇന്ദ്രൻെറ വിവിധങ്ങളായ അന്നങ്ങൾ (അനുഗ്രഹങ്ങൾ) ലഭിയ്ക്കുവെയാണ്, ജീവിതയാപനത്തിന്നായി ലോകം, വിരുത്തിയ കാൽവെപ്പു നടത്തുന്നതു്. (ഇന്ദ്രൻെറ അനുഗ്രഹംകൊണ്ടാണ് ജീവികൾ ഓരോ സ്വസ്വവ്യാപാരത്തിലേപ്പെടുന്നതു്.) അപ്രകാരം ചെയ്തിട്ട്, പശുക്കൾ യവധാന്യത്തെയെന്നപോലെ, സ്വന്തം ഭക്ഷണം, ഭോഗം, സ്വസ്വവ്യാപാരം എല്ലാ ജനങ്ങളും കൈക്കൊള്ളുന്നു. (പരമാത്മരൂപനായ പരമേശ്വരൻെറ ആന്തരാനുജ്ഞകൊണ്ടാണ് ജീവാത്മാക്കൾ ഓരോ പ്രകാരത്തിൽ ചലിക്കുന്നതും ചരിക്കുന്നതും.)

10 തദ്ധാനാഅവസ്യവോ

യുഷ്മാഭിർദ്ദക്ഷപിതരഃ

സ്യാമമരുത്വതോവൃധേ

വർഗ്ഗം—26–27 ഗായത്രീച്ഛന്ദഃ, ഇന്ദ്രോദേവതാ.

1 ഉത്ത്വാമന്ദന്തുസ്തോമാഃ

കൃണുഷ്വരാധോഅദ്രിവഃ

അവബ്രഹ്മദ്വിഷോജഹി

അന്വയം:—

| | |
|---|---|
| ഹേ അദ്രി–വഃ | — വജ്രവന്നിന്ദ്ര, |
| ത്വാ സ്തോമാഃ ഉൽ മന്ദന്തു | — ത്വാം സ്തുതയഃ ഉൽകൃഷ്ടം മാദയന്തു |
| രാധഃ കൃണുഷ്വ | — അസ്മഭ്യം അന്നം കുരു |
| (കിം ച) ബ്രഹ്മ–ദ്വിഷഃ | |
| അവ ജഹി | — ബ്രാഹ്മണ ദ്വേഷ്ടൄൻ ജഹി |

അത്ഥം.—അല്ലയോ വജ്രായുധനായ ഇന്ദ്ര, ഞങ്ങളുടെ സ്തുതികളവിടത്തെ ഏററവും ഹഷിപ്പിക്കട്ടേ. ഞങ്ങൾക്കന്നമുണ്ടാക്കിയാലും. ബ്രാഹ്മണരെ (കമ്മികളെ) ദ്വേഷിക്കുന്നവരെ ഒടുക്കിയാലും.

2 പദാപണീँരരാധസോ

നിബാധസ്വമഹാँഅസി

നഹിത്വാകശ്ചനപ്രതി

അന്വയം:—

| | |
|---|---|
| പണീൻ അരാധസഃ | — ലുബ്ധാൻ, യഷ്ടവ്യധനരഹിതാൻ, കേവലധനാൻ |
| പദാ നി ബാധസ്വ | — പാദേനാതിക്രമ്യ നിതരാം ബാധസ്വ |
| (ത്വം) മഹാൻ അസി | — സർവ്വോൽകൃഷ്ടോഽസി |

ങ്ങളാൽ നന്നായി സ്തുതിചൊല്ലുന്നു. സ്തുതിക്കപ്പെട്ട അവിട ത്തെ സാഹായ്യത്തോടുകൂടി ശത്രുക്കളെ ജയിക്കാവു.

12 അസ്യേരുദ്രാമേഹനാപർവ്വതാസോ
വൃത്രഹത്യേഭരഹൂതൗസജോഷാഃ
യശ്ശംസതേസ്തുവതേധായിപജ്ര
ഇന്ദ്രജ്യേഷ്ഠാഅസ്മാം അവന്തുദേവാഃ വ. 25

അന്വയം:—

| | |
|---|---|
| രുദ്രാഃ, മേഹനാ പർവ്വതാസഃ | — ഏകാദശരുദ്രാഃ, ഉദകസേചകാ മേഘാഃ |
| അസ്യേ | — അസ്മാസു രക്ഷാം കുർവ്വന്തു |
| വൃത്ര-ഹത്യേ ഭര-ഹൂതൗ | — വൃത്രഹനനസാധനേ, സംഗ്രാമാഹ്വാനേ |
| സ-ജോഷാഃ ശംസതേ, സ്തുവതേ | — സമാനപ്രീതിശ്ച ശസ്ത്രംകുർവ്വതേ, സ്തോത്രംകുർവ്വതേ |
| യഃ പജ്രഃ, ധായി | — ബലവാൻ, ബലദാതാസൻ ഗച്ഛതി |
| (സ ഇന്ദ്രശ്ച) ഇന്ദ്ര-ജ്യേഷ്ഠാഃ | — ഇന്ദ്രഃ ജ്യേഷ്ഠോയേഷാം, താദൃശാഃ |
| ദേവാഃ അസ്മാൻ അവന്തു | — രക്ഷന്തു |

അർത്ഥം—പതിനൊന്നു രുദ്രന്മാരും ജലം പൊഴിക്കുന്ന മേഘങ്ങളും നമ്മളിൽ രക്ഷ ചെയ്യട്ടെ. വൃത്രവധത്തിനുള്ള പോർവിളിയിൽ മററു ദേവന്മാരോടൊപ്പം പ്രീതനായി, ഏവൻ യജമാനനുവേണ്ടി, ശസ്ത്രം ചൊല്ലുന്നവനും സ്തുതിക്കുന്നവനും ബലമേകുന്നവനായി വരുന്നുവോ, ആ ഇന്ദ്രനും ഇന്ദ്രനാകുന്ന ജ്യേഷ്ഠനോട് (നേതാവിനോട്) കൂടി ദേവന്മാരും നമ്മളെ രക്ഷിക്കട്ടെ.

(ത്വം) ആ–ഘോഷൻ — ശബ്ദകുർവ്വൻ
ഉഭേ രോദസീ ആ
പൃണാസി — ദ്യാവാപൃഥിവ്യൗ തേജസാ ആപൂരയസി

അത്ഥം—അല്ലയോ ഇന്ദ്ര, ദ്യോവിൽ നിന്നു വന്നുചേർന്നാലും. മനുഷ്യക്കുവേണ്ടി നിവാസഗൃഹം പ്രാപിച്ചാലും. അവിടുന്നു് ശബ്ദിച്ചുകൊണ്ടു് ദ്യാവാപൃഥിവികളെ തേജസ്സാൽ മൂടുന്നു.

5 ത്യഞ്ചിൽപവ്വതങ്ഗിരിം
ശതവന്തംസഹസ്രിണം
വിസ്തോതൃഭ്യോരുരോജിഥ

അന്വയം:—
(ഹേ ഇന്ദ്ര, ത്വം)
ശത–വന്തം, സഹസ്രിണം— ശതോദകവന്തം അപരിമിത വൃഷ്ടിം
ത്യം ചിൽ പവ്വതം
ഗിരിം — തം പവ്വവന്തം മേഘം
സ്തോതൃ–ഭ്യഃ
വി രുരോജിഥ — വജ്രേണ വിരുജ

അത്ഥം—അല്ലയോ ഇന്ദ്ര, നൂറുകണക്കിൽ, ആയിരക്കണക്കിൽ ജലംവഷിക്കുന്ന അടുക്കടുക്കായ മേഘത്തെ അവിടുന്നു് സ്തോതാക്കൾക്കുവേണ്ടി വജ്രത്താൽ പിളന്നാലും. (മഴപെയ്യിച്ചാലും)

6 വയമുത്വാദിവാസുതേ
വയന്നക്തംഹവാമഹേ
അസ്മാകംകാമമാപൃണ വ. 26

ത്വാ കഃ ചന — ത്വകശ്ചിദപി ദേവഃ, അസുരോമനുഷ്യോവാ
പ്രതി നഹി — പ്രതിനിധിഃ, സദൃശോനാസ്തി ഖലു

അത്ഥം—പിശുക്കന്മാരും യാഗം ചെയ്‌വാൻ മാത്രം പണമില്ലാത്തവരും സ്വതവേ ധനവാന്മാരുമായവരെ കാലാൽ തട്ടിനീക്കിയാലും. അവിടുന്നു മഹാനാകുന്നു. ഒരു ദേവനോ അസുരനോ മനുഷ്യനോ അവിടേയ്ക്കു തുല്യനായി ഇല്ലല്ലോ.

3 ത്വമീശിഷേസുതാനാ

മിന്ദ്രത്വമസുതാനാം

ത്വംരാജാജനാനാം

അന്വയം:-

ഹേ ഇന്ദ്ര, ത്വം സുതാനാം — അഭിഷുതാനാം സോമാനാം
ഈശിഷേ — ഈശ്വരോഭവസി
(തഥാ) ത്വം അസുതാനാം — വല്യാകാരേ വത്തമാനാനാം സോമാനാം ചേശിഷേ
ത്വം ജനാനാം രാജാ — സവ്വേഷാം പ്രഭുരസി

അത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്നു സംസ്കരിച്ച സോമങ്ങൾക്കീശനാകുന്നു. സംസ്കരിക്കാത്ത സോമവള്ളികൾക്കും നാഥനാകുന്നു. അവിടുന്നു് സവ്വജനങ്ങൾക്കും പ്രഭുവാകുന്നു.

4 ഏഹിപ്രേഹിക്ഷയോദി

വ്യാ൨ഘോഷച്ചഷ്ണീനാം

ഓഭേപൃണാസിരോദസീ

അന്വയം:-

(ഹേ ഇന്ദ്ര,) ദിവി
ആ ഇഹി — ദ്യുലോകാദാഗച്ഛ
ചഷ്ണീനാം ക്ഷയഃ പ്ര
ഇഹി — നിവാസം പ്രഗച്ഛ

അന്വയം:—

| | |
|---|---|
| കസ്യ സ്വിൽ സവനം വൃഷാ ജുജുഷ്വാൻ അവ ഗച്ഛതി? | — സ്വിദിതവിചികിത്സായാം വർഷിതേന്ദ്രഃ പ്രീയമാണഃ പ്രാപ്നോതി? |
| കഃ സ്വിൽ ഉ ഇന്ദ്രം ആ ചകേ? | കോവാ യജമാനസ്ത്വം സ്തോതും ജാനാതി? |

അർത്ഥം—ആരുടെ സവനത്തിന്നാണ് കാമവർഷിതാവായ ഇന്ദ്രൻ പ്രീതനായിച്ചെല്ലുന്നതു്? ഏതു യജമാനനാണ് ഇന്ദ്രനെ സ്തുതിക്കാനറിയുന്നതു്.?

9 കന്തേദാനാഅസക്ഷത

വൃത്രഹൻകംസുവീര്യാ

ഉക്ഥേകഉസ്വിദന്തമഃ

അന്വയം:—

| | |
|---|---|
| ഹേ വൃത്ര–ഹൻ, കം തേ ദാനാഃ അസക്ഷത | വൃത്രഹന്തരിന്ദ്ര, യജമാനൈർദ്ദത്താ ഹവിരാദികാഃ കം ത്വാം സേവന്തേ? |
| കം ഉക്ഥേ സു–വീര്യാ? | കീദൃശന്ത്വാം ശസ്ത്രാണി, ശോഭനേ വീര്യാണി സ്തോത്രാണി ച സേവന്തേ? |
| കഃ ഉ സ്വിൽ അന്തമഃ? | — യുദ്ധേന്തികതമോ ഭവതി? |

അർത്ഥം—അല്ലയോ വൃത്രഹന്താവായ ഇന്ദ്ര, യജമാനന്മാരാൽ നൽകപ്പെട്ട ഹവിസ്സ് മുതലായവ ഏതവിടത്തെ സേവിക്കുന്നു? ഏപ്രകാരമുള്ള അവിടത്തെയാണ് ശസ്ത്രങ്ങളും ശോഭനവീര്യമുററ സ്തോത്രങ്ങളും സേവിക്കുന്നതു്? ഏപ്രകാരമുള്ളവനാണ് യുദ്ധത്തിൽ (സഹായിയായി) സമീപത്തുണ്ടാകുന്നതു്?

അന്വയം:—

(ഹേ ഇന്ദ്ര,) വയം ത്വാ
ദിവാ — അഹനി
സുതേ ഹവാമഹേ ഉ — സോമേഭിഷുതേ സത്യാ ഹ്വയാമ്യേവ
(തഥാ) വയം നക്തം — രാത്രൗ ഹവാമഹേ
(ആഹൂതഃ ആഗത്യ)
അസ്മാകം കാമം ആ പൃണ— സർവ്വമഭീഷ്ടമാപൂരയ

അർത്ഥം—അല്ലയോ ഇന്ദ്ര, പകൽ സോമം സംസ്കരിച്ചിരിക്കേ, അവിടത്തെ ഞങ്ങൾ വിളിക്കുന്നു. അതുപോലെ രാവിലും വിളിക്കുന്നു. വിളിക്കപ്പെട്ടുവന്നിട്ട്, ഞങ്ങളുടെ എല്ലാ അഭീഷ്ടങ്ങളും നിറവേററിയാലും.

7 ക്വ൱സ്യവൃഷഭോയുവാ

തുവിഗ്രീവോഅനാനതഃ

ബ്രഹ്മാകസ്തംസപര്യതി

അന്വയം:—

സ്യഃ വൃഷഭഃ, യുവാ — സ കാമവർഷിതാ, നിത്യതരുണഃ
തുവി–ഗ്രീവഃ — വിസ്തീർണ്ണകന്ധരഃ
അനാനതഃ — കദാചിദപ്യനവനത ഇന്ദ്രഃ
ക്വ? — ക്വവർത്തതേ ഇതികോ ജാനാതി?
കഃ ബ്രഹ്മാ തം
സപര്യതി? — കസ്തോതാ തം പൂജയതി?

അർത്ഥം—ആ കാമവർഷകനും നിത്യയുവാവും പരന്ന കഴുത്തൊത്തവനും ഒരിക്കലും കനിയാത്തവനുമായ ഇന്ദ്രൻ എവിടെയാണെന്ന് ആരറിയുന്നു? ഏതു സ്തോതാവ് അവിടത്തെ പൂജിക്കുന്നു?

8 കസ്യസ്വിൽസവനംവൃഷാ

ജുജുഷ്വാംഅവഗച്ഛതി

ഇന്ദ്രകഉസ്വിദാചകേ

നിറഞ്ഞ ജലാശയത്തിൽ നിന്നിരുന്ന ഈ സോമം അവിടേക്ക പ്രിയപ്പെട്ടതാകുന്നു, ഏററവും ഹഷിപ്പിക്കുന്നതാകുന്നു. (അതു കുടിച്ചാലുമെന്നു് അടുത്ത ഋക്കിനോടന്വയം).

12 തമദ്യരാധസേമഹേ

ചാരുമ്മദായഘൃഷ്വയേ

ഏഹീമിന്ദ്രദ്രവാപിബ വ. 27

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തം ചാരും | പൂവ്വമന്ത്രേ പ്രസ്തുതം ചരണശീലം സോമം |
| മഹേ രാധസേ | അസ്മാകം മഹതേ ധനായ |
| (തവ) ഘൃഷ്വയേ മദായ — | ശത്രൂണാം ഘഷ്ണശീലായ ഹഷായ |
| ദ്രവ പിബ | ശീഘ്രം സോമപാത്രമാഗച്ഛ, പാനങ്കുരു |
| അദ്യ ഈം ആ ഇഹി | തദത്ഥമിദാനീമാഗച്ഛ |

അത്ഥം—അല്ലയോ ഇന്ദ്ര, മുൻപറഞ്ഞ ഒലിക്കുന്ന സോമത്തെ ഞങ്ങൾക്ക മഹത്തായ ഐശ്വൎയ്യത്തിന്നുവേണ്ടിയും അവിടേക്ക ശത്രുക്കളെ കുഴക്കാനുള്ള ഹഷത്തിന്ന വേണ്ടിയും (സോമപാത്രത്തെ) വേഗമണഞ്ഞാലും, കുടിച്ചാലും, അതിന്നായി ഇപ്പോൾ വന്നാലും.

വൎഗ്ഗം—28—29

1 യദിന്ദ്രപ്രാഗപാഗുദ

ഞ്ന്യഗ്വാഹൂയസേനൃഭിഃ

ആയാഹിതൂയമാശുഭിഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, (ത്വം) നൃ—ഭിഃ | കമ്മനേതൃഭിരസ്മദീയൈ രധ്വൎയ്യ്വാദിഭിഃ |

10 അയന്തേമാനഷേജനേ

സോമഃപൂരുഷുസൂയതേ

തസ്യേഹിപ്രദ്രവാപിബ

അന്വയം:-

(ഹേ ഇന്ദ്ര.) അയം
സോമഃ തേ — ത്വദർത്ഥം
പൂരുഷു — മനുഷ്യേഷു മദ്ധ്യേ
മാനുഷേ ജനേ സൂയതേ — മനുഷ്യജനേഷു മദ്ധ്യേ മയാ സൂയതേ
തസ്യ ആ ഇഹി — തമാഗച്ഛ
പ്ര ദ്രവ, പിബ — ശീഘ്രമാഗച്ഛ, പാനംകുരു

അർത്ഥം.—അല്ലയോ ഇന്ദ്ര, ഈ സോമം അവിടേയ്ക്കുവേണ്ടി വളരെ മനുഷ്യർക്കിടയിൽ ഒരാളായ ഞാൻ സംസ്കരിക്കപ്പെടുന്നു. അതിനെ പ്രാപിച്ചാലും, വേഗം വന്നാലും, കുടിച്ചാലും.

11 അയന്തേശര്യണാവതി

സുഷോമായാമധിപ്രിയഃ

ആർജീകീയേമദിന്തമഃ

അന്വയം:-

ആർജീകീയേ — ഏതന്നാമകേ ദേശേ
സു-സോമായാം — ഏതന്നാമികായാം നദ്യാം,
ശര്യണാ-വതി — കുരുക്ഷേത്രസ്യ ജഘനാർദ്ധഭവേ, ശര്യണോപേതേസരസി
അധി അയം തേ പ്രിയഃ — അധിശ്രിതോയം സോമ സ്തവപ്രിയഃ
മദിൻ-തമഃ — ത്വാം മാദയിതൃതമഃ (ത്വം പിബേത്യുത്തരാത്രാന്വയഃ)

അർത്ഥം.—ആർജീകീയമെന്ന ദേശത്തിൽ സുഷോമയെന്ന നദിയിൽ, കുരുക്ഷേത്രത്തിന്റെ കീഴ്‌പകുതിയിലുള്ള ശരപ്പുല്ല്

പുളച്ച മറിയുന്ന അന്തരിക്ഷത്തിൽ സന്തോഷിച്ചിരിക്കുക യായാലും.

3 ആത്വാഗീർഭിർമ്മഹാമുരും
ഹുവേഗാമിവഭോജസേ
ഇന്ദ്രസോമസ്യപീതയേ

അന്വയം:—

| | | |
|---|---|---|
| ഹേ ഇന്ദ്ര, മഹാം | | |
| ഉരും ത്വാ | | മഹാന്തം പ്രഭൂതം ത്വാം |
| സോമസ്യ പീതയേ | — | സോമപാനായ |
| ഭോജസേ ഗാം—ഇവ | — | ഭോഗായ ഗാമിവ |
| ഗീഃ—ഭിഃ ആ ഹുവേ | — | സ്തുതിഭിഃ, യത്രയത്രത്വം തത്തൽ പ്രദേശാദാഹ്വയാമി |

അർത്ഥം—അല്ലയോ ഇന്ദ്ര, മഹാനും ഗുണങ്ങളാൽ പ്രവൃദ്ധനുമായ അവിടുത്തെ സോമപാനത്തിന്നായി, തീററക്കു പശുവിനെ (സങ്കേതശബ്ദത്തോടുകൂടി) വിളിക്കുന്നപോലെ, സ്തുതികളാൽ അവിടുന്നെവിടെയാണോ, അവിടെനിന്നു് ഞാൻ വിളിക്കുന്നു. (യുഗ്മകം)

4 ആത്ഇന്ദ്രമഹിമാനം
ഹരയോദേവതേമഹഃ
രഥേവഹന്തുബിഭ്രതഃ

അന്വയം:—

| | | |
|---|---|---|
| ഹേ ദേവ, ഇന്ദ്ര, | | |
| മഹിമാനം ബിഭ്രതഃ തേ | — | ദ്യോതമാനേന്ദ്ര, മാഹാത്മ്യം ധാരയന്തം ത്വാം |
| ഹരയഃ രഥേ ആ വഹന്തു | — | അശ്വാഃ രഥേനാനയന്തു |
| മഹഃ തേ | | തേജോബിഭ്രതം, ധാരയന്തം ത്വാം ആ വഹന്തു |

(പ്രാക് വാ) അപാക്
ഉദക് (വാ) ന്യക് വാ — പൂർവ്വം, പശ്ചാൽ, ഉപരി
സ്ഥലാൽ, അവസ്ഥലാദ്വാ
യൽ ഹൂയസേ യതഃ കതശ്ചിദ്ധൂയസേ അതഃ
തൂയം ആശു–ഭിഃ ആ
യാഹി — തൂർണ്ണം ആശുഗാമിഭിരശ്വൈ
രാഗച്ഛ

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടന്ന് കർമ്മനേതാക്കളായ ഞങ്ങളുടെ അധ്വര്യു മുതലായവരാൽ മുമ്പോ, പിമ്പോ, മുകളോ താഴത്തോ, എവിടെ നിന്നായാലും വിളിക്കപ്പെടുന്ന അവിടെനിന്ന് ഗതിവേഗമുററ കുതിരകളാൽ വേഗത്തിൽ വന്നെത്തിയാലും.

2 യദ്വാപ്രസ്രവണേദിവോ
മാദയാസേസ്വർണ്ണരേ
യദ്വാസമുദ്രേഅന്ധസഃ

അന്വയം:—
യൽ വാ ദിവഃ
പ്ര–സ്രവണേ അഥവാ ദ്യുലോകസ്യ അമൃത
നിഷ്യന്ദനസ്ഥാനേ
മാദയാസേ — മാദ്യസി
(യദ്വാ) സ്വഃ–നരേ — സ്വർഗ്ഗനയനേ, ഭൂലോകേന്യസ്യ
യാഗദേശേ മാദ്യസി
യൽ വാ അന്ധസഃ അന്ധസാ, അന്നേന,
തൽകാരണമുദകമഭിലക്ഷ്യ
സമുദ്രേ — സമുദ്രനാ പാദാനഭൂതേന്തരിക്ഷേ
മാദ്യസി

അർത്ഥം—അല്ലെങ്കിൽ അവിടന്ന് ദ്യുലോകത്തിൽ അമൃതമൊഴുകുന്ന സ്ഥാനത്തു ഹർഷിച്ചുകയായാലും, ഭൂലോകത്തിൽ സ്വർഗ്ഗപ്രാപകമായ അന്യരാരുടെയെങ്കിലും യജ്ഞത്തിൽ മോദിക്കുകയായാലും അന്നകാരണമായ ജലത്തെ ഉദ്ദേശിച്ച് ജലം

അന്വയം:—

| | |
|---|---|
| സുത—വന്തഃ | അഭിഷുതസോമവന്തഃ |
| പ്രയസ്വന്തഃ വയം | — ചരുപുരോഡാശാദി ഹവിഷ്മന്തോവയം |
| ഇദം നഃ ബർഹിഃ | |
| ആ—സദേ | അസ്മദീയം ബർഹിഃ, ബർഹിഷ്യാസദനായ |
| ത്വാ ഹവാമഹേ | ത്വാമാഹ്വയാമഃ |

അർത്ഥം—സംസ്ക്കരിച്ച സോമമൊത്തവരും ചരുപുരോഡാശാദി ഹവിസ്സേന്തിയവരുമായ ഞങ്ങൾ, ഞങ്ങളുടെ ഈ ദർഭവിരിപ്പിൽ വന്നിരിപ്പാനായി അവിടുത്തെ വിളിക്കുന്നു.

7 *യച്ചിദ്ധിശശ്വതാമ*

സീന്ദ്രസാധാരണസ്ത്വം

തന്ത്വാവയംഹവാമഹേ

അന്വയം:—

3-6-29 ൽ വ്യാഖ്യാനിച്ചിട്ടുണ്ട്.

8 ഇദന്തേസോമ്യംമ

ധ്വധുക്ഷന്നദ്രിഭിർന്നരഃ

ജുഷാണഇന്ദ്രതൽപിബ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തേ ഇദം | |
| സോമ്യഃ മധു | — ത്വദർത്ഥം ഇദം സോമസംബന്ധി മധു |
| നരഃ അദ്രി—ഭിഃ | |
| അധുക്ഷൻ | — അസ്മദീയാഃ കർമ്മനേതാരഃ ഗ്രാവഭിരഭിഷവം കൃതവന്തഃ |
| തൽ ജുഷാണഃ പിബ | — തന്മധുപ്രീയമാണഃ പിബ |

അർത്ഥം—അല്ലയോ പ്രകാശമാനനായ ഇന്ദ്ര, മാഹാത്മ്യ മുക്കൊള്ളുന്ന അവിടുത്തെ ഹരികളെന്ന കതിരകൾ തേരി ലാനയിക്കട്ടെ. തേജസ്സിയന്ന അവിടുത്തെ ആ കതിരകളെ ത്തിക്കട്ടെ.

5 ഇന്ദ്രഗൃണീഷഉസ്തുഷേ
മഹാംഉഗ്രഈശാനകൃൽ
ഏഹിനസ്സുതംപിബ

അന്വയം:–

| | |
|---|---|
| ഹേ ഇന്ദ്ര, (ത്വം) | |
| ഗൃണീഷേ | — ഇദമദേഹീദമദേഹീതി പ്രാർത്ഥ്യസേ |
| (തഥാ) സ്തുഷേ ഉ | സ്തൂയസേ ച (ഉ ഇതി ചാർത്ഥേ) |
| മഹാൻ, ഉഗ്രഃ | — ഗുണൈഃ പ്രവൃദ്ധഃ, ഉൽഗൂർണ്ണ ബലഃ |
| ഈശാന-കൃൽ | — ഐശ്വര്യകർത്താ ത്വം |
| ആ ഇഹി, നഃ സുതം | |
| പിബ | — ആഗച്ഛ, അസ്മദീയമഭിഷുതം സോമം പിബ |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന് ''ഇതുതരു, ഇതു തരു'' എന്ന് എപ്പോഴുമർത്ഥിക്കപ്പെടുന്നു. അതുപോലെ സ്തുതിക്കപ്പെടുകയും ചെയ്യുന്ന ഗുണങ്ങളാൽ മികച്ചവനും ഊക്കിയന്നവനും ഐശ്വര്യകാരിയുമായ അവിടുന്ന് വന്നാലും, ഞങ്ങളുടെ സംസ്കരിച്ച സോമം കടിച്ചാലും

6 സുതാവന്തസ്ത്വാവയം
പ്രയസ്വന്തോഹവാമഹേ
ഇദന്നോബർഹിരാസദേ വ. 28

അത്ഥം—രാജാവായ ഇന്ദ്രൻ എനിയ്ക്ക് സ്വർണ്ണപ്രകാശമുററ പശുക്കളെ നൽകുന്നവനാവട്ടേ. അല്ലയോ ദേവന്മാരേ, ധനവാനായ ഇന്ദ്രൻ കേടേൽക്കാതിരിയ്ക്കട്ടേ.

11 സഹസ്രേപൃഷതീനാ

മധിശ്ചന്ദ്രംബൃഹൽപൃഥു

ശുക്രംഹിരണ്യമാദദേ

അന്വയം:–

| | |
|---|---|
| (അഹം) പൃഷതീനാം | |
| സഹസ്രേ അധി | — ഉപരിധാരിതം |
| ബൃഹൽ, പൃഥു, ചന്ദ്രം | — മഹൽ, വിസ്തൃതം ആഹ്ളാദകം |
| ശുക്രം ഹിരണ്യം ആ ദദേ | ഇന്ദ്രേണാനീതം നിമ്മലം സ്വർണ്ണം സ്വീകരോമി |

അത്ഥം—ആയിരം പശുക്കൾക്കു പുറമെ മഹത്തും പരപ്പുററതും ആഹ്ളാദകവും നിമ്മലവുമായ സ്വർണ്ണം ഇന്ദ്രനാലെത്തിക്കപ്പെട്ടതു് ഞാൻ സ്വീകരിക്കുന്നു.

12 നപാതോദുർഗ്ഗഹസ്യമേ

സഹസ്രേണസുരാധസഃ

ശ്രവോദേവേഷ്വക്രത

വ. 29

അന്വയം:–

| | |
|---|---|
| നപാതഃ, ദുഃ_ഗഹസ്യ മേ | അരക്ഷിതസ്യ, ദുഃഖം ഗാഹമാനസ്യ മമസംബന്ധിനോ ജനാഃ |
| സഹസ്രേണ | — അപരിമിതേനേന്ദ്രദത്തേന ഗവാദി ധനേന |
| സു_രാധസഃ | — സുധനാസ്സന്തഃ |

അൎത്ഥം—അല്ലയോ ഇന്ദ്ര, അവിടേയ്ക്കായി ഈ സോമസംബന്ധിയായ തേൻ ഞങ്ങളുടെ കൎമ്മനേതാക്കളായ അധ്വൎയ്യു മുതലായവർ പിടിക്കല്ലാൽ സംസ്കരിച്ചിരിക്കുന്ന അതു് പ്രീതനായി കുടിച്ചാലും.

9 വിശ്വാം അൎയ്യോവിപശ്ചി
തോതിഖ്യസ്തുയമാഗഹി
അസ്മേധേഹിശ്രവോബൃഹൽ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) അൎയ്യഃ | സ്വാമീ ത്വം |
| വിശ്വാൻ വിപഃ_ചിതഃ | സൎവ്വാൻ സ്തോതൄൻ |
| അതി ഖ്യഃ | — അതിക്രമ്യപശ്യ |
| (തദൎത്ഥം) തൂയം ആ ഗഹി — | ക്ഷിപ്രമാഗച്ഛ |
| (ആഗത്യച) അസ്മേ | |
| ബൃഹൽ ശ്രവഃ ധേഹി | — അസ്മാസു മഹദ്യശോ നിധേഹി. പ്രാപയ |

അൎത്ഥം—അല്ലയോ ഇന്ദ്ര, സ്വാമിയായ അവിടുന്ന് മററു സ്തോതാക്കളെയെല്ലാം കവിച്ച് ഞങ്ങളെ നോക്കിയാലും, കണ്ടാലും അതിന്നായി വേഗം വന്നാലും വന്നിട്ട്, ഞങ്ങളിൽ മഹത്തായ യശസ്സുണ്ടാക്കിയാലും, എത്തിച്ചാലും.

10 ദാതാമേപൃഷതീനാം
രാജാഹിരണ്യവീനാം
മാദേവാമഘവാരിഷൽ

അന്വയം:—

| | |
|---|---|
| ഹിരണ്യ—വീനാം | |
| പൃഷതീനാം | — ഹിരണ്യവീതാനാം ഗവാം |
| രാജാ (ഇന്ദ്രഃ) മേ ദാതാ | ഭവതു |
| ഹേ ദേവാഃ മഘ—വാ | |
| മാ രിഷൽ | — മാ രിഷ്യോ ഭവതു |

ഈ സോമയാഗത്തിൽ രക്ഷസ്സായി ബൃഹൽസാമം പാടി പരി ചരിക്കുക. ഞാനും നിങ്ങൾക്കുവേണ്ടി ആ ഇന്ദ്രനെ, കുടുംബ നാഥനായ ഹിതകാരിയെ പുത്രന്മാരെന്ന പോലെ, വിളി ക്കുന്നു.

2 നയന്ദ്ധ്രാവരന്തേനസ്ഥിരാമൃരോ

മദേസുശിപ്രമന്ധസഃ

യആദൃത്യാശശമാനായസുന്വതേ

ദാതാജരിത്രഉക്ഥ്യം

അന്വയം:—

| | |
|---|---|
| യം സു–ശിപ്രം | ശോഭനഹനും |
| ദൃധ്രാഃ ന വരന്തേ | ദൃഢരാ അസുരാദയഃ ന വാരയന്തി |
| (തഥാ) സ്ഥിരാഃ ന | ദേവാ ന വരന്തേ |
| മൃരഃ | — മരണസ്വഭാവാ മനുഷ്യാ ന വരന്തേ |
| അന്ധസഃ മദേ | സോമാന്നസ്യ ഹർഷായ, തൽ പാനജനിതായ ഹർഷായ |
| ആ–ദൃത്യ യഃ ശശമാനായ | ശംസമാനായ |
| സുന്വതേ, ജരിത്രേ | — സോമാഭിഷവകുർവ്വതേ സ്തോത്രേ ച |
| ഉക്ഥ്യം ദാതാ | — സ്തുത്യം ധനം പ്രദാതാ |

അർത്ഥം—നല്ല താടിയെല്ലോത്ത യാവനെ, അടക്കാവത ല്ലോത്ത അസുരന്മാരും ചിരഞ്ജീവികളായ ദേവന്മാരും മരണ ധർമ്മികളായ മനുഷ്യരും തടുക്കുന്നില്ലയോ, സോമപാനത്താ ലുള്ള ഹർഷത്തിന്നുവേണ്ടി ആദരിച്ച സ്തോത്രംചൊല്ലുന്നവനും സോമം സംസ്കരിക്കുന്നവനുമായ സ്തോതാവിന്ന് പ്രശസ്യമായ ധനം കൊടുക്കുന്നവൻ യാവനാണോ,

| | |
|---|---|
| ദേവേഷു | തേഷു പ്രീതേഷു, ഇന്ദ്രേ ച പ്രീതേ |
| ശ്രവഃ അക്രത | — യശോലഭന്ത |

അർത്ഥം—അരക്ഷിതനും ദുഃഖത്തിൽ മുങ്ങിയവനുമായ എന്നെ സംബന്ധിച്ചവർ, പുത്രപൗത്രാദി സ്വജനങ്ങൾ, ഇന്ദ്രനാൽ നല്കപ്പെട്ട പശു മുതലായ ധനത്താൽ സുസമ്പന്നന്മാരായി, ഇന്ദ്രനടക്കമുള്ള ദേവന്മാർ പ്രീതരാകവേ യശസ്സ നേടി.

വർഗ്ഗം-30_31_32 പ്രാഗാഥഃ കലിഃ ഋഷിഃ, വിഷമാബൃഹതീ, സമാസതോബൃഹതീ, അനുഷ്ടുപ് ച ഛന്ദാംസി

1 തരോഭിർവ്വോവിദദ്വസു

മിന്ദ്രംസബാധഊതയേ

ബൃഹദ്ഗായന്തസ്സുതസോമേഅധ്വരേ

ഹുവേഭരന്നകാരിണം

അന്വയം:—

| | |
|---|---|
| (ഹേ ഋത്വിജഃ) | |
| സ—ബാധഃ വഃ | — ബാധാസഹിതായൂയം |
| തരഃ_ഭിഃ | — വേഗൈരശ്വൈരുപേതം |
| വിദത്—വസും ഇന്ദ്രം | — വേദയദ്വസും, ധനാവേദകം തം |
| സുത—സോമേ അധ്വരേ | — അഭിഷുതസോമകേ യജ്ഞേ |
| ഊതയേ ബൃഹത് ഗായന്തഃ | — ബൃഹത്സാമഗായന്തസ്സന്തഃ, പരിചരത |
| (അഹഞ്ചതമിന്ദ്രം യുഷ്മദർത്ഥം) ഭരം ന കാരിണം | — കുടുംബഭർത്താരം ഹിതകരണ ശീലം പുത്രാദയ ഇവ |
| ഹുവേ | ആഹ്വയാമി |

അർത്ഥം—അല്ലയോ ഋത്വിക്കുകളേ, കഷ്ടത ബാധിച്ച നിങ്ങൾ ഗതിവേഗമേറ കുതിരകളൊത്തവനും ഐശ്വര്യദാതാവുമായ ഇന്ദ്രനെ, സംസ്കരിച്ച സോമത്തോടുകൂടിയ യജ്ഞത്തിൽ,

| | |
|---|---|
| വസു യഃ ദാശുഷേ ഉൽ | |
| ഇൽ വപതി | — യജമാനായ ഉദ്വപത്യേവ |
| വജ്രീ, സു-ശിപ്രഃ | — വജ്രവാൻ, സുഹനഃ |
| ഹരി-അശ്വഃ ഇന്ദ്രഃ ഇൽ | ഹരിതാശ്വയുക്തസ്സ ഏവ |
| ക്രത്വാ | കർമ്മണാ, യാഗേനോപാധിനാ |
| യഥാ വശൽ കരൽ | യേന പ്രകാരേണ കാമയതേ തഥാ കരോതി |

അർത്ഥം-ഭൂമിയിൽ കഴിച്ചിട്ടതെങ്കിലും യാഗദാനാദികമം ചെയ്യ് കൂട്ടിവെച്ച ധനത്തെ ഏവൻ ഹവിസ്സേകുന്ന യജമാനനന്ന് പകൻകൊടുക്കകതന്നെ ചെയ്യുമോ, വജ്രവാനം നല്ല താടിയെല്ലൊത്തവനം ഹരികളെന്ന കതിരകളോട് കൂടിയവനമായ ആ ഇന്ദ്രൻ മാത്രമേ യാഗമാകുന്ന അടിസ്ഥാനത്തോട് കൂടിയ കർമ്മംകൊണ്ട് ആശിക്കുന്നപ്രകാരം ചെയ്യുകൊടുക്കുന്നുള്ളു (യാഗദാനാദികമം കൊണ്ട്, കൂട്ടിവെച്ച ധനത്തെ ഹവിർദ്ദാതാവായ യജമാനനന്ന് ആ ധനികന്മാരെക്കൊണ്ട് ഇന്ദ്രൻ കൊടുപ്പിക്കുന്നു ആ ഇന്ദ്രൻ യജമാനന്മാൎക്കഭീഷ്ടം സാധിപ്പിച്ചും കൊടുക്കുന്നു )

5 യദ്വാവന്ഥപുരുഷ്ടുത
പുരാചിച്ഛൂരനൃണാം
വയന്തത്തഇന്ദ്രസംഭരാമസി
യജ്ഞമുക്ഥംതുരംവചഃ വ. 30

അന്വയം:-

| | |
|---|---|
| ഹേ പുരു-സ്തുത, ശൂര, ഇന്ദ്ര, | — ബഹുഭിസ്തുത, വിക്രാന്തേന്ദ്ര, |
| നൃണാം പുരാ ചിൽ | നേതൄണാം, സ്തോതൄണാം പുരാ ഇവേദാനീമപി (ചിദിത്യുപമാർത്ഥേ) |
| യൽ വവന്ഥ, തൽ യജ്ഞം | — അപേക്ഷഥാഃ, തദ്യാഗയോഗ്യം ഹവിഃ |

3 യശ്ശക്രോമുക്ഷോഅശ്വ്യോ
യോവാകീജോഹിരണ്യയഃ
സഊർവ്വസ്യരേജയത്യപാവൃതി
മിന്ദ്രോഗവ്യസ്യവൃത്രഹാ

അന്വയം:—

| | |
|---|---|
| യഃ ശക്രഃ മുക്ഷഃ | ശക്തഃ സ്തോതൄണാം പരിചരണീയഃ |
| (യശ്ച) അശ്വ്യഃ | — അശ്വകുശലഃ |
| യഃ വാ കീജഃ | അത്ഭുതജന്മാ |
| (യശ്ച) ഹിരണ്യയഃ | ഹിരണ്മയശരീരഃ |
| സഃ വൃത്ര-ഹാ ഇന്ദ്രഃ | — വൃത്രഹന്താസഃ |
| ഊർവ്വസ്യ ഗവ്യസ്യ | ബഹുലസ്യ ഗോസമൂഹസ്യ |
| അപ-വൃതിം രേജയതി | — അപവരണീയം കമ്പയതി |

അർത്ഥം_ശക്തനായ യാവൻ സ്തോതാക്കളാൽ ഉപാസ്യനാണോ, യാവൻ കുതിരകളെസ്സംബന്ധിച്ച വിദഗ്ധനാണോ, യാവൻ ആശ്ചര്യകരമായ ജന്മമുററവനാണോ, യാവൻ സ്വർണ്ണമയമായ ദേഹമുററവനാണോ, ആ വൃത്രഹന്താവായ ഇന്ദ്രൻ അസംഖ്യേയമായ പശുക്കൂട്ടത്തെ തുറന്നുവിട്ടിളക്കുന്നു (യശകം)

4 നിഖാതഞ്ചിദ്യഃപുരുസംഭൃതംവ
സൂദിദ്വപതിദാശുഷേ
വജ്രീസുശിപ്രോഹര്യശ്വഇൽകര
ദിന്ദ്രഃക്രത്വായഥാവശൽ

അന്വയം:—

| | |
|---|---|
| നി-ഖാതം ചിൽ | — ഭൂമൗഖാത്വാ സ്ഥാപിതമപി |
| പുരു_സംഭൃത | — ബഹുയാഗദാനാദികം കൃത്വാ സംഗൃഹീതം |

7 വയമേനമിദാ

ഹ്യോപീപേമേഹവജ്രിണം

തസ്മാഉഅദ്യസമനാസുതംഭരാ

നൂനംഭൂഷതശ്രുതേ

അന്വയം:—

| | |
|---|---|
| (ഹേ ഋത്വിജഃ) വയം | — ഋത്വിഗ്യജമാനാവയം |
| വജ്രിണം ഏനം ഇദാ | — ഇന്ദ്രമിദാനീം |
| ഹ്യഃ (ച) ഇഹ | — പരസ്മിൻ ദിനേ ചാത്ര |
| അപീപേമ | — സോമേനാപ്യായാമ |
| തസ്മൈ ഉ അദ്യ | — തസ്മാഏവാത്ര |
| സമനാ സുതം ഭര | — സങ്ഗ്രാമാത്ഥമഭിഷുതം സോമം ഹരത |
| നൂനം ശ്രുതേ | — ഇദാനീം സ്തോത്രേ ശ്രുതേസതി |
| (സഃ) ആ ഭൂഷത | — ആ ഭവതു, ആഗച്ഛതു |

അത്ഥം.—അല്ലയോ ഋത്വിക്കുകളേ, ഋത്വിഗ്യജമാനന്മാരായ നമ്മൾ ഈ ഇന്ദ്രനെ ഇപ്പോഴും നാളെയും ഇവിടെ സോമത്താൽ വദ്ധിപ്പിയ്ക്കുമാറാവു. അവിടേയ്ക്കുവേണ്ടിത്തന്നെ ഇവിടെ യുദ്ധജയത്തിന്നായി സംസ്കരിച്ച സോമം കൊണ്ടുവരുക. ഇപ്പോൾ, സ്തോത്രം കേൾക്കവേ, അവിടുന്ന് വന്നുചേരട്ടേ.

8 വൃകശ്ചിദസ്യവാരണഉരാമഥി

രാവയുനേഷുഭൂഷതി

സേമന്നസ്തോമഞ്ജുജുഷാണആഗ

ഹീന്ദ്രപ്രചിത്രയാധിയാ

അന്വയം:—

ഹേ ഇന്ദ്ര, വൃകഃ ചിത്

| | |
|---|---|
| വാരണഃ | — സ്തേനാപി, സവ്വസ്യ വാരയിതാസൻ |

വചഃ ഉക്ഥം — വാച്യം ശസ്ത്രഞ്ച
വയം തുരം തേ സം
രോമസി — തുഭ്യം തുഭ്യം സംരോമഃ

അത്ഥം—വളരെപ്പേരാൽ സ്തുതിക്കപ്പെട്ടവനും വിക്രമിയുമായ ഇന്ദ്ര, യജ്ഞനേതാക്കളായ സ്തോതാക്കളിൽനിന്ന് പണ്ടെന്നപോലെ ഇന്നുമവിടുന്ന് യാതൊന്നു കാമിക്കുന്നുവോ, ആ യാഗയോഗ്യമായ ഹവിസ്സും ചൊല്ലപ്പെടേണ്ടും ശസ്ത്രവും ഞങ്ങളിപ്പോഴുംതന്നെ അവിടേക്കായി ഒരുക്കുന്നുണ്ട്.

6 സചാസോമേഷുപുരുഹൂതവജ്രിവോ
മദായദ്യുക്ഷസോമപാഃ
ത്വമിദ്ധിബ്രഹ്മകൃതേകാമ്യംവസു
ദേഷ്ഠസ്സുന്വതേഭുവഃ

അന്വയം —

| | |
|---|---|
| ഹേ പുരു–ഹൂത, വജ്രി–വഃ ദ്യുക്ഷ, സോമ–പാഃ | — ബഹുഭിരാഹൂത, വജ്രവൻ ദ്യുമൻ, സോമപായിന്നിന്ദ്ര. ത്വം |
| സോമേഷു മദായ സചാ | അഭിഷുത സോമേഷു മദായ സഹവേ |
| ത്വം ഇൽ ബ്രഹ്മ–കൃതേ സുന്വതേ | ത്വമേവ സ്തോത്രകർത്രേ സോമാഭിഷവകൃതേ ച |
| കാമ്യം വസു ദേഷ്ഠഃ ഹി ഭുവഃ | — കമനീയം ധനം ദാതൃതമ ഏവ ഭവസി |

അത്ഥം—വളരെപ്പേരാൽ വിളിക്കപ്പെട്ടവനും വജ്രായുധനും പ്രകാശമാനനും സോമപായിയുമായ ഇന്ദ്ര, അവിടുന്ന് സംസ്കരിച്ച സോമങ്ങളിൽ ഹർഷിക്കാനായി പങ്കാളിയായി വേച്ചാലും അവിടുന്നുമാത്രമാണ് സ്തോതാവിന്നും സോമം സംസ്കരിക്കുന്നവന്നും കാമ്യമായ ധനം ഏററവും കൊടുക്കുന്നവൻ

അത്ഥം—ഈ ഇന്ദ്രന്ന് എന്തു പൗരുഷം, വീരകമ്മമുണ്ട് ചെയ്യപ്പെടാത്തതായി? (വൃത്രവധാദികളായ അസംഖ്യം കമ്മങ്ങളവിടുന്നു ചെയ്തിരിക്കുന്നു. എനി ഒരു വീരകമ്മം ചെയ്വാൻ ബാക്കിയില്ല.) കേ൦ംവിപ്പെടേണ്ടും ഏതു പൗരുഷത്താലാണ് അവിടുന്നു കേ൦ംവിപ്പെടാത്തതു്? ഈ വൃത്രഹന്താവു് ജനിച്ച മുതൽ ചെയ്ത വീര്യങ്ങളാൽ കേ൦ംവിപ്പെടുന്നു.

10 കദ്ദമഹീരധൃഷ്ടാ അസ്യതവിഷീഃ
കദുവൃത്രഘ്നോഅസ്തൃതം
ഇന്ദ്രോവിശ്വാൻബേകനാടാംഅഹർദൃശ
ഉതക്രത്വാപണീ൯രഭി വ 31

അന്വയം:—

| | |
|---|---|
| കൽ ഉ അസ്യ തവിഷീഃ | — കദാഖല്വിന്ദ്രസ്യ ബലാനി |
| മഹീഃ, അധൃഷ്ടാഃ? | — മഹാന്തി, അധൃഷ്ടാന്യാസീൽ? |
| കൽ ഉ വൃത്ര—ഘ്നഃ | — വൃത്രഹന്തുരിന്ദ്രസ്യ ഹന്തവ്യം |
| അസ്തൃതം? | — അഹിംസിതമഭവൽ? |
| ഇന്ദ്രഃ വിശ്വാൻ ബേകനാടാൻ | — സർവ്വാൻ കുസീദിനഃ, വാർദ്ധുഷികാൻ, നാസ്തികാൻ, അയഷ്ടൄൻ |
| പണീൻ അഹഃ_ദൃശഃ | — അഹശ്ശബ്ദേനാദിത്യ ഉച്യതേ, സൂര്യദശ്നാൽ |
| ക്രത്വാ ഉത അഭി | — കമ്മണൈവാഭിഭവതി (ഉതശബ്ദഏവാത്ഥേ) |

(ലുബ്ധകാഃ, അയഷ്ടാരഃ അന്ധേതമസി മജ്ജന്തി)

അത്ഥം—എപ്പോഴെങ്കിലും അവിടുത്തെ ബലങ്ങ൦ മഹത്തുക്കളും അടക്കാൻ കഴിയാത്തവയുമല്ലാതിരുന്നിട്ടുണ്ടോ? എപ്പോഴെങ്കിലും വൃത്രഹന്താവിനാൽ കൊല്ലപ്പെടേണ്ടവൻ കൊല്ലപ്പെടാതിരുന്നിട്ടുണ്ടോ? ഒരിയ്ക്കലുമില്ല. അപ്രകാരമുള്ള ഇന്ദ്രൻ (ഒന്നു കൊടുത്തു രണ്ടും മൂന്നും വാങ്ങുന്ന) എല്ലാ പണമിടവാടുകാരെയും നാസ്തികന്മാരായ അയഷ്ടാക്കളെയും സൂര്യ

ഉരാ–മഥിഃ — മാൎഗ്ഗേണ ഗച്ഛതാം
മഥിതാസന്നപി

അസ്യ വയുനേഷു — ഇന്ദ്രസ്യ മാൎഗ്ഗേഷു
ആ ഭൂഷതി — ആനുകൂല്യമേവഭജതേ, അതീവ
ഹിംസ്രോപീന്ദ്രാനുകൂലോ
ഭവതി

സഃ (ത്വം) ഇമം നഃ
സ്തോമം — സ്തോത്രം
ജുജുഷാണഃ ആ ഗഹി — പ്രീയമാണ ആഗച്ഛ
ചിത്രയാ ധിയാ പ്ര — സ്തുതിലക്ഷണേന കൎമ്മണാ
നിമിത്തേന പ്രകൎഷേണാഗച്ഛ

അൎത്ഥം—അല്ലയോ ഇന്ദ്ര, കള്ളനായി എല്ലാവരെയും തിൎക്കുന്നവനും, വഴിയിൽ പോകുന്നവരെ ദ്രോഹിക്കുന്നവനും (ചിലപ്പോൾ) ഇന്ദ്രന്റെ മാൎഗ്ഗങ്ങളിൽ ആനുകൂല്യമാചരിക്കുന്നു. (അപ്പോൾ) ഏററവും ഹിംസാശീലനും ഇന്ദ്രന്ന് അനുകൂലനായി ഭവിക്കുന്നു. അപ്രകാരമുള്ള അവിടുന്ന് ഞങ്ങളുടെ ഈ സ്തോത്രത്തെ പ്രീതിപൂൎവ്വം പ്രാപിച്ചാലും. സ്തുതിപരമായ കൎമ്മം ഹേതുവായി നന്നായി പ്രാപിച്ചാലും.

9 കദൂന്വ൧സ്യാകൃതം
മിന്ദ്രസ്യാസ്തിപൗംസ്യം
കേനോനുകംശ്രോമതേനനശുശ്രുവേ
ജനുഷഃപരിവൃത്രഹാ

അന്വയം:—

അസ്യ ഇന്ദ്രസ്യ കൽ ഉ നു — കിന്നു ഖലു
പൗംസ്യം അകൃതം
അസ്തി? — പൗരുഷമനാചരിതം ഭവതി?
കേനോ നു കം — കേന ഖലു
ശ്രോമതേന ന ശുശ്രുവേ? — ശ്രവണീയേന പുംസ്ത്വേന ന
ശ്രൂയതേ?
(അയം) വൃത്ര—ഹാ
ജനുഷഃ പരി — ജന്മപ്രഭൃതിക്രിയമാണൈൎവ്വീ
ൎയ്യൈശ്ശ്രൂയതേ

ആ വാക്ക് നാലുപാദമന്നത്തെയും (ഐശ്വര്യത്തെയും) തൽക്കാരണഭൂതമായ ഉദകത്തെയും (വിശ്വാസത്തെയും) ചുരത്തിക്കൊണ്ടിരിക്കുന്നു. എന്നാൽ ഈ മാധ്യമികയായ വാക്കിന്റെ തനതായ ഉൽകൃഷ്ടരൂപം എവിടെപ്പോയിരിക്കുന്നു? എങ്ങും കാണുന്നില്ല. (നാലുവിധം വാക്കുകളിൽ നാലാമത്തേതായ വൈഖരി മാത്രമേ മനുഷ്യർക്ക് മനസ്സിലാവൂ. മററു മൂന്നുവിധം വാക്കുകൾ യജ്ഞാദി സൽകർമ്മങ്ങളിൽ പ്രത്യക്ഷപ്പെടുന്നു എന്നുമാത്രം.)

11 ദേവീംവാചമജനയന്തദേവാ
സ്താംവിശ്വരൂപാഃപശവോവദന്തി
സാനോമന്ദ്രേഷമൂർജംദുഹാനാ
ധേനുർവാഗസ്മാനുപസുഷ്ടുതൈതു

അന്വയം:—

| | |
|---|---|
| ദേവീം വാചം | — ദ്യോതമാനാം മാധ്യമികാം വാചം |
| ദേവാഃ അജനയന്ത | — മാധ്യമികാദേവാജനയന്തി |
| താം വിശ്വ—രൂപാഃ | — താം വാചം സർവ്വരൂപാഃ, വ്യക്താവ്യക്തരൂപാഃ |
| പശവഃ വദന്തി | — ജന്തവോവദന്തി |
| സാ വാക് മന്ദ്രാ | — മദനാ, ഹർഷയിത്രീ |
| നഃ ഇഷം ഊർജം ദുഹാനാ | — അന്നം പയോഘൃതാദിരൂപം രസം ക്ഷരന്തീ |
| ധേനുഃ, സു—ഷ്ടുതാ | — ധേനുഭൂതാ, അസ്മാഭിസ്തുതാ |
| അസ്മാൻ ഉപ ആ ഏതു | — ഉപാഗച്ഛതു |

അർത്ഥം—ദ്യോതമാനയായ മാധ്യമികവാക്കിനെ അന്തരിക്ഷഗതരായ (മാധ്യമിക) ദേവന്മാരുൽപാദിപ്പിക്കുന്നു. ആ വാക്കിനെത്തന്നെയാണ് വ്യക്തവാക്കുകളും അവ്യക്തവാക്കുകളുമായ എല്ലാ പ്രാണികളുമുച്ചരിക്കുന്നത്. ആ വാക്ക് ഹർഷയിത്രിയായി അന്നത്തെയും പാൽ നെയ്യ് മുതലായ രസത്തെയും

ചരത്തികൊണ്ടു്, കറവപ്പശുവിന്റെ രൂപംപൂണ്ടു്, ഞങ്ങ ളാൽ സ്തുതിക്കപ്പെട്ടുകൊണ്ടു് ഞങ്ങളുടെ അടുത്തണയട്ടെ.

12 സഖേവിഷ്ണോവിതരംവിക്രമസ്വ
ദ്യൗർദ്ദേഹിലോകംവജ്രായവിഷ്ടഭേ
ഹനാവവൃത്രംരിണചാവസിന്ധൂ
നിന്ദ്രസ്യയന്തുപ്രസവേവിസൃഷ്ടാഃ വ. 5

അന്വയം:–

(ഇന്ദ്രഃ വിഷ്ണും ബ്രൂതേ)
ഹേ സഖേ, വിഷ്ണോ,
(ത്വം) വി–തരം
വി ക്രമസ്വ — അത്യന്തം വിക്രമം കരു
ഹേ ദ്യൗഃ (ത്വം) വജ്രായ
വി–ഷ്ടഭേ — വിഷ്ടംഭനായ
ലോകം ദേഹി — അവകാശം പ്രയച്ഛ
(ഹേ വിഷ്ണോ, ത്വഞ്ചാഹ
ഞ്ചോഭൌ, ആവാം)
വൃത്രം ഹനാവ — ഹനാവഃ
സിന്ധൂൻ രിണചാവ — നയാവഃ, ഗമയാവഃ
(താഃ) വി–സൃഷ്ടാഃ — വിമുക്താസ്സിന്ധവഃ
ഇന്ദ്രസ്യ പ്ര–സവേ യന്തു — ഇന്ദ്രസ്യ മമ പ്രേരണേ ഗച്ഛന്തു

അർത്ഥം –(ഇന്ദ്രൻ വിഷ്ണുവിനോടു പറയുന്നു ) അല്ലയോ സഖാവായ വിഷ്ണോ, അവിടുന്നു് കടന്ന വിക്രമം ചെയ്യാലും. അല്ലയോ ദ്യോവേ, വജ്രത്തിന്നു പടരാനിടംകൊടുത്താലും. അല്ലയോ വിഷ്ണോ, അവിടുന്നും ഞാനും, നാം രണ്ടുപേരുംകൂടി, വൃത്രനെക്കൊല്ലുക വിട്ടതികിട്ടിയ നദികളെ ഇന്ദ്രനായ എന്റെ പ്രേരണയിൽ വന്നുചേരട്ടെ. (വൃത്രവധത്തിന്നു് തനിച്ചു കഴി യാത്തതുകൊണ്ടു് ഇന്ദ്രൻ വിഷ്ണുവിന്റെ സഹായം തേടിയതാ യി ശൌനകൻ പറയുന്നു.)

ഋഗ്വം—6–7–8 ഭാർഗ്ഗവോജമദഗ്നിഃ ഋഷിഃ, ബൃഹതീസതോ ബൃഹതീഗായത്രീത്രിഷ്ടുശ്ഛന്ദാംസി, മിത്രാവരുണൌ, മിത്രാവരുണാദിത്യാഃ, ആദിത്യാഃ, അശ്വിനൌ, വായുഃ, സൂര്യഃ ഉഷാഃ, പവമാനഃ, ഗൌശ്ചദേവതാ

1 ഋധഗിത്ഥാസമർത്ത്യ

ശ്ശശമേദേവതാതയേ

യോനൂനംമിത്രാവരുണാവഭിഷ്ടയ

ആചക്രേഹവ്യദാതയേ

അന്വയഃ:—

യഃ നൂനം ഹവ്യ-ദാതയേ — യോ മനുഷ്യഃ ക്ഷിപ്രം ഹവിഷാം ദാത്രേ യജമാനായ

മിത്രാവരുണൌ അഭി

ഷ്ടയേ ആ-ചക്രേ — അഭിമതസിദ്ധയേഭിമുഖൌ കരോതി

സഃ മർത്ത്യഃ ഋധക് ഇത്ഥാ — സത്യമിത്ഥം

ദേവ-താതയേ ശശമേ — യജ്ഞാർത്ഥം ഹവിസ്സംസ്കരോതി

അർത്ഥം—ഏതുവൻ വേഗത്തിൽ ഹവിസ്സേകുന്ന യജമാനന്ന ഭീഷ്ടസിദ്ധിയ്ക്കായി മിത്രാവരുണന്മാരെ അഭിമുഖീകരിക്കുന്നുവോ, ആ മനുഷ്യൻ ആണ് സത്യമായും യജ്ഞത്തിന്നുവേണ്ടി ഹവിസ്സ സംസ്കരിക്കുന്നതു്.

2 വർഷിഷ്ഠക്ഷത്രാഉരുചക്ഷസാനരാ

രാജാനാദീർഘശ്രുത്തമാ

താബാഹൂതാനദംസനാരഥര്യത

സ്സാകംസൂര്യസ്യരശ്മിഭിഃ

അന്വയം:—

വർഷിഷ്ഠ-ക്ഷത്രൌ — അതിശയേന വൃദ്ധബലൌ

ഉരു-ചക്ഷസാ — മഹാദർശനൌ

| | |
|---|---|
| നരാ, രാജനാ | — കർമ്മണാം നേതാരൌ, ദീപ്യമാനൌ |
| ദീർഘശ്രുൽ—തമാ | |
| താ ബാഹുതാ ന | — അതിശയേന വിദ്വാംസൌ, തൌമിത്രാവരുണൌ ഭുജാവിവ |
| സൂര്യസ്യ രശ്മി—ഭിഃ | |
| സാകം | — കിരണൈസ്സഹ |
| ദംസനാ രഥര്യതഃ | — കർമ്മാണി പ്രാപ്നുതഃ |

(യഥാ ബാഹുസഹകർമ്മ പ്രാപ്നുതഃ, തഥാ മിത്രാവരുണൌ സഹ യജ്ഞം പ്രാപ്നുതഃ)

അർത്ഥം—അത്യന്തം വളർന്നബലമൊത്തവരും എല്ലാം തികഞ്ഞുകാണുന്നവരും കർമ്മനേതാക്കളും പ്രകാശമാനന്മാരും ഏററവും വിദ്വാന്മാരുമായ മിത്രവരുണന്മാർ സൂര്യരശ്മികളോടൊത്തു് ഇരുകൈകളും പോലെ കർമ്മങ്ങളെ പ്രാപിയ്ക്കുന്നു. (ഇരുകൈകളുംകൂടി കർമ്മംചെയ്യുന്നപോലെ മിത്രവരുണന്മാർ ഒരുമിച്ച് യജ്ഞത്തെ പ്രാപിക്കുന്നു.)

3 പ്രയോവാംമിത്രാവരു

ണാജിരോദൂതോഅദ്രവൽ

അയശ്ശീർഷാമദേരഘുഃ

അന്വയം:—

| | |
|---|---|
| ഹേ മിത്രാവരുണാ വാം | — മിത്രാവരുണൌ യുവാം |
| അജിരഃ യഃ പ്ര അദ്രവൽ | — ഗമനശീലോയോയജമാനോഭിഗച്ഛതി |
| (സഃ ദേവാനാം) ദൂതഃ | — ഭവതി |
| അയഃ_ശീർഷാ, | |
| മദേ_രഘുഃ | — ഹിരണ്യാലങ്കൃതശിരസ്സഃ മദകരേ ധനേ ഗന്താ ച ഭവതി |

അർത്ഥം—അല്ലയോ മിത്രവരുണന്മാരേ, ഗമനശീലനായ യാതൊരു യജമാനൻ നിങ്ങളെ നേരെ പ്രാപിക്കുന്നുവോ, അവൻ ദേവന്മാരുടെ ദൂതനായി ഭവിക്കുന്നു. സ്വർണ്ണാലങ്കാരമൊത്ത

ശിരസ്സററവനായും ഹർഷകരമായ ധനം പ്രാപിക്കുന്നവനായും ഭവിക്കുന്നു.

4 നയസ്സമ്പൃച്ഛേനപുനർഹവീതവേ

നസംവാദായരമതേ

തസ്മാന്നോഅദ്യസമൃതേരുരുഷ്യതം

ബാഹുഭ്യാന്നഉരുഷ്യതം

അന്വയം:—

(ഹേ മിത്രാവരുണൌ,)
യഃ സം—പൃച്ഛേ ന രമതേ — സമ്പ്രശ്നായ ന ക്രീഡതേ
ന പുനഃ ഹവീതവേ
(രമതേ) — ഹവനായ പുനഃ പുനസ്തരമതേ
ന സം—വാദായ — സംവാദേന മോദതേ
തസ്മാൽ സം—ഋതേഃ — തസ്മാച്ഛത്രോഃ, സങ്ഗ്രാമാൽ
നഃ അദ്യ ഉരുഷ്യതം — യുവാം രക്ഷതം
(കിഞ്ച തസ്യ ശത്രോഃ)
നഃ ബാഹു—ഭ്യാം
ഉരുഷ്യതം — രക്ഷതം

അർത്ഥം—അല്ലയോ മിത്രവരുണന്മാരേ, സംശയം ചോദിക്കുന്നതിലേവൻ രസിക്കുന്നില്ലയോ, ഹോമിക്കുന്നതിൽ പിന്നെയും പിന്നെയും സന്തോഷിക്കുന്നില്ലയോ, (യജ്ഞത്തെക്കുറിച്ചു) സംവാദത്തിൽ മോദിക്കുന്നില്ലയോ ആ ശത്രുവിങ്കൽ നിന്നു് (കർമ്മശ്രദ്ധയില്ലാത്ത മൂഢനിൽനിന്നു്) യുദ്ധത്തിൽ ഞങ്ങളെ നിങ്ങൾ രക്ഷിച്ചാലും. അവന്റെ ഇരുകൈകളിൽ നിന്നു രക്ഷിച്ചാലും.

5 പ്രമിത്രായപ്രാര്യമ്ണേ

സചഥ്യമൃതാവസോ

വരൂഥ്യംവരുണേഛന്ദ്യംവചഃ

സ്തോത്രംരാജസുഗായത

വ. 6

അന്വയം:—

| | |
|---|---|
| ഹേ ഋത–വസോ, | — യജ്ഞധനത്ത്വിക് |
| മിത്രായ സചധ്യം | |
| പത്യധ്യം | — സേവാർഹം യജ്ഞഗൃഹേ ഭവം സ്തോത്രം |
| പ്ര ഗായത | — പ്രകൎഷേണ പഠത |
| അര്യമ്ണേ (ച) പ്ര | — തസ്മൈ ച പ്രഗായത |
| വരുണേ മന്ദ്യം വചഃ | — പ്രീണനസാധനം സ്തോത്രം ഗായത |
| രാജ–സു സ്തോത്രം | — ദ്യോതമാനേഷു മിത്രാദിഷു ഗായത (ഗായതേതി ബഹുവചനം പൂജാൎത്ഥം) |

അൎത്ഥം–അല്ലയോ യജ്ഞധനനായ ഋത്വിക്കേ, സേവനാർഹവും, യജ്ഞഗൃഹത്തിലുളവായതുമായ സ്തോത്രം മിത്രനുവേണ്ടി നന്നായിച്ചൊല്ലുക. അര്യമാവിന്നു നന്നായിച്ചൊല്ലുക. വരുണങ്കൽ പ്രീണനരൂപമായ വചസ്സു ചൊല്ലുക. പ്രകാശമാനന്മാരായ മിത്രവരുണാര്യമാക്കളിൽ സ്തോത്രം ചൊല്ലുക.

6 തേഹിന്വിരേഅരുണഞ്ജേന്യംവ

സോകംപുത്രന്തിസൃണാം

തേധാമന്യമൃതാമർത്ത്യാനാ

മദബ്ധാഅഭിചക്ഷതേ

അന്വയം:—

| | |
|---|---|
| അരുണം, ജേന്യം, വസു | — അരുണവൎണ്ണം, ജയസാധനം, വാസകം |
| തിസൃണാം ഏകം പുത്രം | — പൃഥിവ്യാദീനാമേകം പുത്രം സൂര്യം |
| തേ ഹിന്വിരേ | — ദേവാസ്ത്രൈലോക്യസ്യ തമോനിവാരണായ പ്രേരയന്തി |
| (കിഞ്ച) അദബ്ധാഃ, അമൃതാഃ | — കേനാപ്യഹിംസിതാഃ, മരണരഹിതാഃ |

തേ മർത്ത്യാനാം ധാമാനി — ദേവാ മനുഷ്യാണാം സ്ഥാനാനി
അഭി ചക്ഷതേ — അഭിപശ്യന്തി

അൎത്ഥം—ഇരുംചുമപ്പിയന്നവനും ജയത്തിന്നു സാധനഭൂതനും എല്ലാവരെയുമതാതിടത്തു വസിപ്പിക്കുന്നവനും ദ്യുമ്യന്തരിക്ഷസാൎവ്വങ്ങൾക്ക് ഒററ മകനുമായ സൂൎയ്യനെ, മൂന്നു ലോകങ്ങളുടെ ഇരുട്ടകററാനായി ദേവന്മാർ പ്രേരിപ്പിക്കുന്നു, അയയ്ക്കുന്നു. പിന്നെ, ആരാലും കേടേല്പിക്കപ്പെടാത്തവരും അമരന്മാരുമായ ആ ദേവന്മാർ മനുഷ്യരുടെ നിവാസസ്ഥാനങ്ങൾക്ക നേരെ നോക്കുന്നു.

7 ആമേവചാംസ്യുദ്യതാ
ദ്യുമത്തമാനികർത്വാ
ഉഭായാതന്നാസത്യാസജോഷസാ
പ്രതിഹവ്യാനിവീതയേ

അന്വയം:—

ഹേ നാസത്യാ, — സത്യശീലാവശ്വിനൌ,
സ—ജോഷസാ ഉഭാ — സങ്ഗതാവുഭൌ യുവാം,
മേ ഉൽ—യതാ,
ദ്യുമൽ_തമാനി — ഉദ്യതാനി, ദീപ്തതമാനി
വചാംസി കർത്വാ
ആ യാതം — വാക്യാനി കൎമ്മാണി ചാ— ഗച്ഛതം
(കിഞ്ച) ഹവ്യാനി
വീതയേ പ്രതി — ഹവീംഷി ഭക്ഷണായ പ്രതി ഗച്ഛതം

അൎത്ഥം—അല്ലയോ സത്യശീലരായ അശ്വികളേ, കൂടിച്ചേൎന്ന നിങ്ങളിരുവരും, ഉയൎന്നുവരുന്നവയും ഏററവും പ്രകാശമുററവയുമായ എന്റെ വാക്യങ്ങളെയും കൎമ്മങ്ങളെയും പ്രാപിച്ചാലും. ഭക്ഷിപ്പാനായി ഹവിസ്സുകളെ പ്രാപിച്ചാലും.

8 രാതിംയദ്വാമരക്ഷസംഹവാമഹേ

യുവാഭ്യാംവാജിനീവസൂ

പ്രാചീംഹോത്രാംപ്രതിരന്താവിതന്നരാ

ഗൃണാനാജമദഗ്നിനാ

അന്വയം:—

| | | |
|---|---|---|
| ഹേ വാജിനീ—വസൂ, | — | അന്നധനാവശ്വിനൌ, |
| വാം യൽ അരക്ഷസം | — | യുവയോര്യദ്രക്ഷോവജ്ജിതം ദാനമസ്തി |
| യുവാഭ്യാം (താം) രാതിം | | |
| ഹവാമഹേ | | യദാഹ്വയാമഃ |
| (തദാനീം) പ്രാചീം | | |
| ഹോത്രാം പ്ര—തിരന്തൌ | – | പ്രാങ്മുഖീം സ്തുതിം വദ്ധയന്തൌ |
| നരാ, ജമദ്—അഗ്നിനാ | | |
| ഗൃണാനാ | — | നേതാരൌ, ഋഷിണാമയാ ഗൃണാനൌ, സ്തൂയമാനൌ സന്തൌ |
| ഇതം | — | ആഗച്ഛതം |

അത്ഥം—അന്നധനന്മാരായ അശ്വികളേ, നിങ്ങരുടെ ചേന്ന യാതൊരു ദാനം രക്ഷസ്സുകളെ ഒഴിച്ചുനിത്തിക്കൊണ്ടുണ്ടോ, നിങ്ങളോട് ആ ദാനം വിളിച്ചുയാചിക്കുമ്പോരം, കിഴക്കോട്ടു മുഖമായ ആ സ്തുതിയെ വളത്തുന്ന നേതാക്കളായ നിങ്ങരം, ജമദഗ്നിയായ എന്നാൽ സ്തുതിക്കപ്പെടുന്നവരായി, വന്നാലും.

9 ആനോയജ്ഞന്ദിവിസ്പൃശം

വായോയാഹിസുമന്മഭിഃ .

അന്തഃപവിത്രഉപരിശ്രീണാ

നോഽയംശുക്രോഅയാമിതേ

അന്വയം:—

ഹേ വായോ, (ത്വം) നഃ — അസ്മാകം
ദിവി_സ്പൃശം യജ്ഞം
ആ യാഹി — സ്വർഗ്ഗസ്പർശകം യാഗമാഗച്ഛ
സുമന്മ—ഭിഃ അന്തഃ
പവിത്രേ — സുഷ്ടുതിഭിഃ പവിത്രസ്യമധ്യേ
ഉപരി ശ്രീണാനഃ — ശ്രയമാണഃ
അയം ശുക്രഃ തേ അയാമി— ശുദ്ധോയം സോമസ്ത്വേ നിയത ആസീദതി

*അർത്ഥം*—*അല്ലയോ വായോ, സ്വർഗ്ഗംചെന്നു തൊടുന്ന* ഞങ്ങളുടെ യജ്ഞത്തിന്നവിടുന്നു വന്നാലും. നല്ല സ്തുതികളോടു കൂടി ദശാപവിത്രത്തിന്റെ മധ്യത്തിൽ കൂടിച്ചേരുന്ന *ശുദ്ധ*മായ ഈ സോമം അവിടേക്കവേണ്ടി വെച്ചിരിക്കുന്നു.

10 വേത്യധ്വര്യുഃപഥിഭിരജിഷ്ഠൈഃ

പ്രതിഹവ്യാനിവീതയേ

അധാനിയുത്വഉഭയസ്യനഃപിബ

ശുചിംസോമങ്ഗവാശിരം വ. 7

അന്വയം:—

ഹേ നിയുത്വഃ, — നിയുൽ സംജ്ഞകാശ്വവൻ, വായോ,
അധ്വര്യഃ രജിഷ്ഠൈഃ
പഥി_ഭിഃ — ഹവിർദ്ധാനാ— ദ്ദൂതമൈർമ്മാർഗ്ഗൈഃ
വേതി — ഗച്ഛതി
വീതയേ ഹവ്യാനി
പ്രതി — ഭക്ഷണായ ഹവീംഷി പ്രതിനയതി
അധ നഃ ഉഭയസ്യ പിബ— ഉഭയവിധം സോമം പിബ (കർമ്മണി ഷഷ്ഠീ)
ശുചിം സോമം ഗോ—
ആശിരം — ശുദ്ധം സോമം ഗവ്യേന മിശ്രിതഞ്ച പിബ

അർത്ഥം_നിയുത്തുക്കളെന്ന കതിരകളൊത്ത വായോ, അധ്വര്യ ഹവിർദ്ധാനത്തിൽനിന്ന നേർവഴികളിലൂടെ വരുന്നു. അവിടേക്ക ഭക്ഷണത്തിന്നായി ഹവിസ്സുകളെത്തിക്കുന്നു. പിന്നെ, ശുദ്ധമായതും പാൽ മുതലായവ ചേർത്തതും, രണ്ട വിധത്തിലുള്ള സോമവും കുടിച്ചാലും.

11 ബൺമഹാँഅസിസൂര്യ

ബളാദിത്യമഹാँഅസി

മഹസ്തേസതോമഹിമാപനസ്യ

തേദ്ധാദേവമഹാँഅസി

അന്വയം:—

| | |
|---|---|
| ഹേ സൂര്യ, (ത്വം) മഹാൻ അസി, ബട് | — തേജസാധികോസി, സത്യം, നൈതന്മിഥ്യാ |
| ഹേ ആദിത്യ, (ത്വം) മഹാൻ അസി ബട് | — ബലേനാധികോസി, സത്യം |
| മഹഃ സതഃ തേ മഹിമാ പനസ്യതേ | — മഹതോ ഭവതോ മഹത്വം സ്തോതൃഭിസ്തൂയതേ |
| ഹേ ദേവ, (ത്വം) മഹാൻ അസി, അദ്ധാ | — വീര്യേണാധികോസി, സത്യമേവ |

അർത്ഥം_അല്ലയോ സൂര്യ, അവിടുന്ന് അതീവ തേജസ്സുററവനാകുന്നു, സത്യം; അതു മിഥ്യയല്ല. അല്ലയോ ആദിത്യ, അവിടുന്ന് അതീവ ബലമിയന്നവനാകുന്നു, സത്യം. മഹാനായി വേിക്കുന്ന അവിടുത്തെ മഹത്വം സ്തോതാക്കളാൽ പുകഴ്ത്തപ്പെടുന്നു. അല്ലയോ ദേവ, അവിടുന്ന് അതീവ വീര്യമാന്നവനാകുന്നു, അതും സത്യം (മഹാൻ എന്ന മൂന്ന ദിക്കുകളിൽ പ്രയോഗിച്ചതിന്ന് തേജോധികം, ബലാധികം, വീര്യാധികം എന്ന മൂന്ന വിശേഷതകൾ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു.)

12 ബട്സൂര്യശ്രവസാമഹാँഅസി
സത്രാദേവമഹാँഅസി
മഹ്നാദേവാനാമസുര്യഃപുരോഹിതോ
വിഭുജ്യോതിരദാഭ്യം

അന്വയം:—

ഹേ സൂര്യ, (ത്വം) ശ്രവസാ മഹാൻ അസി, ബട് — ശ്രവണേന സർവ്വാധികോസി, സത്യം

ഹേ ദേവ, (ത്വം) ദേവാനാം മഹ്നാ മഹാൻ അസി, സത്രാ — ദ്യോതമാന, ദേവാനാം മധ്യേ മഹത്വേനാധികോസി സത്യ ദേവ

അസുര്യഃ (അസി) (കിഞ്ച ത്വന്ദേവാനാം) — അസുരാണാം ഹന്താച ഭവസി

പുരഃ–ഹിതഃ — ഹിതോപദേഷ്ടാസി

(തേ) ജ്യോതിഃ വി–ഭു, അദാഭ്യം — മഹത്, കേനാപ്യഹിംസ്യം

അർത്ഥം.—അല്ലയോ സൂര്യ, അവിടുന്ന കേൾവിയിൽ സർവ്വാധികനാകുന്നു, സത്യം. അല്ലയോ പ്രകാശമാന, അവിടുന്ന ദേവന്മാർക്കിടയിൽ മഹത്വംകൊണ്ടു മികച്ചവനാകുന്നു, സത്യം. അവിടുന്ന അസുരഹന്താവാകുന്നു. പിന്നെ ദേവന്മാരുടെ പുരോഹിതൻ, ഹിതോപദേഷ്ടാവാകുന്നു. അവിടത്തെ തേജസ്സ് മഹത്തും ആരാലും ഹനിക്കപ്പെടാൻ വയ്യാത്തതുമാകുന്നു.

13 ഇയംയാനീച്യർക്കിണീ
രൂപാരോഹിണ്യാകൃതാ
ചിത്രേവപ്രത്യദർശ്യായ
ത്യന്തർദശസുബാഹുഷു

അന്വയം:—

| | |
|---|---|
| യാ ഇയം നീചീ | — അവാങ്മുഖീ |
| അക്മിണീ, രൂപാ | — സ്തുതിമതീ, രൂപവതീ |
| രോഹിണ്യാ കൃതാ | — പ്രകാശയുക്താ കൃതാ ഉഷാഃ, സൂര്യപ്രഭാ വാ |
| അന്തഃ ബാഹ്വഷു ദശ—സു | — മദ്ധ്യേ ബാഹ്വസ്ഥാനീയാസു ദശസംഖ്യാകാസു ദിക്ഷു |
| ആ—യതീ ചിത്രാ—ഇവ | — വിവിധവർണ്ണാഗൌരീവ |
| പ്രതി അദർശി | — സർവൈരദൃശ്യത |

അർത്ഥം—ഏവരാം മുഖം കനിച്ചവളായി രൂപവതിയാണോ, പ്രകാശയുക്തയാക്കപ്പെട്ടവളായ ആ ഉഷസ്സ് (സൂര്യപ്രഭ) കൈകളുടെ സ്ഥാനത്തുള്ള പത്തുദിക്കുകളുടെ മദ്ധ്യത്തിൽ പല നിറമുററ പശുപോലെ വരുന്നവളായി എവരാലും കാണപ്പെടുന്നു.

14 പ്രജാഹതിസ്രോഅത്യായമീയു

ന്ന്യന്യാഅക്മെമിതോവിവിശ്രേ

ബൃഹദ്ധതസ്ഥൌഭുവനേഷ്വന്തഃ

പവമാനോഹരിതആവിവേശ

അന്വയം:—

| | |
|---|---|
| തിസ്രഃ പ്ര—ജാഃ | — പക്ഷിണഃ സരീസൃപാഃ സർപ്പാശ്ച |
| അതി—ആയം ഈയുഃ ഹ | — അത്യായം, വിനാശമായൻ |
| അന്യാഃ അക്മം | — അന്യാഃ പ്രജാഃ അർച്ചനീയമഗ്നിം |
| അമിതഃ നി വിവിശ്രേ | — അമിതോനിവിഷ്ടാഃ, തതോന പരാബഭൂവുഃ |
| ഭുവനേഷു അന്തഃ ബൃഹൽ ഹ തസ്ഥൌ | — മദ്ധ്യേ മഹാനസാവാദിത്യഃ പ്രകാശയന്നതിഷ്ഠൽ |
| ഹരിതഃ പവമാനഃ ആ വിവേശ | — ദിശഃവായുരാവിഷ്ടഃ |

അർത്ഥം—പക്ഷികൾ, പാമ്പുകൾ, മററിഴജന്തുക്കൾ എന്ന പ്രജാപതിയുടെ മൂന്നുവിധം പ്രജകൾ വിനാശം പ്രാപിച്ചവരേ. മററു പ്രജകൾ, പ്രാണികൾ പൂജ്യനായ അഗ്നിയുടെ ചുററും ഇരുന്നു, അതുകൊണ്ടു നശിച്ചില്ല. ഭൂതജാതങ്ങളുടെ മധ്യത്തിൽ മഹാനായിത്തന്നെ ഈ ആദിത്യൻ (പ്രജാപതിയെന്ന പക്ഷഭേദം) പ്രകാശിച്ചുകൊണ്ടിരുന്നു. വായു വിവധ ദിക്കുകളെ ആവേശിച്ചു, പ്രവേശിച്ചു. (അഗ്നിസൂര്യവായുക്കൾ മൂന്നാണെങ്കിലുമൊന്നാണെന്നും എല്ലാ ചരാചരങ്ങളുടെ ഉള്ളിലും ഈ ത്രിരൂപനായ ഏകദേവൻ കുടികൊള്ളുന്നു എന്നും പറയപ്പെടുന്നു. അവരിൽ അഗ്നിയെ ആശ്രയിച്ചവർ നശിച്ചില്ല. അവർക്കു ആദിത്യൻെറയും വായുവിൻെറയും ആനുകൂല്യവും കിട്ടി. മേൽപ്പറഞ്ഞ മൂന്നുവിധം പ്രാണികൾ നശിച്ചശേഷം വീണ്ടും സൃഷ്ടിക്കപ്പെട്ടവയാണ് ഇന്നു കാണുന്നത്.)

15 മാതാരുദ്രാണാംദുഹിതാവസൂനാം
സ്വസാദിത്യാനാമമൃതസ്യനാഭിഃ
പ്രനുവോചംചികിതുഷേജനായ
മാഗാമനാഗാമദിതിംവധിഷ്ട

അന്വയം:—

| | |
|---|---|
| (ഗൗഃ) രുദ്രാണാം മാതാ | — മരുതാം ജനനീ |
| വസൂനാം ദുഹിതാ | — പുത്രീ |
| ആദിത്യാനാം സ്വസാ | — ഭഗിനീ |
| അമൃതസ്യ നാഭിഃ | — അമൃതത്വസ്യാവാസസ്ഥാനം |
| (താം) അനാഗാം, | |
| അദിതിം | — അനാഗസം, അദീനാം |
| ഗാം മാ വധിഷ്ട | — മാ ഹിംസിഷ്ട |
| ചികിതുഷേ ജനായ | — ചേതനവതേ ജനായ |
| നു പ്ര വോചം | — ഇദാനീമഹം പ്രാവോചം (ഇതി ശുശ്രൂഷമാണേഭ്യ ഉപദേശം) |

അർത്ഥം.—പശു, മരുത്തുക്കളെംക്കമായും വസുക്കളുടെ മകളും ആദിത്യന്മാരുടെ പെങ്ങളും അമൃതത്വത്തിൻെറ, ശാശ്വതത-

ത്തിൻെറ ആവാസസ്ഥാനവുമാകുന്നു. ആ പാപംതീണ്ടാത്ത കേടററ പശുവിനെ ഹിംസിക്കരുതേ. മനസ്സിലാകുന്ന ജനങ്ങൾക്കവേണ്ടി ഇപ്പോരം ഞാനിതു പറയുന്നു. (കേൾക്കുന്നവക്കുള്ള ഉപദേശം.)

16 വചോവിദംവാചമുദീരയന്തീം
വിശ്വാഭിർധീഭിരുപതിഷ്ഠമാനാം
ദേവീന്ദേവേഭ്യഃപര്യേയുഷീങ്ഗാ
മാമാവൃക്തമർത്ത്യോദഭ്രചേതാഃ വ. 8

അന്വയം:-

വചഃ–വിദം — വചസോ ലംഭയിത്രീം
വാചം ഉൽ–ഈരയന്തീം — പയഃ പീത്വാ പുഷ്ടാൽ വാചം പ്രകടയന്തീം
വിശ്വാഭിഃ ധീഭിഃ ഉപ–തിഷ്ഠമാനാം — സർവ്വാഭിർവ്വാഗ്ഭിരുപസേവ്യമാനാം
ദേവീം ദേവേഭ്യഃ — ദ്യോതമാനാം ദേവാത്ഥം
മാ ആ–ഈയുഷീം ഗാം — മാമവഗച്ഛന്തീം ഗാം
ദഭ്ര–ചേതാഃ മർത്ത്യഃ പരി ആ അവൃക്ത — അല്പബുദ്ധിർമ്മനുഷ്യ ഏവ പരിവർജ്ജയതി

അർത്ഥം-വാക്‌വൈഭവത്തെ കൊടുക്കുന്നവളും വെള്ളം കുടിച്ച് ഊർജ്ജമുണ്ടാക്കുന്നവളും എല്ലാ വാക്കുകളാലും (സ്തുതികളാലും അല്ലെങ്കിൽ പരിചരണ കർമ്മങ്ങളാലും) അണഞ്ഞു സേവിക്കപ്പെടേണ്ടവളും, ദേവന്മാക്ക് (പാൽ, നെയ്യ് മുതലായവക്ക്) വേണ്ടി എന്നെ സമീപിക്കുന്നവളുമായ ഗോവിനെ (പശുവിനെ) അല്പബുദ്ധിയായ മനുഷ്യൻ മാത്രമേ ഉപേക്ഷിക്കൂ, തള്ളിക്കളയൂ. (വാഗ്വൈഭവം കൊടുക്കുന്നവളാകുന്നു് നെയ്, പാൽ, തയിർ മുതലായവ ഭക്ഷിച്ചുണ്ടാകുന്ന ബുദ്ധിവികാസത്തെയും തൽഫലമായ വചോവിലാസത്തെയുമുദ്ദേശിച്ചാണ്.)

അത്ഥം—പക്ഷികൾ, പാമ്പുകൾ, മററിഴജന്തുക്കൾ എന്ന പ്രജാപതിയുടെ മൂന്നുവിധം പ്രജകൾ വിനാശം പ്രാപിച്ചവത്രെ. മററു പ്രജകൾ, പ്രാണികൾ പൂജ്യനായ അഗ്നിയുടെ ചുററും ഇരുന്നു, അതുകൊണ്ടു നശിച്ചില്ല. ഭൂതജാതങ്ങളുടെ മധ്യത്തിൽ മഹാനായിത്തന്നെ ഈ ആദിത്യൻ (പ്രജാപതിയെന്ന പക്ഷഭേദം) പ്രകാശിച്ചുകൊണ്ടിരുന്നു. വായു വിവധ ദിക്കകളെ ആവേശിച്ചു, പ്രവേശിച്ചു. (അഗ്നിസൂര്യവായുക്കൾ മൂന്നാണെങ്കിലുമൊന്നാണെന്നും എല്ലാ ചരാചരങ്ങളുടെ ഉള്ളിലും ഈ ത്രിരൂപനായ ഏകദേവൻ കുടികൊള്ളുന്നു എന്നും പറയപ്പെടുന്നു. അവരിൽ അഗ്നിയെ ആശ്രയിച്ചവർ നശിച്ചില്ല. അവർക്കു ആദിത്യൻെറയും വായുവിൻെറയും ആനുകൂല്യവും കിട്ടി. മേൽപ്പറഞ്ഞ മൂന്നുവിധം പ്രാണികൾ നശിച്ചശേഷം വീണ്ടും സൃഷ്ടിക്കപ്പെട്ടവയാണു് ഇന്നു കാണുന്നതു്.)

15 മാതാരുദ്രാണാംദുഹിതാവസൂനാം
സ്വസാദിത്യാനാമമൃതസ്യനാഭിഃ
പ്രനുവോചംചികിതുഷേജനായ
മാഗാമനാഗാമദിതിംവധിഷ്ട

അന്വയം:—

| | |
|---|---|
| (ഗൌഃ) രുദ്രാണാം മാതാ | — മരുതാം ജനനീ |
| വസൂനാം ദുഹിതാ | — പുത്രീ |
| ആദിത്യാനാം സ്വസാ | — ഭഗിനീ |
| അമൃതസ്യ നാഭിഃ | — അമൃതത്വസ്യാവാസസ്ഥാനം |
| (താം) അനാഗാം, അദിതിം | — അനാഗസം, അദീനാം |
| ഗാം മാ വധിഷ്ട | — മാ ഹിംസീഷ്ട |
| ചികിതുഷേ ജനായ | — ചേതനവതേ ജനായ |
| ന പ്ര വോചം | — ഇദാനീമഹം പ്രാവോചം (ഇതി ശുശ്രൂഷമാണേഭ്യ ഉപദേശം) |

അത്ഥം—പശു, മരുത്തുക്കൾക്കമ്മയും വസുക്കളുടെ മകളും ആദിത്യന്മാരുടെ പെങ്ങളും അമൃതത്വത്തിൻെറ, ശാശ്വതത്വ

ത്തിന്റെ ആവാസസ്ഥാനവുമാകുന്നു. ആ പാപംതീണ്ടാത്ത കേടററ പശുവിനെ ഹിംസിക്കരുതേ. മനസ്സിലാകുന്ന ജന ങ്ങൾക്കുവേണ്ടി ഇപ്പോൾ ഞാനിതു പറയുന്നു (കേൾക്കുന്ന വർക്കുള്ള ഉപദേശം.)

16 വചോവിദംവാചമുദീരയന്തീം
വിശ്വാഭിർധീഭിരുപതിഷ്ഠമാനാം
ദേവീന്ദേവേഭ്യഃപര്യേയുഷീങ്ഗാ
മാമാവൃക്തമർത്ത്യോദഭ്രചേതാഃ വ. 8

അന്വയം:-

വചഃ–വിദം — വചസോ ലംഭയിത്രീം
വാചം ഉൽ–ഈരയന്തീം — പയഃ പീത്വാ പശ്ചാൽ വാചം പ്രകടയന്തീം
വിശ്വാഭിഃ ധീഭിഃ ഉപ–തിഷ്ഠമാനാം — സർവ്വാഭിഃ്വാഗ്ഭിരുപ സേവ്യമാനാം
ദേവീം ദേവേഭ്യഃ — ദ്യോതമാനാം ദേവാത്ഥം
മാ ആ–ഈയുഷീം ഗാം — മാമവഗച്ഛന്തീം ഗാം
ദഭ്ര–ചേതാഃ മർത്ത്യഃ പരി ആ അവൃക്ത — അല്പബുദ്ധിർമ്മനുഷ്യ ഏവ പരിവർജ്ജയതി

അർത്ഥം–വാക്വൈഭവത്തെ കൊടുക്കുന്നവളും വെള്ളം കുടിച്ച് ഈമ്പക്കമുണ്ടാക്കുന്നവളും എല്ലാ വാക്കുകളാലും (സ്തുതികളാലും അല്ലെങ്കിൽ പരിചരണ കർമ്മങ്ങളാലും) അണഞ്ഞു സേവിക്കപ്പെടേണ്ടവളും, ദേവന്മാക്ക് (പാൽ, നെയ്യ് മുതലായവക്ക്) വേണ്ടി എന്നെ സമീപിക്കുന്നവളുമായ ഗോവിനെ (പശുവിനെ) അല്പബുദ്ധിയായ മനുഷ്യൻ മാത്രമേ ഉപേക്ഷിക്കു, തള്ളിക്കളയു (വാഗ്വൈഭവം കൊടുക്കുന്നവളാകുന്നത് നെയ്, പാൽ, തയിർ മുതലായവ ഭക്ഷിച്ചുണ്ടാകുന്ന ബുദ്ധി വികാസത്തെയും തൽഫലമായ വചോവിലാസത്തെയുമുദ്ദേശിച്ചാണ്.)

–9–10–11–12 ഭാർഗ്ഗവഃ പ്രയോഗഃ ഋഷിഃ, ഗായത്രീ , അഗ്നിർദ്ദേവതാ.

1 ത്വമഗ്നേബൃഹദ്വയോ

ദധാസിദേവദാശുഷേ

കവിർഗൃഹപതിര്യുവാ

ന്വയം:—

ദേവ, അഗ്നേ, കവിഃ — ദ്യോതമാനാഗ്നേ, ക്രാന്തകർമാ
ഹ-പതിഃ, യുവാ — ഗൃഹപാലകഃ, നിത്യതരുണഃ
ം ദാശുഷേ — ഹവിർദ്ദാത്രേ യജമാനായ
ഹത് വയഃ ദധാസി — മഹദന്നം പ്രയച്ഛസി

അർത്ഥം—അല്ലയോ പ്രകാശമാനനായ അഗ്നേ, കടന്ന കർ മാവും (അഗ്നിഹോത്രോപാസനങ്ങളിലിരുന്ന്) ഗൃഹം ാലിക്കുന്നവനും നിത്യയുവാവുമായ അവിടുന്ന് ഹവിസ്സേ ന്ന യജമാനന് മഹത്തായ അന്നം കൊടുക്കുന്നു.

2 സനഇളാനയാസഹ

ദേവാँഅഗ്നേദുവസ്യുവാ

ചികിദ്വിഭാനവാവഹ

ന്വയം:—

ഹ വി-ഭാനോ, അഗ്നേ, — വിശിഷ്ട ദീപ്തേഗ്നേ,
ഃ (ത്വം) ചികിത് നഃ — ജ്ഞാതാസന്നസ്മാകം
വസ്യുവാ ഇളാനയാ — പരിചരണശീലയാ
സ്തുവത്യാ വാചാ
ഹ ദേവാൻ ആ വഹ — ദേവാൻ സാകമാനയ

അർത്ഥം—വിശിഷ്ടപ്രകാശനായ അഗ്നേ, ആ അവിടുന്ന് ങ്ങളെ) അറിയുന്നവനായി, ഞങ്ങളുടെ പരിചരണപരമായ സ്തുതി വാക്കിനാൽ ഇഷ്ടനായി, കൂടെ ദേവന്മാരെ ആനയി ച്ചാലും.

3 ത്വയാഹസ്വിദ്യുജാവയ

ഞ്ചോദിഷ്ഠേനയവിഷ്ഠ്യ

അഭിഷ്മോവാജസാതയേ

അന്വയം:—

| | |
|---|---|
| ഹേ യവിഷ്ഠ്യ, | — യുവതമാഗ്നേ, |
| ചോദിഷ്ഠേന | — അതിശയേന ധനാനാം പ്രേരയിത്രാ |
| ത്വയാ യുജാ സ്വിൽ ഹ | — ത്വയാസഹായേനൈവ |
| വയം വാജ-സാതയേ | — ഭാഗ്ഗവാ അന്നലാഭായ |
| അഭി സ്മഃ | — ശത്രൂനഭിഭവേമ |

അൎത്ഥം—ഏററവും യുവാവായ അഗ്നേ, അത്യധികം ധനങ്ങളെത്തിയ്ക്കുന്ന അവിടുന്നാകുന്ന സഹായനോടുകൂടിത്തന്നെ ഭാഗ്ഗവന്മാരായ ഞങ്ങൾ അന്നലാഭത്തിന്നായി ശത്രുക്കളെ ജയിയ്ക്കാറു.

4 ഔവ്വഭൃഗുവച്ഛുചി

മപ്നവാനവദാഹ്വവേ

അഗ്നിംസമുദ്രവാസസം

അന്വയം:—

| | |
|---|---|
| സമുദ്ര-വാസസം | — സമുദ്രമദ്ധ്യേ വൎത്തിനം, ബാഡവം |
| ശുചിം അഗ്നിം | — ശുദ്ധമഗ്നിം |
| ഔവ്വഭൃഗു-വൽ, | |
| അപ്നവാന-വൽ | — യഥാ ഔവ്വഭൃഗുഃ, അപ്നവാനഃ തഥാ |
| ആ ഹ്വവേ | — അഹമാഹ്വയാമി |

അർത്ഥം—സമുദ്രമദ്ധ്യത്തിൽ വർത്തിക്കുന്ന ബഡവാഗ്നിരൂപനും ശുദ്ധനുമായ അഗ്നിയെ ഔർവ്വഭൃഗു, അപ്നവാനൻ എന്നിവർ പോലെ ഞാൻ വിളിക്കുന്നു.

5 ഹുവേവാതസ്വനംകവിം
പർജന്യക്രന്ദ്യംസഹഃ
അഗ്നിംസമുദ്രവാസസം വ. 9

അന്വയം:—

| | |
|---|---|
| വാത—സ്വനം കവിം | — വാതസദൃശധ്വനിം, ക്രാന്തകർമ്മാണം |
| പർജന്യ—ക്രന്ദ്യം | |
| സമുദ്ര—വാസസം | — പർജന്യസദൃശക്രന്ദനം, സമുദ്രനിവാസം |
| സഹഃ അഗ്നിം ഹുവേ | — സഹസ്വിനം ബാഡവാഗ്നി മാഹ്വയാമി |

അർത്ഥം—വായുവിനൊത്ത ശബ്ദമുറ്റവനും കടന്ന കർമ്മങ്ങളോടുകൂടിയവനും മേഘത്തിനു തുല്യമായ ഗർജ്ജനമൊത്തവനും സമുദ്രമദ്ധ്യത്തിൽ വർത്തിക്കുന്നവനും ബലവാനുമായ ബഡവാഗ്നിയെ ഞാൻ വിളിക്കുന്നു

6 ആസവംസവിതുര്യഥാ
ഭഗസ്യേവഭുജിംഹുവേ
അഗ്നിംസമുദ്രവാസസം

അന്വയം:—

| | |
|---|---|
| സവിതുഃ സവം യഥാ | — പ്രേരകസ്യ ദേവസ്യ പ്രസവമിവ, പ്രഭവമിവസ്ഥിതം |
| ഭഗസ്യ—ഇവ ഭുജിം | — ഭഗാഖ്യസ്യ ദേവസ്യഭോഗമിവസ്ഥിതം |
| സമുദ്ര—വാസസം | |
| അഗ്നിം ആ ഹുവേ | — ആഹ്വയാമി |

അത്ഥം-സവിതാവിൻെറ സന്തതിപോലെയും ഭഗൻെറ (ഭാഗ്യദേവൻെറ അല്ലെങ്കിൽ ഭജനീയമായ ധനമാകുന്ന ദേവൻെറ) ഭോഗംപോലെയുമുള്ള സമൃദ്ധവത്തിയായ ബഡവാംഗി യെ ഞാൻ വിളിയ്ക്കുന്നു.

7 അഗ്നിംവോവൃധന്ത

മധ്വരാണാംപുരുതമം

അച്ഛാനപ്ത്രേസഹസ്വതേ

അന്വയം:-

(ഹേ സ്തോതാരഃ,)

| | |
|---|---|
| അധ്വരാണാം നപ്ത്രേ | — അഹിംസ്യാനാം, ബലിനാം ബന്ധും |
| സഹസ്വതേ | — ബലവന്തം (കമ്മണി ചതുത്ഥീ) |
| വൃധന്തം, പുരു-തമം | — ജ്വാലാഭിവ്വദ്ധന്തം, അതിശയേന ബഹും |
| അഗ്നിം വഃ അച്ഛ | — യൂയമഭിഗച്ഛത |

അത്ഥം— അല്ലയോ സ്തോതാക്കളേ, ബലവാന്മാക്ക ബന്ധുവും (അല്ലെങ്കിൽ യാഗങ്ങളുടെ പുത്രനും) ബലവാനും ജ്വാലകൾകൊണ്ടു വളരുന്നവനും പടന്നു പലതായവനുമായ അഗ്നിയെ നിങ്ങൾ നേരിടുക.

8 അയംയഥാനആഭുവ

ത്വഷ്ടാരൂപേവതക്ഷ്യാ

അസ്യക്രത്വായശസ്വതഃ

അന്വയം:-

| | |
|---|---|
| അയം നഃ തക്ഷ്യാ | — അഗ്നീരസ്മാൻ വികത്തവ്യാനി |
| ത്വഷ്ടാ രൂപാ-ഇവ | — രൂപാണി വദ്ധകിരിവ |
| യഥാ ആ-ഭുവൽ | — യേന പ്രകാരേണാഭിവേതി തഥാ ഏനമഗ്നിമഭിഗച്ഛത |

(ക്രിയാപദം) അസ്യ
ക്രത്വാ — പ്രജ്ഞാനേന യുക്താഃ
യശസ്വതഃ — കീർത്തിമന്തോ ഭവേമ

അർത്ഥം—ആശാരി മരം ചെത്തി രൂപങ്ങളുണ്ടാക്കുമ്പോലെ എപ്രകാരമായിത്തീരുന്നുവോ, അപ്രകാരം (പല രൂപമാണല്ലോ) ഈ അഗ്നിയെ നേരിടുക. (കണ്ഡം വിറക മുതലായവകൊണ്ട് അഗ്നിയുടെ ആകൃതി പലമട്ടാകുമല്ലോ.) പിന്നെ, അവിടുന്നരുളുന്ന പ്രജ്ഞാനത്താൽ നമ്മൾ കീർത്തിമാന്മാരാകാവൂ.

9 അയംവിശ്വാഅഭിശ്രി
യോഗ്നിർദ്ദേവേഷുപത്യതേ
ആവാജൈരുപനോഗമത്

അന്വയം:—
വിശ്വാഃ ശ്രിയഃ — സർവ്വാസ്സമ്പദഃ
അയം അഗ്നിഃ ദേവേഷു
അഭി പത്യതേ — ദേവേഷു മധ്യേഗ്നിരഭിഗച്ഛതി
(സഃ) നഃ വാജൈഃ ഉപ
ആ ഗമത് — അസ്മാനപ്യന്നൈരുപാഗച്ഛതു

അർത്ഥം—ദേവന്മാർക്കിടയിൽ എല്ലാ സമ്പത്തുകളെയും ഈ അഗ്നിയാണ് എത്തിക്കുന്നത്. അപ്രകാരമുള്ള അവിടുന്ന് നമ്മെയും അന്നങ്ങളോടുകൂടി പ്രാപിക്കട്ടെ.

10 വിശ്വേഷാമിഹസ്തുഹി
ഹോതൄണാംയശസ്തമം
അഗ്നിംയജ്ഞേഷുപൂർവ്വ്യം വ. 10

അന്വയം:—
(ഹേ സ്തോതഃ,)
വിശ്വേഷാം
ഹോതൄണാം — സർവ്വേഷാം ഹോതൄണാം മധ്യേ

യശഃ–തമം യജ്ഞേഷു
പൂർവ്യം — യശസ്വിതമം, യാഗേഷുമുഖ്യം
അഗ്നിം ഇഹ സ്തുഹി — അസ്മിൻ യജ്ഞേ സ്തുതിം കുരു

അർത്ഥം–അല്ലയോ സ്തോതാവേ, എല്ലാ ഹോതാക്കളിലും വെച്ച് ഏററവും കീത്തിമാനും യാഗങ്ങളിൽ മുഖ്യനമായ അഗ്നിയെ ഈ യജ്ഞത്തിൽ സ്തുതിക്കുക.

11 ശീരംപാവകശോചിഷ

ഞ്ജ്യേഷ്ഠോയോദമേഷ്വാ

ദീദായദീഘശ്രുത്തമഃ

അന്വയം:–

യഃ ജ്യേഷ്ഠഃ — ദേവാനാം മുഖ്യഃ
ദീഘശ്രുൽ-തമഃ — അതിശയേന വിദ്വാൻ സോഗ്നിഃ
ദമേഷു ആ ദീദായ ശീരം — യജ്വനാം ഗൃഹേഷ്വാദീപ്യതേ
പാവക–ശോചിഷം — അനശയാനം ശോധകദീപ്തിമഗ്നിം സ്തുഹി

അത്ഥം–ആർ ദേവന്മാരിൽ മുമ്പനാണോ, ഏററവും വിദ്വാനായ ആ അഗ്നി, യജിക്കുന്നവരുടെ ഗൃഹങ്ങളിൽ മുററും ശോഭിക്കുന്നു കിടക്കുന്നവനും ശുദ്ധീകരിക്കുന്ന പ്രകാശമൊത്തവനുമായ അഗ്നിയെ സ്തുതിക്കുക.

12 തമവ്വന്തന്നസാനസി

മ്ഗൃണീഹിവിപ്രശുഷ്മിണം

മിത്രന്നയാതയജ്ജനം

അന്വയം:–

ഹേ വിപ്ര, — മേധാവിൻ, സ്തോതഃ,
അർവ്വന്തം ന സാനസിം,
ശുഷ്മിണം — അശ്വമിവ സംഭജനീയം,

മിത്രം ന യാതയൽ–ജനം — സഖായമിവ ഹതശത്രുജനം
തം ഗൃണീഹി — അഗ്നിം സ്തുഹി

അർത്ഥം.–അല്ലയോ മേധാവിയായ സ്തോതാവേ, കതിര യെപ്പോലെ പ്രാപിയ്ക്കാവുന്നവനും (ശക്തനെങ്കിലും ഇണക്കമു റവക്ക കതിരയെ അടക്കാമല്ലോ. അതുപോലെ ഉപാസക ക്കടക്കാവുന്നവനും) ബലവാനും ചങ്ങാതിയെപ്പോലെ ശത്രു ജനങ്ങളെ ഹനിയ്ക്കുന്നവനുമായ ആ അഗ്നിയെ സ്തുതിക്കുക.

13 ഉപത്വാജാമയോഗിരോ

ദേദിശതീർഹവിഷ്കൃതഃ

വായോരനീകേഅസ്ഥിരൻ

അന്വയം:–

(ഹേ അഗ്നേ,)

| | |
|---|---|
| ഹവിഃ–കൃതഃ | — യജമാനസ്യ |
| ഗിരഃ ജാമയഃ | — സ്തുതയസ്സ്വസാര ഇവ |
| ദേദിശതീഃ ത്വാ ഉപ | — തവഗുണാനാദിശന്ത്യസ്ത്വാ മനതിഷ്ഠന്തേ. |
| വായോഃ അനീകേ | — സമീപേത്വാം സമേധയന്ത്യഃ |
| അസ്ഥിരൻ | — അതിഷ്ഠംശ്ച |

അർത്ഥം.–അല്ലയോ അഗ്നേ, ഹവിസ്സുണ്ടാക്കുന്ന യജമാന ന്റെ സ്തുതികൾ സഹോദരിമാർപോലെ അവിടത്തെ ഗുണ ങ്ങളെ ചൂണ്ടിക്കാട്ടുന്നവയായി, അവിടത്തെ പ്രാപിക്കുന്നു. വായുവിന്റെ സമീപത്തിൽ അവിടത്തെ വളർത്തുന്നവയായി വന്നുനിന്നിരിക്കുന്നു.

14 യസ്യത്രിധാത്വവൃതം

ബർഹിസ്തസ്ഥാവസന്ദിനം

ന്ന

അന്വയം:—

യസ്യ ത്രി–ധാതു അവൃതം — യസ്യാഗ്നേസ്ത്രിരനാവൃതം
അസം–ദിനം ബഹിഃ
തസ്ഥൌ — അബദ്ധഞ്ചാസനാത്ഥം തിഷ്ഠതി
(തസ്യ) ആപഃ ചിൽ
പദം നി ദധ — ആപോപി മാധ്യമികേന്തരി
ക്ഷേപദം നിദധതി

അത്ഥം—മൂന്നു കന്നായി തുറന്നുവെച്ച, കെട്ടാത്ത, യാതൊരഗ്നിയുടെ ദപ്പേപ്പിരിപ്പിടത്തിന്നുവേണ്ടി വെച്ചിരിക്കുന്നുവോ, (വിരിയ്ക്കുമ്പോഴാണല്ലോ പുല്ല കെട്ടഴിക്കുന്നതു്.) ആ അഗ്നിക്കുവേണ്ടി, അന്തരിക്ഷമധ്യത്തിൽ ജലങ്ങളും കാൽ കുത്തുന്നു. (അതായതു് ദഭ്ഭവിരിച്ച് ദേവാദികളെ ഇരുത്തി യജ്ഞമാരംഭിക്കുമ്പോഴേക്കുതന്നെ, വാനിൽ ജലങ്ങളും പെയ്യാനൊരുങ്ങി കാലുറപ്പിക്കുന്നു. യാഗാന്ത്യത്തിൽ മഴ പെയ്യുമെന്ന വിശ്വാസം ഇവിടെ സൂചിതം.)

15 പദംദേവസ്യമീള്ഹു

ഷോനാധൃഷ്ടാഭിരൂതിഭിഃ

ഭദ്രാസൂര്യഇവോപദൃക് വ. 11

അന്വയം:—

മീള്ഹുഷഃ ദേവസ്യ പദം — കാമാനാം സേക്തുർദ്യോത
മാനസ്യാഗ്നേ സ്ഥാനം
അനാധൃഷ്ടാഭിഃ
ഊതി–ഭിഃ — ശത്രുഭിരഹിംസിതാഭി
രക്ഷാഭിർജനീയം ഭവതി
(തദൈവാസ്യ) ഉപ–ദൃക് — ഉപദ്രഷ്ടിരപി
സൂര്യഃ–ഇവ ഭദ്രാ — യഥാ സൂര്യസ്തഥാ മനുഷ്യൈ
ജനീയാ ഭവതി

അത്ഥം—കാമവഷിതാവും പ്രകാശമാനനുമായ അഗ്നിയുടെ സ്ഥാനം ശത്രുക്കളാൽ ഹനിയ്ക്കപ്പെടാത്ത രക്ഷകളോടുകൂടി

പ്രാപ്യമായി ഭവിക്കുന്നു. അതുപോലെ അവിടത്തെ നോട്ടം സൂര്യനെന്നപോലെ ഭജനീയമാകുന്നു.

16 അഗ്നേഘൃതസ്യധീതിഭി

സ്തേപാനോദേവശോചിഷാ

ആദേവാൻവക്ഷിയക്ഷിച

അന്വയം:—

| | |
|---|---|
| ഹേ ദേവ, അഗ്നേ, | — ദ്യോതമാനാഗ്നേ |
| ഘൃതസ്യ ധീതി–ഭിഃ | |
| തേപാനഃ | — ദീപ്തിസാധനസ്യാജ്യസ്യ നിധാനൈസ്തപൻ |
| ശോചിഷാ ദേവാൻ | — ജ്വാലയാതാൻ |
| ആ വക്ഷി, യക്ഷി ച | — ആവഹ, യജ ച |

അർത്ഥം—അല്ലയോ ഭാസമാനനായ അഗ്നേ, പ്രകാശമുള വാക്കുന്ന നെയ്യൊഴിച്ചെരിഞ്ഞു്, ജ്വാലയാൽ ദേവന്മാരെ ആനയിച്ചാലും, യജിക്കുകയും ചെയ്യാലും.

17 തന്ത്വാജനന്തമാതരഃ

കവിന്ദേവാസോഅങ്ഗിരഃ

ഹവ്യവാഹമമർത്ത്യം

അന്വയം:—

| | |
|---|---|
| ഹേ അങ്ഗിരഃ, | — അഗ്നേ, |
| കവിം, അമർത്ത്യം | — ക്രാന്തകർമ്മാണം, മരണരഹിതം |
| ഹവ്യ–വാഹം തം ത്വാ | — ഹവിഷാം വോഢാരം പ്രസിദ്ധം ത്വാം |
| ദേവാസഃ മാതരഃ (ഇവ) | |
| അജനന്ത | — ജനയന്തി |

അത്ഥം–അല്ലയോ അഗ്നേ, കടന്ന കമ്മത്തോടുകൂടിയവ നം അമരനും ഹവിസ്സേത്തുന്നവനുമായ ആ അവിടുത്തെ ദേവന്മാർ അമ്മമാർപോലെയാണ് ജനിപ്പിച്ചത്.

18 പ്രചേതസന്ത്വാകവേ

ഗ്നേദൂതംവരേണ്യം

ഹവ്യവാഹന്നിഷേദിരേ

അന്വയം:—

ഹേ കവേ, അഗ്നേ, — ക്രാന്തകമ്മന്നഗ്നേ,
പ്ര–ചേതസം, വരേണ്യം — പ്രകൃഷ്ടബുദ്ധിം, വരണീയം
(ദേവാനാം) ദൂതം,
ഹവ്യ–വാഹം — ഹവിഷാം വോഢാരം
ത്വാ നി സേദിരേ — ത്വാം നിഷീദന്തി

അത്ഥം–കടന്ന കമ്മമുററ അഗ്നേ, ഉൽകൃഷ്ടബുദ്ധിയും ഏവക്കും വരണീയനും ദേവന്മാക്ക ദൂതനും ഹവിസ്സേത്തുന്നവനുമായ അവിടുത്തെയാണ് ദേവന്മാരാശ്രയിക്കുന്നത്.

19 നഹിമേഅസ്ത്യഘ്ന്യാ

നസ്വധിതിവ്വനന്വതി

അഥൈതാദൃശരാമിതേ

അന്വയം:—

(ഹേ അഗ്നേ,) മേ അഘ്ന്യാ
നഹി അസ്തി — മാഗ്ഗവസ്യ പ്രയോഗസ്യ മമ ഗൌന്നവിദ്യതേ, യസ്യാഃ പയസാജ്യേന ച ത്വാം യജേയ

(കിഞ്ച) സ്വ–ധിതിഃ
ന വനൻ–വതി — യൈഃ കാഷ്ഠൈഃ ത്വാം സമിന്ധീയ

അഥ ഏതാദൃക് തേ ഭരാമി — അഗ്നിഹോത്രാർത്ഥം പയസോ ദോഗ്ധ്രീംഗാം, ഇന്ധന സാധനാനി കാഷ്ഠാനി ച ഏതൽസർവ്വമഹം തുഭ്യം സമ്പാദയാമി

അർത്ഥം-അല്ലയോ അഗ്നേ, ഭാഗ്യവന്മാരിൽപ്പെട്ട പ്രയോഗനായ എനിക്ക് പാൽകൊണ്ടും നെയ്കൊണ്ടും അവിടുത്തെ യജിയ്ക്കാനുള്ള പശുവില്ല. അവിടുത്തെ ജ്വലിപ്പിക്കാനുള്ള മേലേരി നറുങ്ങുകളും വെട്ടിക്കൊണ്ടുവരാൻ കത്തിയില്ല. അഗ്നിഹോത്രത്തിനുവേണ്ടി പാൽ കറക്കുന്ന പശുവിനെയും നറുങ്ങുകളുമെല്ലാം അവിടേയ്ക്കുവേണ്ടി ഞാനൊരുക്കുന്നുണ്ട്.

20 യദഗ്നേ കാനി കാനി ചി

ദാതേ ദാരൂണി ദധ്മസി

താ ജുഷസ്വ യവിഷ്ഠ്യ ॥

അന്വയം:—

ഹേ യവിഷ്ഠ്യ, അഗ്നേ, — യുവതമാഗ്നേ, ത്ഭ്യം

യൽ കാനി കാനി ചിൽ — യദായാനി കാന്യപി

തേ ദാരൂണി ആ ദധ്മസി — ആധാരയാമി, തദാ

താ ജുഷസ്വ — താനി, അപരശ്ശൂവൃക്ണാന്യപി സേവസ്വ

അർത്ഥം—അല്ലയോ ഏറ്റവും യുവാവായ അഗ്നേ, അവിടേയ്ക്കുവേണ്ടി ഞാൻ വല്ല വല്ല നറുങ്ങുകളും സമ്പാദിയ്ക്കുമ്പോൾ അവ മഴുകൊണ്ടു മുറിച്ചെടുത്തവയല്ല എങ്കിലും അവിടുന്നു കൈക്കൊണ്ടാലും. (മുമ്പ് കൈകൊണ്ടു വലിച്ചുപൊട്ടിച്ചെടുത്ത നറുങ്ങുകൾ അഗ്നി ഹോമിപ്പിച്ചിരുന്നില്ലെന്നും പ്രയോഗഋഷി സമർപ്പിച്ചപ്പോഴാണാദ്യം കൈക്കൊണ്ടതെന്നും തൈത്തിരീന 1 യിൽ പറയുന്നു.)

21 യദത്ത്യുപജിഹ്വികാ

യദ്വമ്രോഅതിസർപ്പതി

സർവ്വന്തദസ്തുതേഘൃതം

അന്വയം:—

(ഹേ അഗ്നേ,) യൽ — കാഷ്ഠാദികം
ഉപ-ജിഹ്വികാ അത്തി — ഉപജിഘ്രതി, ഭക്ഷയതി
യൽ വമ്രഃ
അതി-സർപ്പതി — പിപീലികാതിഗച്ഛതി
തൽ സർവ്വം തേ ഘൃതം
അസ്തു — യഥാഘൃതം തവ പ്രിയകരം, തഥാ ഭവതു

അർത്ഥം.—അല്ലയോ അഗ്നേ, യാതൊരു നറുങ്ങിനെ ചിതൽ തിന്നുന്നുവോ യാതൊന്നിനെ ഉറുമ്പുകേറി കേടുവരുത്തുന്നുവോ, അതെല്ലാം അവിടേയ്ക്കു് പ്രിയമായ നെയ്യായി ഭവിക്കട്ടേ

22 അഗ്നിമിന്ധാനോമനസാ

ധിയംസചേതമർത്ത്യഃ

അഗ്നിമീധേവിവസ്വഭിഃ വ.12

അന്വയം:—

മർത്ത്യഃ അഗ്നിം ഇന്ധാനഃ — പ്രജ്വലയൻ
മനസാ ധിയം സചേത — ശ്രദ്ധാനഃ കാലേകർമ്മലഭതേ
വിവസ്വ-ഭിഃ അഗ്നിം
ഈധേ — ഋത്വിഗ്ഭിശ്ചാഗ്നിമേവ പ്രജ്വലയതി

അർത്ഥം.—മനുഷ്യൻ, യജമാനൻ അഗ്നിയെ പ്രജ്വലിപ്പിച്ചാണ് മനസ്സാൽ ശ്രദ്ധായുക്തനായി കാലത്തിൽ കർമ്മം നേടുന്നതു് ഋത്വിക്കുകളോടുകൂടി അഗ്നിയെത്തന്നെയാണ് പ്രജ്വലിപ്പിക്കുന്നതു്.

ഋഷ്യം—13-14-15 കാണ്വഃ സോഭരിരൃഷിഃ, ബൃഹതീ വിരാ
ഡ്രൂപാ, സതോബൃഹതീ, കകുബ്ബ്രസീയസ്യനുഷ്ടുപ്ഛ
ന്ദാംസി അഗ്നിഃ, അഗ്നാമരുതശ്ച ദേവതാ

1 അദർശിഗാതുവിത്തമോ

യസ്മിന്വ്രതാന്യാദധുഃ

ഉപോഷുജാതമാര്യസ്യവർദ്ധന

മഗ്നിന്നക്ഷന്തനോഗിരഃ

അന്വയം:—

യസ്മിൻ വ്രതാനി
ആ-ദധുഃ — യസ്മിന്നഗ്നൌ യജമാനാഃ കർമ്മാണ്യാദധുഃ
ഗാതുവിൽ-തമഃ അദർശി — അതിശയേന മാർഗ്ഗജ്ഞാതാ സോഗ്നിഃ പ്രാദുരഭൂൽ
(കിഞ്ച) സു ജാതം — സമ്യക് പ്രാദുർഭൂതം
ആര്യസ്യ വർദ്ധനം അഗ്നിം — ഉത്തമവർണ്ണസ്യ കർമ്മശ്രേഷ്ഠസ്യ വർദ്ധയിതാരംതം
നഃ ഗിരഃ ഉപോ നക്ഷന്ത — അസ്മാകം സ്തുതിരൂപാവാച ഉപഗച്ഛന്ത്യേവ

അർത്ഥം—യാതൊരഗ്നിയിൽ യജമാനന്മാർ കർമ്മങ്ങൾ ചെയ്യുന്നുവോ, ഏറ്റവും മാർഗ്ഗങ്ങളറിയുന്ന ആ അഗ്നി പ്രത്യക്ഷപ്പെട്ടിരിക്കുന്നു. വേണ്ടപോലെ (അരണി കടഞ്ഞ്) ഉണ്ടായവനും കർമ്മശ്രേഷ്ഠമായ ആര്യവർണ്ണത്തെ വളർത്തുന്നവനുമായ ആ അഗ്നിയെ നമ്മുടെ സ്തുതിരൂപങ്ങളായ വചനങ്ങൾ പ്രാപിക്കുകതന്നെ ചെയ്യുന്നു.

2 പ്രദൈവോദാസോഅഗ്നി

ർദ്ദേവാ അച്ഛാനമജ്മനാ

അനുമാതരംപൃഥിവീംവിവാവൃതേ

തസ്ഥൗനാകസ്യസാനവി

അന്വയം:—

ദൈവഃ-ദാസഃ അഗ്നിഃ — ദിവോദാസേനാഹൂയമാനോഗ്നിഃ
മാതരം പൃഥിവീം — സർവ്വലോകസ്യ ജനനീം ഭൂമിം
അച്ഛ ദേവാൻ — ദിവോദാസസ്യ യജ്ഞേ താൻ പ്രതി
അനു ന പ്ര വി വവൃതേ — ഹവിർവ്വോഢും നാജഗാമ
(യസ്മാദേനമഗ്നിം ദിവോദാസഃ) മജ്മനാ — ബലേനാജുഹാവ, തസ്മാദയമഗ്നിഃ
നാകസ്യ സാനവി തസ്ഥൗ — സ്വർഗ്ഗസ്യസമുച്ഛ്രിതേ ദേശേ സ്വായതന ഏവാതിഷ്ഠൽ

അർത്ഥം.—ദിവോദാസനാൽ വിളിയ്ക്കപ്പെടുന്ന അഗ്നി അദ്ദേഹത്തിന്റെ യജ്ഞത്തിൽ ദേവന്മാരെ ഉദ്ദേശിച്ച് സർവ്വലോകത്തിന്നമ്മയായ ഭൂമിയിലേക്ക് ഇറങ്ങിവന്നില്ല. ദിവോദാസൻ അഗ്നിയെ ബലത്തോടുകൂടിയാണ് വിളിച്ചത്. അവിടുന്ന് സ്വർഗ്ഗത്തിന്റെ മുകളിൽ സ്വന്തമിരിപ്പിടത്തിലിരുന്നതേ ഉള്ളൂ.

3 യസ്മാദ്രേജന്തകൃഷ്ടയ
ശ്ചർകൃത്യാനികൃണ്വതഃ
സഹസ്രസാംമേധസാതാവിവത്മ
നാഗ്നിന്ധീഭിസ്സപര്യത

അന്വയം:—

(ഹേ ജനാഃ) യസ്മാൽ
ചർകൃത്യാനി കൃണ്വതഃ — കർത്തവ്യാനി കർമ്മാണി കുർവ്വാണാന്മനുഷ്യാൽ
കൃഷ്ടയഃ രേജന്ത — ഇതരേമനുഷ്യാഃ കമ്പന്തേ
(തസ്മാദിദാനീം യൂയം)
സഹസ്ര-സാം — ഗവാം, ധനാനാം സഹസ്രസ്യ ദാതാരം

അഗ്നിം മേധസാതൌ–
ഇവ — യജ്ഞേ യഥാ തഥാ
ധീഭിഃ ത്മനാ സപര്യത — കർത്തവ്യൈഃ കർമഭിഃ
ആത്മനൈവ പരിചരത

അർത്ഥം—അല്ലയോ ജനങ്ങളേ, കർത്തവ്യങ്ങളായ കർമ്മങ്ങളനുഷ്ഠിക്കുന്ന മനുഷ്യനിൽനിന്ന് മറ്റു മനുഷ്യർ ഭയപ്പെട്ടു വിറക്കുന്നു. അതിനാൽ ഇപ്പോഴും നിങ്ങളും ആയിരക്കണക്കിൽ പശുക്കളെയും ധനങ്ങളെയും തരുന്ന അഗ്നിയെ യജ്ഞത്തിലെന്നപോലെ കർത്തവ്യകർമ്മങ്ങളാൽ സ്വയം പരിചരിക്കുക. (സ്വധർമ്മാനുഷ്ഠാനം തന്നെ അഗ്നിക്ക് പ്രിയകരമാണ്.)

4 പ്രയംരായേനിനീഷസി

മർത്തോയസ്തേവസോദാശത്

സവീരംധത്തേ അഗ്നഉക്ഥശംസിനം

ത്മനാസഹസ്രപോഷിണം

അന്വയം:–
ഹേ വസോ, അഗ്നേ — വാസകാഗ്നേ, ത്വം
യം രായേ പ്ര
നിനീഷസി — യം മനുഷ്യം ധനാർത്ഥം
പ്രണേതുമിച്ഛസി
യഃ മർത്തഃ തേ ദാശത് — തുഭ്യം ഹവീംഷി പ്രയച്ഛതി
സഃ ഉക്ഥശംസിനം — സമനുഷ്യഉക്ഥാനാം
ശംസിതാരം
ത്മനാ സഹസ്ര–
പോഷിണം — ബഹുധനം
വീരം ധത്തേ — പുത്രം ധാരയതി

അർത്ഥം—ഏവരെയുമതാതിടത്തു വസിപ്പിക്കുന്ന അഗ്നേ, ഏവനെ അവിടുന്ന് ധനത്തിലേയ്ക്ക് പ്രണയിക്കാനിച്ഛിക്കുന്നുവോ, ഏതു മനുഷ്യൻ അവിടേക്കു ഹവിസ്സുകളേകുന്നുവോ, അവൻ ശസ്ത്രം ചൊല്ലുന്നവനും സ്വയമായിരംപേരെ പോററുന്ന ധനവാനുമായ പുത്രനെ നേടുന്നു.

5 സദ്ഗള്ഹേചിദഭിത്രണത്തിവാജ
മഗ്ന്താസധത്തേഅക്ഷിതിശ്രുവഃ
ത്വേദേവത്രാസദാപുത്രവസോ
വിശ്വാവാമാനിധീമഹി വ. 13

അന്വയം:–

| | |
|---|---|
| ഹേ പുത്ര-വസോ, | — ബഹുധനാഗ്നേ, യസ്തുഭ്യം ഹവിംഷി പ്രയച്ഛതി |
| സഃ ദ്ഗള്ഹേ ചിൽ | — ദൃഢേഷ്വപി ശത്രുപുരേസ്ഥിതം |
| വാജം അഗ്ന്താ അഭി ത്രണത്തി | — അന്നമശ്വേന ഹിനസ്തി |
| (തഥാ) സഃ അക്ഷിതി ശ്രുവഃ ധത്തേ | — അക്ഷീണമന്നം ധാരയതി |
| (തഥാ ച സതി തുഭ്യം ഹവിഷാം പ്രദാതാരോ വയം) ദേവ-ത്രാ ത്വേ | |
| വിശ്വാ | — ദേവേത്വയി സർവ്വാണി |
| വാമാനി സദാ ധീമഹി | — വനനീയാനി ധനാനി ധാരയാമ |

അർത്ഥം-അല്ലയോ ബഹുധനനായ അഗ്നേ, ഏവനവിടേക്ക ഹവിസ്സുകളേകുന്നുവോ, അവൻ ഉറപ്പുററ ശത്രുനഗരത്തിലുള്ള അന്നത്തെയും കുതിരയോടുകൂടി ഹനിക്കുന്നു. (അന്നത്തെയും കുതിരയെയും ഹനിക്കുന്നു.) പിന്നെ അവൻ ക്ഷയിക്കാത്ത അന്നം (പുഷ്ടി) നേടുന്നു. അപ്രകാരമിരിക്കേ, ദേവനായ അവിടുന്നിൽ എല്ലാ കാമ്യങ്ങളായ ധനങ്ങളും അവിടേക്ക ഹവിസ്സേകുന്ന ഞങ്ങളും എപ്പോഴും ധരിക്കുമാറാവു, അവിടുന്നിൽ നിന്നു നേടാവൂ.

6 യോവിശ്വാദയതേവസു
ഹോതാമന്ദ്രോജനാനാം
മധോർന്നപാത്രാപ്രഥമാന്യസ്മൈ
പ്രസ്തോമായന്ത്യഗ്നയേ

അന്വയം:—

| | |
|---|---|
| ഹോതാ, മന്ദ്രഃ യഃ | — ദേവാനാമാഹ്വാതാ, മോദനശീലോയോഗ്നിഃ |
| വിശ്വാ വസു ജനാനാം | |
| ദയതേ | — സർവ്വാണി വസൂനി, ധനാനി ജനേഭ്യഃ പ്രയച്ഛതി |
| അസ്മൈ അഗ്നയേ | |
| മധോഃ ന | — മദകരസ്യ സോമസ്യേവ |
| പ്രഥമാനി പാത്രാ | — മുഖ്യാനി പാത്രാണി |
| സ്തോമാഃ പ്ര യന്തി | — സ്തോത്രാണി ച പ്രഗച്ഛന്തി |

അർത്ഥം.–ദേവന്മാരെവിളിക്കുന്നവനും ഹർഷശീലനുമായ യാതൊരഗ്നി എല്ലാ ധനങ്ങളും ജനങ്ങൾക്കു കൊടുക്കുന്നുവോ, ആ അഗ്നിക്കായി ഹർഷകരമായ സോമത്തിന്റെ മുഖ്യപാത്രങ്ങളെന്നപോലെ സ്തോത്രങ്ങളും (അടുകൽ) എത്തുന്നു.

7 അശ്വന്നഗീർഭീരഥ്യംസുദാനവോ
മർമ്മൃജ്യന്തേദേവയവഃ
ഉഭേതോകേതനയേദസ്മവിശ്പതേ
പർഷിരാധോമഘോനാം

അന്വയം:—

| | |
|---|---|
| ഹേ ദസ്മ, വിശ്പതേ, | — ദർശനീയ, വിശാംപതേഗ്നേ, |
| (യം ത്വാം) സു–ദാനവഃ | — ശോഭനദാനാഃ |
| ദേവ–യവഃ | — ദേവാനാത്മന ഇച്ഛന്തോ യജമാനാഃ |
| രഥ്യം അശ്വം ന | — രഥസ്യ വോഢാരമശ്വമിവ |
| ഗീഃ–ഭിഃ മർമൃജ്യന്തേ | — സ്തുതിഭിഃ പരിചരന്തി |
| (സത്വമസ്മാകം) തോകേ | |
| തനയേ ഉഭേ | — പുത്രേ പൗത്രേ ഉഭയസ്മിൻ |
| മഘോനാം രാധഃ പർഷി | — ധനവതാം ധനം പ്രയച്ഛ. |

അൎത്ഥം—ദൎശനീയനും പ്രജാപാലനമായ അഗ്നേ, നല്ല ദാനമൊത്തവരും, ദേവന്മാരെ (അവരുടെ അനുഗ്രഹം) ഇച്ഛി ക്കുന്നവരുമായ യജമാനന്മാർ, തേർവലിക്കുന്ന കുതിരയ്ക്കു ചൊ റിഞ്ഞുകൊടുക്കുന്നപോലെ, യാതൊരവിടുത്തെ സ്തുതിവചന ങ്ങളാൽ പരിചരിക്കുന്നുവോ, ആ അവിടുന്നു ഞങ്ങളുടെ പുത്ര കല്ലും പൌത്രകല്ലും (പുത്രന്നും പൌത്രന്നും) ധനവാന്മാരുടെ ധനം തന്നാലും—(സമൃദ്ധമായ ധനമെന്നൎത്ഥം)

8 പ്രമംഹിഷ്ഠായഗായത

ഋതാവ്ന്നേബൃഹതേശുക്രശോചിഷേ

ഉപസ്തുതാസോഅഗ്നയേ

അന്വയം:—

ഹേ ഉപ—സ്തുതാസഃ, — ഉപസ്തോതാരഃ,
മംഹിഷ്ഠായ ഋത—വ്നേ — ദാതൃതമായ, സത്യവതേ
ബൃഹതേ
ശുക്ര—ശോചിഷേ — മഹതേ, ദീപ്തതേജസേ
അഗ്നയേ പ്ര ഗായത — സ്തോത്രം പാഠത

അൎത്ഥം —അല്ലയോ ഉപസ്തോതാക്കളേ, ദാതാക്കളിൽ ശ്രേ ഷ്ഠനും സത്യവാനും മഹാനും ശോഭനപ്രകാശനമായ അഗ്നി ക്കായി സ്തോത്രം ചൊല്ലുക

9 ആവംസതേമഘവാവീരവദ്യശ

സ്സമിദ്ധോദ്യുമ്ന്യാഹുതഃ

കവിന്നോഅസ്യസുമതിന്നവീയ

സ്യച്ഛാവാജേഭിരാഗമൽ

അന്വയം —

മഘ—വാ, ദ്യുമ്നീ — ധനവാൻ, യശസ്വ്യഗ്നിഃ
സം—ഇദ്ധഃ ആ—ഹുതഃ — ദീപ്തഃ ബഹുഭിരാഹുതഃ

വീര–വൽ യശഃ ആ
വംസതേ — യശസ്സരമന്നം യജമാനേഭ്യഃ
പ്രയച്ഛതി
അസ്യ നവീയസീ
സു–മതിഃ — നിത്യനൂതനാനുഗ്രഹബുദ്ധിഃ
നഃ അച്ഛ വാജേഭിഃ — അസ്മാൻപ്രത്യന്നൈസ്സഹ
കവിൽ ആ–ഗമൽ — ബഹുവാരമാഗച്ഛതു

അർത്ഥം–ധനവാനും യശസ്വിയും ദീപ്തനും പലരാലും സ്തുതനുമായ അഗ്നി പുത്രന്മാരോട് ചേർന്നും യശസ്സിയറ്റുന്നതുമായ അന്നം യജമാനന്മാക്കു കൊടുക്കുന്നു. എന്നും പുത്തനായ അവിടത്തെ അനുഗ്രഹബുദ്ധി നമുക്കുനേരെ പലവട്ടം വന്നുചേരട്ടെ.

10 പ്രേഷ്ഠമുപ്രിയാണാം
സ്തുഹ്യാസാവാതിഥിം
അഗ്നിംരഥാനാംയമം വ. 14

അന്വയം –
ഹേ ആ–സാവ,
പ്രിയാണാം പ്രേഷ്ഠം ഉ — ഹേ സ്തോതഃ, പ്രിയാണാം
പ്രിയതമമേവ
അതിഥിം രഥാനാം യമം — അഭ്യാഗതം, യന്താരം
അഗ്നിം സ്തുഹി — സ്തുതിം കുരു

അർത്ഥം–അല്ലയോ സ്തോതാവേ, പ്രിയപ്പെട്ടവരിൽ വെച്ച് ഏററവും പ്രിയൻതന്നെയും അതിഥിയായിവന്നവനും തേരുകളം നടത്തുന്നവനുമായ അഗ്നിയെ സ്തുതിക്കുക

11 ഉദിതായോനിദിതാവേദിതാവ
സ്വായജ്ഞിയോവവർത്തതി
ദുഷ്ടരായസ്യപ്രവണേനോർമ്മയോ
ധിയാവാജംസിഷാസതഃ

അന്വയം:-

| | |
|---|---|
| (ഹേ സ്തോതഃ,) | |
| വേദിതാ, യജ്ഞിയഃ | — വേത്താ, യജ്ഞാർഹഃ |
| യഃ ഉൽ_ഇതാ | — ഉദിതാനി, ഉൽഗതാനി |
| നി_ദിതാ | — നിദിതാനി, ശ്രുതാനി ച |
| വസൂ ആ വവൎത്തതി | — വസൂനി, ധനാന്യാവൎത്തയതി |
| ധിയാ വാജം സിസാ | |
| സതഃ | — കൎമ്മണാ സങ്ഗ്രാമം സംഭക്തുമിച്ഛതഃ |
| യസ്യ | — യസ്യാഗ്നേർജ്ജ്വാലാഃ |
| പ്രവണേ ന ഊൎമ്മയഃ | — പ്രവണാഭിമുഖാസ്സമുദ്രസ്യ തരങ്ഗാ ഇവ |
| ദുസ്തരാഃ | — തൎത്തുമശക്യാഃ, തമഗ്നിം സ്തുഹി |

അൎത്ഥം_അല്പയോ സ്തോതാവേ, വിജ്ഞനും യജ്ഞാൎഹനുമായ ഏവൻ മേൽപ്പോട്ടുവരുന്നവയും കേരംവിപ്പെട്ടവയുമായ ധനങ്ങളെ നേരെ കൊണ്ടുവരുന്നുവോ, കൎമ്മത്താൽ പോരിന്നു നന്ന ഏവന്റെ ജ്വാലകരം, കരയിലടിക്കുന്ന കടൽത്തിരകരംപോലെ, മറികടക്കാൻ വയ്യാത്തവയോ, ആ അഗ്നിയെ സ്തുതിക്കുക.

12 മാനോഹൃണീതാമതിഥി
വ്വസുരഗ്നിഃപുരുപ്രശസ്തഏഷഃ
യസ്സുഹോതാസ്വധ്വരഃ

അന്വയം:_

| | |
|---|---|
| വസുഃ അതിഥിഃ | — വാസകഃ അതിഥിവൽ പൂജ്യഃ |
| പുരു—പ്രശസ്തഃ | — ബഹുഭിസ്തുതഃ |
| സു-ഹോതാ | — സുഷ്ഠു ദേവാനാമാഹ്വാതാ |
| സു—അധ്വരഃ യഃ അഗ്നിഃ | — സുയജ്ഞശ്ചയോഗ്നിഃ |
| ഏഷഃ നഃ മാ ഹൃണീതാം | — കേനാപി ന ബധ്യതാം |

അൎത്ഥം—ഏവരെയും അതാതിടത്തു വസിപ്പിക്കുന്നവനും അതിഥിപോലെ പൂജ്യനും പലരാലും സ്തുതിക്കപ്പെട്ടവനും,

നന്നായി ദേവന്മാരെ വിളിക്കുന്നവനും നല്ല യജ്ഞമൊത്തവനുമായ യാതൊരഗ്നിയുണ്ടോ, അവിടുന്നു നമ്മോട് ഒന്നു കൊണ്ടും കോപിക്കരുത്.

13 മോതേരിഷൻയേഅച്ഛോക്തിഭിർവ്വ
സോഗ്നേകേഭിശ്ചിദേവൈഃ
കീരിശ്ചിദ്ധിത്വാമീട്ടേദൂത്യായ
രാതഹവ്യസ്സ്വധ്വരഃ

അന്വയം:—

| | |
|---|---|
| ഹേ വസോ, അഗ്നേ, | — വാസകാഗ്നേ, ത്വം |
| യേ അച്ഛോക്തി–ഭിഃ | — യേ മനുഷ്യാ അഭിഷ്ടുതിഭിഃ |
| കേഭിഃ ഏവൈഃ ചിൽ | — കൈസ്സുഖകരൈ രഭിഗമനൈരപി |
| തേ മോ രിഷൻ | — തവതേ സ്തോതാരഃ മൈവഹിംസ്യന്താം |
| രാത–ഹവ്യഃ, സ്വ– അധ്വരഃ കീരിഃ ചിൽ | — ദത്തഹവിഷ്കഃ സ്വയജ്ഞാ സ്തോതാപി |
| ദൂത്യായ ത്വാം ഈട്ടേ ഹി | — ദൂതകർമ്മണേ ത്വാം സ്തൗതി ഖലു |

അർത്ഥം.–എല്ലാവരെയും താതാതിടത്തു വസിപ്പിക്കുന്ന അഗ്നേ, മനുഷ്യരേവർ നേരിട്ടുള്ള സ്തുതികളാലും സുഖകരങ്ങളായ അഭിഗമനങ്ങളാലും (സമീപനങ്ങളാലും) അവിടത്തെ പ്രാപിക്കുന്നുവോ, അവിടേക്കു ചേർന്ന ആ സ്തോതാക്കൾ ഹിംസിക്കപ്പെടരുത്. ഹവിസ്സേകിയ യജ്ഞവാനായ സ്തോതാവും, ദേവന്മാർക്കു ഹവിസ്സേകുന്ന ദൂതകർമ്മത്തിനായി അവി[illegible]ിക്കുന്നു.

14 ആഗ്നേയാഹിമരുത്സഖാ

രുദ്രേഭിസ്സോമപീതയേ

സോഭര്യാഉപസുഷ്ടുതിം

മാദയസ്വസ്വർണ്ണരേ വ. 15

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, മരുൽ–സഖാ— | മരുതാം പ്രിയസ്സ്വം |
| സ്വഃ–നരേ സോമ–പീതയേ | — അസ്മാകം യജനകർമ്മണി സോമപാനായ |
| രുദ്രേഭിഃ ആ യാഹി | — മരുത്ഭിസ്സഹാഗച്ഛ |
| സോഭര്യാഃ സു–സ്തുതിം ഉപ | — സോഭരേർമ്മമ സ്തുതിഞ്ചോപഗച്ഛ |
| മാദയസ്വ | — സോമം പീത്വാ, സ്തുതിം ശ്രുത്വാ ച മാദയ ച |

അർത്ഥം—അല്ലയോ അഗ്നേ, മരുത്തുക്കൾക്കു ചങ്ങാതിയായ അവിടുന്നു ഞങ്ങളുടെ യജ്ഞകർമ്മത്തിൽ സോമപാനത്തിന്നായി മരുത്തുക്കളോടുകൂടി വന്നാലും. സോഭരിയായ എന്റെ നല്ല സ്തുതിയെയും പ്രാപിച്ചാലും. സോമം കുടിച്ചും സ്തുതികേട്ടും ഹർഷിച്ചാലും.

8–ാം മണ്ഡലം കഴിഞ്ഞു.

നന്നായി ദേവന്മാരെ വിളിക്കുന്നവനും നല്ല യജ്ഞമൊത്തവനുമായ യാതൊരഗ്നിയുണ്ടോ, അവിടുന്ന് നമ്മളോട് ഒന്നു കൊണ്ടും കോപിക്കരുത്.

13 മോതേരിഷൻയേഅച്ഛോക്തിഭിർവ്വ
സോഗ്നേകേഭിശ്ചിദേവൈഃ
കീരിശ്ചിദ്ധിത്വാമീട്ടേദൂത്യായ
രാതഹവ്യസ്വധ്വരഃ

അന്വയം:—

| | |
|---|---|
| ഹേ വസോ, അഗ്നേ, | — വാസകാഗ്നേ, ത്വം |
| യേ അച്ഛോക്തി-ഭിഃ | — യേ മനുഷ്യാ അഭിസ്തുതിഭിഃ |
| കേഭിഃ ഏവൈഃ ചിൽ | — കൈസ്സുഖകരൈ രഭിഗമനൈരപി |
| തേ മോ രിഷൻ | — തവതേ സ്തോതാരഃ മൈവഹിംസ്യന്താം |
| രാത-ഹവ്യഃ, സ്വ- അധ്വരഃ കീരിഃ ചിൽ | — ദത്തഹവിഷ്കഃ സുയജ്ഞ സ്തോതാപി |
| ദൂത്യായ ത്വാം ഈട്ടേ ഹി | — ദൂതകർമ്മണേത്വാം സ്തൗതി ഖലു |

അർത്ഥം.—എല്ലാവരെയും അതാതിടത്തു വസിപ്പിക്കുന്ന അഗ്നേ, മനുഷ്യരെവർ നേരിട്ടുള്ള സ്തുതികളാലും സുഖകരങ്ങളായ അഭിഗമനങ്ങളാലും (സമീപനങ്ങളാലും) അവിടത്തെ പ്രാപിക്കുന്നുവോ, അവിടേക്കു ചെന്ന ആ സ്തോതാക്കളും ഹിംസിക്കപ്പെടരുത്. ഹവിസ്സേകിയ യജ്ഞവാനായ സ്തോതാവും, ദേവന്മാർക്കു ഹവിസ്സേകുന്ന ദൂതകർമ്മത്തിന്നായി അവിടത്തെ സ്തുതിക്കുന്നു.

അത്ഥം-രക്ഷസ്സുകളെ (ബാധാരൂപത്തിൽ വരുന്ന പാപങ്ങളെ) ഹനിക്കുന്നവനും സവ്വ ഭുവനത്തെയും കാണുന്നവനുമായ സോമൻ സ്വണ്ണത്താൽ (സ്വണ്ണമോതിരമിട്ട കയ്യിനാൽ) സംസ്കരിക്കപ്പെട്ട്, പാത്രത്തിലൂടെ സഹസ്ഥാനമായ സംസ്കരണസ്ഥാനത്തു നേരെ വന്നിരിക്കുന്നു.

3 വരിവോധാതമോഭവ

മംഹിഷ്ഠോവൃത്രഹന്തമഃ

പഷിരാധോമഘോനാം

അന്വയം:—

(ഹേ സോമ,) വരിവഃ—

| | |
|---|---|
| ധാതമഃ ഭവ | — അതിശയേന ധനാനാം ദാതാ ഭവ |
| മംഹിഷ്ഠഃ | — ദാതൃതമശ്ച (സവ്വദാതൃതമത്രോച്യതേ ഇത്യപുനരുക്തിഃ) ഭവ |
| വൃത്രഹൻ–തമഃ | — അതിശയേന ശത്രൂണാം ഹന്താഭവ |
| (കിഞ്ച) മഘോനാം | |
| രാധഃ പഷി | — ധനവതാം ശത്രൂണാം ധനമസ്മഭ്യം പ്രയച്ഛ ച |

അത്ഥം—അല്ലയോ സോമ, അവിടുന്നേററവും ധനദാതാവായി ഭവിച്ചാലും. തികച്ചും സവ്വാഭീഷ്ടദാതാവായി ഭവിച്ചാലും. പിന്നെ ധനവാന്മാരായ ശത്രുക്കളുടെ ധനം ഞങ്ങൾക്ക നൽകിയാലും. (ശത്രുക്കളുടെ ദ്രോഹശക്തിയായ ധനം ഞങ്ങളിലേക്ക പകന്നാലും.)

4 അഭ്യഷമഹാനാം

ദേവാനാംവീതിമന്ധസാ

അഭിവാജമുതശ്രവഃ

ഋഗ്വം-16-17 വൈശ്വാമിത്രാ മധുച്ഛന്ദാഃ ഋഷിഃ, ഗായത്രീ ച്ഛന്ദഃ, സോമഃ പവമാനോ ദേവതാ.

1 സ്വാദിഷ്ഠയാമദിഷ്ഠയാ

പവസ്വസോമധാരയാ

ഇന്ദ്രായപാതവേസുതഃ

അന്വയം.—

| | |
|---|---|
| ഹേ സോമ, ഇന്ദ്രായ | |
| പാതവേ | — പാതും |
| സുതഃ | — അഭിഷുതസ്സം |
| സ്വാദിഷ്ഠയാ, മദിഷ്ഠയാ | — സ്വാദുതമയാ, അതിശയേന മാദയിത്ര്യാ |
| ധാരയാ പവസ്വ | — ക്ഷര |

അർത്ഥം.—അല്ലയോ സോമ, ഇന്ദ്രന്ന പാനം ചെയ്‌വാൻ വേണ്ടി സംസ്കരിക്കപ്പെട്ട അവിടന്ന് ഏററവും സ്വാദുള്ള, ഏത്രയും ഹർഷകരമായ ധാരയോടുകൂടി ഒഴുകിയാലും.

2 രക്ഷോഹാവിശ്വചർഷണി

രഭിയോനിമയോഹതം

ദ്രുണാസധസ്ഥമാസദൽ

അന്വയം:—

| | |
|---|---|
| രക്ഷഃ—ഹാ | — രക്ഷസാം ഹന്താ |
| വിശ്വ—ചർഷണിഃ | — വിശ്വസ്യദ്രഷ്ടാ സോമഃ |
| അയഃ—ഹതം | — ഹിരണ്യേനഹതം |
| ദ്രുണാ സധ—സ്ഥം | |
| യോനിം | — ദ്രോണകലശേന സഹസ്ഥാന മഭിഷവണസ്ഥാനം |
| അഭി ആ അസദൽ | — അഭ്യാസീദതി |

അത്ഥം-രക്ഷസ്സുകളെ (ബാധാരൂപത്തിൽ വരുന്ന പാപങ്ങളെ) ഹനിക്കുന്നവനും സവ്വ ഭുവനത്തെയും കാണുന്നവനുമായ സോമൻ സ്വണ്ണത്താൽ (സ്വണ്ണമോതിരമിട്ട കയ്യിനാൽ) സംസ്കരിക്കപ്പെട്ട്, പാത്രത്തിലൂടെ സഹസ്ഥാനമായ സംസ്കരണസ്ഥാനത്തു നേരെ വന്നിരിക്കുന്നു

3 വരിവോധാതമോഭവ
മംഹിഷ്ഠോവൃത്രഹന്തമഃ
പഷിരാധോമഘോനാം

അന്വയം:—

| | |
|---|---|
| (ഹേ സോമ,) വരിവഃ— | |
| ധാതമഃ ഭവ | — അതിശയേന ധനാനാം ദാതാ ഭവ |
| മംഹിഷ്ഠഃ | — ദാതൃതമശ്ച (സവ്വദാതൃത്വമത്രോച്യതേ ഇത്യപുനരുക്തിഃ) ഭവ |
| വൃത്രഹൻ—തമഃ | — അതിശയേന ശത്രൂണാം ഹന്താഭവ |
| (കിഞ്ച) മഘോനാം | |
| രാധഃ പഷി | — ധനവതാം ശത്രൂണാം ധനമസ്മഭ്യം പ്രയച്ഛ ച |

അത്ഥം—അല്ലയോ സോമ, അവിടുന്നേററവും ധനദാതാവായി ഭവിച്ചാലും. തികച്ചും സവ്വാഭീഷ്ടദാതാവായി ഭവിച്ചാലും പിന്നെ ധനവാന്മാരായ ശത്രുക്കളുടെ ധനം ഞങ്ങൾക്കു നൽകിയാലും. (ശത്രുക്കളുടെ ദ്രോഹശക്തിയായ ധനം ഞങ്ങളിലേക്കു പകന്നാലും )

4 അഭ്യഷമഹാനാ
ദേവാനാംവീതിമന്ധസാ
അഭിവാജമുതശ്രവഃ

അന്വയം:–

(ഹേ സോമ, ത്വം)
മഹാനാം ദേവാനാം — മഹതാം ദേവാനാം
വീതിം അന്ധസാ — യജ്ഞം ധാനാദ്യന്നേന സഹ
അഭി അർഷ — അഭിഗച്ഛ
ഉത വാജം, ശ്രവഃ അഭി — ബലമന്നഞ്ചാസ്മാനഭിഗമയ

അർത്ഥം—അല്ലയോ സോമ, മഹാന്മാരായ ദേവന്മാരെ ഉദ്ദേശിച്ചുള്ള യജ്ഞത്തെ അവിടുന്ന യവം മുതലായ അന്നത്തോടുകൂടി അഭിഗമിച്ചാലും. പിന്നെ ഞങ്ങൾക്കു ബലവുമന്നവുമെത്തിച്ചാലും.

5 ത്വാമച്ഛാചരാമസി

തദിദർത്ഥന്ദിവേദിവേ

ഇന്ദോത്വേനആശസഃ വ. 16

അന്വയം:–

ഹേ ഇന്ദോ, — യാഗേഷു ക്രീഡ്യമാന സോമ
ത്വാം അച്ഛ ചരാമസി — ത്വാംപ്രതി വയം ചരാമഃ
ദിവേ–ദിവേ തത് ഇത് അർത്ഥം — പ്രതിദിനമസ്മാകം തദേവ, ത്വത് പരിചരണമേവ കാര്യം
നഃ ആ-ശസഃ ത്വേ — അസ്മാകമാശംസനാന്യപി ത്വയ്യേവ

അർത്ഥം—യാഗങ്ങളിൽ നനവേൽക്കുന്ന സോമ, ഞങ്ങൾ അവിടുത്തെച്ചുറ്റിപ്പറ്റിത്തന്നെയാണ് ചരിക്കുന്നതു്; ദിവസന്തോറും അവിടുത്തെ പരിചരണമാണ് ഞങ്ങൾക്കു കർത്തവ്യം. ഞങ്ങളുടെ ആഗ്രഹങ്ങളും അവിടുന്നിൽത്തന്നെ നിലകൊള്ളുന്നു.

6 പുനാതിതേപരിസ്രുതം

സോമംസൂര്യസ്യദുഹിതാ

വാരേണശശ്വതാതനാ

അന്വയം:—

(ഹേ സോമ,) തേ

| | |
|---|---|
| പരി-സ്രുതം സോമം | — തവക്ഷരന്തം സോമരസം |
| സൂര്യസ്യ ദുഹിതാ | — ശ്രദ്ധാ ദേവീ |
| ശശ്വതാ തനാ വാരേണ | — ശാശ്വതേന വിസ്തൃതേന വാലേന |
| പുനാതി | — ശുദ്ധീകരോതി |

അർത്ഥം—അല്ലയോ സോമ, ഒഴുകിവരുന്ന അവിടുത്തെ രസത്തെ (സോമച്ചാറിനെ) സൂര്യന്റെ മകളായ ശ്രദ്ധാദേവി (യാഗാനുഷ്ഠാതാക്കളുടെ ശ്രദ്ധയെ സർവ്വപ്രേരകനായ സൂര്യന്റെ മകളായി സങ്കല്പിക്കുന്നു.) ശാശ്വതവും വിസ്തൃതവുമായ ദശാപവിത്രത്താൽ ശുദ്ധീകരിക്കുന്നു. (ആട്ടിൻരോമത്താൽ ശുദ്ധീകരിക്കുന്നു.)

7 തമീമണ്വീസ്സമര്യആ

ഗൃഭ്ണന്തിയോഷണോദശ

സ്വസാരഃപാര്യേദിവി

അന്വയം:—

| | |
|---|---|
| സ-മര്യേ | — സമനുഷ്യേ യജ്ഞേ |
| പാര്യേ ദിവി | — സൌത്യേഹനി |
| യോഷണഃ സ്വസാരഃ | — സ്ത്രീയഃ സ്വയംസരന്ത്യഃ |
| ദശ അണ്വീഃ | — ദശസംഖ്യാകാ അംഗുലയഃ |
| തം ഈം ആ ഗൃഭ്ണന്തി | — തമേനം സോമമാഗൃഹ്ണന്തി |

അർത്ഥം—മനുഷ്യർ നടത്തുന്ന യജ്ഞത്തിൽ സൌത്യം എന്ന സംസ്കരണക്രിയ നടക്കുന്ന ദിവസം സ്ത്രീസ്വഭാവത്തോടു കൂടി, സ്വയം സരിക്കുന്ന പത്തു വിരലുകൾ ആ സോമത്തെ ഗ്രഹിക്കുന്നു.

8 തമീംഹിന്വന്ത്യഗ്രുവോ

ധമന്തിബാകുരംദൃതിം

ത്രിധാതുവാരണംമധു

അന്വയം:—

തം ഈം അഗ്രുവഃ
ഹിന്വന്തി — ഏനം സോമമംഗുലയഃ
അഭിഷവപ്രദേശം പ്രതി
പ്രേരയന്തി
(പ്രേരയിത്വാ ച)
ബാകരം ദൃതിം — ഭാസമാനം ദൃതിസദൃശം
ശുഭ്രമേനം സോമം
ധമന്തി — അഭിഷുണ്വന്തി
(തദേതൽ സോമാത്മകം)
മധു ത്രി-ധാതു — ത്രിസ്ഥാനം, ദ്രോണകലശാ
ധവനീയ പൂതഭൃദിതി
ത്രിധാതവഃ, തദ്വാൻ
വാരണം — ശത്രൂണാം വാരകം ച ഭവതി

അർത്ഥം—ആ സോമത്തെ പത്തു, വിരലുകൾ സംസ്കരണ സ്ഥാനത്തേക്ക നയിക്കുന്നു. അങ്ങിനെ നയിച്ച്, ശോഭനവും തോൽസ്സഞ്ചിപോലുള്ളതുമായ സോമത്തെ സംസ്കരിക്കുന്നു. ആ സോമമയമായ തേൻ, ദ്രോണകലശം, ആധവനീയം, പൂതഭൃത്തു് എന്നി സ്ഥാനങ്ങളോടു ചേന്നു് ശത്രുക്കളെ നിവാരണം ചെയ്യുന്നതായും ഭവിക്കുന്നു.

9 അഭീ//മമഘ്ന്യാഉത
ശ്രീണന്തിധേനവശ്ശിശും
സോമമിന്ദ്രായപാതവേ

അന്വയം:—

ഉത ഇമം ശിശും സോമം — അപിചൈനം ബാലം സോമം
അഘ്ന്യാഃ ധേനവഃ — അഹന്തവ്യാഗാവഃ
ഇന്ദ്രായ പാതവേ — പാതും
അഭി ശ്രീണന്തി — സ്വകീയേന പയസാ
സംസ്കുർവ്വന്തി

അത്ഥം—പിന്നെ, ഈ ലഘുമാത്രയായ സോമരസത്തെ ഇന്ദ്രനു കുടിയ്ക്കാനായി, ഒരിക്കലും ഹിംസിയ്ക്കപ്പെട്ടരുതാത്ത പശുക്കൾ സ്വന്തം പാൽ ചേത്തു സംസ്കരിക്കുന്നു.

10 അസ്യേദിന്ദ്രോമദേഷ്വാ

വിശ്വാവൃത്രാണിജിഘ്നതേ

ശൂരോമഘാചമംഹതേ വ. 17

അന്വയം:–

| | |
|---|---|
| ശൂരഃ ഇന്ദ്രഃ അസ്യ ഇൽ | — വീര ഇന്ദ്രസ്സോമസൈ്യവ |
| മദേഷു | — ഹർഷേഷു |
| വിശ്വാ വൃത്രാണി ആ | |
| ജിഘ്നതേ | — സർവ്വാഞ്ഛത്രൂനാഹന്തി |
| മഘാ ച മംഹതേ | — ധനാനി ച യജമാനേഭ്യഃ പ്രയച്ഛതി |

അർത്ഥം-വീരനായ ഇന്ദ്രൻ ഈ സോമത്തിൻേറതന്നെ ഹർഷാനുഭൂതികളിലാണ് എല്ലാ ശത്രുക്കളെയുമൊടുക്കുന്നത്. യജമാനന്മാർക്ക് ഐശ്വര്യങ്ങളെയും കൊടുക്കുന്നത്.

വർഗ്ഗം:–18–19 കാണ്വോമേധാതിഥിഃ ഋഷിഃ

1 പവസ്വദേവവീരതി

പവിത്രംസോമരംഹ്യാ

ഇന്ദ്രമിന്ദോവൃഷാവിശ

അന്വയം:–

| | |
|---|---|
| ഹേ സോമ, ദേവ-വീഃ | — ദേവകാമസ്ത്വം |
| രംഹ്യാ പവിത്രം | — വേഗേന ശുദ്ധം യഥാതഥാ |
| അതി പവസ്വ | — അതിക്ഷര |
| (കിഞ്ച) ഹേ ഇന്ദോ, | |
| വൃഷാ | — സേചകസ്ത്വം |
| ഇന്ദ്രം ആ വിശ | — പ്രവിശ |

അർത്ഥം—അല്ലയോ സോമ, ദേവന്മാരെ ഇഷ്ടപ്പെടുന്ന അ
... ദ്ധമാംവണ്ണം ധാരാളമായൊഴ